# ആനന്ദാദർശം

ബ്രഹ്മാനന്ദസ്വാമി ശിവയോഗി

പരിഷ്കരണം: ജി.കെ



ആലത്തൂർ സിദ്ധാശ്രമ പ്രസിദ്ധീകരണം.

Malayalam

# ANANDADARSAM

(Philosophy)

By

**Brahamananda Swami Sivayogi**

| | | |
|---|---|---|
| Revisor | : | G.K. |
| Published by | : | Nirmalananda Yogi,<br>President,<br>Brahamananda Swami Sivayogi<br>Sidhasramam,<br>P.B.No:1, Alathur Post<br>Palakkad - 678 541, Kerala<br>Phone: 222342 (0492) |
| Computerised Typesetting | : | PACE, Malappuram |
| Printed by | : | Sankaralingam Offset Printers,<br>Sivakasi |
| Cover | : | Sunil Payattuvila,<br>Likhitham, TVM-1 |
| Fourth Edition | : | 1998 |
| Copies | : | 2000 |
| Price | : | Rs. 75.00 |

## ബ്രഹ്മാനന്ദസ്വാമി ശിവയോഗി കൃതികൾ

- **ആനന്ദാദർശം**
- **ആനന്ദാദർശാംശം**
  *മലയാളം, ഇംഗ്ലീഷ്*
- **മോക്ഷപ്രദീപം**
  *മലയാളം, ഇംഗ്ലീഷ്, ഹിന്ദി, തമിഴ്*
- **ആനന്ദസൂത്രം**
  *മലയാളം, ഇംഗ്ലീഷ്*
- **ആനന്ദസോപാനം**
- **ആനന്ദവിമാനം**
- സിദ്ധാനുഭൂതി
  *മലയാളം, ഹിന്ദി*
- വിഗ്രഹാരാധനാഖണ്ഡനം
  *മലയാളം, തമിഴ്*
- **ആനന്ദമതപരസ്യം**
  *മലയാളം, ഇംഗ്ലീഷ്*
- ആനന്ദക്കുമ്മി
- സ്ത്രീവിദ്യാപോഷിണി
- ശിവയോഗരഹസ്യം
- രാജയോഗപരസ്യം

## ഒന്നാം പതിപ്പിൻെറ ആമുഖം

**ആനന്ദ ഏവ വിജയതെ**
**അഹിംസൈസെവ പരമോധർമ്മഃ**

**മുഖവ്യന്യാസഃ**

1. **യുക്ത്യാനന്ദാനുഭൂത്യാചമദുക്തംഖണ്ഡയെൽസുധീഃ**
**ശ്രുത്യാചമൈയുക്തൈർമാ മാക്ഷെപ്തുമബലാപ്യലം.**

സാരം- പണ്ഡിതനായിക്കുന്നവൻ ആനന്ദാനുഭവം കൊണ്ടും യുക്തികൊണ്ടും ഞാൻ പറഞ്ഞതിനെ ഖണ്ഡിക്കണം. അയുക്തങ്ങളായ വേദപ്രമാണങ്ങളേയും ആചാരങ്ങളേയും പിടിച്ച് എന്നെ ആക്ഷേപിപ്പാൻ പഠിപ്പില്ലാത്ത അബലക്കും കഴിയും. എന്നാൽ ജാതിമത ഭേദത്തേയും വിഗ്രഹാരാധനാപ്രാർത്ഥനാദി നാനാകർമ്മങ്ങളേയും വിധിക്കുന്ന പ്രമാണങ്ങൾ വളരെ ഉണ്ട്. പുരാതനകാലം മുതൽക്കെ അവയെ ആചരിച്ചുവരുന്നതും ഉണ്ട്. അതിനെല്ലാറ്റിനും വിരോധമായി ബ്രഹ്മാനന്ദസ്വാമി ശിവയോഗി പറഞ്ഞിരിക്കുന്നു. അബദ്ധം! ഈ യോഗിയെ ബഹിഷ്കരിക്കണം എന്നും മറ്റും എഴുതുവാൻ ഒരു പഠിപ്പില്ലാത്ത പെണ്ണിനുംകൂടി കഴിയും. പണ്ഡിതശൌണ്ഡൻമാർ വേണമെന്നില്ല. അതുകൊണ്ട് അജ്ഞാനഭേദഭ്രമത്തെ വർദ്ധിപ്പിച്ച് ഐകമത്യാനിജാനന്ദങ്ങളെ കൊടുത്ത് ദുഃഖത്തെ നൽകുന്ന ജാതിമതഭേദാചാരകർമ്മങ്ങൾ എങ്ങനെ ഐകമത്യസുഖത്തേയും നിത്യാനന്ദത്തേയും കൊടുക്കുമെന്ന് അനുഭവയുക്തിപൂർവ്വം തെളിയിച്ചുംകൊണ്ട് ആക്ഷേപിക്കേണമെന്ന് സാരം. അങ്ങനെ ചെയ്യാതെ ഇവർ ചെയ്യുന്ന ആക്ഷേപത്തെ അല്പം മൂന്നാം അദ്ധ്യായത്തിൽ കാണിച്ചിട്ടുണ്ട്.

2. **സമീക്ഷ്യസർവ്വ വസ്തൂനി സ്വീകുർവ്വന്തീഷ്ടവസ്തൂയൽ**
**അസമീക്ഷ്യമതാംകസ്മാൽ സംഗൃഹ്ണന്തിനൃപാഅപി.**

സാരം- എല്ലാവസ്തുക്കളെയും പരീക്ഷിച്ച് ഇഷ്ടമുള്ളതിനെ സ്വീകരിക്കുന്നു. മതത്തെ എന്തുകൊണ്ട് നല്ലതോ ചീത്തയോ എന്ന് പരിശോധിക്കാതെ നൃപൻമാർ കൂടി സ്വീകരിക്കുന്നു? നൃപൻമാർ കൂടി എന്ന് പറയുവാൻ കാരണം എന്താകുന്നു എങ്കിൽ, നമ്മാൽ പ്രകാശിപ്പിക്കപ്പെട്ട ആനന്ദമതത്തിൻെറ മഹിമയെ മനസ്സിലാക്കി ചിലർ അതിനെ സ്വീകരിക്കുമ്പോൾ മതാഭിമാനികളായ ശേഷക്കാർ ഉപദ്രവിക്കുന്നു. സംഘത്തിൽ നിന്ന് നീക്കി നിർത്തുന്നു. ഇതിൽ നിന്ന് ഭയപ്പെട്ട് വ്യസനസമേതം ചിലർ ആനന്ദമതത്തെ വെടിയുന്നു.

എനിക്ക് ആ ഉപദ്രവത്തെ തീർത്ത് കൊടുത്തിട്ടോ ധനസഹായാധികൾ ചെയ്തിട്ടോ അവരെ രക്ഷിപ്പാൻ ബാഹ്യ ശക്തി ഇല്ലതാനും. നൃപൻമാർ (രാജാക്കൻമാർ) നല്ലതിനെ സ്വീകരിച്ചാൽ ആ മതത്തെ അവരുടെ പ്രജകളിൽ അനായാസേന പരത്തുവാനുള്ള ശക്തിയുണ്ട്. ലോകം മുഴുവൻ ഏകയോഗക്ഷേമത്തിൽ എത്തുവാനും സംഗതിയുണ്ട്. യഥാരാജാ-തഥാപ്രജാ എന്നല്ലയോ കാണപ്പെടുന്നത്. നൃപൻമാർ പ്രജാ ക്ഷേമത്തെ കാംക്ഷിച്ചുകൊണ്ട് അനവധി നവീന പരിഷ്കാരങ്ങളെ വരുത്തികൊണ്ടിരിക്കുന്നതിന് മതങ്ങൾ വിപരീതമായിട്ടും ഇരിക്കുന്നു. മതത്തെ പരിശോധിച്ചെടുക്കുന്നതായാൽ നൃപൻമാരെ നീക്കിനിർത്തി ഭ്രഷ്ടൻമാരാക്കി ഉപദ്രവിപ്പാൻ ആരും പുറപ്പെടുകയില്ല. അതിന് കഴികയും ഇല്ല. ഇങ്ങനെ പറഞ്ഞതുകൊണ്ട് നൃപൻമാർ ബലാൽകാരം പ്രവർത്തിച്ച് സമ്മതിപ്പിപ്പാൻ ശക്തൻമാരായതുകൊണ്ട് അങ്ങനെ ചെയ്യണമെന്നാണ് അർത്ഥം എന്നാരും തെറ്റിധരിക്കരുത്. ഒന്ന് മാത്രമേ നൃപൻമാർ ചെയ്യേണ്ടതുള്ളൂ. അതെന്തെന്നാൽ ഇക്കാലത്ത് നാനാ മതങ്ങൾ നിമിത്തമുള്ള മത്സരത്തെയും ദുഃഖ കർമ്മങ്ങളെയും ശമിപ്പിച്ച് സകല ലോകത്തെയും ഏകയോഗക്ഷേമത്തിൽ എത്തിക്കുവാനുള്ള സത്യവും യുക്തിയും ആനന്ദാനുഭവവും ആനന്ദമതത്തിനുണ്ടോ എന്ന് പരീക്ഷാപൂർവ്വം ജനങ്ങൾക്ക് മനസ്സിലാക്കി കൊടുക്കുക മാത്രമേ ചെയ്യേണ്ടതുള്ളൂ. മറ്റുള്ള വിഷയങ്ങളിൽ രാജാകൻമാരും സർവ്വൻമാരും പരീക്ഷിക്കുന്നത് കൊണ്ട് മന്ത്രിമാരെയും ഉദ്യോഗസ്ഥൻമാരെയും നിശ്ചയിക്കുമ്പോൾ ഇങ്ങനെ അനേകനിശ്ചയങ്ങളെ ചെയ്യുന്നു. നാം വല്ല സാമാനങ്ങൾ വാങ്ങുവാൻ അങ്ങാടിയിൽ ചെന്നാൽ വാങ്ങുന്ന സാധനം നല്ലതോ ചീത്തയോ എന്ന് പരിശോധിച്ചല്ലയോ വാങ്ങുന്നത്? പത്തരമാറ്റുള്ള തങ്കമാണെന്ന് പറഞ്ഞ് തന്നാൽ നാം വിശ്വസിക്കുന്നില്ല. ഉരച്ചുനോക്കി മാറ്ററിഞ്ഞിട്ടാണ് വാങ്ങുന്നത്. ഇങ്ങനെതന്നെ സർവ്വമതക്കാരും ചെയ്യുന്നു. ആരും കണ്ണുചിമ്പി, പരിശോധിക്കാതെ വാങ്ങുന്നില്ല. ഈശ്വരൻ സൃഷ്ടിച്ചതാണെന്ന് പറയപ്പെടുന്ന സാധനങ്ങളിൽ നിന്നുകൂടി നല്ലതിനെ സ്വീകരിച്ച് ചീത്തയെ തള്ളിക്കളയുന്നു. പരമഭക്തൻ കൂടി കരിമ്പിൻെറ കമ്പും, തോലും, ചണ്ടിയും തിന്നുന്നില്ല. രസത്തെ മാത്രമെ ആസ്വദിക്കുന്നുള്ളൂ. ജന്തുക്കൾകൂടി ഇങ്ങിനെയാണ് ചെയ്യുന്നത്. പഞ്ചസാരയും മണലും കൂടിക്കലർത്തി വെക്കുക. ഉറുമ്പ് പഞ്ചസാരയെ മാത്രം വേറെ പെറുക്കി എടുത്ത് ഭക്ഷിക്കും. മണലിനെ സ്വീകരിക്കുകയില്ല. ഈ സർവ്വലോകപ്രകൃതിയെ നാം ലംഘിച്ച്

മതവിഷയത്തിൽ മാത്രം നല്ലതേതെന്ന് പരിശോധിക്കാതെ ഇരിക്കുന്നത് മതിയോ? അല്പസുഖത്തെ നല്കുന്ന വസ്തുക്കളെകൂടി നാം പരിശോധിച്ചെടുക്കുമ്പോൾ അനല്പമായ ആനന്ദത്തെ നൽകേണ്ടമതങ്ങളെ പരിശോധിക്കാതെ അംഗീകരിക്കുന്നത് അനുചിതവും അനർത്ഥവുമാണെന്ന് മതമത്സര ദുഃഖങ്ങൾകൊണ്ട് അനുഭവമാകുന്നു. അതുകൊണ്ട് ദുഃഖം നീങ്ങുവാനോ ആനന്ദം ലഭിപ്പാനോ ഉതകീട്ടുള്ളതോ എന്ന് പരിശോധിച്ചാണ് വേദാദിമതങ്ങളുടേയും അചാര്യ വചനങ്ങളുടേയും യോഗ്യതയെ തീരുമാനിക്കേണ്ടതും സ്വീകരിക്കേണ്ടതും. എന്തുകൊണ്ടെന്നാൽ സർവ്വമതസ്ഥൻമാരും ദുഃഖത്തിൽനിന്ന് വേർവിടുവാനും ആനന്ദത്തെ പ്രാപിപ്പാനും ആഗ്രഹിക്കുന്നവരായതുകൊണ്ട് ഇപ്രകാരം പരിശോധിച്ച് സ്വീകരിക്കുന്നതായാൽ ആ ചക്രവാളമുള്ള ആലോചനാ ശാലികളായ ചക്രവർത്തിപ്രഭുപ്രഭൃതികളും സർവ്വൻമാരും നമ്മാൽ പ്രകാശിപ്പിക്കപ്പെട്ട ആനന്ദമതത്തെ അംഗീകരിച്ച് ആനന്ദശാലികളായി ഭവിക്കും. അതിന്ന് ദൃഷ്ടാന്തം; ഒരു മതത്തിലും ഇല്ലാത്ത നാനാജാതിഭേദത്തിലും വിഗ്രഹാദിധനാദി കർമ്മങ്ങളാലും അധഃപതിക്കുന്നതും ഇതരമതക്കാർക്കും അനുഭവമാണല്ലോ. ഇങ്ങനെ പതിപ്പാനുള്ള കാരണം കപടപ്രമാണങ്ങളാൽ മറയ്ക്കപ്പെട്ട ഹിന്ദുമതതത്വത്തെ അറിയാത്ത ഒറ്റകാരണമാകുന്നു. ഈ ദുരവസ്ഥയിൽനിന്ന് ഹിന്ദുക്കളെ ഉദ്ധരിപ്പാൻവേണ്ടി നാനാജാതി ഭേദവിഗ്രഹാരാധനാദി കർമ്മങ്ങളെ വിധിക്കുന്ന കപടപ്രമാണങ്ങളെ തിലസദൃശം ഞാൻ ഖണ്ഡിച്ച് അഹിംസാധർമ്മത്തെ പുരസ്കരിച്ച് ഹിന്ദുമതഹൃദയമായ രാജയോഗത്തെ പ്രകാശിപ്പിച്ചതിന്ന് പുറമെ ലോകം മുഴുവനും ഒരേ ആനന്ദമതമാകുന്നു എന്ന് വിശേഷിച്ച് വെളിപ്പെടുത്തിക്കൊണ്ട് 1069 -ാംമാണ്ട് മുതൽ പ്രചരിപ്പിക്കുവാൻ തുടങ്ങിയ എന്റെ ആനന്ദസിദ്ധ ഗ്രന്ഥങ്ങളുടെ പ്രചാരം നിമിത്തം കേരളത്തിൽ ചിലേടത്ത് ആനന്ദമതം അവതരിച്ചിരിക്കുന്നു. ആനന്ദയോഗശാലകളേയും ആനന്ദസമാജങ്ങളേയും ഏർപ്പെടുത്തിയിരിക്കുന്നു. മതവിഷയത്തിൽ മഹീമണ്ഡലത്തിന്ന് കേരളം മണ്ഡനമായിതീർന്നിരിക്കുന്നു. ആയതിനാൽ അനുഭവസ്ഥൻമാർ ആനന്ദാശ്ചര്യങ്ങൾ അടങ്ങാതെ അഭൂതപൂർവ്വ രീതിയിൽ സ്തുതിക്കുന്നു. നോക്കുവിൻ:

## ഗുരുവേന്ദനക്കുമ്മി

1. ഉള്ളതറിയാതെയാക്കിടുന്ന കള്ള പ്രമാണത്തെത്തച്ചുടച്ചു
ഉള്ളുവെളിയാക്കും ശിവയോഗിൻ സൽഗുരോ
ഉള്ളത്തിൽ വന്നു വിളങ്ങേണം.

2. കുഷ്ഠരോഗം പോലെ ഹിന്ദുക്കളെ തൊട്ടുകൂടാതാക്കും
ജാതിഭേദം
ഒട്ടുംമടിക്കാതെ ഖണ്ഡിച്ച ശിവയോഗിൻ തുഷ്ടമതെതെ
നമസ്കാരം.

3. കർമ്മകാണ്ഡെ പെട്ടു ദുഃഖിക്കുന്ന ഇമ്മർത്ത്യൻമാർക്കു
ഗതിക്കുവേണ്ടി
കർമ്മത്തെ അടിയോടെ ഖണ്ഡിച്ച ശിവയോഗിൻ
സന്മയ
നിത്യം നമസ്കാരം.

4. ആരും ജാതിഭേദ കർമ്മങ്ങളെ വേരോടറുക്കാൻ
ശ്രമിക്കുന്നില്ല
പാരാതതിന്നു ശ്രമിച്ച ഹെ ശിവയോഗിൻ സാരമതെ
തെനമസ്കാരം

5. സാരത്തിൽ സാരമാം യോഗബീജം കേരളത്തിൽ ആദ്യം
കുത്തിയിട്ട
സാരജ്ഞമൗലെ ഹെ ശിവയോഗിൻ സൽഗുരൊ
കാരുണ്യ
മൂർത്തെ നമസ്കാരം

എന്ന്, ആനന്ദചന്ദ്രോദയയോഗശാല
തളാപ്പ്, കണ്ണൂർ.

## മംഗളപത്രം

........വിഭോ! തിരുമനസ്സിലെ ജീവകാരുണ്യോപയുക്തമായ ഉൽകൃഷ്ട ജീവിതത്തിൻെറ എഴുപത്തൊന്നാം വർഷം തികയുന്ന ഈ മംഗളദിനത്തിൽ സിലോൺ രാജ്യനിവാസികളും ആനന്ദമതാവലംബികളുമായ അടിയങ്ങൾ ഹർഷസമ്പൂർണ്ണമായ ഹൃദയത്തോടുകൂടി ഭക്തിപുർവ്വങ്ങളായ പ്രണാമങ്ങളേയും അകൈതവങ്ങളായ ധന്യവാദങ്ങളേയും തിരുമനസ്സറിയിച്ചു കൊള്ളുന്നു.

സ്വാമിൻ! തിരുമനസ്സിലെ ശിഷ്യൻമാരായ നാനാദേശിയൻമാരുടെ ഇടയിൽ ഉൽഭൂതമായിരിക്കുന്ന ഈ ആഹ്ളാദാതിരേക ജീവകാരുണ്യദീക്ഷിതനായ അവിടത്തെക്കുറിച്ച് അവർക്കുള്ള ഭക്തിവിശ്വാസങ്ങളെ വിശദമാക്കുന്നുണ്ട്. അവിടുന്ന് ധർമ്മസംസ്ഥാപനാർത്ഥം സിദ്ധാശ്രമവാസം കൈക്കൊടപ്പോൾ ഭിന്നജാതിമതക്കാരാകുന്നു എന്ന് കലഹിക്കുന്നു എന്ന് കലഹിക്കുന്ന ജനങ്ങളുടെ കലഹത്തെ ശമിപ്പിച്ച് ഐകമത്യമുണ്ടാക്കുവാൻ ലോകം മുഴവനും ഒരേ ആ നന്ദജാതിമതക്കാരാകുന്നു എന്ന തത്വത്തെ വെളിപ്പെടുത്തുമെന്നും, "പ്രഗോപ്യംവകല്യാണി യോഗമാനന്ദസഞ്ചയം", "നയോഗഃ പൃഥിവിതലെ", "നനാകപടശാത്രസ്ത്രാഭ്യാ മുഹ്യന്തി സുധിയൊപിവൈ" എന്ന് ശിവജ്ഞാനദീപികാദികളിൽ യോഗത്തെ മറച്ചു വെക്കുകയാൽ യോഗം ഭൂമിയിലില്ലാതെയായി, മഹാപണ്ഡിതൻമാർകൂടി കപടപ്രമാണങ്ങൾ നിമിത്തം അജ്ഞാനത്തിൽ പെട്ടു കിടക്കുന്നു എന്ന് പറഞ്ഞിട്ടുള്ളത് യഥാർത്ഥമായി കാണുന്നു. അതുകൊണ്ട് പാമരൻമാർകൂടി രാജയോഗാനന്ദം അനുഭവിക്കുമാറ് ജാതിഭേദവിഗ്രഹാരാധനാദി കപടപ്രമാണങ്ങളെ ഖണ്ഡിച്ച് രാജയോഗത്തെ ഉദ്ധരിക്കുമെന്നും 'യാഗെ പശുവധഃകർത്തവ്യ' ഇത്യാദി പ്രമാണങ്ങളെ അനുസരിച്ച് അഹിംസകൻമാരായ ബ്രാഹ്മണർകൂടി പശുഹിംസയെ ചെയ്യുന്നു. മറ്റുള്ളവരുടെ കഥ പറയേണ്ടതില്ല. മതാചാര്യൻമാരും മഹാരാജാക്കൻമാരും മനുഷ്യഹിംസയെ നിർത്തുവാനല്ലാതെ മറ്റുള്ള പ്രാണിഹിംസയെ നിർത്തുവാൻ ശ്രമിക്കുന്നില്ല, അത് മഹാകഷ്ടം: അതുകൊണ്ട് ഹിംസാദോഷത്തെ വിവരിച്ച് അനാഥപ്രാണിസങ്കടത്തിന്നു കൂടി ഒരു നിവൃത്തി ഉണ്ടാക്കുമെന്നും അവിടുന്ന് അരുളിചെയ്ത കഥ അടിയങ്ങൾ ഉപ്പോൾ അനുസ്മരിക്കുന്നു. ഈ പ്രതിജ്ഞ അവിടുന്ന് നിർവ്വഹിച്ച്

കഴിഞ്ഞിരിക്കുന്നു. ജാതിഭേദ കുഷ്ഠവ്യാധിയും അജ്ഞാന പ്ലേഗ്രോഗവും പിടിപെട്ട് ദുഃഖിച്ചുകിടക്കുന്ന ഇന്ത്യയിൽ കേരളത്തിൽ അവിടുന്ന് പ്രചരിപ്പിച്ച സിദ്ധഗ്രന്ഥങ്ങളുടെ സിദ്ധി നിമിത്തം അവതരിച്ച ആനന്ദമതവും അനന്ദസമാജങ്ങളും യോഗശാലകളും ആനന്ദാനുഭൂതി ലേഖനങ്ങളും ആറ്റുകാൽ മുതലായ ചിലേടത്തിൽ ഭദ്രകാളി ക്ഷേത്രത്തിൽ നടത്തിവന്നിരുന്ന കുരുതികർമ്മം എന്ന ഹിംസാകർമ്മത്തെ ഭവൽകൃതികൊണ്ട് നിർത്തിയിരിക്കുന്നു എന്ന പ്രസിദ്ധീകരണങ്ങളും തൃപ്പാദങ്ങളിൽ സമർപ്പിച്ചിരിക്കുന്ന നിരവധി മംഗളപത്രങ്ങളും പ്രസ്തുത സംഗതിയെ തെളിയിപ്പാൻ മതിയായ ലക്ഷ്യങ്ങളാണ്.

ഹേ സമദൃഷ്ടി വിശിഷ്ടനായോവേ! അവിടുന്ന് ജാതിമതഭേദം കൂടാതെ സർവ്വജനങ്ങളുടെ ഉൽക്കർഷത്തിന്നായി ചെയ്തിട്ടുള്ള അഗാധമായ ആലോചനാവിശേഷമാകുന്ന കല്പവൃക്ഷത്തിൻെറ സന്താനമായ ആനന്ദമതം (ലോകം മുഴുവനും ഒരേ ആനന്ദ ജാതിമതമെന്ന വാസ്തവം) അനുഭവയുക്തികളെ അടിസ്ഥാനമാക്കി അലോചിക്കുന്ന അഖില മതസ്ഥൻമാരേയും വിസ്മയിപ്പിക്കാതെ ഇരിക്കയില്ല. പൂർവ്വൻമാരും ഈ അടിയങ്ങളും മറ്റും മതജേലിൽ പെട്ട് അസ്വതന്ത്രൻമാരായി കഷ്ടപ്പെട്ട് കാലത്തെ മിഥ്യയാക്കി കഴിച്ചതുപോലെ ഉള്ള ഒരു ദുരവസ്ഥ ഇനി ഭാവിസന്താനങ്ങൾക്ക് സംഭവിക്കയില്ലെന്ന് നിർവ്വിശങ്കം പ്രസ്താവിച്ചുകൊള്ളട്ടെ. ബുദ്ധമതം മറ്റു മതങ്ങളേക്കാൾ ശുദ്ധമതമാണെങ്കിലും മൂഢമനസ്സിനെ കൂടി ആനന്ദിപ്പിക്കുന്ന യോഗം അതിലില്ലായ്കയാൽ ആനന്ദമതത്തെ തീണ്ടുകപോലും ചെയ്തില്ലെന്ന് യോഗജ്ഞാനനിധിയായ തിരുവുള്ളത്തിൽ ഉണർത്തിച്ചുകൊള്ളുന്നു. ഒരു മതസ്ഥാപകൻെറ നിലയിൽ അവിടുന്ന് ചെയ്തിട്ടുള്ള അനിതരസാധാരണ കൃത്യങ്ങളെ ഒരു മംഗളപത്രത്തിൽ സവിസ്തരം പ്രതിപാദിക്കുവാൻ വിചാരിക്കുന്നത് യുക്തമായിരിക്കയില്ല. എങ്കിലും അല്പം സൂചിപ്പിക്കാതെ ഇരിക്കുന്നതും യുക്തമായിരിക്കയില്ല എന്ന് അടിയങ്ങൾ വിചാരിച്ചുകൊള്ളുന്നു.

ഹേ സിദ്ധഗുരോ, അജ്ഞാനാന്ധകാരത്താൽ ആനന്ദക്കരകാണാതെ കർമ്മകാണ്ഡ ദുഃഖസമുദ്രത്തിൽ മുങ്ങിക്കുഴങ്ങുന്ന ലോകത്തെ മോക്ഷപ്രദീപവെളിച്ചത്താൽ വഴി കാണിച്ച് ആനന്ദസൂത്രത്തെ പിടിച്ച് ആനന്ദസോപാനത്തിൽ കൂടി നടത്തി ആനന്ദവിമാനത്തിലേറ്റി ചിദാനന്ദാകാശപദവിയിൽ സഞ്ചരിപ്പിക്കുന്ന നിമിത്തം ഭവാനെ "ഹേ രാജയോഗാവതാരഭൂമെ, എന്നെ ആനന്ദിപ്പിച്ച മഹാനന്ദമൂർത്തെ,

എന്തൊരാനന്ദം, എങ്ങിനെ വർണ്ണിക്കട്ടെ എന്ന് ആനന്ദതുന്ദിലൻമാരായി അധഃകൃതവർഗ്ഗങ്ങളെന്ന് അവഗണിക്കപ്പെട്ടിരുന്ന സാധുജനങ്ങളും കൂടി സ്തുതിപ്പാനും ബഹുപേർ ഹിംസാപാപതൃതിൽനിന്ന് മുക്തൻമാരാകുവാനും പല സ്ഥലങ്ങളിലും അനാഥപ്രാണികളായ ആട്, കോഴി മുതലായ ജന്തുക്കൾ കൂടി ഹിംസാസങ്കടത്തിൽ നിന്ന് വേർപെടുവാനും കലിയുഗമാണെന്ന് ദുഷിക്കപ്പെടുന്ന ഇക്കാലത്തെ ആനന്ദയുഗമെന്ന് കൊണ്ടാടുവാനും സംഗതി വരുത്തിയ തിരുമേനിയുടെ അഭൂതപൂർവ്വമായ അത്ഭുതവൈഭവത്തെ അടിയങ്ങൾ എങ്ങനെ വിസ്മരിക്കും! എങ്ങനെ വിസ്മരിക്കും! എങ്ങനെ വിസ്മരിക്കാതിരിക്കും! രാജയോഗാനന്ദമധുപാനം നിമിത്തം മത്തൻമാരായ അടിയങ്ങളുടെ ചാപല്യം ഭവാനാൽ ക്ഷന്തവ്യമാണ്

**ആനന്ദം ശക്തിയാത്മാവറിവിതിപലപേരോതിടും**
**വസ്തുവോർത്താൽ**
**ഞാനാണെന്നാത്മബോധാൽ പലമതവലയിൽപെട്ടു**
**കഷ്ടപ്പെടാതെ**
**ഞാനുൽകൃഷ്ടൻ നികൃഷ്ടൻ പരനിതികലഹിക്കാതെയീ**
**ഞങ്ങൾകൂടി**
**ആനന്ദിക്കുന്നു യോഗീശ്വര തവകൃപയാൽ മംഗളം**
**മംഗളം തെ.**
**എന്ന് കൊളമ്പ് രാജയോഗാനന്ദസമാജാംഗങ്ങൾ**

പ്രസാധകൻ, ഇ.കെ.ആർ മാമിഭക്തൻ
ടി. സമായം സെക്രട്ടറി
1699 ചിങ്ങം 8 (1923 ആഗസ്ത് 24)

ഹേ ആനന്ദകാംക്ഷികളെ, കേരളത്തിൽ നാനാജാതിമത വിഗ്രഹാരാധനാദി കർമ്മങ്ങളെ ഒന്നാമത് ഖണ്ഡിപ്പാൻ കഴിഞ്ഞതും കപടപ്രമാണങ്ങളാൽ മറയ്ക്കപ്പെട്ട രാജയോഗത്തെ ഉദ്ധരിച്ച് പാമരൻമാർക്കു കൂടി രാജയോഗാനന്ദം അനുഭവിക്കുമാറാകുന്നതിന് ഭാരതഖണ്ഡത്തിൽ കഴിഞ്ഞതും വിശേഷിച്ച് നാനാ മതഭേദകലഹങ്ങളെ ശമിപ്പിച്ച് ഐകമത്യത്തെ ഉണ്ടാക്കുവാനുതകുന്ന ആനന്ദമതത്തെ അതായത് ലോകം മുഴുവനും ഒരേ ആനന്ദജാതി മതക്കാരാകുന്നു എന്ന തത്വത്തെ വെളിപ്പെടുത്തുന്നതിന്ന് ഭൂമണ്ഡലത്തിൽ കഴിഞ്ഞതും നമ്മുടെ

കൃതികൾക്കാണെന്നും അവതാരാദികളെന്ന് പൂജിക്കപ്പെടുന്നവർക്കും ആർക്കും അങ്ങനെ ചെയ്‌വാൻ കഴിഞ്ഞിട്ടില്ലെന്നും അവരുടെ കൃതികൾ ജാതിമതഭേദകർമ്മ ദുഃഖത്തിൽ ചാടിക്കയാണ് ചെയ്തത് എന്നും മേൽകാണിച്ച സവന്ദനഗാന മംഗളാശംസ കൊണ്ട് തെളിയുന്നില്ലയോ? അവതാരാദികൾക്ക് അങ്ങനെ ചെയ്‌വാൻ കഴിഞ്ഞിരുന്നു എങ്കിൽ ആ വിശേഷ സംഗതികളെ എടുത്തെടുത്ത് കാണിച്ചുകൊണ്ട് മേൽപ്രകാരം അവരേയും പ്രശംസിപ്പാനും ആനന്ദസമാജയോഗശാലകളെ പണ്ടേതന്നെ ഉണ്ടാക്കുവാനും സംഗതി വരുമായിരുന്നു. എന്നാൽ ആ മതാചാര്യൻമാരെ പ്രശംസിച്ച് പൂജിപ്പാൻ കാരണമെന്താകുന്നു എങ്കിൽ അവർ അവതാരാദി ദിവ്യപുരുഷൻമാരാകുന്നു എന്നും അവരാൽ കല്പിക്കപ്പെട്ട അതാത് മതത്തെ അനുസരിച്ച് ഈശ്വരനെ ആരാധിച്ചാൽ മാത്രമെ നമുക്ക് ഇഹലോകസുഖവും സ്വർഗ്ഗാദി പ്രാപ്തിയും സിദ്ധിക്കുയുള്ളൂ, അല്ലെങ്കിൽ നരകമാണ് ഗതി എന്നും പ്രമാണങ്ങളിൽ കണ്ട് വിശ്വസിച്ച് പോയതുകൊണ്ട് ജനങ്ങൾ ആ ആചാര്യൻമാരെ പ്രശംസിക്കുന്നതും പൂജിക്കുന്നതും വിധിക്കപ്പെട്ട കർമ്മങ്ങളെ ചെയ്യുന്നതുമാകുന്നു. അല്ലാതെ അങ്ങിനെ ചെയ്‌വാൻ കാരണമെന്ത്? ജനങ്ങൾ ആനന്ദത്തെ ആഗ്രഹിക്കുന്നു, മതങ്ങളും മതാചാര്യൻമാരും ജനങ്ങൾക്ക് ദുഃഖത്തെ കൊടുക്കുന്നു. അത് എങ്ങനെ എങ്കിൽ, ഒരു കുടുംബംപോലെ ഐകമത്യസുഖത്തിൽ ഇരിക്കേണ്ട ലോകം മുഴുവനും ജാതിമതഭേദത്താൽ ജാത്യാവിരുദ്ധ കീരിപാമ്പുകളെപോലെ കലഹിക്കുന്നത് അനുഭവമല്ലയോ? ഇങ്ങിനെ മതവിഭാഗം ചെയ്ത് നിങ്ങളുടെ ഐകമത്യസുഖത്തെ കെടുത്ത ആചാര്യൻമാരെ പ്രശംസിപ്പാൻ കാരണമെന്ത്? കല്ലിനെ പൂജിച്ചും കഠിന വ്രതപട്ടിണി കിടന്നും കാറ്റും വെയിലും ഏറ്റ് ദിശിദിശി തീർത്ഥാടനത്തിന് ഓടിയും സന്യസിച്ച് ഭിക്ഷയെടുത്തും പ്രാർത്ഥിച്ച് കരഞ്ഞും മറ്റുപല കർമ്മങ്ങൾ ചെയ്തും ദുഃഖിപ്പാനും പരമാനന്ദത്തിൽ നിന്ന് പതിപ്പാനും സംഗതി വരുത്തിയ ആചാര്യമതങ്ങളെ പ്രശംസിപ്പാനും അനുഷ്ഠാനിപ്പാനും കാരണമെന്ത്? മതാചാര്യൻമാർ സ്വർഗ്ഗത്തിലേക്ക് ടിക്കറ്റ് കൊടുക്കുന്ന ദൈവാവതാരവും ദൈവപുത്രനും ദൈവദൂതൻമാരുമാകുന്നു എന്ന വിശ്വാസം തന്നെ കാരണം. ഈ മതാചാര്യൻമാർക്ക് അനവധി ദ്രവ്യം ദക്ഷിണയായി കൊടുത്തിട്ടും ഈശ്വരാർപ്പണമായി കൊടുത്തിട്ടും കർമ്മം ചെയ്തിട്ടും വാങ്ങുന്ന അനുഗ്രഹടിക്കറ്റ് കൊണ്ട് സ്വർഗ്ഗത്തിൽ ആരും എത്തുകയില്ലെന്നത് അസ്മാദൃക്കുകൾ ജ്ഞാനദൃക്കുകൾ കൊണ്ട്

കണ്ടുംകൊണ്ട് തന്നെ ഇരിക്കുന്നു. അഥവാ വല്ല വിധത്തിലും നിങ്ങൾ സ്വർഗ്ഗത്തിൽ എത്തുമെങ്കിൽ അത് നരകപ്രാപ്തിയായിട്ടും കലാശിക്കും. അങ്ങിനെയാണ് ഇവരുടെ പ്രമാണ്കൊണ്ട് തെളിയുന്നത്.

**പ്രമാണം (എ)**

**"അതശ്ചസംക്ഷേപമിമം ശൃണുദ്ധ്വം**
**നാരായണഃസർവ്വമിദം പുരാണഃ**
**സസർഗ്ഗകാലേചകരോതിസർവ്വം**
**സംഹാരകാലെചതദത്തിഭൂയഃ**

ഇത് ബ്രഹ്മസൂത്ര ശങ്കരഭാഷ്യത്തിൽ ശങ്കരാചാര്യസ്വാമികൾ കാണിച്ച പ്രമാണമാണ്. അർത്ഥം അത്കൊണ്ട് ചുരുക്കിപറയുന്നത് നിങ്ങൾ കേൾപ്പിൻ. ഈശ്വരൻ സൃഷ്ടികാലത്തിൽ ഈ ലോകത്തെ മുഴുവൻ സൃഷ്ടിക്കുന്നു, പിന്നെ സംഹാരകാലത്തിൽ സൃഷ്ടിക്കപ്പെട്ട സകലത്തെയും ഭക്ഷിക്കുന്നു. ഇപ്രകാരം യോഗികളും പറയുന്നു. ആര്യസമാജക്കാരും ബ്രഹ്മസമാജക്കാരും മറ്റുള്ള ഹിന്ദുമതശാഖകളും കൃസ്ത്യാനിറ്റി മുതലായ മതക്കാരും ഈശ്വരൻ സൃഷ്ടിച്ച് രക്ഷിച്ച് സംഹരിക്കുന്ന കർത്താവ് എന്ന് സമ്മതിക്കുന്നു. ആദാം, ഹവ്വ എന്ന് പറയപ്പെടുന്ന ആദിസന്താനങ്ങളെ കോപിച്ച് ശപിച്ച് ഈശ്വരൻ പാപികളാക്കി, കൃസ്തു എന്ന പരമഭക്തനെ കൊന്ന് ബലികഴിച്ചു എന്നും മറ്റുമുള്ള കഥകൾ ഈശ്വരൻെറ ദുഷ്ചേഷ്ടിതത്തെ കാണിക്കുന്നുമുണ്ട്. ഇങ്ങനെ സൃഷ്ടി സന്താനങ്ങളെ സംഹരിക്കുന്ന ഈശ്വരൻെറ സന്നിധിയിൽ സ്വർഗ്ഗത്തിൽ ചെന്നാൽ അവരുടെ പിന്നത്തെ അവസ്ഥ എന്താണ്? പാറ്റകൾ തീയ്യിൽ പതിച്ച അവസ്ഥ എന്നോ സിംഹവ്യാഘ്രങ്ങളുടെ ഗുഹയിൽ ചെന്ന് ചേർന്ന മൃഗങ്ങളുടെ അവസ്ഥ എന്നോ പറയേണ്ടത്? ഹേ മതവിശ്വാസികളെ, നിങ്ങൾ തന്നെ പറയുവിൻ കാട്ടുമൃഗങ്ങളെക്കാളും പിശാചാദികളെക്കാളും നീചനാണ് ഈശ്വരൻ എന്ന് നിന്ദിക്കുന്ന പ്രമാണങ്ങളെയും പ്രമാണകർത്താക്കൻമാരെയും പ്രശംസിപ്പാനും പൂജിപ്പാനും കാരണമെന്താണ്? ഇവർ ഈശ്വരൻ ദയാദിഗുണനിധിയാണ് എന്ന് സ്തുതിക്കുന്നതിനെ വിശ്വസിപ്പാൻ കാരണമെന്താണ്? തൻെറ സൃഷ്ടി സന്താനങ്ങളെ കൊല്ലുന്നതാണോ ദയാദി ഗുണനിധിയുടെ ലക്ഷണം? അഗ്നി ഉഷ്ണ വസ്തുവാണ്, മഹാശീതളവസ്തുവാണ് എന്ന് പറയുംപോലെ അന്യോന്യവിരുദ്ധ വചനങ്ങളെ പറയുന്ന ആചാര്യമതങ്ങളെ വിശ്വസിപ്പാൻ കാരണമെന്താണ്? വിശ്വാസം

നല്ലത് തന്നെ എന്നാൽ ഗുണദോഷവിചാരണ ചെയ്യാതെ വേദാദിമതങ്ങളെയും ആചാര്യൻമാരെയും കണ്ണ് ചിമ്പി വിശ്വസിക്കുന്നത് പോലെ ലോകത്തെ മുഴുവൻ മത്സരിപ്പിച്ചും കഷ്ടകർമ്മങ്ങളെ ചെയ്യിച്ചും ഇഹപരസുഖങ്ങളെ കെടുത്തുന്ന മഹാദോഷം മറ്റൊന്നും ഇതേവരെ നാം കണ്ടിട്ടില്ല. നോക്കുക, ലോകത്തിൽ പലമഹാ മത്സരങ്ങളും മഹായുദ്ധങ്ങളും ഉണ്ടാകാറുണ്ട് അതുകൊണ്ട് ജനസമുദായം നശിക്കാറും ഉണ്ട്. മത്സരകാരണം നശിച്ച് യോജിക്കാറും ഉണ്ട്. എന്നാൽ മതംനിമിത്തമുള്ള മത്സരം ഇതേവരെ നശിച്ചിട്ടുണ്ടോ?. ഐക്യമത്യസുഖത്തോടുകൂടി കഴിയുവാൻ സംഗതി വന്നിട്ടുണ്ടോ? ഇല്ല. ഇങ്ങനെ കാര്യമൊന്നുമില്ലാതെ ഈ പരിഷ്കൃതകാലത്തും മതം നിമിത്തമുള്ള മഹാ മത്സരം അനുഭവമല്ലയോ? അതുകൊണ്ടാണ് ഇതിൽ ദ്വിതീയ പദ്യംകൊണ്ട് മതത്തെ പരീക്ഷിച്ച് സ്വീകരിക്കണമെന്ന് പറഞ്ഞത്. പരീക്ഷിക്കുന്നതായാൽ മതങ്ങൾ ഈശ്വരാലധാര പുത്രദൂതാദികളാൽ കല്പിതങ്ങളാണെന്ന് വിശ്വസിപ്പാൻ അവകാശമില്ലെന്നത് ഇതേവരെ പറഞ്ഞസംഗതികൾകൊണ്ട് തന്നെ ധാരാളം മതി. എങ്കിലും അല്പംകൂടി പറയാം.

2. ദൈവത്തിന് വേദാദിമതങ്ങളെ കല്പിക്കേണ്ട ആവശ്യമോ തൻെറ അവതാരപുത്രദൂതാദികളെകൊണ്ട് നടത്തിക്കേണ്ട കാര്യമോ തന്നെ പൂജിക്കണമെന്ന് ദുരഭിമാനമോ ഇല്ല. ഉണ്ടെങ്കിൽ ദൈവം സങ്കല്പമാത്രത്താൽ സംഭവമാത്രത്താൽ സർവ്വലോകത്തേയും സൃഷ്ടിച്ച സർവ്വശക്തനാണ്, ദയാദിഗുണനിധിയാണ് എന്ന് മതവിശ്വാസികൾ പറയുന്ന സ്ഥിതിക്ക് സങ്കല്പശക്തികൊണ്ടുതന്നെ സർവ്വൻമാരേയും ശരിക്ക് നടത്തുവാനും തന്നെ പൂജിപ്പിപ്പാനും ദൈവത്തിന് കഴിയും. നിരീശ്വരവാദവും ലോകത്തിലുണ്ടാകയില്ല. പിന്നെന്തിന് വേദാദി മതങ്ങളെ കൽപ്പിക്കുന്നു? ദൈവം അവതരിക്കുന്നു? പുത്രനെ ഉണ്ടാക്കുന്നു? ദൂതൻമാരെ അയക്കുന്നു? ഒന്നിൻെറയും ആവശ്യമില്ല.

3. കരിമ്പിന് മാധുര്യത്തേയും ചന്ദ്രന് ശീതളത്വത്തെയും മറ്റും സൃഷ്ടിച്ചതുപോലെ മനുഷ്യർക്ക് ജ്ഞാനം, സമദൃഷ്ടി, ദയ, ഈശ്വരഭക്തി മുതലായ സൽഗുണങ്ങളെ മാത്രം സൃഷ്ടിച്ചതാണെങ്കിൽ ഈശ്വരനെ ഭജിച്ച് മനുഷ്യർ സ്വർഗ്ഗസുഖികളായി ഇരിക്കുമായിരുന്നു. കരിമ്പ് കയ്ക്കുന്നില്ല. ചന്ദ്രൻ ഉഷ്ണിക്കുന്നില്ല. അപ്രകാരം മനുഷ്യരും

പാപകർമ്മികളായി ഭവിക്കയില്ല. ദൈവത്തിന് തൻെറ സൃഷ്ടിസന്താനങ്ങൾക്ക് പ്രമോഷൻ കൊടുപ്പാൻ (കയറ്റം കൊടുപ്പാൻ) സ്വർഗ്ഗം സൃഷ്ടിക്കേണ്ട. പാപികളെ ശിക്ഷിപ്പാൻ നരകത്തേയും ഉണ്ടാക്കേണ്ട. ദൈവത്തിന്നും തൻെറ അധികാരപുരുഷൻമാർക്കും പുണ്യപാപക്കേസ്സുകളെ എടുത്ത് വിചാരണ ചെയ്ത് ബുദ്ധിമുട്ടേണ്ടതും ഇല്ല. അങ്ങനെ തൻെറ ഇഷ്ടത്തെ നിർവ്വഹിപ്പാൻ കഴിവുണ്ടായിരിക്കെ മനുഷ്യർക്ക് മുക്തി കൊടുപ്പാൻവേണ്ടി വേദാദികളെ എന്തിന് കല്പിക്കുന്നു? എന്തിന് ദൈവം അവതരിക്കുന്നു? എന്തിന് പുത്രനെ ഉണ്ടാക്കുന്നു?. ഒന്നിൻെറയും ആവശ്യമില്ല. ദൈവത്തിൻെറ ഇഷ്ടം അങ്ങനെയാണ്, ഇങ്ങനെയാണ് എന്നും മറ്റും പറഞ്ഞ് ദൈവത്തെ ഭജിപ്പിപ്പാൻ അചാര്യവേഷം ധരിച്ച് ചിലർ എന്തിന് നടക്കുന്നു? അതും അവശ്യമില്ല.

4. സ്ത്രിപുരുഷൻമാർക്ക് പരസ്പരം കാമമുണ്ടാകുന്നതും ക്രീഡിക്കുന്നതും ദൈവം കാമക്രീഡാശാസ്ത്രത്തെ ഉണ്ടാക്കി അവതരാദി ഗുരുജനങ്ങളെക്കൊണ്ട് ഉപദേശിപ്പിച്ചിട്ടാണോ? അല്ല. അപ്രകാരം പ്രകൃതിയിൽ തന്നെ ഈശ്വരഭക്തി ബീജം വെച്ചതാണെങ്കിൽ സർവ്വൻമാരും ഈശ്വരനെ പൂജിക്കും. ഈശ്വരനെ പൂജിക്കരുത്, പ്രാർത്ഥിക്കരുത് എന്ന് ഗുരുജനങ്ങൾ ഉപദേശിച്ചാലും ശാസിച്ചാലും കൂടി ആരും ഈശ്വരനെ സേവിക്കാതിരിക്കയില്ല. കാമം അരുതെന്ന് ഉപദേശിച്ചാലും ശാസിച്ചാലും സ്ത്രീപുരുഷൻമാർ വിടുന്നില്ല. ഇങ്ങനെ ജഗത്തിൽ സ്വാഭാവികമായി നടക്കുന്ന സർവ്വസംഗതികളെ പിടിച്ചാലോചിക്കുമ്പോഴും ഈശ്വരന് മതങ്ങളെ സൃഷ്ടിച്ച് അവതാരാദിമുഖേന പ്രചരിപ്പിക്കേണ്ട ആവശ്യമോ തന്നെ പൂജിക്കണമെന്ന ദുരഭിമാനമോ ഇല്ലെന്ന് സിദ്ധിക്കുന്നു. പിന്നെന്തിന് ദൈവം ആവതരിക്കുന്നു? എന്തിന് പുത്രനെ ഉണ്ടാക്കുന്നു? എന്തിന് ദുതൻമാരെ അയക്കുന്നു? ഈശ്വരനെ ഭജിപ്പാൻ വേണ്ടി ആചാര്യവേഷം ധരിച്ച് ചിലർ എന്തിന് ദിശിദിശി പ്രസംഗിച്ച് നടക്കുന്നു?

5. ഈശ്വരൻ കരുണാനിധിയാണ്, ലോകപിതാവാണ്, സർവ്വശക്തനാണ് എന്ന് പറയുന്ന സ്ഥിതിക്ക് എൻെറ സൃഷ്ടിസന്താനങ്ങൾ മുക്തൻമാരാകട്ടെ എന്നൊന്നാഗ്രഹിച്ചാലും മതി. സർവ്വൻമാരും മുക്തൻമാരാകും. അങ്ങനെ അനായാസേന മുക്തിയെ കൊടുപ്പാൻ കഴിയുമ്പോൾ ആയാസകരവും അസഹ്യ

സങ്കടത്തെ അനുഭവിപ്പിക്കുന്നതുമായ ഹഠയോഗം, നാവിൻെറ അടി നാഡിയെ അറുത്ത് കപാലകുഹരത്താൽ നാവിനെ കയറ്റുന്ന ഖേചരീമുദ്ര, പ്രാണപീഡയെ ചെയ്യുന്ന പ്രാണായാമം, കായക്ലേശത്തെ ചെയ്യുന്ന കൂർമ്മാസനം മുതലായ അനേക ദുർഘടാഭ്യാസങ്ങളും കഠിനവൃതപട്ടിണികളും തൻെറ ആട്, കോഴി മുതലായ എളിയ സന്താനങ്ങളെ ഹിംസിച്ച് ചെയ്യുന്ന യാഗാദികളും സന്യാസ ഭിക്ഷാടനങ്ങളും പ്രാർത്ഥനാകരച്ചിലും മതഭേദ കലഹകാരണങ്ങളും മുക്തിക്കുവേണ്ടി ഈശ്വരൻ മതങ്ങളിൽ കൽപ്പിച്ചവയാണെന്ന് വിശ്വസിപ്പാൻ അവകാശമുണ്ടോ? തൻെറ സന്താനങ്ങളെ കൽപ്പിച്ച്കൂട്ടി കഷ്ടത്തിൽ ചാടിച്ച് ഹിംസിക്കുന്ന ഈശ്വരനെ ദയാനിധിയായ പിതാവെന്ന് പറവാൻ അവകാശമുണ്ടോ? പറയുന്നതിനെ വിശ്വസിപ്പാൻ അവകാശമുണ്ടോ, ഇല്ല. ഇല്ല.

6. ജനനമരണവ്യാധിദാരിദ്ര്യാദികളാൽ ദുഃഖസമുദ്രത്തിൽ മുങ്ങിപ്പൊങ്ങി മയങ്ങുന്ന സന്താനങ്ങളോട് എന്നെ പ്രാർത്ഥനാപൂജാദികളാൽ പ്രസാദിപ്പിച്ചാലെ മുക്തിതരൂ എന്ന് അവതാര പുത്രൻ മുഖേന ഉപദേശിക്കുന്ന ഈശ്വരനെ ദയാനിധിയായ പിതാവെന്ന് പറവാൻ അവകാശമുണ്ടോ? പറഞ്ഞാൽ വിശ്വസിപ്പാൻ അവകാശമുണ്ടോ? കുളത്തിൽ വീണ് മുങ്ങിപ്പൊങ്ങി വെള്ളം കുടിച്ച് പള്ളവീർത്ത് തൊള്ളപൊളിക്കുന്ന കൊച്ചുകുട്ടിയോട് എന്നെ പൂജിക്കൂ, എനിക്ക് വല്ലതും കാഴ്ച്ചവെക്കൂ എന്നെ പ്രാർത്ഥിക്കൂ എന്നാലെ നിന്നെപിടിച്ച് കയറ്റിവിടൂ എന്ന് പറയുന്ന അച്ഛൻ ലോകത്തിലുണ്ടോ? ഇല്ല, ഇല്ല. ഈ സംഗതികൊണ്ടും വേദാദിമതങ്ങൾ ഈശ്വരകൽപ്പിതങ്ങളല്ലെന്ന് തെളിയുന്നു. ഈ സ്ഥിതിക്ക് ഈശ്വരകൽപ്പിതങ്ങളെന്ന് വിശ്വസിപ്പാൻ അവകാശമുണ്ടോ?

7. ഈശ്വരൻ തൻെറ സൃഷ്ടിസന്താനങ്ങളെ സംഹരിക്കുന്നവനാണെന്ന് പ്രമാണങ്ങൾ കാണപ്പെടുന്നു. (എ) എന്നൊരു പ്രമാണം ഇതിൽ ആദ്യം കാണിച്ചിട്ടുണ്ട്. അതുകൊണ്ട് ഈശ്വരനെ ഒരിക്കലും പൂജിക്കരുത്. ശിക്ഷക്കുകയാണ് വേണ്ടതെന്ന് സിദ്ധിക്കുന്നു. എന്തുകൊണ്ടെന്നാൽ സിംഹവ്യാഘ്രാദികൾ കൂടി അതിൻെറ കുട്ടികളെ സ്നേഹിക്കുന്നു. ഈശ്വരൻ കൊല്ലുന്നു. മക്കളെ കൊല്ലുന്ന പിതാവിനെ ഗവൺമെൻറ് തൂക്കിക്കൊല്ലുന്നു. ആനിയമപ്രകാരം ഈശ്വരനേയും തൂക്കിക്കൊല്ലുകയാണ് വേണ്ടത്. ഈ സംഗതികൊണ്ടും വേദാദിമതങ്ങൾ ഈശ്വരകൽപ്പിതങ്ങളല്ലെന്ന്

സിദ്ധിക്കുന്നു. തൻെറ മക്കളെ കൊല്ലുന്ന മഹാപാപിയാകുന്നുതാൻ എന്ന് തന്നെ നിന്ദിക്കുന്ന വേദാദിമതങ്ങളെ ഒരിക്കലും ഈശ്വരനുണ്ടാക്കുകയില്ല. കളവ് മുതലായ കുറ്റങ്ങളെ ചെയ്യുന്നവർക്ക് കൂടി കുറ്റങ്ങളെ മറച്ച്വെച്ച് തങ്ങൾ കുറ്റക്കാരെല്ലെന്ന് ധരിപ്പിക്കുന്നു. ഇങ്ങനെതന്നെ ലോകം മുഴുവനും ഈ സ്ഥിതിക്ക് ഈശ്വരൻ അനാവശ്യമായി സൃഷ്ടിച്ച് തൻെറ സന്തതികളെ സർവ്വ പ്രകാരേണ നിർദ്ദയം മർദ്ദിച്ച് കൊല്ലുന്ന പാപിയും വ്യാഘ്രാദി കാട്ടുമൃഗങ്ങളെക്കാൾ ദുഷ്ടനുമാകുന്നു എന്ന് ഈശ്വരനെ നിന്ദിക്കുന്ന വേദാദിമതങ്ങളെ ഈശ്വരനുണ്ടാക്കി അവതാരാദിമുകേന പരത്തുമോ? ഇല്ല, ഇല്ല. ഒന്നാലോചിച്ചാൽ ഈശ്വരനുണ്ടാക്കി, ഈശ്വരൻ അവതരിച്ചു. പുത്രനുനെഉണ്ടാക്കി, ദൂതൻമാരെ അയച്ചു എന്ന് പറയുന്ന മതങ്ങളെയും ആചാര്യൻമാരെയും വിശ്വസിപ്പാൻ അവകാശമുണ്ടോ? സ്തുതിപ്പാൻ അവകാശമുണ്ടോ? ഇല്ല, ഇല്ല. കക്കരുത്, കളവുപറയരുത്, കള്ള്കുടിക്കരുത്, കൊല്ലരുത്, വ്യഭിചരിക്കരുത് ഇത്യാദി ദോഷങ്ങളോന്നും ചെയ്യരുത്. സമദൃഷ്ടി, പരോപകാരം, ക്ഷമ മുതലായ ഗുണങ്ങളോടുകൂടി ഇരിക്കണം എന്ന സദുപദേശങ്ങളെ മതങ്ങളും മതാചാര്യൻമാരും നൽകുന്നു. അതുകൊണ്ടാണ് പ്രശംസിക്കുന്നതും പൂജിക്കുന്നതും എന്ന് പറയുന്നു എങ്കിൽ ഇങ്ങനെ ഉപദേശിപ്പാൻ മതങ്ങളും മതാചാര്യൻമാരും വേണ്ട. കളവ് മുതലായ കുറ്റങ്ങളെ ചെയ്യുന്നവരെ ഇവൻകള്ളൻ, ഇവൻ കള്ളുകുടിയൻ, ഇവൻ കളവ് പറയുന്നവൻ, ഇവൻ കൊലപാതകി, ഇവൾ വ്യഭിചാരിണി. എന്നും മറ്റും ജനങ്ങൾ നിന്ദിച്ച് നിഷേധിക്കുന്നതുകൊണ്ടും ഉപദ്രവിക്കുന്നതുകൊണ്ടും രാജാക്കൻമാർ ദണ്ഡിക്കുന്നതുകൊണ്ടും ലജ്ജിച്ചും ഭയപ്പെട്ടും അവർക്ക് തലപൊന്തിപ്പാൻ നിർവ്വാഹമില്ല. ഇങ്ങനെ ദുഷ് പ്രവർത്തികളിൽ നിന്ന് വിലക്കുവാൻ ജനങ്ങളും രാജാക്കൻമാരും ഗുരുഭൂതൻമാരായിട്ടുണ്ട്. അതുകൊണ്ടാണ് ആവക കുറ്റങ്ങൾകൊണ്ട് ലോകങ്ങൾ നശിക്കാത്തത്. പരോപകാരാധി ഗുണങ്ങളോടുകൂടി നടക്കുന്നവരെ ജനങ്ങളും രാജാക്കൻമാരും സ്തുതിക്കുന്നതുകൊണ്ടും സഹായിക്കുന്നതുകൊണ്ടും നല്ലനിലയിൽ എത്തിക്കാണപ്പെടുന്നു. അത് കാണുമ്പോൾ നാം ഗുണവാൻമാരായി നടന്നാലെ ഇങ്ങനെ ഉന്നതാവസ്ഥയിൽ എത്തുകയുള്ളൂ എന്ന സൽപാഠം ലോകത്തിന് പഠിപ്പിക്കുവാൻ ജനങ്ങളും രാജാക്കൻമാരും ഗുരുഭൂതൻമാരായിട്ടുണ്ട്. അതുകൊണ്ടാണ് ലോകങ്ങൾ പലവിധ പരിഷ്ക്കാരങ്ങളിൽ

എത്തിയിരിക്കുന്നത്. അങ്ങനെ പരിഷ്കൃതൻമാരായ യോഗ്യൻമാരും രാജാക്കൻമാരും ചക്രവർത്തികളും കൂടി അപരിഷ്കൃതങ്ങളായ മതകാരാഗൃഹങ്ങളിൽ പെട്ടിരിക്കുന്നു. മതമത്സരാധിദുഃഖം എന്നും നിലനിൽക്കേണ്ടതരത്തിൽ പ്രതിദിനം പുസ്തകങ്ങളും ആചാര്യൻമാരും വർദ്ധിച്ചുവരുന്നു. സമദൃഷ്ടി, പരോപകാധി ഗുണങ്ങൾ വേണം എന്ന് മതാചാര്യൻമാർ പറഞ്ഞതിൻെറ വില അവർതന്നെ കെടുത്തുന്നു. എങ്ങനെയെന്ന് ചോദിക്കുന്നു എങ്കിൽ അജ്ഞാനഭേദബുദ്ധിയെ ഉണ്ടാക്കുന്ന നാനാ മത ഭേതങ്ങളേയും ആചാര ഭേദങ്ങളേയും കൽപ്പിച്ചതുകൊണ്ടുതന്നെ അങ്ങനെ ചെയ്തതുകൊണ്ടല്ലേയോ ഇന്ന് മതമത്സരം തീരാത്തത്? ഇങ്ങനെ മത്സരത്തിന്നിടവെച്ച് ആചാര്യൻമാരെ പ്രശംസിപ്പാനും ദൈവത്തെ അറിഞ്ഞവർ എന്ന് വിശ്വസിപ്പാനും അവകാശമുണ്ടോ? ഇല്ല.

8. ദൈവത്തെ അറിഞ്ഞവരാണെങ്കിൽ ദൈവം സരൂപനാണ്, അരൂപനാണ്, നാനാരൂപനാണ്, സൃഷ്ടിസന്താനഹന്താവാണ്, ദയാനിധിയാണ് എന്നും മറ്റും പൂർവ്വപരവിരോധം പറഞ്ഞ് ആനയെ കണ്ട കുരുടൻമാരെപോലെ മതവാദികൾക്കും തമ്മിൽ തല്ലുവാൻ അവകാശമുണ്ടോ? ആനയേയും ആടിനേയും മറ്റും പറ്റിട്ടു രൂപാദിഭേദത്താൽ ഒരു മതക്കാരും വാദപ്രതിവാദം ചെയ്തു കലഹിക്കുന്നില്ല. എല്ലാവരും ഒരെ അഭിപ്രായക്കാരായിരിക്കുന്നു. അപ്രകാരം ദൈവത്തെപറ്റിയും അറിവുണ്ടെങ്കിൽ അഭിപ്രായഭേദേന ഭിന്നിക്കുവാനവകാശമില്ല. അങ്ങനെയിരിക്കെ അവതാരമാണ്, ദൈവപുത്രനാണ്, ദൈവദൂതനാണ്, ദൈവത്തെ അറിഞ്ഞവരാണ് എന്ന് വിശ്വസിപ്പാനവകാശമുണ്ടോ? ഇല്ല, ഇല്ല.

9. ഈശ്വരൻ നിർഗുണനാണെന്ന പക്ഷത്തെ പിടിച്ചാലോചിച്ചാലും പൂജാദികർമ്മംകൊണ്ട് പ്രസാദിക്കാത്ത ഗുണമില്ലാത്ത വസ്തുവാണെന്ന് സിദ്ധിക്കുന്നു. നോക്കുക, അഹോരാത്രം ആരാധിച്ചും പ്രർത്ഥിച്ചും ഭജിക്കുന്ന ഹിന്ദുക്കൾക്കും മറ്റുമതക്കാർക്കും ജാതിമതഭേദേന തമ്മിൽതല്ലാതെ ഇരിപ്പാനുള്ള ജ്ഞാനമൊ മറ്റു സമ്പത്തൊ ഒന്നും ഈശ്വരൻ കൊടുത്തുകാണുന്നില്ല. സൽഗുണനിധിയാണെന്ന് പറയപ്പെടുന്ന ഈശ്വരനും അങ്ങനെ ചെയ്തുകാണില്ല. ക്ഷേത്രങ്ങളിൽ കടന്ന് ഈശ്വരബിംബത്തെ തച്ചുടച്ച് ദേവസ്വം അപഹരിക്കുന്ന കള്ളൻമാരെ ഈശ്വരൻ വിലക്കുന്നില്ല. ആട്, കോഴി മുതലായ അനാഥപ്രാണികളെ അറുക്കുമ്പോൾ

പ്രാണവേദന സഹിച്ചുകൂടാതെ കരുന്ന കരച്ചിലിനെ കേട്ടിട്ടും ആ അതിസങ്കടാവസ്ഥയെ കണ്ടിട്ടും അതിനെ നിർത്തൽ ചെയ്യുന്നില്ല. ഇങ്ങനെ ലോകത്തിലുള്ള ഹിംസാകർമ്മങ്ങൾ അനന്തവിധങ്ങൾ. മർത്ത്യൻമാരുടെ ഇടയിലും കളവ്, കൊല മുതലായ അനേക പാപകർമ്മങ്ങൾ കാണപ്പെടുന്നു. ആ കർമ്മങ്ങളേയും നിങ്ങളുടെ ദയാ ഗുണനിധിയായി ഇരിക്കുന്ന ഈശ്വരനൊ നിർഗുണമൂർത്തിയോ നിർത്തുന്നില്ല. പാപികളെ ശിക്ഷിക്കുന്നില്ല. ഭക്തൻമാരെ രക്ഷിക്കുന്നതുമില്ല. ക്രിസ്തുവിൻെറ കഥയെ ഓർക്കുക. ഈ സ്ഥിതിക്ക് സഗുണനൊ നിർഗുണനൊ ആയ ദൈവം നിങ്ങൾക്ക് മുക്തിക്കുവേണ്ടി വേദാദിമതങ്ങളെ ഉണ്ടാക്കി എന്ന് പറയുന്നതിനെ വിശ്വസിപ്പാൻ അവകാശമുണ്ടോ അവയെ പ്രചരിപ്പാൻ അവതരിച്ചു. പുത്രനെ ഉണ്ടാക്കി. ദൂതൻമാരെ അയച്ചു എന്ന് പറയുന്നതിനെ വിശ്വസിപ്പാൻ അവകാശമുണ്ടോ? ഇല്ല, ഇല്ല.

10. ഈശ്വരൻ സൃഷ്ടിസ്ഥിതിസംഹാരകർത്താവാണെന്നു പറയുന്ന നിങ്ങളുടെ പ്രമാണത്തെ പിടിച്ച് നോക്കുമ്പോഴും ഈശ്വരൻ സർവ്വൻമാരേയും സംഹരിക്കയേ ഉള്ളൂ എന്ന് കിട്ടുന്നു. വിളയിടുന്നവൻ വിള കൊയ്യാതിരിക്കുമോ? കൊയ്യാൻ വേണ്ടിയല്ലേ വിളയിടുന്നത് അപ്രകാരം സംഹരിപ്പാൻ വേണ്ടിയല്ലയോ ഈശ്വൻ സൃഷ്ടിക്കുന്നത്? അല്ലെങ്കിൽ സൃഷ്ടിക്കേണ്ടാവശ്യമെന്ത്? സൃഷ്ടിച്ച ജീവികളെ എല്ലാം സംഹരിക്കുന്നതുകൊണ്ടല്ലയോ സർവ്വമതത്തിലുള്ളവരും പരമഭക്തൻമാരുംകൂടി ചത്തു ചത്തൊടുങ്ങുന്നത്? ആയുസ്സിനെ ആഗ്രഹിച്ച് ഭജിക്കുന്നവരിൽ ഒരുവനെ എങ്കിലും ഒരു മതത്തിലെങ്കിലും ആയുസ്സുകൊടുത്ത് ഇരുത്തീട്ടുണ്ടോ? കാണിച്ചുതരുവിൻ. ഇങ്ങനെചെയ്യുന്ന ഈശ്വരൻ തൻെറ സൃഷ്ടി സ്ഥിതിസംഹാരരൂപമായ കൃഷികർമ്മത്തിന് വിരോധമായി മതാദികളെ ഉണ്ടാക്കുമോ? ആ വഴിക്ക് സ്വർഗ്ഗമോക്ഷങ്ങളെ കൊടുക്കുമോ? ഇല്ല, ഇല്ല. അങ്ങനെ ചെയ്യുന്ന ഒരു സൽസ്വഭാവമുണ്ടെങ്കിൽ സൃഷ്ടിക്കുകതന്നെ ഇല്ല. സൃഷ്ടിച്ചതുകൊണ്ടല്ലയോ ജനനം, മരണം, ആധി, വ്യാധി, ദാരിദ്ര്യം മുതലായ നരകസങ്കടം അനുഭവിക്കേണ്ടി വരുന്നത്? ഇങ്ങനെ ഈശ്വരൻ നിങ്ങൾക്ക് മുക്തി തരുവാൻ വേണ്ടി വേദാദിമതങ്ങളെ ഉണ്ടാക്കി, അവതരിച്ചു, പുത്രനെ ഉണ്ടാക്കി, ദൂതൻമാരെ അയച്ചു എന്ന് പറയുന്ന മതങ്ങളേയും

ആചാര്യൻമാരെയും വിശ്വസിപ്പാൻ അവകാശമുണ്ടോ? ഇല്ല, ഇല്ല. ഈ മതാചാര്യവചനങ്ങളെ വിശ്വസിച്ച് സ്വർഗ്ഗമുക്തികൾക്കുവേണ്ടി ഈശ്വരനെ പ്രാർത്ഥനാദികൾ കൊണ്ട് ആരാധിക്കുന്നതും ഈശ്വരന് ഇഷ്ടമായിരിക്കുമെന്ന് വിശ്വസിപ്പാൻ അവകാശമുണ്ടോ? അതിനും അവകാശമില്ല. എന്തുകൊണ്ടെന്നാൽ ഈശ്വരൻെറ ഇഷ്ടം സൃഷ്ടിസ്ഥിതി സംഹാരഫലങ്ങളെ നിങ്ങൾ അനുഭവിപ്പിക്കണമെന്നായിരിക്കുമ്പോൾ അതിനെ അനുഭവിക്കാതെ കഴിച്ചുകൂട്ടുവാൻ വേണ്ടി മുക്തിയേയും സ്വർഗ്ഗത്തേയും ആഗ്രഹിക്കാമോ? ആഗ്രഹിച്ചാലും നിങ്ങൾക്ക് തരുമോ? ഇല്ല. വല്ല വിധത്തിലും നിങ്ങൾ ഈശ്വരസന്നിധിയിൽ, സ്വർഗ്ഗത്തിൽ ചെന്നാൽ അവിടെവെച്ചും ഈശ്വരൻ നിങ്ങളെ സംഹരിക്കും. അതിന്ന് പ്രമാണം.

3 "അത്രഹിംസാസ്വഭാവിശഃസ്വർഗ്ഗരാജ്യേപിഹിംസകഃ
അധോപ്യൂർദ്ധ്വേപിസൗധസ്യദഹനോദഹനോയഥാ"

സാരം - ഇഹലോകത്തിൽ ഹിംസാസ്വഭാവി ആയ ഈശ്വരൻ സ്വർഗ്ഗലോകത്തിലും ഹിംസാസ്വഭാവി തന്നെ. അഗ്നി മാളികയുടെ അടിത്തട്ടിലും മുകളിലും ദഹിപ്പിക്കുന്നവൻ തന്നെ. മുകളിൽ തണുപ്പിക്കുക എന്ന സ്വഭാവം അഗ്നിക്കില്ല. അപ്രകാരം ഈശ്വരനും സ്വർഗ്ഗത്തിൽ സുഖിപ്പിക്കുക എന്ന സ്വഭാവമില്ല. സംഹരിക്കുകയേ ഉള്ളൂ എന്ന് സാരം. അതുകൊണ്ട് സ്വർഗ്ഗയാത്രയെ ആഗ്രഹിച്ച് മൂഷികൻെറ (എലിയുടെ) അവസ്ഥയെ പ്രാപിക്കേണ്ട.

4. "ഓതോർഭീതഃകശ്ചിദാഖുർബിലാന്തരമയാൽഭ്രമാൽ
ബിലേശയേനഭുക്തശ്ചസ്വർഗ്ഗയാത്രാതഥാഭവേൽം

പൂച്ചയെ പേടിച്ച് ഭ്രമിച്ച് ഒരു എലി ഒരു പോട്ടിലേക്ക് (ദ്വാരത്തിലേക്ക്) ചെന്നു. അതിൽ കിടക്കുന്ന പാമ്പ് ആ എലിയെ പിടിച്ച് തിന്നുകയും ചെയ്തു. നിങ്ങളുടെ സ്വർഗ്ഗയാത്ര അപ്രകാരം സംഭവിക്കും. പൂച്ചയുടെ ശബ്ദംകേട്ട് ഭ്രമിച്ചിട്ടാണ് എലി മറ്റൊരു ദ്വാരത്തിലേക്ക് പാഞ്ഞത്. നിങ്ങളും മതാചാര്യവേദ ശബ്ദം കേട്ട് ഭ്രമിച്ചിട്ടാണ് ഹൃദയത്തിലുള്ള സ്വർഗ്ഗം വിട്ട് മറ്റൊരു സ്വർഗ്ഗത്തിലേക്ക് പായുന്നത്. അങ്ങനെ അനർത്ഥത്തിൽ പെടേണ്ട എന്ന് സാരം.

കിഞ്ച = അത്രയുമല്ല.

5. "അസുരാണാം പ്രപീഡാചസ്വർഗ്ഗലോകെധികാതതഃ
തത്തൽകാലെദേവഗണാഅപ്യടന്തിമഹീമിമാം.

സാരം- സ്വർഗ്ഗലോകത്തിൽ അസുരൻമാരുടെ ഉപദ്രവവും അധികമായിട്ടുണ്ട്. അതുകൊണ്ട് അതാതുകാലത്ത് ദേവൻമാരും കൂടി ഭൂമിയിൽ വന്ന് അലയുന്നു. ഇത് നിങ്ങളുടെ പുരാണത്തിൽപ്രസിദ്ധമാണ്. അപ്പോൾ ഭൂമിയിലില്ലാത്ത അസുരപീഡ നിങ്ങൾക്ക് സ്വർഗ്ഗത്തിൽ അനുഭവിക്കേണ്ടിവരും.

ഒരുകാലത്ത് അസുരൻമാരുടെ ഉപദ്രവം നിമിത്തം ദേവൻമാർ വേഷപ്രച്ഛന്നൻമാരായി ഭൂമിയിൽ സഞ്ചരിക്കുമ്പോൾ തങ്ങളുടെ ദുഃഖ നിവൃത്തിക്ക് എന്താ വേണ്ടത് എന്ന് ചോദിച്ചപ്പോൾ ഗുരുവായ ബൃഹസ്പതി പറഞ്ഞതാണ് ഇത്.

"മന്ത്രാണാംദേവതായൂയംതേപിദുഃഖൈകഭാജനം
ജാതാഃസ്വകാലവശതഃകിംബ്രവീമിപ്രസാധനം"

എന്ന് ദേവീഭാഗവതം. മർത്ത്യൻമാരാൽ മന്ത്രങ്ങൾകൊണ്ട് ഭജിക്കപ്പെടുന്ന ദേവൻമാരായ നിങ്ങളും കാലവശാൽ ദുഃഖപാത്രമായി. ഞാൻ എന്താ ഇതിന് ഒരു നിവൃത്തി പറയേണ്ടത് എന്നാണ് ഗുരു ഇത്തരം പറഞ്ഞത്.

കിഞ്ച = അത്രയുമല്ല,

6. "അധഃകൃതാനാംസംസർഗ്ഗനസഹന്തേദ്വിജാതയഃ
തഥാമർത്ത്യാശ്ചമർത്ത്യാനാം മർത്ത്യാൻകുര്യരധസ്തതഃ

സാരം ബ്രാഹ്മണാദികൾ എങ്ങനെ അബ്രാഹ്മരുടെ സംസർഗത്തെ സഹിക്കുന്നില്ലയോ അപ്രകാരം അമർത്ത്യയൻമാരും (ദേവൻമാരും) മർത്ത്യൻമാരുടെ (മനുഷ്യരുടെ) സംസർഗ്ഗത്തെ സഹിക്കുന്നില്ല. അതുകൊണ്ട് ദേവൻമാർ മനുഷ്യരെ കീഴ്പോട്ട് തള്ളിയിടും. ത്രിശങ്കുവിൻെറ കഥ ഇതിന് ദൃഷ്ടാന്തമാണ്. ഇത് സാധാരണമാണ്. മനുഷ്യർ തന്നെ സ്വദേശി, വിദേശി എന്നഭിമാനിച്ച് മത്സരിക്കുന്നില്ലയോ? കറുത്ത മനുഷ്യർ, വെളുത്ത മനുഷ്യർ എന്നഭിമാനിച്ച് മത്സരിക്കുന്നില്ലയോ? ജാത്യാഭിമാനം നിമിത്തം താണജാതിക്കാരെന്ന് പറയപ്പെടുന്നവരെ ആട്ടി ഓട്ടി മത്സരിച്ച് കലഹിക്കുന്നത് ഇന്നും അനുഭവമല്ലയോ? ഒരേ വർഗ്ഗക്കാരായ മനുഷ്യരുടെ ഇടയിൽ തന്നെ ഈവിധമായിരിക്കുമ്പോൾ എത്രയോ ഉന്നതപദവിയിലിരിക്കുന്ന ദേവൻമാരോട് കിടപിടിച്ച് ദേവലോകത്ത് ചെല്ലുന്ന അധഃകൃതവർഗ്ഗക്കാരായ മനുഷ്യൻമാരെ ചവിട്ടി

താഴ്ത്തുന്നതിൽ എന്താ വിസ്മയിപ്പാനുള്ളത്? സ്വർഗ്ഗത്തിൽ ചെല്ലുന്ന മനുഷ്യർക്ക് എന്താ കിട്ടുവാനുള്ളത്? കല്പാത്തി ഗ്രാമത്തിലും മറ്റും കടന്ന് ചെന്ന ഈഴവർക്ക് കിട്ടിയ പ്രഹരസമ്മാനം തന്നെ. ദേവേന്ദ്രൻെറ ആഭിജാത്യാദിഭിമാനം കൊണ്ടല്ലയോ സ്വർഗ്ഗത്തിൽ എത്തിനോക്കുവാൻ സമ്മതിക്കാത്തത് എന്ന് കരുതി വിശ്വാമിത്രാദികളുടെ തപസ്സിനെ മുടക്കിയതും സാഗരമഹാരാജൻെറ അശ്വമേധാശ്വത്തെ കട്ടുകൊണ്ടുപോന്നതും മറ്റും? ഇങ്ങനെ എന്തെല്ലാം?

വാക്യം: ഏതാദൃശൈഃകരണൈ = ഇങ്ങനെയുള്ള കാരണങ്ങൾകൊണ്ട്

7. **"തീരഭൂമിര്യഥാനീരവാസിനൈ്യ മത്സ്യജാതയെ**
   **തഥൈവ ഭൂമിവാസിഭ്യഃ സ്വർഗ്ഗലോകോപിദുഃഖദഃ."**

സാരം- ജലത്തിൽ കിടക്കുന്ന മത്സ്യങ്ങൾക്ക് കരപ്രദേശം എന്നതുപോലെ മദ്ധ്യലോകവാസികളായ മനുഷ്യർക്ക് സ്വർഗ്ഗലോകം ദുഃഖമാകുന്നു. എത്രയോ അഗാധജലത്തിൽ കിടക്കുന്ന മത്സ്യങ്ങളെക്കൂടി മനുഷ്യർ ഹിംസിച്ച് തിന്നുന്നു. ആ മത്സ്യങ്ങൾ കരയിലുള്ള മാളികകളും ബംഗ്ലാവുകളും മറ്റുള്ള നാനാ വിചിത്രങ്ങളും കണ്ട് മനുഷ്യസന്നിധിയിലേക്ക് കരയ്ക്കണഞ്ഞാൽ പിന്നത്തെ കഥ എന്താണ്? പാറ്റകൾ തീയിൽ വീണ് ദഹിക്കുന്നതുപോലെ മനുഷ്യജഠാഗ്നിയിൽ ദഹിക്കുകതന്നെ. പ്രകൃതിസിദ്ധമായതിനെ ലംഘിക്കുന്നത് ആപത്തായി തീരുകയേ ഉള്ളൂ. പ്രകൃതിയെ ജയിപ്പാൻ ആർക്കും കഴികയില്ല. മരണത്തെ തടുക്കാം എന്നല്ല, മനുഷ്യർക്ക് സാധിപ്പാൻ കഴിയാത്തത് ഒന്നുമില്ല എന്ന് പ്രമാണങ്ങൾ എഴുതിയിട്ട മതകർത്താക്കൻമാരെല്ലാം ചത്ത് മണ്ണായി. ഒരു കൊതുവിന് കിടപിടിക്കാൻ വിചാരിച്ചാൽ മനുഷ്യർക്ക് സാധിക്കുന്നതല്ല. കൊതുവിന് പറക്കുവാൻ കഴിയും. മനുഷ്യർക്ക് കഴിയുമോ? കഴിഞ്ഞിട്ടുണ്ടോ? മർത്ത്യൻമാരുടെ ആനന്ദപ്രകൃതിയിൽ (ഹൃദയസ്വർഗ്ഗത്തിൽ) രമിപ്പാൻ അറിയാത്തവരുടെ ബാഹ്യസ്വർഗ്ഗയാത്രക്കുള്ള കർമ്മങ്ങൾ ദുഃഖത്തിനുമാത്രം കൊള്ളാം.

ഇതേവരെ പറഞ്ഞ സംഗതികൾകൊണ്ട് സൃഷ്ടിസ്ഥിതി സംഹാരകർത്താവായ ദൈവം സർവ്വൻമാരെയും സംഹരിക്കയെ ഉള്ളൂ എന്ന് സിദ്ധിച്ചതുകൊണ്ടും അവരെ ഉപാസിപ്പാൻ വിധിച്ച മന്ത്രതന്ത്രവേദാദികളുടെ അർത്ഥവിചാരം വ്യർത്ഥം, വ്യർത്ഥം

വ്യർത്ഥം.

8. "ഭേക്കൊശബ്ദസ്യ ഭേഗസ്യകോർത്ഥഇത്യയാഭിചിന്തനം
യഥാതഥൈവ മോക്ഷാർത്ഥമോങ്കാരദ്യർത്ഥ ചിന്തനം"

സാരം- തവളയുടെ ഭേക്കോം ശബ്ദത്തിന്ന് എന്താ അർത്ഥം എന്ന് ചിന്തിക്കുന്നതുപോലെയാണ് മോക്ഷത്തിന്ന് ഓങ്കാരാദി മന്ത്രതന്ത്ര വേദശാസ്ത്രങ്ങളുടെ അർത്ഥത്തെ ചിന്തിക്കുന്നത്. ഹേ മതവിശ്വാസികളെ! നിങ്ങൾ ഇങ്ങനെയാണ് പറയേണ്ടത്;

9. "ഭ്രാന്തഃപിശാചഃസൃഷ്ട്യാദികർത്തേത്യുക്തിർവ്വി ശിഷ്യതെ
ദയാദിഗുണവാനീശഇത്യുക്തിരസമഞ്ജസാ."

സാരം- സൃഷ്ടിസംഹാരങ്ങളെ ചെയ്യുന്ന കർത്താവ് ഭ്രാന്തൻ പിശാചാകുന്നു എന്ന് പറയുന്നതാണ് ഭംഗി.. ദയാദിഗുണവാനായ ഈശ്വരനാകുന്നു എന്ന് പറയുന്നത് ഭംഗിയല്ല. എന്തുകൊണ്ട്? തന്റെ സന്താനങ്ങളെ മുഴുവൻ കൊല്ലുന്ന പിതാവും തിന്നുന്ന പിതാവും ലോകത്തിൽ ഇല്ല. അതുകൊണ്ട് ഭ്രാന്തൻ പിശാചാണ് സൃഷ്ടിസംഹാരങ്ങൾ ചെയ്യുന്ന കർത്താവ് എന്ന് പറയുന്നതാണ് ഭംഗി. ഭ്രാന്തൻമാർക്ക് ഇന്നത് ചെയ്യുക എന്ന വ്യവസ്ഥ ഇല്ല. സ്വസന്തതി ബന്ധുക്കളെക്കൂടി ഉപദ്രവിച്ചുകാണുന്നതും ഉണ്ട്.

ഹേ മതാചാര്യൻമാരെ, നിങ്ങളാൽ വർണ്ണിക്കപ്പെട്ട ദൈവത്തിന്റെ ഹിംസാസ്വഭാവത്തെ അലോചിക്കുന്തോറും ദൈവസന്നിധിയേയും ദൈവരാജ്യത്തേയുംവിട്ട് ഓടി ഒളിക്കുകയോ പിശാചിനെ ശരണംപ്രാപിക്കുകയോ ചെയ്യുന്നതാണ് മുക്തിയും സ്വർഗ്ഗവും എന്ന് തീരുമാനിക്കേണ്ടിയിരിക്കുന്നു.

ഹേ ചക്രവർത്തികളേ, ഹേ പ്രഭുക്കളേ, ഇങ്ങനെ ദൈവത്തെ നിന്ദിച്ചുകൊണ്ടും നാനാമതഭേദാചാരങ്ങളാൽ ലോകത്തിൽ അജ്ഞാനഭേദദൃഷ്ടികളെ വർദ്ധിപ്പിച്ച് കലഹിപ്പിച്ച് ഐകമത്യാദിസുഖത്തിൽ നിന്ന് പതിപ്പിച്ചുകൊണ്ടുമിരിക്കുന്ന മതങ്ങളേയും മതകർത്താക്കൻമാരേയും വിശ്വസിപ്പാൻ അവകാശമുണ്ടോ? എങ്ങനെ വിശ്വസിച്ചു. ഭവാൻമാർ ലോകൈകയോഗക്ഷേമത്തിന്നു വേണ്ടി എത്ര ആലോചന ചെയ്യുന്നു? എത്ര കഷ്ടപ്പെടുന്നു? എന്തെല്ലാം പരിഷ്കാരങ്ങളെ ഉണ്ടാക്കുന്നു? അതിനൊക്കെയും ശത്രുവായിരിക്കുന്നു മതങ്ങളും മതാചാര്യൻമാരും. കളവ് കള്ളുകുടി, കൊല മുതലായ നിന്ദ്യകർമ്മങ്ങൾകൊണ്ടും ആ കുറ്റക്കാരെക്കൊണ്ടും ഇങ്ങനെ

ലോകത്തെ മുഴുവൻ മതമാറ്റം ചെയ്ത് കലഹിപ്പിക്കുവാൻ കഴിഞ്ഞിട്ടില്ല. കഴിയുകയുമില്ല. അവരെ അപ്പപ്പോൾ ഭവാൻമാർ പിടിച്ച് ശിക്ഷിക്കുന്നതും ഉണ്ട് അതുകൊണ്ട് ആ ദോഷങ്ങൾ വർദ്ധിക്കയും ഇല്ല. മതങ്ങളെയും മതാചാര്യൻമാരെയും ഭവാൻമാരും പൂജിക്കുന്നു. അതുകൊണ്ട് മതയുദ്ധം അന്നും ഇന്നും എന്നല്ല എന്നും നിലനിന്നു വരേണ്ട തരത്തിലും ഇരിക്കുന്നു. ഇല്ലാത്ത ജാതിമതഭേദത്തെ ഉണ്ടെന്ന് തെറ്റിദ്ധരിച്ച് തമ്മിൽ തല്ലി ഇഹലോകസുഖത്തെക്കൂടി കെടുക്കുന്ന മതാചാര്യൻമാർ അപ്രത്യക്ഷത്തിലുള്ള സ്വർഗ്ഗസുഖത്തേയും ഈശ്വരസ്വഭാവത്തേയും അറിഞ്ഞവരാണ് എന്ന് വിശ്വസിപ്പാൻ അവകാശമുണ്ടോ? ഇല്ല, അതുകൊണ്ട് ഇനിയെങ്കിലും ഭവാൻമാർ വിചാരണ ചെയ്ത് മതത്തെ സ്വീകരിക്കേണ്ടതാണ്. എങ്കിലേ ലോകയോഗക്ഷേമകാംക്ഷ സാധിച്ച് ഭവാൻമാരും മതജേലിൽ നിന്ന് മുക്തരായി പരമാനന്ദികളായി തീരുകയുള്ളൂ. മതം നിമിത്തമുണ്ടായിരുന്ന അനേക ഹിംസകളെ, വിശേഷിച്ച് ഉടന്തടിച്ചാട്ടത്തേയും തീരെ നിർത്തി രക്ഷിച്ചുപോരുന്ന ഭവാൻമാർ ഈ പരിഷ്കൃതകാലത്തും നിലവിലിരിക്കുന്ന പ്രസ്തുത മതദോഷങ്ങളെ കൂടി പരിഹസിച്ചാൽ സർവ്വൻമാർക്കും സ്വർഗ്ഗരാജ്യം ഭവാൻമാരുടെ രാജ്യംതന്നെ.

ഹേ മതാചാര്യൻമാരെ, നിങ്ങൾ ഈശ്വരനെ സർവ്വസന്തതി ഹന്താവാക്കിയിരിക്കുന്നു എന്ന് നാം നിങ്ങളുടെ പ്രമാണം പിടിച്ചുതന്നെ തെളിയിച്ചു. അതുകൊണ്ട് നിങ്ങൾ ജനങ്ങൾക്കല്ല ഉപദേശം കൊടുക്കേണ്ടത്, താഴെ പറയുംപ്രകാരം ഈശ്വരനാണ് ഉപദേശിക്കേണ്ടത്.

ഉപദേശപദ്യങ്ങൾ

10. **"വൃഥാപുത്രാൻ സമുൽപാദ്യ മാമാരായ ജഗൽപിതഃ**
**പിതൃധർമ്മഃ പുത്രരക്ഷേതൃവധാരായ ഹേ വിഭോ!**

11. **ത്വാം ദയാവാരിധിം ലോകപിതരം നീതിമത്തരം**
**വർണ്ണയാമൊ വയം സർവ്വെ ത്വന്തു ഹംസിസുതാനിമാൻ**

12. **വ്യാഘ്രഖരയഃ പിശാചാശ്ച സ്നിഹ്യന്തി നിജസന്തതൗ**
**ഹന്ത ഹന്ത ഭവാൻ ഹന്തി സന്തജാന്തക കർമ്മതേ.**

13. **ക്രിസ്തും ക്ഷമാശാലിനംതംഭക്തംപുത്രം ഭവാൻ പുരാ**
**ബലിംചകാര ഹത്വാ ഹാ കഥം ത്വം ഭക്തവത്സലഃ?**

14. ദയാ സമംനാസ്തി പുണ്യം പാപം ഹിംസംസമംനഹി
സൃഷ്ടിസന്താനഹനനാൽ വിരമത്വം ജഗൽപിത:

15. യദ്യസ്തീച്ഛാ സൃഷ്ടികൃത്യേ സർവ്വനാനന്ദതുന്ദിലാൽ
ചന്ദ്രവൽ സൃജ ഹെ താത! നന്ദന്തുത വനന്ദനാ:

16. പുത്രമിത്രാദിമരണരോഗദിപരീപീഡിതാ:
രുദന്തസ്ത്വാം സമാഹൂയ മ്രിയന്തെകോടികോടായ:

17. മാർജ്ജാരലീലാമൃതയെ മൂഷികാണാം തഥാ തവ
സൃഷ്ടിലീലാ പുത്രഹത്യൈ ലീലാ ത്യാജ്യാ മഹാപിത:

18. സൃഷ്ടികർമ്മ മഹാകഷ്ടം! മാ മാ സൃജ ജഗൽ പിത:
സൃഷ്ടികൃത്യാദ്വിരക്തശ്ചേൽ മോക്ഷ:സ്യാദഖലസ്യച"

സാരം- ഹേ ജഗൽ പിതാവെ! വെറുതെ പുത്രൻമാരെ ഉണ്ടാക്കി കൊല്ലേണ്ട, പിതാവിൻെറ ധർമ്മം പുത്രൻമാരെ രക്ഷിക്കുകയാകുന്നു. എന്നറിയേണമേ 11. ഞങ്ങൾ എല്ലാവരും നിന്നെ ദയാനിധിയായും മഹാനീതിമാനായും ലോകപിതാവായിട്ടും വർണ്ണിക്കുന്നു. നീയൊ അങ്ങനെയുള്ള പുത്രൻമാരെ കൊല്ലുന്നു. 12. വ്യാഘ്രാദിജന്തുക്കളും പിശാചുക്കളും കൂടി തങ്ങളുടെ സന്തതികളെ സ്നേഹിക്കുന്നു. അങ്ങുന്ന് കൊല്ലുന്നു. ഹാ കഷ്ടം! അങ്ങുന്ന് കൊലക്കുറ്റം ചെയ്യരുതെ. 13. ക്ഷമാശാലിയും പുത്രനും ഭക്തനുമായ ആ പ്രസിദ്ധപ്പെട്ട കൃസ്തുവിനെ പണ്ട് അങ്ങുന്ന് കൊന്ന് ബലികഴിച്ചു. കഷ്ടം! അങ്ങുന്ന് ഭക്തവത്സലനാണോ? 14. ദയയ്ക്ക് സമം പുണ്യമില്ല. ഹിംസയെപോലെ ഒരു പാപവുമില്ല. അതുകൊണ്ട് ഹേ ജഗൽപിതാവെ, സൃഷ്ടിസന്താനങ്ങളെ ഹിംസിക്കുന്ന കർമ്മത്തിൽനിന്ന് നീ പിൻവലിയേണമെ, 15. സൃഷ്ടിപ്പാൻ നിനക്ക് ആശയുണ്ടെങ്കിൽ നീ ചന്ദ്രനെ സൃഷ്ടിച്ചാലും. ഹേ പിതാവേ, നിൻെറ പുത്രൻമാർ ആനന്ദികളായി ജീവിക്കട്ടെ. ചന്ദ്രൻ എല്ലാവരെയും തണുപ്പിക്കുന്നു. താനും തണുത്തിരിക്കുന്നു. ആരേയും തപിപ്പിക്കുന്നതും ഇല്ല. അപ്രകാരം നിൻെറ സൃഷ്ടിസന്താനങ്ങളും ആരേയും ഒന്നിനേയും ഹിംസിക്കാതെ പരസ്പരം സന്തോഷിപ്പിച്ചും സന്തോഷിച്ചുമിരിക്കട്ടെ. 16. പുത്രമിത്രാദികളുടെ മരണം, രോഗം മുതലായവ പിടിപെട്ട് നിന്നെ വിളിച്ച് കരഞ്ഞുകൊണ്ട് കോടി കോടി ജനങ്ങൾ മരിക്കുന്നു. 17. പൂച്ചയുടെ വിളയാട്ടം എലികൾക്ക് മരണമായിരിക്കുന്നു, അപ്രകാരം അങ്ങയുടെ സൃഷ്ടിലീല പുത്രൻമാർക്ക് ഹിംസയായിരിക്കുന്നു, ഹേ മഹാപിതാവേ, ഈ ലീലയെ ത്യജിക്കേണ്ടതാണ്. 18. ഹേ

ജഗൽപിതാവേ, സൃഷ്ടികർമ്മം മഹാകഷ്ടമായിരിക്കുന്നു. സൃഷ്ടിക്കരുതേ, സൃഷ്ടിക്കരുതേ. നീ സൃഷ്ടി വേണ്ട എന്നുവെച്ചാൽ സകലമർത്ത്യൻമാർക്കും പശു, പക്ഷി മുതലായ ജന്തുക്കൾക്കും മോക്ഷം സിദ്ധിക്കും. നിൻെറ ഒരുത്തൻെറ വിരക്തി കൊണ്ട് നിനക്കും സർവ്വജീവികൾക്കും മോക്ഷം കിട്ടുന്നു. സൃഷ്ടി കൊണ്ടാണ് സർവ്വൻമാരും സർവ്വ പ്രാണികളും ദുഃഖത്തിൽ പെട്ട് വലയുന്നത്. അത് നിർത്തിയാൽ ആർക്കും ദുഃഖമില്ല. നിനക്കും വിചാരണചെയ്ത് സ്വർഗ്ഗനരകങ്ങളിലേക്ക് സന്താനങ്ങളെ അയക്കുക മുതലായവ ചെയ്യേണ്ട ഭാരവുമില്ല. ഹേ മതാചാര്യൻമാരേ, ഇങ്ങനെ ഈശ്വരനെയാണ് ഉപദേശിക്കേണ്ടത്. മുരട്ടിൽ വെള്ളമൊഴിച്ചാൽ വൃക്ഷത്തിൻെറ ശാഖകളും മറ്റും പുഷ്ടിച്ച് നല്ല പുഷ്പങ്ങളും ഫലങ്ങളും ഉണ്ടാകും. അപ്രകാരം ഈശ്വരൻ നന്നായാൽ സർവ്വ സൃഷ്ടിസന്താനങ്ങളും നന്നാകും. തുടർന്നുള്ള ഭാഗത്ത് വളരെ വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്. ഈ അയുക്തമതങ്ങൾ എങ്ങും വ്യാപിക്കുവാനും യോഗജ്ഞാനമതം അസ്തമിപ്പാനുമുള്ള കാരണത്തേയും കാണിച്ചിട്ടുണ്ട്. വിശേഷിച്ച് ആലോചനയുടെയും പൗരുഷ്യത്തിൻേറയും വൈഭവംകൊണ്ടു മാത്രമെ സമ്പത്ത് നേടുവാനും സമ്പൂജ്യൻമാരായി കഴിയുവാനും സംഗതിവരും എന്നും ഇതിൽ വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്. അതിൽ ഒന്ന് ഇവിടെ കാണിക്കാം.

പൗരുഷാലോചനാവിശേഷം കൊണ്ടല്ലയോ ഇംഗ്ലീഷ് രാജകുടുംബം ഇന്ത്യാചക്രവർത്തി പദത്തിൽ എത്തിയത്? "പ്രതിഷ്ഠയാസാർവ്വഭൗമം" ഈശ്വരബിംബത്തെ പ്രതിഷ്ഠിച്ച് ഇന്നും അനേകപ്രതിഷ്ഠകൾ ചെയ്ത് പൂജിച്ചുവരുന്ന ഹിന്ദുക്കൾക്കുണ്ടായിരുന്ന ചക്രവർത്തിത്വാദിയായ ഉന്നത പദവി ഊർദ്ധ്വശ്വാസം വലിച്ച് നശിക്കയല്ലയോ ചെയ്തത്? ഇങ്ങനെ വന്നത് ആലോചനാപൗരുഷവൈകല്യമല്ലെന്ന് ആർക്ക് പറവാൻ കഴിയും? അവതാരം, ദൈവപുത്രൻ, ദൈവദൂതൻമാർ എന്ന് പ്രശംസിക്കപ്പെടുന്നവർക്കുകൂടി കണ്ടുപിടിപ്പാൻ കഴിഞ്ഞിട്ടില്ലാത്ത കമ്പി, കമ്പിയില്ലാകമ്പി, കാർ തീവണ്ടി, തീക്കപ്പൽ, ഛായാഗ്രാഹി, സ്വരഗ്രാഹി, ആകാശവിമാനം മുതലായ അനേക ലോകോപകാരയന്ത്രങ്ങളെ കണ്ടുപിടിച്ച് ഉപകാരപ്പെടുത്തുവാൻ കഴിഞ്ഞതും പാശ്ചാത്യൻമാരുടെ അലോചനാപൗരുഷങ്ങളെ കെടുത്ത് അന്ധവിശ്വാസത്തെ വർദ്ധിപ്പിച്ച് അജ്ഞാനകലഹാദി കഷ്ടകർമ്മങ്ങളിൽ ചാടിക്കുന്ന ബിംബ പൂജാപ്രാർത്ഥനാമന്ത്ര

തന്ത്രാദികർമ്മങ്ങളെ ഉണ്ടാക്കി അന്തരിച്ചവരല്ലയോ നിങ്ങളുടെ അവതാരാദികൾ? ഇങ്ങനെ അനേകസംഗതികൾകൊണ്ട് അന്ധവിശ്വാസത്തെ അടിയോടെ തട്ടിത്തകർന്ന ഈശ്വരദർശനം എന്ന ഒന്നാം അദ്ധ്യായം ഒന്ന് വായിച്ചാൽ ആ മാത്രയ്ക്ക് ആരാധനാദികർമ്മ ദുഃഖത്തിൽ നിന്ന് മുക്തൻമാരായി അലോചനാപൗരുഷശാലികളായി ആരും ആനന്ദിക്കും.

അനന്ദമാണ് എല്ലാറ്റിനും മീതെ, സർവ്വൻമാരും ആനന്ദത്തിൽ നിന്ന് ജനിച്ചവരാകുന്നു. ആയതുകൊണ്ട് ലോകം മുഴുവനും ഒരേ ആനന്ദ ജാതിമതക്കാരാകുന്നു. ആയതുകൊണ്ട് ലോകം മുഴുവനും ഒരേ ആനന്ദ ജാതിമതക്കാരാകുന്നു. അതുകൊണ്ടാണ് നാനാജാതിമത ഭേദത്താൽ കലഹിക്കുന്ന ആസ്തികമതക്കാരും ഈശ്വരൻ ഇല്ലെന്ന് വാദിക്കുന്ന നാസ്തിക മതക്കാരും ഒരുപോലെ ആനന്ദത്തെ ആഗ്രഹിക്കുന്നത്. മുലകുടിക്കുന്ന കുട്ടിക്ക് താൻ ഹിന്ദുവോ കൃസ്ത്യനോ ബൗദ്ധനോ വൈഷ്ണവനോ ശൈവനോ റോമൻകാത്തോലിക്കോ പ്രോട്ടസ്റ്റണ്ടോ മറ്റുമതക്കാരനോ എന്ന മതജ്ഞാനമില്ല. ഈശ്വരനേയും ആഗ്രഹിക്കുന്നില്ല. അങ്ങനെയിരിക്കുന്ന ശിശുവും ആനന്ദത്തെ ആഗ്രഹിക്കുന്നില്ല. അതിന് ദൃഷ്ടാന്തം കരയുമ്പോൾ അമ്മചെന്ന് മുലകൊടുത്ത് ലാളിക്കുമ്പോൾ കുട്ടി ആനന്ദിക്കുന്നു. അതുകൊണ്ട് ആ കുട്ടിയുടെ മതവും ആനന്ദമതമാണ്, ഈശ്വരമതമല്ല എന്ന് ശിശുചേഷ്ടകൊണ്ട് തെളിയുന്നു. ഇങ്ങനെ ആലോചിക്കുമ്പോൾ ആബാലവൃദ്ധം സർവ്വലോകത്തിൻെറയും സൽപ്രവൃത്തികളും ദുഷ്പ്രവൃത്തികളും ആനന്ദത്തെ ലാക്കാക്കിക്കൊണ്ടാകുന്നു. ഈശ്വരനെ ലാക്കാക്കികൊണ്ടല്ല. അങ്ങനെയാണെങ്കിൽ ഈശ്വര മതവിരോധമായി ദുഷ്പ്രവൃത്തികളെ ഒരു മതക്കാരും ചെയ്കയില്ല. ജേലിലും ചെന്ന് കിടക്കുകയില്ല. ആനന്ദം കിട്ടുമെന്ന് കണ്ടാൽ ഈശ്വരനെ തൃണീകരിച്ച് നിന്ദ്യപ്രവൃത്തികൂടി ചെയ്യുന്നു. അതുകൊണ്ട് സർവ്വൻമാരും ആനന്ദമതക്കാരാകുന്നു എന്നതിന്നടയാളം ഹൃദയത്തിലുള്ള ആനന്ദാശതന്നെ. മറ്റുമതങ്ങൾ ആചാര്യൻമാരാൽ കല്പിക്കപ്പെട്ടവയാകുന്നു. അറിവില്ലാത്ത ബാല്യം മുതൽക്ക് കേട്ട് പരിചയിച്ചുറച്ചുപോയതുകൊണ്ട് ഞാൻ ഹിന്തു, ഞാൻ ക്രിസ്ത്യൻ എന്നും മറ്റും പറയുന്നതാകുന്നു. ആ മതങ്ങൾ ഈശ്വരകല്പിതങ്ങൾ എന്നോ സഹജങ്ങൾ എന്നോ തെളിയിപ്പാൻ ആർക്കും കഴിയുകയില്ല. കഴിയുമെങ്കിൽ ആനയ്ക്ക് തുമ്പി,

പക്ഷിക്ക് പക്ഷം, നാല്കാലിക്ക് നാലുകാൽ, മധുരപദാർത്ഥത്തിന്ന് മാധുര്യം എന്നിങ്ങനെ സകല ചരാചരങ്ങളേയും വേർതിരിച്ച് അറിയുമാറ് ഈശ്വരകല്പിതമോ സഹജമോ ആയ അടയാളം ഹിന്ദുവിനെന്ത്? ക്രിസ്ത്യനെന്ത്? മറ്റുമതക്കാർക്കെന്ത്? കാണിക്കട്ടെ. അതിന്ന് കഴികയില്ല. ആനന്ദചിഹ്നമോ സർവ്വരിലും വിളങ്ങിക്കൊണ്ടിരിക്കയും ചെയ്യുന്നു. അതുകൊണ്ട് ലോകം മുഴുവനും ഒരേ ആനന്ദമതമെന്ന് അനേകം സംഗതികൊണ്ട് തെളിയിച്ചിരിക്കുന്ന ആനന്ദാദർശനം വായിച്ചവരോട് നാനാമതമെന്ന പക്ഷത്തെ സാധിപ്പാൻ നാൻമുഖൻ തന്നെ പുറപ്പെട്ടാലും നാണം കെടും, നാവുണരുകയില്ല. ആനന്ദദർശനം വായിച്ച സാരഗ്രാഹികൾ തെഴെപറയും പ്രകാരം ഉച്ചരിച്ച് ആനന്ദിച്ച് കളിക്കും.

19. **ആനന്ദാജ്ജാതൊഹം ആനന്ദോമെകുലം മതം ജാതിഃ**
**ആനന്ദോമെസദനം ദേശശ്ചാനന്ദ ഏവമമസത്യം**

സാരം - ഞാൻ ആനന്ദത്തിൽ നിന്ന് ജനിച്ചവനാകുന്നു. അതുകൊണ്ട് എൻെറകുലം ആനന്ദം, എൻെറ മതം ആനന്ദം, എൻെറ ജാതി ആനന്ദം, എൻെറ ഭവനം ആനന്ദം, എൻെറരാജ്യവും ആനന്ദംതന്നെ. സത്യം (എന്നാൽ ഞാൻ ഞാൻ എന്ന് പറയുന്ന മർത്യൻമാരും ആനന്ദത്തിൽ നിന്ന് ജനിച്ചവരായതുകൊണ്ട് ലോകംമുഴുവൻ ഒരേ ആനന്ദമതക്കാരും ഒരേ ആനന്ദജാതികളും, ഒരേ ആനന്ദഭവൻക്കാരും ഒരേ ആനന്ദദേശക്കാരും അകുന്നു. ഇതാണ് സത്യം. ഞാൻ ഹിന്ദു, ഞാൻ ബ്രാഹ്മണൻ, ഞാൻ നായർ, ഞാൻ ഈഴവൻ, ഞാൻ പറയൻ, ഞാൻ ശൈവൻ, ഞാൻ വൈഷ്ണവൻ, ഞാൻ ആര്യസമാജം, ഞാൻ ബ്രഹ്മസമാജം, ഞാൻ കൃസ്ത്യൻ, ഞാൻ റോമൻകത്തോലിക്ക്, ഞാൻ പ്രൊട്ടസ്റ്റൻെറ്, ഞാൻ ബൗദ്ധൻ, ഞാൻ ജൈനൻ, ഞാൻ സ്വദേശി, ഞാൻ വിദേശി എന്നിങ്ങനെ നാനാകുല ജാതിദേശഭേദത്തേയും ഉൽകൃഷ്ടനികൃഷ്ട ഭേദത്തെയും, കല്പിച്ച് മത്സരിക്കുന്നത് തങ്ങളുടെ മതാദികളെ തെറ്റിദ്ധരിച്ചിട്ടാകുന്നു എന്ന് സാരം) പുരുഷൻ എന്നും സ്ത്രീ എന്നും വിളിക്കപ്പെടുന്ന രണ്ട് ശരീരികൾ തമ്മിൽചേരുമ്പോൾ ദേഹം പൊള്ളുകയോ, മറ്റു മഹാദുഃഖം ഉണ്ടാവുകയോ ചെയ്യുന്നുവെങ്കിൽ അവർതമ്മിൽ ചേരുകയില്ല. കുട്ടിയും കുലവും മതവും ഒന്നും ഉണ്ടാവുകയില്ല. ആനന്ദം കൊണ്ടാണ് സ്ത്രീപുരുഷൻമാർ തമ്മിൽ ചേരുന്നത്. അങ്ങനെ ആനന്ദത്തിൽ

നിന്ന് ജനിച്ചകുട്ടിയും കുലവും മറ്റും എങ്ങനെ അന്യകുലജാതി മതങ്ങളാകും. ആന ആടാകുമോ? ആട് മാടാകുമോ? നാല്കാലി എട്ട്കാലിയാകുമോ? ഇല്ല, ഇല്ല. മാറ്റിയാലും മറിച്ചാലും യഥാർത്ഥപ്രകൃതി മാറുകയില്ല. അപ്രകാരം ആനന്ദത്തിൽ നിന്ന് ജനിച്ചമർത്ത്യൻമാരെ ഹിന്ദുവായിട്ടും കൃസ്ത്യനായിട്ടും, ശൈവനായിട്ടും, വൈഷ്ണവനായിട്ടും പട്ടരായിട്ടും, നായരായിട്ടും, ബൗദ്ധനായിട്ടും, കറുത്തമനുഷ്യനായിട്ടും, വെളുത്തമനുഷ്യനായിട്ടും മറ്റു മതജാതികളായിട്ടും മാറ്റിയാൽ മാറുന്നതല്ല. സർവ്വൻമാരും ആനന്ദകുലജാതി മതക്കാരാണെന്ന് താല്പര്യം. അനുഭവത്തെ അടിസ്ഥാനപ്പെടുത്തി അലോചിച്ചാൽ ഈ പരമാർത്ഥത്തിൽ നിന്ന് അണുവോളവും അനക്കാൻ ആർക്കും കഴിയുകയില്ല.

**20. നഹി നഹി കുലജാതീ മേ ന മതം സദനം ന നാമദേശാദി**
**അഹഹാനന്ദാദന്യൽശ്രവണദ്വാരാ സമാഗതംബാല്യാൽ**

സാരം- എനിക്ക് കുലവുമില്ല, ജാതിയുമില്ല, മതവുമില്ല, വീടുമില്ല, പേരും നാടും ആശ്രമവുമില്ല, ആനന്ദത്തിൽ നിന്ന് അന്യങ്ങളായ കുലജാതിമതാദികൾ എല്ലാം ബാല്യം മുതൽക്ക് കേട്ടവഴിക്ക് വന്നതാകുന്നു. ബാല്യം മുതൽക്കേ ബ്രാഹ്മണൻ, ശൂദ്രൻ, ഹിന്ദു, ശൈവൻ, കൃസ്ത്യൻ, ബൗദ്ധൻ, രാമൻ, ജോസഫ്, ധർമ്മപാലൻ എന്നും മറ്റും കേട്ടുപഴകി ഉറച്ചുപോയതാകുന്നു. കോമൻ, ജോസഫ് മുതലായ നാമങ്ങൾ എങ്ങനെ ദേഹത്തിലും ജീവനിലും പരിശോധിക്കുമ്പോൾ ഇല്ലയോ അപ്രകാരം നാനാജാതിമതാദികളും വാസ്തവത്തിലില്ല. ഇല്ലാത്തവയെ പിടിച്ചുകൊണ്ടാണ് അനേക കാലമായിട്ടുള്ള അടിപിടികൾ. അതുകൊണ്ടാണ് അഹഹ എന്ന് അദ്ഭുതദുഃഖങ്ങളെ കാണിക്കുന്ന അനുകരണശബ്ദത്തെ മൂലശ്ലോകത്തിൽ പ്രയോഗിച്ചത്. അവനവൻെറ ആനന്ദമതത്വത്തെ വിസ്മരിപ്പിച്ച് അയഥാർത്ഥമതത്തിൽ ഭ്രമിപ്പിച്ച ആചാര്യൻമാരുടെ അജപാജപപ്രാർത്ഥനധ്യാനാദി കഷ്ടകർമ്മങ്ങളെ ലോകം അനുകരിച്ചുകാണുമ്പോൾ (അഹഹ) എന്ന് എങ്ങനെ പുറപ്പെടാതിരിക്കും?

**21. ജാതിമതാശ്രമകർമ്മസുനഹിനഹി കർത്തവ്യമേകിഞ്ചിൽ**
**കർമ്മണ്യാധികാരോ നഭ്രഷ്ടാനാം ദൃശ്യതെത്രകുത്രാപി.**

സാരം - ജാതികൾക്കും മതങ്ങൾക്കും ആശ്രമങ്ങൾക്കും

വിധിച്ചിട്ടുള്ള കർമ്മങ്ങൾ ഒന്നും എനിക്ക് ചെയ്യേണ്ട, ചെയ്യേണ്ട തീർച്ചതന്നെ. എന്തുകൊണ്ടെന്നാൽ ഭ്രഷ്ടൻമാർക്ക് കർമ്മത്തിന്നധികാരമില്ലയെന്നത് സർവ്വത്ര കാണപ്പെടുന്നു. നോക്കുക, ബ്രാഹ്മണാദി ജാതികളിൽനിന്ന് ഭ്രഷ്ടൻമാരായവരെ അതാത് സംഘക്കാർ നീക്കിനിർത്തുന്നു. ഒരു കർമ്മത്തിന്നും ചേർക്കുന്നില്ല. ഇവൻ ജാതി ഭ്രഷ്ടൻ, ഇവനെ കല്യാണാദി കർമ്മങ്ങളിൽ കൂട്ടി നടത്തിക്കൂടാ, ഇവൻ നമ്മുടെ മതത്തിൽനിന്ന് ഭ്രഷ്ടൻ, ഇവനെ നമ്മുടെ മതത്തിൽ ചേർത്തിക്കൂടാ, ഇവൻ ആശ്രമഭ്രഷ്ടൻ, തഥൈന - (അപ്രകാരം തന്നെ) ഇങ്ങനെ ബ്രാഹ്മണാദി ജാതികളും അതാത് മതക്കാരും ഭ്രഷ്ടൻമാരെ നീക്കിനിർത്തുന്ന സമ്പ്രദായം എങ്ങും കാണപ്പെടുന്നു. ഈ സ്ഥിതിക്ക് ജനനാൽതന്നെ ഈ കൂട്ടരുടെ ജാതിമതാദികളിൽനിന്ന് ഭ്രഷ്ടനായ എനിക്ക് (ഞാൻ എന്ന് പറയപ്പെടുന്ന ആനന്ദശക്തിക്ക്) ജാത്യാദികർമ്മങ്ങൾക്ക് അധികാരമുണ്ടോ? ഇല്ല. ഞാൻ ആനന്ദത്തുങ്കൽനിന്ന് ജാതൻമരാകയാൽ ആനന്ദാചാരം എന്ന ഒറ്റാചാരത്തിന്നുമാത്രം അധികാരികൾ. മറ്റുള്ളതെല്ലാം ആഗന്തുകങ്ങളായ ആചാര കർമ്മങ്ങൾ (സഹജങ്ങളല്ലെന്നുസാരം) ഇല്ലാത്ത ജാതിമതാചാരപിശാചു വന്ന് പിടികൂടിയ ആഗമനത്തെ ആനന്ദദർശനത്തിൽ വിസ്തരിച്ചിട്ടുണ്ട്. വിശേഷിച്ച് ആനന്ദദർശനത്തിൽ മതവിഷയത്തിൽ ഭൂരിപക്ഷത്തെ പിടിച്ചാൽ അജ്ഞാനദുഃഖകലഹം തന്നെ ഗതി, ആനന്ദം സിദ്ധിക്കേണമെങ്കിൽ സാരപക്ഷത്തെ തന്നെയാണ് സ്വീകരിക്കേണ്ടത് എന്നും തെളിയിച്ചിട്ടുണ്ട്. ജാതി ഭൂരിപക്ഷത്തെ പിടിച്ചതുകൊണ്ടല്ലയോ ഹിന്ദുക്കൾ ഇന്നും ജാത്യാവിരുദ്ധ കീരി, പാമ്പ് മുതലായ ജന്തുക്കളെ പോലെ കലഹിച്ച് ദുഃഖിക്കുന്നത്? മതഭൂരിപക്ഷത്തെ പിടിച്ചതുകൊണ്ടല്ലയോ ലോകം മുഴുവനും മതാചാരകർമ്മങ്ങൾകൊണ്ട് ക്ഷോപിക്കുന്നത്. ഈ ആനന്ദദർശനം വായിച്ച വിചിന്തകൻമകൻമാർക്ക് സർവൻമാരും ഒരേ ആനന്ദമതക്കാരാകുന്നു എന്നറിവാൻ സംഗതി വരുന്നതുകൊണ്ട് അവർ എന്റെ മതം, എന്റെ മതം എന്ന മതാഭിമാനത്തിൽനിന്നും മതഭേദകലഹ കർമ്മദുഃഖങ്ങളിൽനിന്നും തൽക്ഷണം മുക്തൻമാരാകും. അത്രയുമല്ല, ആദിമതൽ ഇതേവരെ നിലനിന്ന് വരുന്നതും മേലും അങ്ങനെ വരേണ്ട നിലയിൽ ഇരിക്കുന്നതുമായ നാനാവിധ ഭയങ്കരമത യുദ്ധത്തെ ശമിപ്പിച്ച് ലോകത്തെ മുഴുവൻ ഐക്യമത്യത്തിൽ രഞ്ജിപ്പിക്കുന്നതുമാണ് ആനന്ദദർശനം എന്ന് അവർ ഉൽഘോഷിക്കുകയും ചെയ്യും.

ഹേ വിദ്വാൻമാരെ, പ്രഭുചക്രവർത്തികളേ, സത്യം പറയേണമെന്ന് നിർബന്ധിക്കുന്ന മതങ്ങൾക്കും മതാചാര്യൻമാർക്കും അസത്യം പറയാമോ? അനേകജാതി മതഭേദങ്ങളുണ്ടെന്ന് പറയുന്നത് അസത്യമാണെന്ന് ഇതിൽ തെളിയിച്ചു. വേദാദിമതങ്ങൾ ഈശ്വരാദികല്പിതങ്ങൾ എന്ന് പറയുന്നത് അസത്യമാണെന്ന് ഇതിൽ തെളിയിച്ചു. ആമതങ്ങളിൽ പറയും പ്രകാരം മനഃശുദ്ധിയും സർവ്വാഭീഷ്ടശുദ്ധിയും സ്വർഗ്ഗമുക്തികളും സിദ്ധിക്കുമെന്ന് പറയുന്നത് അസത്യമാണെന്ന് ഇതിൽ തെളിയിച്ചു. അത്രയുമല്ല നാനാജാതിമത ഭേദാചാര്യകർമ്മങ്ങൾ കൊണ്ട് മത്സര കലഹങ്ങളും അജ്ഞാന കർമ്മദുഃഖങ്ങളും സിദ്ധിക്കുമെന്നും തെളിയിച്ചു. പ്രസ്തുത ദോഷനിവൃത്തി ചെയ്‌വാൻ കടപ്പെട്ടവരും ശക്തൻമാരും ഭഗവാൻമാർ തന്നെ ആകുന്നു എന്ന് ഞാൻ പ്രസ്താവിച്ചു.

സ്വർഗ്ഗവാസം, നിർവ്വാണം, മുക്തി, ജീവപരൈക്യം ആനന്ദപ്രാപ്തി, ബ്രഹ്മത്വം എന്നും മറ്റ് പല പര്യായനാമങ്ങളാൽ വർണ്ണിക്കപ്പെടുന്ന പദം മനോലയാണ്. അതിൻെറ സിദ്ധിക്ക് മനസ്സിനെ മാത്രം വശീകരിച്ചാൽ മതി. തിരഅടങ്ങിയാൽ തിര പൂർണ്ണ സമുദ്രം തന്നെ. തിരയ്ക്ക് പൂർണ്ണത്വം സിദ്ധിപ്പാൻവേണ്ടി സമുദ്രസ്വരൂപത്തെ അറിയേണ്ട ആവശ്യവും ധ്യാനിക്കേണ്ട ആവശ്യവുമില്ല. അപ്രകാരം മനസ്സടങ്ങിയാൽ അത് ആനന്ദശക്തിതന്നെ (സച്ചിദാനന്ദ ബ്രഹ്മം, ദൈവം എന്ന് പറയപ്പെടുന്ന വസ്തുതന്നെ) മനസ്സിന്ന് ബ്രഹ്മത്വം പ്രാപിപ്പാൻ (മുക്തിക്ക്) ബ്രഹ്മദ്ധ്യാനാദി എന്തിന്? എന്നാൽ തിരയ്ക്ക് ഞാൻ സമുദ്രമാകുന്നു എന്നറിയാതെയും ധ്യാനിക്കാതെയും സമുദ്രമാവാം, അടങ്ങിയാൽ മതി. അപ്രകാരം മനസ്സിനും ഞാൻ ബ്രഹ്മമാകുന്നു (അഹം ബ്രഹ്മാസ്മി) ഇത്യാദി വേദാന്തമാഹാവാക്യ വിചാരവും ഈശ്വരപ്രാർത്ഥനാദി കർമ്മങ്ങളും കൂടാതെ മുക്തിയെ പ്രാപിക്കാം. മനസ്സടങ്ങിയാൽ മതി. സുഷുപ്തിയിൽ മനസ്സടങ്ങുമ്പോഴേക്കുതന്നെ യാതൊരുചിന്തയും യാതൊരു ദുഃഖവും ഇല്ലാത്തത് സർവ്വൻമാർക്കും അനുഭവമല്ലയോ? ആ സ്ഥിതിക്ക് മനസ്സിൻെറ യഥാർത്ഥ അവസ്ഥയായ ആനന്ദശക്തിയിൽ ലയിച്ചാൽ പിന്നെ പറയേണ്ടതുണ്ടോ? അത് അസ്മാദൃശ്യൻമാർക്കറിയാം. ഇങ്ങനെ മനസ്സിൻെറ അടക്കം മാത്രമാണ് മുക്തി, സ്വർഗ്ഗവാസം എന്നും മറ്റും പറയപ്പെടുന്നത്. ഈ പദം സഗുണനിർഗ്ഗുണേശ്വര

ബ്രഹ്മാദ്ധ്യനാദി കർമ്മങ്ങൾകൊണ്ട് സിദ്ധിക്കപ്പെടുന്നതല്ല എന്ന് തെളിയിച്ച മനോദർശനഭാഗം വായിച്ച വിചിന്തകൻ മുക്തിക്ക് മനസ്സിനെ മാത്രം വശീകരിപ്പാൻ ശ്രമിക്കയും മുക്തിക്ക് ഈശ്വരപൂജാ പ്രാർത്ഥനാദി കർമ്മങ്ങളെ വിധിച്ചിട്ടുള്ള വേദാദിമതങ്ങളെ വെറുത്ത് വലിച്ചെറിയുകയും ചെയ്യും. അത്ര യുക്തിയുക്തമായി മനോമഹാത്മ്യത്തെ തെളിയിച്ചിട്ടുണ്ട് അതിന് കാരണം എന്താകുന്നു എങ്കിൽ മനസ്സിൻെറ മഹിമയെ ലോകത്തിൽ അറിയുന്നവർ ചുരുക്കം. എന്നല്ല ചിലവേദാന്തിപണ്ഡിതൻമാർ മനസ്സിനെ ജഡമായി പിരിച്ച് തള്ളി ഒത്തവണ്ണം നടക്കുവാൻ വിടുകയാൽ ആ പണ്ഡിതൻമാരും അവരെ അനുഗമിക്കുന്നവരും അന്യായകർമ്മങ്ങളെ ചെയ്യുന്നു. അതിൻെറ നിവൃത്തിക്ക് വേണ്ടി മനസ്സ് തന്നെയാണ് ആത്മാവും ബന്ധുവും ശത്രുവും, സംസാരവും, മുക്തിദാതാവായ ഈശ്വരനും സർവ്വവും എന്നും മനസ്സിനെ വശീകരിക്കുന്നത് തന്നെയാണ് ധർമ്മവും പുണ്യകർമ്മവും എന്നും മനസ്സിന് വികാരത്തെ ഉണ്ടാക്കുന്നതും അധർമ്മവും പാപകർമ്മവും ആത്മഹത്യയും അധഃപതനവും എന്നും തെളിയിച്ചിട്ടുണ്ട്. ഇങ്ങനെതന്നെ പുരാതന യഥാർത്ഥജ്ഞാനികളും പറഞ്ഞിട്ടുണ്ട്. നോക്കുക, തേജോബിന്ദൂപനിഷത്ത്.

**"മനഏവജഗൽസർവ്വം മനഏവമഹാരിപുഃ**
**മനഏവഹിസംസാരൊ മനഏവജഗത്ത്രയം**
**മനഏവഹിസങ്കല്പോ മനഏവഹിജീവകഃ**
**മനഏവഹിചിത്തഞ്ച മനോഹങ്കാരഏവച**
**മനഏനഹിഭ്രമിഞ്ചമന ഏവഹിതോയകം**
**മനഏവഹിതേജഞ്ച മനഏവമരുന്മഹാൻ**
**മനഏവഹിചാകാശം മനഏവഹിശബ്ദകം**
**സ്പർശം രൂപംരസംഗന്ധം കോശാഃപഞ്ചമനോഭവഃ**
**ജാഗ്രൽസ്വപ്ന സുഷുപ്ത്യാതി മനോമയമിതീരിതം**
**ദിക്കുപാലാവസവോരുദ്രാ ആദിത്യാശ്ചമനോമയാഃ"**

വാസിഷ്ഠം

**"ഏക ഏവമനോദേവോജ്ഞേയഃ സർവ്വാർത്ഥസിദ്ധിതഃ**
**അന്യത്രവിഫലഃ ക്ലേശഃ സർവ്വേഷാം തജ്ജയം വിനാ"**

സാരം - നമുക്ക് അറിയപ്പെടേണ്ട ദൈവം ഒന്നേയുള്ളൂ. അത് മനോദൈവം ആകുന്നു. അത് സർവ്വാർത്ഥത്തെ കൊടുക്കുന്ന

ദൈവവുമാണ്. ആ മനോദൈവത്തെ വശീകരിക്കാതെ മറ്റുള്ളവയിലുള്ളക്ലേശം അതായത് ഈശ്വരബ്രഹ്മാദികളെ അറിവാൻ വിധിച്ചിട്ടുള്ള വേദശാസ്ത്രാധികളിൽ ക്ലേശിക്കുന്നത് നിഷ്ഫലമാകുന്നു.

"വാസനാമനസോനാന്യാമനോഹി പുരുഷഃസ്മൃത"

സാരം- വാസന മനസ്സിൽ നിന്ന് വേറിട്ടല്ല. മനസ്സുതന്നെ ആത്മാവ്. ഇങ്ങനെ അനേക പ്രമാണങ്ങളുണ്ട്. ഈ പരമാർത്ഥ ജ്ഞാനികളുടെ വചനത്തെ അനുസരിക്കാതെ കർമ്മാചാര്യവചനത്തെ വിലവെച്ചതുപോലെതന്നെ ഇക്കാലത്ത് നമ്മുടെ വചനത്തേയും പ്രധാനികൾ വിലവെക്കാതെ കർമ്മാചാര്യൻമാരെ പിന്തുടരുന്നു. ക്ഷേത്രാധിവിഷയങ്ങളിൽ അനേകം ദ്രവ്യം ചെലവുചെയ്യുന്നു. പത്രങ്ങൾകൊണ്ടും പ്രസംഗങ്ങൾകൊണ്ടും ദിശിദിശി ദിവസംതോറും പ്രശംസിക്കുന്നു. അജ്ഞാനം ബിംബപ്രദിഷ്ഠയെ ചെയ്യുന്ന ആചാര്യൻമാരെ മേൽപ്രകാരം കൊട്ടിഘോഷിക്കുന്നു. അഭൂതപൂർവരീതിയിൽ നാം ചെയ്ത ജ്ഞാനാനന്ദ മതപ്രതിഷ്ഠയെ പറ്റി അവർ ശബ്ദിക്കുന്നില്ല. മതവിഷയത്തിൽ ലോകം മുഴുവനും വ്യാപിച്ച് കിടക്കുന്ന ദുർദ്ദശയുടെ മൂർദ്ധന്യംമൂലം ഹിന്ദുക്കളിലാണ് ദോഷം മൂർത്തീകരിച്ചിട്ടുള്ളത്. ഈശ്വരഭക്തൻമാർ ചെയ്തിട്ടുള്ളതിൽ ഒരു ശതാംശം ദോഷം ഈശ്വരനില്ലെന്ന് വാദിക്കുന്ന നിരീശ്വരൻമാരും ലോകത്തിന് ചെയ്തിട്ടില്ലെന്ന് തെളിയിച്ചിട്ടുണ്ട്. നിർദ്ദയൻമാരായി ഹിംസിക്കുന്നവരും ദയാലുക്കളായി ഹിംസയിൽ നിന്ന് പിൻവലിക്കും വിധം ഹിംസാദോഷത്തെ തെളിയിച്ചിട്ടുണ്ട്.

ഹേ ചക്രവർത്തി പ്രഭുപ്രഭൃതിപ്രമാണി പ്രണേതാക്കൻമാരെ! നാനാജാതിമതഭേദങ്ങൾ ഉണ്ടെന്ന് കൽപ്പിക്കുന്ന മതങ്ങളെ വിശ്വസിക്കുന്നതുകൊണ്ട് എന്താ ലാഭം? ലോകമുള്ളേടത്തോളം മതമത്സരം നിമിത്തം ഐകമത്യസുഖത്തിൽനിന്ന് പതിക്കുന്നത് തന്നെ ലാഭം. മതങ്ങളാലും മതാചാര്യൻമാരാലും സർവ്വ സിദ്ധിക്കുവേണ്ടി വിധിക്കപ്പെട്ട പ്രാർത്ഥന, വൃതപട്ടിണി, ഭിക്ഷാടനാധികർമ്മങ്ങൾകൊണ്ട് എന്താഫലം? പുരുഷപ്രയത്നസാധ്യമായ ഇഹസുഖത്തിൽ നിന്നും പരമാനന്ദത്തിൽ നിന്നും പതിച്ച് കർമ്മസുഖങ്ങളെ അനുഭവിക്കുകതന്നെ ഫലം. ദൈവം സൃഷ്ടിസ്ഥിതി സംഹാരകർത്താവാകുന്നു എന്ന് പറയുന്ന മതങ്ങളെ

വിശ്വസിക്കുന്നതുകൊണ്ട് എന്താ കിട്ടുവാനുള്ളത്? സർവ്വ നാശവും തന്നെ ദൈവം നിർഗുണനാണെന്ന് പറയുന്ന മതത്തെ വിശ്വസിക്കുന്നതുകൊണ്ട് എന്താ ഗതി? ഒരു ഗതിയുമില്ല. എന്നല്ല, നിർഗുണനത്തെ എങ്ങനെയാണ് ധ്യാനിക്കുക. ഇത് അസാദ്ധ്യം എന്ന് കരുതി പ്രാർത്ഥനാവിഗ്രഹാരാധനാധി കർമ്മാഗ്നിയിൽതന്നെ വീണ് നശിക്കുകതന്നെ ഗതി. അതുകൊണ്ട് സർവ്വൻമാരുടേയും സഹചമായും ഹിതമായും ഇരിക്കുന്ന മതം ഏതെന്ന് പരിശോധിച്ച് സ്വീകരിക്കുന്നതിൽ പരം മറ്റൊരുപായം ലോകൈക യോഗക്ഷേമത്തിനില്ല.

തൻെറ കൃതിയെ താൻ പ്രശംസിക്കുന്നത് ആത്മപ്രശംസയാണെന്ന് പറയുന്നത് നല്ലവണ്ണം ആലോചിക്കാത്തതുകൊണ്ടാകുന്നു. തൻെറ കൃതിയുടെ വൈഭവത്തെ തനിക്ക് എന്തുകൊണ്ട് പ്രശംസിച്ചുകൂടാ? ഒരു സിദ്ധവൈദ്യൻ കണ്ടുപിടിച്ച ഔഷധത്തിൻെറ ഗുണത്തെ അയാൾ പ്രശംസിക്കുമ്പോൾ അതിനെ പലരും വരുത്തി സേവിക്കും. ആരോഗ്യസുഖങ്ങൾ സിദ്ധിപ്പാനും സംഗതി വരും. അതുപോലെ സർവ്വലോകഹിതമായ ഒരു പൊതുമതത്തെ കണ്ടുപിടിച്ച യുക്തജ്ഞാനി തൻെറ മതഗ്രന്ഥത്തിൻെറ മഹിമയേയും പറയുമ്പോൾ അതിനെ പലരും വരുത്തി വായിക്കും. മതദുഃഖജേലിൽ നിന്ന് മുക്തൻമാരായി ആനന്ദിപ്പാനും സംഗതി വരും. അതുകൊണ്ട് തൻെറ കൃതിയുടെ അസാധാരണ വൈഭവത്തെ ഒന്നാമത് പ്രശംസിക്കേണ്ടത് താൻതന്നെ. "ഞാൻ അവതാരമാണ്, ദുഷ്ടനിഗ്രഹ ശിഷ്ടപരിപാലനത്തിന് വേണ്ടിയും ധർമ്മസംസ്ഥാപനത്തിന് വേണ്ടിയും അവതരിച്ചതാണ്." "ഞാൻ ദൈവപുത്രനാണ്, ദൈവദൂതനാണ്, പാവങ്ങളോട് നല്ല വാർത്തയെപറ്റി പ്രശംസിപ്പാൻ അവൻ എന്നെ അഭിഷേകം ചെയ്താക്കി. എന്നെ അയച്ചവനെ വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ട്." എന്നും മറ്റും ഉള്ള ആത്മപ്രശംസാവചനങ്ങൾ കണ്ട് ആചാര്യൻമാർക്ക് ദൈവത്തെ ദുർഗുണ നിധിയാക്കി ജനങ്ങളെ നാനാജാതി മതാചാരദുഃഖജേലിൽ പെടുത്താമെങ്കിൽ ആ ദുഃഖനിർവൃതിക്കുവേണ്ടി ലോകം മുഴുവനും ഒരേ ആനന്ദമതക്കാരാകുന്നു എന്ന സത്യത്തെ തെളിയിച്ച് ജാതിമതാചാരങ്ങൾകൊണ്ടുണ്ടായ അജ്ഞാന കർമ്മകാണ്ഡവൻമലകളെ യോഗജ്ഞാന വജ്രംകൊണ്ട് തുരന്ന് ആനന്ദരാജ്യത്തിലേക്ക് ശരിയായ റയിലിട്ട ആദ്യത്തെ എഞ്ചിനീയർ

ആനന്ദമതദൃഷ്ടാവായ ഈ ബ്രഹ്മാനന്ദ സ്വാമി ശിവയോഗിയാകുന്നു എന്ന പരമാർത്ഥത്തേയും നമ്മുടെ കൃതിയുടെ ഉപകാരത്തേയും നമുക്ക് എന്തുകൊണ്ട് പറഞ്ഞുകൂടാ? അനേകം കോടി ജനങ്ങൾ ഓരോമതങ്ങളെ വിശ്വസിച്ച് അനവധികാലമായി ആചരിച്ച് വരുന്ന സമ്പ്രദായത്തെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടാണ് പണ്ഡിതപത്രാധിപൻമാരുടെ ഗതി. അതിനെ എതിർക്കുന്ന നിമിത്തം നമ്മുടെ കൃതിയാൽ കേരളത്തിൽ അവതരിച്ചതും അഭൂതപൂർവ്വവുമായ ആനന്ദമതത്തിൻെറ അസാധാരണമായ അതിശയത്തെ പലവിധത്തിലും അവർ മറച്ചുവെക്കുന്നു. ആതിരസ്ക്കരണിയെ (തിരശ്ശീലയെ) നീക്കി ലോകരംഗത്തിൽ പ്രവേശിച്ച് സർവ്വലോകർക്കും ഉപകാരപ്പെടുവാനുള്ള ഉപായമായിട്ടും ഇരിക്കുന്നു. നമ്മുടെ കൃതിയുടെ മഹാത്മ്യത്തെപ്പറ്റി നാം പറയുന്നത്. എന്നാൽ ഡംഭാദി ദോഷംകൊണ്ടുണ്ടാക്കപ്പെട്ടതും അജ്ഞാന ഭേദദൃഷ്ടിയെ വർദ്ധിപ്പിക്കുന്നതും പൗരുഷാലോചനകളെ കെടുക്കുന്നതും ആയ കൃതിയുടെ കർത്താവ് തൻെറ കൃതിയെ ഒരിക്കലും പ്രശംസിക്കരുത്. അന്യൻനാരെകൊണ്ട് പ്രശംസിക്കയും അരുത്. അങ്ങനെചെയ്യുന്നതുകൊണ്ടാണ് ജഗത്തിൽ മതഭേദാദി ദോഷങ്ങൾ നിലനിൽക്കുന്നത്.

ഹേ പ്രജാപ്രണേതാക്കൻമാരായ ചക്രവർത്തികളേ, പ്രഭുക്കളേ, പ്രമാണികളേ, നാം ആനന്ദത്തെ ആഗ്രഹിക്കുമ്പോൾ നമുക്ക് ദുഃഖത്തെ നൽകുന്ന മതങ്ങൾ എന്തിന്. രോഗദുഃഖത്തെ നശിപ്പിച്ച് ശരീരസൗകൃത്തെ നൽകുന്ന ഔഷധത്തെ മാത്രം നാം സ്വീകരിക്കുന്നതുപോലെ അജ്ഞാന ദുഃഖ കർമ്മത്തെ ശമിപ്പിച്ച് ജീവിക്കുമ്പോൾതന്നെ സ്വർഗ്ഗസുഖത്തെ നൽകുന്ന മതത്തെയല്ലയോ നാം സ്വീകരിക്കേണ്ടത്?

22. കാരാഗൃഹബദ്ധാൻന്യൻ മോക്തുംശക്താനൃപാദയോപ്യത്ര
മതകാരാഗൃഹ ബദ്ധാദണ്ഡ്യന്തെ ഹന്തകർമ്മാചാര്യൈഃ

സാരം- ജയിലിൽ ഇട്ടിരിക്കുന്ന ജനങ്ങളെ വിടുവാൻ ശക്തൻമാരായ ചക്രവർത്തികൾ മുതലായവരെക്കൂടി മതജയിലിട്ട് കർമ്മാചാര്യൻമാർ ദണ്ഡിക്കുന്നു. കഷ്ടം!

എന്ന്

ബ്രഹ്മാനന്ദസ്വാമി ശിവയോഗി

## നാലാം പതിപ്പിൻെറ ആമുഖം

ആനന്ദാദർശം ശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ സുപ്രധാനമായ ഒരു കൃതിയാണ്. മനശാസ്ത്രപരമായും ദാർശനികപരമായും ഔന്നത്യത്തിൽ നിൽക്കുന്ന ഈ കൃതി ആനന്ദമതത്തെ അടുത്തറിയാൻ സഹായിക്കുന്ന കൃതികൂടിയാണ്.

ശ്രീ നിർമ്മലാനന്ദയോഗി ആനന്ദാദർശത്തിൻെറ പഴയൊരു കോപ്പി എന്നെ ഏൽപ്പിച്ച് ഇതൊന്ന് അടുക്കും ചിട്ടയോടുകൂടി പരിഷ്കരിക്കണമെന്ന് ആവശ്യപ്പെട്ടപ്പോൾ ആനന്ദവും അഭിമാനവുമാണ് എനിക്ക് അനുഭവപ്പെട്ടത്. കാരണം, സിദ്ധാശ്രമവുമായി അടുത്ത ബന്ധം പുലർത്തുന്ന പല മഹൽ വ്യക്തികളെയും എനിക്കറിയാം. എന്നിട്ടും സ്വാമിജി ഈ പ്രവൃത്തി എന്നെ ഏല്പിച്ചത് എനിക്കതിനുള്ള കഴിവും താൽപര്യവും ഉണ്ടെന്നറിഞ്ഞതുകൊണ്ടായിരിക്കണം. ഈ ഒരു അംഗീകാരം എൻെറ കഴിവിനെ പൂർണ്ണമായി ഈ സൽകർമ്മത്തിനായി വിനിയോഗിക്കാൻ എന്നെ സഹായിച്ചു എന്നതും എടുത്തുപറയേണ്ട ഒരു വസ്തുതയാണ്.

പരിഷ്കരണത്തിൻെറ മുന്നോടിയായി ആനന്ദാദർശം പലതവണ വായിക്കുകയുണ്ടായി. പഴയ പുസ്തകത്തിൽ ആനന്ദാദർശത്തിന് ഈശ്വരദർശനം, ആനന്ദദർശനം, മനോദർശനം എന്നിങ്ങനെ മൂന്ന് അധ്യായങ്ങളാണ് ഉണ്ടായിരുന്നത്. ശ്രീ ബ്രഹ്മാനന്ദസ്വാമികൾ കൈകാര്യം ചെയ്ത വിവിധ വിഷയങ്ങൾ മൂന്ന് അധ്യായത്തിലും പരന്നുകിടക്കുകയായിരുന്നതുകൊണ്ട് വായനക്കാർക്ക് ക്രമത്തിലും ഒഴുക്കോടെയും വായിക്കാൻ പ്രയാസം നേരിടുമെന്ന് മനസ്സിലാക്കി ശ്രീ നിർമ്മലാനന്ദയോഗിയുമായി ഇക്കാര്യം സംസാരിക്കുകയുണ്ടായി. ശിവയോഗികളുടെ ശ്രദ്ധയിലേക്ക് ഒരിക്കൽ ഇക്കാര്യം കൊണ്ടുവരപ്പെട്ടപ്പോൾ എന്തൊക്കെ പറഞ്ഞാലാണ് ആളുകളെ നന്നാക്കിയെടുക്കാനാവുക എന്ന വ്യഗ്രതയാണ് ആവർത്തനത്തിനുള്ള കാരണമെന്നും മനസ്സിൽ തിങ്ങിനിറഞ്ഞുവന്ന ആശയങ്ങളെ അപ്പാടെ പുറത്തേക്കൊഴുക്കിയതാണ് ക്രമരാഹിത്യത്തിനുള്ള കാരണമെന്നുമുള്ള ശിവയോഗികളുടെ തന്നെ പ്രതികരണം അദ്ദേഹം ഉദ്ധരിച്ചുകൊണ്ട് ആധുനിക വായനക്കാരന് ശ്രദ്ധാപൂർവ്വം വായിച്ചു പഠിക്കാൻ പറ്റുന്ന രീതിയിലേക്ക് ഈ

ഗ്രന്ഥത്തെ കൊണ്ടുവരികയെന്നതാണ് എൻെറ ജോലി എന്ന് സ്നേഹപൂർവ്വം എന്നെ അദ്ദേഹം ഓർമ്മപ്പെടുത്തിത്തരികയാണ് ചെയ്തത്.

ശ്രീ നിർമ്മലാനന്ദയോഗിയുടെ ആ ആവശ്യമാണ് ഞാനിവിടെ നിറവേറ്റിയിരിക്കുന്നത്. വിഷയങ്ങളെ അക്ഷരമാലാക്രമത്തിൽ തരംതിരിച്ച് ശീർഷകങ്ങൾ കൊടുത്ത് ക്രമീകരിക്കുകയാണ് ചെയ്തത്. ആനന്ദാദർശമെന്ന ഈ ഗ്രന്ഥത്തിലൂടെ ശ്രീ ബ്രഹ്മാനന്ദ സ്വാമി ശിവയോഗികൾ അവതരിപ്പിച്ച കാര്യങ്ങൾ എളുപ്പത്തിൽ വിഷയാടിസ്ഥാനത്തിൽ കണ്ടെത്താൻ സഹായിക്കുമെന്നതിനു പുറമെ ഒഴുക്കോടെ വായിക്കാൻ സാധിക്കുമെന്ന ഗുണവും പരിഷ്കരണത്തോടെ വന്നു ചേർന്നിട്ടുണ്ട്. ആനന്ദാദർശത്തിൽ ഒരു മാറ്റവും വരുത്തരുതെന്ന കർശന നിർദ്ദേശമുണ്ടായിരുന്നതുകൊണ്ട് ഈ നീണ്ട കാലയളവിനുള്ളിൽ ഭാഷയ്ക്കു സംഭവിച്ച ചെറിയ മാറ്റങ്ങളല്ലാതെ യാതൊരു മാറ്റവും ഈ പരിഷ്കരണത്തോടെ വന്നു ചേർന്നിട്ടില്ല. പരിഷ്കരിച്ച പതിപ്പിലെ ഏതെല്ലാം ഭാഗങ്ങൾ പഴയ പതിപ്പിലെ ഏതെല്ലാം അധ്യായങ്ങളിൽ നിന്നും എടുത്തതാണെന്നറിയാൻ അനുബന്ധം കൊടുത്തിട്ടുണ്ട്. പഴയ പതിപ്പിൻെറ ക്രമം മനസ്സിലാക്കാൻ അത് സഹായിക്കും.

സാമുഹ്യ പുരോഗതി ലക്ഷ്യംവെച്ച് ജനങ്ങളെ സംസ്കാരത്തിലേക്കും, യുക്തി ചിന്തയിലേക്കും ശാസ്ത്രീയതയിലേക്കും നയിക്കാൻ സിദ്ധാശ്രമം നടത്തുന്ന പ്രവർത്തനങ്ങളിൽ ഭാഗഭാക്കാവാൻ അവസരമൊരുക്കിത്തന്ന ശ്രീ നിർമ്മലാനന്ദയോഗിയുടെ നല്ല മനസ്സിനുമുന്നിൽ പ്രണമിച്ചുകൊണ്ട് ഈ പരിഷ്കരിച്ച പതിപ്പ് നിങ്ങൾക്കു മുമ്പിൽ സമർപ്പിക്കുന്നു.

പാറയ്ക്കൽ വളപ്പിൽ ജി.കെ
എടപ്പാൾ - 679576

ഏപ്രിൽ 15, 1998

## ഉള്ളടക്കം

## 1. അദ്വൈതസാരസംവാദം

1. **അദ്വൈതിനഇതിഖ്യാതാ ആത്മതത്വവിചാരകാഃ**
   **തേപിഭേദേനയുദ്ധ്യന്തെഖിദ്യന്തെഹന്തപണ്ഡിതാഃ**

2. **ആത്മഭിന്നംമനസ്ത്യക്ത്വാബ്രഹ്മാസ്മീതിവിഭാഗകാഃ**
   **അദ്വൈതിനഃകിന്നുചിത്രമദ്വൈതഗ്രന്ഥപാഠകാഃ**

3. **"ഭേദബുദ്ധിരവിദ്യേയ" മിതിവേദാന്തഡിണ്ഡിമഃ**
   **യദിജാനന്തിതത്ത്വംയുദ്ധ്യേരൻകിന്നുഃഭേദതഃ**

സാരം- അദ്വൈതികളെന്ന് പറയപ്പെട്ടവർ ആത്മതത്വവിചാരകൻ മാരാകുന്നു. ആ പണ്ഡിതൻമാരും ഭേദംകൊണ്ട് കലഹിച്ച് ദുഃഖിക്കുന്നു. കഷ്ടം! 2. ആത്മാവിൽനിന്ന് വേറിട്ടൊരു വസ്തുവായി മനസ്സിനെ പിരിച്ച്തള്ളി ഞാൻ ബ്രഹ്മമാകുന്നു എന്ന് വിഭാഗിക്കുന്നവർ അദ്വൈതികളാകുമോ? "ഒന്നേഉള്ളു എന്നമതക്കാരാകുമോ?" ഇല്ല. അദ്വൈതപുസ്തക വായനക്കാരാകുന്നു. 3. ഭേദബുദ്ധി അജ്ഞാനമാകുന്നുഎന്ന് വേദാന്തവാദ്യമടിക്കുന്നു. ആതത്വത്തെ അറിയുന്നുവെങ്കിൽ ഭേദംകൊണ്ട് കലഹിക്കുമോ?

4. **ഏകമേവബ്രഹ്മനാന്യദിത്യദ്വൈതിവിവാദിനാം**
   **ആത്മാനാത്മവിചാരേണമനൊഭേദഭ്രമൊമഹാൻ**

5. **ആത്മാനാത്മവിഭാഗസ്തുദ്വൈതസ്ഥൈര്യായകേവലം**
   **ജാതിവ്യക്തിവിഭാഗേനയഥാജാതിഭ്രമസ്തഥാ**

സാരം- ബ്രഹ്മം ഒന്ന് മാത്രമേയുള്ളു. മറ്റൊന്നില്ല എന്ന അദ്വൈത മതക്കാർക്ക് ആത്മാനാത്മ വിചാരംകൊണ്ട് മനസ്സ് ഒന്ന് വേറെ എന്ന ഭ്രമം മഹത്തായിരിക്കുന്നു. 5. ആത്മാവ് എന്നും അനാത്മാവ് എന്നും രണ്ടായിപിരിച്ചത് രണ്ടുണ്ട് എന്ന ഉറപ്പിനെയാണ് ഉണ്ടാക്കിയത്. ഏത്പോലെയെങ്കിൽ ജാതി വ്യക്തികളെ വിഭാഗിച്ചതുകൊണ്ട് നാനാജാതിഭ്രമം ഉണ്ടായതുപോലെ.

6. **ദ്വൈതിനാംദ്വൈതബുദ്ധിസ്തുതന്മതസ്യാനുകൂലിനീ**
   **അദ്വൈതിനാംദ്വൈതബുദ്ധിസ്തന്മതസ്യവിരോധിനീ**

7. **ഈദൃശാദ്വൈതിബാഹുല്യാദദ്വൈതംവ്യർത്ഥതാംഗതം**
   **സർവ്വംമിഥ്യേതിവാദതാംമിഥ്യാത്വദ്വൈതവർത്തിനീ**

സാരം- ദ്വൈതികളുടെ (ലോകത്ത് രണ്ട് വസ്തുക്കളുണ്ടെന്ന് പറയുന്ന മതക്കാരുടെ) ദ്വൈതബുദ്ധി (ഭേദജ്ഞാനം) അവരുടെ മതത്തിന് അനുകൂലമാണ് അദ്വൈതതികളുടെ ദ്വൈതബുദ്ധി (ഒന്നേഉള്ളൂഎന്ന് പറയുന്ന മതക്കാരുടെ ഭേദജ്ഞാനം) അവരുടെ മതത്തിന്ന് വിരുദ്ധമാകുന്നു. (അദ്വൈതം പൊളിഞ്ഞ്പോകുന്നുവെന്ന് സാരം.) 7. ഇങ്ങനെയുള്ള അദ്വൈതികൾ പെരുത്തതുകൊണ്ട് അദ്വൈതം വ്യർത്ഥമായി. ലോകമെല്ലാം ഇല്ലാത്തതാണെന്ന് പറയുന്ന അദ്വൈതത്തിലാണ് ഇല്ലായ്മവന്ന് അധിവസിച്ചത്. എന്നാൽ ഇവർ വാക്കുകൊണ്ട് മാത്രം അദ്വൈതികൾ. വാസ്തവത്തിൽ ഇവർ ദ്വൈതികളാകുന്നു. ഒറ്റതത്വം മാത്രമെയുള്ളൂ. അതാണ് അറിയേണ്ടത്. അതിനെ അറിഞ്ഞവർ ഞങ്ങളാണെന്നു നടിച്ച് ലോകത്തെ വ്യാമോഹിപ്പിച്ച് ജഗൽഗുരുഭ്രാന്തൻമാരാകാൻ ആശിക്കുന്നവരാകുന്നു. ഇവർ എന്നത് ഇവരുടെ പ്രവൃത്തികൊണ്ട് തെളിയുന്നു. നോക്കുക അദ്വൈതത്തിൻെറ മുരട് (മൂലം) തന്നെ വളഞ്ഞിട്ടാണ്. വ്യാസമഹർഷിയാണ് അദ്വൈതമെന്ന വേദാന്തത്തിൻെറ സൂത്രകർത്താവ്. ആ സൂത്രങ്ങളുടെ ഭാഷ്യക്കാരൻ ശങ്കരാചാര്യസ്വാമി. ഇദ്ദേഹമാണ് അദ്വൈതത്തെ കൊട്ടിഘോഷിച്ചിട്ടുള്ളത്. ഹിന്ദുക്കൾ ഒരുകാലത്തും യോജിക്കാതെ തമ്മിൽ തല്ലിക്കൊണ്ടേയിരിക്കേണ്ട നിലയിൽ നാനാജാതിമതഭേദത്തേയും മൂർത്തി ഭേദത്തേയും കൽപ്പിച്ചിട്ടുള്ളവരാണ് ഇവർ. അവയിൽ അല്പം മാത്രം പറയാം. വ്യാസർ പത്മപുരാണത്തിൽ "വിഷ്ണുദർശനമാമാത്രേണ ശിവദ്രോഹപ്രജായതേ തസ്മത്തദ്വിഷണുനാമപിന വക്തവ്യം കദാചന" വിഷ്ണുദർശനം മാത്രംകൊണ്ട് ശിവദ്രോഹം സംഭവിക്കും അതുകൊണ്ട് വിഷ്ണുനാമംകൂടി ഉച്ചരിക്കരുത് എന്നർത്ഥം. ഇങ്ങനെ പറഞ്ഞിരിക്കുന്നു. മറ്റൊരേടത്ത് "കിമത്ര ബഹുനോക്തേന ബ്രാഹ്മണായേഹ്യ വൈഷ്ണവാഃ നസ്പൃഷ്ട വ്യാനവക്ത വ്യാനദൃഷ്ടവ്യാഃ കദാചന" വളരെ പറഞ്ഞിട്ടെന്താണ്? വിഷ്ണുഭക്തിയില്ലാത്ത ബ്രാഹ്മണരെ തൊടരുത്. അവരോട് സംസാരിക്കരുത്. അവരെ നോക്കരുത് എന്നർത്ഥം. ഇങ്ങനെ പറഞ്ഞിരിക്കുന്നു. ഒരിടത്ത് ശിവനാണ് മീതെ, മുക്തിദാദാവായി ദൈവം എന്ന് സ്തുതിച്ച് വിഷ്ണുവിനെ ഇടിച്ച് പറഞ്ഞിരിക്കുന്നു. മറ്റൊരിടത്ത് വിഷ്ണുവിനെ മീതെയാക്കി ശിവനെ ഇടിച്ച് പറഞ്ഞിരിക്കുന്നു. ദേവീഭാഗവതത്തിൽ ശക്തിയാണ് എന്ന് സ്ഥാപിച്ച്

ശിവവിഷ്ണ്വാദികളെ അടിമകളാക്കിയിരിക്കുന്നു. ശങ്കരാചാര്യൻമാരും മേൽപ്രകാരം "ശിവശക്ത്യായുക്തോ" ഇത്യാദിപ്രമാണങ്ങളെ നോക്കുക. അദ്വൈതത്തിൽ ബ്രഹ്മം മാത്രമേയുള്ളു. മറ്റുള്ള ഈശ്വരൻമാരും ലോകവും ത്രികാലത്തിലും ഇല്ലാത്തവരാണ്. രജ്ജുസർപ്പംപോലെ (കയറിൽ പാമ്പ്) എന്ന പോലെ തോന്നലാണ് എന്നും അതിന് നേരെ വിപരീതമായി ആത്മാവ്, അനാത്മാവ് എന്ന് രണ്ടുണ്ടെന്നും പറഞ്ഞിരിക്കുന്നു. അത്രമാത്രമല്ല, മനസ്സിനെ അനാത്മാവായി പിരിച്ച് തള്ളുകയും മനസ്സ് ചെയ്യുന്ന പുണ്യപാപങ്ങളൊന്നും ആത്മാവിന് ബാധകമല്ലെന്നും പറഞ്ഞിരിക്കുന്നു. ആ പറഞ്ഞത് അകൃത്യങ്ങളെ ചെയ്ത് കെട്ടുപോകുവാനുള്ള ലൈസൻസായി തീർന്നിരിക്കുന്നു. അദ്വൈത തലവൻമാരുടെ അവസ്ഥ ഇങ്ങനെയിരിക്കുമ്പോൾ അവരെ പിന്തുടരുന്നവരുടെ കഥ പറയേണ്ടതുണ്ടോ? നാനാജാതി മതാചാരങ്ങളെ അടിസ്ഥാനപ്പെടുത്തി കെട്ടിപ്പൊന്തിച്ച അദ്വൈത ഗോപുരംകൊണ്ട് എന്താ പ്രയോജനം? ആർക്കാ പ്രയോജനപ്പെട്ടിട്ടുള്ളത്? പ്രയോജനപ്പെട്ടിട്ടുണ്ടെങ്കിൽ ജാത്യാവിരുദ്ധകീരിപാമ്പുകളെ പോലെ ഇന്നും ഹിന്ദുക്കൾ മത്സരിക്കുമോ? മതാചാര്യൻമാരുടെ എഴുത്താണി മുനയിൽ നിന്നും തൂവലജൻെറ മുനയിൽ നിന്ന് ഉണ്ടായവരാണ് ഈശ്വരനും അനേക ദേവൻമാരും, ദേവികളും, ത്രിമൂർത്തികളും, പരബ്രഹ്മവും എന്നു ചുരുക്കിപറവാനെ നിവൃത്തിയുള്ളു. അദ്വൈതത്തിൻെറ ന്യൂനതയെ ഞാൻ മോക്ഷപ്രദീപത്തിൽ ഞാൻ വിസ്തരിച്ചിട്ടുണ്ട്. ഇതിലും അല്പം പറവാൻ ഭാവിച്ചിട്ടുണ്ട്.

**8. ആചാര്യതൂലികാഗ്രേഭ്യോകാഗ്രഭ്യോ ജാതാജാതിമതൈസ്സഹ
ഈശാദയഃപിശാടാശ്ച പൂജാദ്യജ്ഞാനകർമ്മച**

**9. മനഃസംയോമനെനൈവ ജീവന്മുക്തിപദെസതി
നാനാവിധൈർമതൈർദുഃഖംകിമർത്ഥംക്രിയതെബുധൈഃ**

സാരം- ജാതിമതങ്ങളോടുകൂടി ഈശ്വരനും ദേവൻമാരും ദേവികളും പൂജ, പ്രാർത്ഥന മുതലായ അജ്ഞാനകർമ്മവും മതാചാര്യൻമാരുടെ തൂവലുകളുടെ മുനകളിൽ നിന്നുണ്ടായതാകുന്നു. 9. മനസ്സിനെ ഒതുക്കുന്നതുകൊണ്ടുതന്നെ ജീവമുക്തിപദമുള്ളപ്പോൾ നാനാവിധ മതങ്ങൾകൊണ്ട് വിദ്വാൻമാർ എന്തിന് വേണ്ടി ദുഃഖത്തെ ഉണ്ടാക്കുന്നു.

10. ബ്രഹ്മണൊഹമയംശൂദ്ര ഇത്യാദിശ്രുതിശീലനാൽ
ജാത്യാഭിമാനകലഹസ്തഥാവേദാന്തിനാമപി

11. അഹമാത്മാമനോനാത്മേത്യാദാവഭ്യാസദാർഢ്യതഃ
ആത്മാനാത്മേതികലഹൊനതെതത്വാർത്ഥവേദിനഃ

12. ആത്മനൊമനസശ്ചൈക്യ മജ്ഞാത്വാഭേദവാദകാഃ
അദ്വൈതിനഃകിന്നുചിത്രംദ്വൈതബുദ്ധ്യ ഏവതെ

സാരം- ഞാൻ ബ്രാഹ്മണൻ, ഇവൻ ശൂദ്രൻ എന്ന് ആദിയിൽ കേട്ട് പഴകിയതുകൊണ്ടും അങ്ങനെയുള്ള ശ്രുതിപ്രമാണാദികളെ അഭ്യസിച്ചതുകൊണ്ടും ജാത്യാഭിമാന കലഹം (ഞാൻ ഉൽകൃഷ്ടൻ, നീ നികൃഷ്ടൻ എന്ന കലഹം) എപ്രകാരമോ, 11. അപ്രകാരം ഞാൻ ആത്മാവ്, മനസ്സ് അനാത്മാവ് എന്ന് ആദിയിൽ അഭ്യസിച്ചുറച്ചതുകൊണ്ട് ആത്മാവ് സത്ത്, മനസ്സ്, അസത്ത് എന്ന കലഹവും ഉത്ഭവിച്ചു. അങ്ങനെ കലഹിക്കുന്നവർ തത്വത്തെ അറിഞ്ഞവരല്ല. 12. ആത്മാവും മനസ്സും ഒന്നാണെന്ന് അറിയാതെ ഭിന്നിച്ച് വാദിക്കുന്നവർ അദ്വൈതികളാണോ? ചിത്രം, അവർ ദ്വൈതികൾ തന്നെ.

13. അഭേദായസമുൽപന്നമദ്വൈതമിതികഥ്യതെ
തദ്ഭേദവർദ്ധകംതേഷാമാത്മന്യേവമഹാദ്ഭുതം

14. അനാത്മകൃതപാപന്തുനാത്മനൊബാധകംഭവേൽ
ഇതിമത്വാപാപകൃത്യമപികർത്തുംനശങ്കതെ

15. സർവ്വേഷാം പാപകർമ്മഭ്യോഭയമീസ്തിഹഭൂതലെ
അദ്വൈതിനാംനാസ്തിഭയമഹൊ വേദാന്തിനാം കഥാ

സാരം- ഭേദതമില്ലാതാക്കാനായ്കൊണ്ടാണ് ആ അദ്വൈതം (ഏകമേയുള്ളു രണ്ടില്ല എന്ന് പറയുന്ന അദ്വൈതം) പുറപ്പെട്ടത് എന്ന് പറയുന്നു. അത് അദ്വൈതികൾക്ക് തന്നിൽ തന്നെ ഭേദത്തെ വർദ്ധിപ്പിക്കുന്നു. മഹാചിത്രം (ദ്വൈതികൾക്ക് അന്യശരീരത്തിലാണ് ഭേദദൃഷ്ടി. അദ്വൈതികൾക്ക് ആത്മാവിൽ തന്നെ താൻ ആത്മാവ്, മനസ്സ്, അനാത്മാവ്, എന്ന ഭേദം പിടിപ്പെട്ടു) 14. മനസ്സ് ചെയ്ത പാപം ആത്മാവിന് ബാധകമല്ലെന്ന് വിചാരിച്ച് പാപകർമ്മം കൂടി ചെയ്വാൻ ശങ്കിക്കുന്നില്ല. 15. എല്ലാവർക്കും പാപകർമ്മങ്ങളിൽ ഭയമുണ്ട് അദ്വൈതികൾക്ക് ഭയമില്ല. വേദാന്തികളുടെ (അദ്വൈതികളുടെ) കഥ കഷ്ടം.

16. **ഡംഭായാദ്വൈതമേതേഷാം ഭേദനാശായനാർഹതി**
**ദൃഷ്ടാന്തൊഹിന്തവൊയസ്മാദ്യുദ്ധ്യന്തെ മതജാതിതഃ**

സാരം- ഇവരുടെ അദ്വൈതം ഡംഭത്തിനായ്കൊണ്ടാകുന്നു. ഭേദത്തെ നശിപ്പിക്കുവാൻ കൊള്ളുന്നതല്ല. അതിന് ദൃഷ്ടാന്തം ഹിന്ദുക്കളാകുന്നു. എന്തുകൊണ്ടെന്നാൽ നാനാ മതജാതിഭേദം കൊണ്ട് ഹിന്ദുക്കൾ കലഹിക്കുന്നു. (ഒരേ മതമാണെന്ന് പറയുന്ന ഹിന്ദുക്കളുടെ ഇടയിൽ തന്നെ ഇങ്ങനെ ഭേദഭ്രമം വരാമോ?) ക്രിസ്ത്യാദി മതക്കാരേയും ഇവർ ഭേദദൃഷ്ടികൊണ്ട് ചേർക്കുന്നില്ല. ആയതുകൊണ്ട് സർവ്വവും ഏകമായികണ്ടുകൊണ്ടിരിക്കുന്ന ജ്ഞാനികളാണ് ഞങ്ങൾ എന്ന ഡാംഭികവ്യവഹാരത്തിന് മാത്രം അദ്വൈതം സ്വീകരിച്ചിരിക്കുന്നു എന്ന് സാരം)

17. **അദ്വൈതിനാംമനൊഭേദമഹാമോഹകഥാമയാ**
**മോക്ഷപ്രദീപേപ്യാക്ഷിപ്താമഹ്യദ്രുഹ്യംന്തിതേനതെ**

18. **കുപ്യന്ത്യസഭ്യംഭാഷാന്തെലേഖനൈർദൂഷയന്തിമാം**
**വേദാന്തിനഃകർമ്മഠാസ്തെതേഷാം ദോഷാന്നജാനതെ**

19. **ഇമെയഥാതഥൈവാന്യമതസ്ഥാ അപിമാംദൃശം**
**ദൂഷയേയുയ്യതസ്സർവ്വമതദോഷാന്വദാമ്യഹം**

20. **സ്വലാഭപൂജ്യതാഹാനെരജ്ഞാനദ ഗർവ്വതശ്ചമാം**
**ദൂഷയന്ത്വിഹകേചിത്തദ്ദൂഷണാദ്ഭൂഷണാമമ**

സാരം- വേദാന്തികൾ മനസ്സ് അന്യമാകുന്നു എന്ന് മോഹിച്ചിരിക്കുന്ന കഥയെ ഞാൻ മോക്ഷപ്രദീപത്തിൽ ആക്ഷേപിച്ചിട്ടുണ്ട്. അതുകൊണ്ട് എന്നെ ദ്രോഹിക്കുന്നു. 18. വേദാന്തികളായ കർമികൾ കോപിക്കുന്നു, അസഭ്യം പറയുന്നു, ലേഖനങ്ങൾ കൊണ്ട് ദുഷിക്കുന്നു. അവരുടെ ദോഷങ്ങളെ അറിയുന്നില്ല. 19. ഇവർ എപ്രകാരം ചെയ്യുന്നുവോ അപ്രകാരം എന്നെ അത്യന്തം ദുഷിക്കും. എന്തുകൊണ്ടെന്നാൽ ഞാൻ സർവ്വമതദോഷങ്ങളേയും പറയുന്നവനാകുന്നു. 20. അവനവൻെറ ലാഭത്തിനും പൂജ്യതയ്ക്കും ഹാനിവരുന്നതുകൊണ്ട് ചിലർ, അറിവില്ലായ്മകൊണ്ട് ചിലർ, ഗർവ്വ്കൊണ്ട് ചിലർ എന്നെ ദുഷിച്ചുകൊള്ളട്ടെ. ആ ദൂഷണം എനിക്ക് മഹാ ഭൂഷണമാണ്..

21. **മതഭേദപ്രഭിന്നാനാമൈക്യായച സുഖായച**
**മമയത്നസ്സസദ്ധർമ്മോദൂഷയന്തുസ്തുവന്തുവാ**

സാരം- നാനാ മതഭേദത്താൽ ഭിന്നിച്ചിരിക്കുന്നവരുടെ ഐകമത്യത്തിനും ആനന്ദത്തിനും വേണ്ടിയാണ് എൻെറ യത്നം. അത് സജ്ജനധർമ്മവുമാണ്. ദൂഷിക്കയോ, സ്തുതിക്കയോ ചെയ്തുകൊള്ളട്ടെ.

## 2. അന്ധവിശ്വാസപ്രകടനങ്ങൾ

1. **അന്ധവിശ്വാസസംജാതഭൂരിപക്ഷപരിഗ്രഹാൽ**
   **സാരപക്ഷഃക്ഷയം യാതോമതഭ്രാന്തിരവർദ്ധത**

സാരം- അന്ധവിശ്വാസം കൊണ്ടുണ്ടായ ഭൂരിപക്ഷസ്വീകാരം ഹേതുവായിച്ച് സാരപക്ഷം ക്ഷയിച്ച് മതഭ്രാന്ത് വർദ്ധിക്കയും ചെയ്തു. എന്നാൽ പുരാതനമായിട്ടേ ഉള്ളതാണ്, പൂർവ്വൻമാർ അനേകായോഗ്യൻമാർ ആചരിച്ചതും ഇപ്പോൾ ആചരിക്കുന്നതുമാണ്, ഇതിൽ എന്താ ആലോചിപ്പാനുള്ളത് എന്ന വിശ്വാസത്താൽ ദുർല്ലഭമായ സാരഗ്രാഹിവചനം വിലവെക്കാതെയാണ് അജ്ഞാനമതഭ്രാന്ത് വർദ്ധിച്ചത് എന്ന് സാരം.

2. **മാംസാശിനൊത്രബഹവസ്തേഷഭൂരിപരിഗ്രഹഃ**
   **ഉത്തമാശനസിദ്ധ്യർത്ഥം നാർഹത്യേവകദാചന.**

സാരം- ഈ ലോകത്തിൽ മാംസഭക്ഷകൻമാർ അസംഖ്യംപേരുണ്ട്. അവരുടെ ഭൂരിപക്ഷം ഉത്തമഭക്ഷണത്തെ സാധിക്കേണ്ട വിഷയത്തിൽ ഒരിക്കലും കൊള്ളുന്നതല്ല.

3. **ശവദാഹാത് ശ്മശാനാനാ മശുദ്ധിംകല്പയന്തിയെ**
   **ശവാശനാത്സ്വകുക്ഷീണാമശുദ്ധിംതേനജാനതെ**

സാരം- ശവങ്ങളെ ദഹിപ്പിക്കുന്നതു നിമിത്തം ശ്മശാനസ്ഥലത്തിന് അശുദ്ധിയെ കല്പിക്കുന്ന കൂട്ടർ ശവം തിന്നാൽ തങ്ങളുടെ ഉദരങ്ങൾക്ക് അശുദ്ധിപറ്റുമെന്ന് അറിയുന്നില്ല.

4. **ശ്മശാനഭൂമിഃകുർവ്വന്തി കുക്ഷീൻ ശുദ്ധിമഭീപ്സവഃ**
   **കുക്ഷിവഹൗജന്തുശവാൻ മഹാന്തോപിദഹന്തിഹാ.**

സാരം- ശുദ്ധിയെ ഇച്ഛിക്കുന്നവർ തങ്ങളുടെ ഉദരങ്ങളെ ശ്മശാനഭൂമികളാക്കി ചെയ്യുന്നു. എങ്ങനെ എങ്കിൽ ഉദരാഗ്നിയിൽ

ജന്തുശവങ്ങളെ മഹാൻമാരും ദഹിപ്പിക്കുന്നു. എന്നാൽ ആട് മുതലായ ജന്തുക്കളെ ഹിംസിച്ച് തിന്നുന്നത് അശുദ്ധമെന്ന് = പാപമാണെന്ന് അറിയുന്നില്ലെന്ന് സാരം.

5. **ഏതോഷാംഭൂരിപക്ഷാണാം സ്വീകാരാരാന്മാംസഭക്ഷണം ഹിംസാചപുണ്യകർമ്മേതി ദയാളുഃകോവദേൽസുധീഃ**

സാരം- ഈ മാംസഭക്ഷകൻമാരുടെ ഭൂരിപക്ഷത്തെ സ്വീകരിച്ച് മാംസഭക്ഷണവും ഹിംസയും പുണ്യകർമ്മമാണെന്ന് ദയാലുവായിരിക്കുന്ന ഒരുവനും പറകയില്ല.

6' **വേദാന്തിനാം ഭൂരിപക്ഷഗ്രാഹണംനഹിയുജ്യതെ യഥേഷ്ടാചരണായസ്വമനഃപ്രേരണസംഗതിയൗ.**

സാരം- തൻെറ മനസ്സിനെ ഒത്തവണ്ണം വിട്ടയക്കാമെന്നതിനെ സാധിപ്പാൻ വേദാന്തികളുടെ ഭൂരിപക്ഷത്തെ സ്വീകരിക്കുന്നത് യുക്തമാകയില്ല. നിശ്ചയം.

7. **മൃതഭർത്തൃശവൈസ്സോഷാം ദഗ്ധാഭാര്യാശ്ചഹിന്ദുഭിഃ ഏതേഷാംഭൂരിപക്ഷഃ കിം യുക്തഃ സ്ത്രീവധകർമ്മണി.**

സാരം- മരിച്ച ഭർത്താക്കൻമാരുടെ ശവങ്ങളോട് കൂടി അവരുടെ ഭാര്യമാരെയും ജീവനോടുകൂടി ഹിന്ദുക്കൾ ദഹിപ്പിച്ചിരുന്നു. ഈ ഹിന്ദുക്കളുടെ ഭൂരിപക്ഷം സ്ത്രീകളെ കൊല്ലുന്നത് യുക്തമാണെന്ന് കാണിപ്പാൻ കൊള്ളാമോ?

8. **സ്ത്രീണാംഭർത്തൃശവൈർദാഹെ ഭൂരിപക്ഷഃകസമ്പ്രതി പാശ്ചത്യസാർവ്വഭൗമസ്യകൃപയാസനിവാരിതഃ**

സാരം- സ്ത്രീകളെ ഭർതൃശവങ്ങളോട് കൂടി ദഹിപ്പിക്കുന്ന ഭൂരിപക്ഷം ഇപ്പോൾ എവിടെപ്പോയി? ഇന്ത്യാചക്രവർത്തിയുടെ കൃപകൊണ്ട് - ബ്രിട്ടീഷ് ഭരണത്താൽ - അത് നിർത്തൽ ചെയ്യപ്പെട്ടു.

## 3. അസത്യത്തിൽനിന്നും സത്യത്തിലേക്ക്

1. **അസത്യവാദിസാക്ഷിചേദ്ദണ്ഡ്യതെധികൃതൈസ്തഥാ മതകർത്താമൃഷാവാദി ദണ്ഡനീയസ്തകോധികം**

2. ഏകസ്യകാര്യദോഷസ്സ്യാൽ കൂടസാക്ഷിപ്രമാണതഃ
ലോകസ്യനിഖിലസ്യാപി മതകർത്ത്യ പ്രമാണതഃ

3. അസത്യജാതിഭേദോക്ത്യാ യഥാഹിന്തുമതസ്ഥിതാഃ
തഥൈവമതഭേദോക്ത്യാ ഭിദ്യന്തെസർവ്വമാനവാഃ

സാരം- അസത്യം പറഞ്ഞാൽ സാക്ഷിയെ കോടതി ശിക്ഷിക്കുന്നു. അസത്യം പറയുന്ന മതകർത്താവിനെ അതിലധികം ശിക്ഷിക്കേണ്ടതാണ്. 2. എന്തുകൊണ്ടെന്നാൽ കള്ളസാക്ഷിയെ പ്രമാണിക്കുന്നതുകൊണ്ട് ഒരു കക്ഷിക്കേ കാര്യദോഷമുള്ളൂ. മതകർത്താക്കൻമാരെ പ്രമാണിക്കുന്നതുകൊണ്ട് മുഴുവൻ ലോകത്തിന് ദോഷമുണ്ട്. 3. നാനാജാതി ഭേദങ്ങളുണ്ടെന്ന് കളവ് പറഞ്ഞത്കൊണ്ട് ഹിന്ദുക്കൾ എങ്ങനെ ഭിന്നിച്ച് കിടക്കുന്നുവോ അപ്രകാരം മതഭേദങ്ങൾ ഉണ്ടെന്ന് പറഞ്ഞതുകൊണ്ട് സർവ്വമനുഷ്യരും ഭിന്നിച്ച് കിടക്കുന്നു. (ലോകം മുഴുവനും ഒരേ ആനന്ദമതമായിരിക്കുമ്പോൾ ജാതിമതഭേദത്തെ കൽപ്പിച്ചത് ലോകത്തിൽ ഒരു കാലത്തിലും ഐകമത്യസുഖം അനുഭവിപ്പാൻ നിർവ്വാഹമില്ലാതെ മത്സര ഭേദസൃഷ്ടിയോടുകൂടി മരിപ്പാൻ കാരണമായിപ്പോയി. ഈ ദോഷത്തെ ഇതിലും മറ്റുകൃതികളിലും പ്രത്യേകം വിസ്തരിച്ചിട്ടുണ്ട്.)

4. വദന്ത്യസത്യംഗുരവസ്സത്യം ബ്രൂയാദിതിസ്ഥിതൗ
അനേകമതജാത്യുക്തിരത്യന്താസത്യഭാഷണം

സാരം- സത്യം പറയണമെന്നിരിക്കുമ്പോൾ ഗുരുജനങ്ങൾ അസത്യം പറയുന്നു. അനേകം ജാതിമതമുണ്ടെന്ന് പറയുന്നത് മഹത്തായ അസത്യമാകുന്നു. (മൊരം കളവാകുന്നു.)

5. ദയാനിധിർദീനബന്ധുരിശൊഭക്തേഷ്ടദായകഃ
സമസ്തഗുണസമ്പൂർണ്ണ ഇത്യാചാര്യവചോനൃതം

സാരം- ഈശ്വരൻ ദയാനിധിയാണ്, ദീന ബന്ധുവാണ്, ഭക്തൻമാരുടെ ഇഷ്ടത്തെ നൽകുന്നവനാണ് സർവ്വഗുണസമ്പൂർണ്ണനാണ് എന്ന ഗുരുവചനം അസത്യമാകുന്നു.

6. പ്രാർത്ഥനേശ്വരപൂജാദി കർമ്മണേശഃപ്രസീദതി
പുരാപ്രസന്നസ്സ ഇതിപൗരാണികവചോനൃതം

സാരം- പ്രാർത്ഥന, ബിംബാരാധന മുതലായ കർമ്മംകൊണ്ട് ഈശ്വരൻ പ്രസാദിക്കുന്നുണ്ട്. പണ്ട് അപ്രകാരം പ്രസാദിച്ചിട്ടുണ്ട്

എന്ന് പൗരാണികൻമാർ പറയുന്നത് അസത്യമാണ്.

7. സത്യധർമ്മാദയസ്തേയേ ഹിതായാഖിലദേഹിനാം
അഹിതായഭവേയുശ്ചേദസത്യാധർമ്മദുഃഖദാഃ

സാരം- എല്ലാ ജീവികൾക്കും ഹിതത്തിനുള്ളവയാണ് സത്യം, ധർമ്മം എന്നും മറ്റും പറയപ്പെടുന്നവ. അഹിതത്തിനുള്ളവ അസത്യവും അധർമ്മവും ദുഃഖവുമാകുന്നു. എന്നാൽ, ലോകത്തിന് ഏതൊന്ന് ഹിതമോ (നൻമയായിത്തീരുമോ) അതാണ് സത്യവും ധർമ്മവും മറ്റു സൽകൃത്യവും. അതിന് വിപരീതമായത് (കെടുക്കുന്നത്) അസത്യവും അധർമ്മവും ദുഃഖവുമാകുന്നു എന്ന് സാരം. ഈ സ്ഥിതിക്ക് ഇല്ലാത്ത നാനാജാതിമതഭേദാചാരങ്ങളെ കൽപ്പിച്ചതും ഈശ്വരനില്ലാത്ത അനന്തഗുണങ്ങളെ കൽപ്പിച്ചതും ഒന്നുകൊണ്ടും പ്രസാദിക്കാത്ത ഈശ്വരനെ പ്രസാദിപ്പിപ്പാൻ അനേക കർമ്മങ്ങളെ കൽപ്പിച്ചതും എന്നെന്നും ജനസമുദായ കലഹക്ഷോഭങ്ങളാൽ ദുഃഖിപ്പാനും സത്യവാദികളെ ധിക്കരിച്ച് സത്യാനന്ദപദവിൽനിന്നും പതിപ്പാനും ഹേതുവായിരിക്കുന്നു. ജാതിമതഭേദാചാരങ്ങളേയും ഈശ്വരപ്രസാദകർമ്മങ്ങളേയും കൽപ്പിച്ചതിൽ മീതെ ലോകത്തിൽ അഹിതമായ അസത്യവും അധർമ്മവും എന്താഉള്ളത്? ഇവകൊണ്ടുള്ള ജനക്ഷോഭവും ജ്ഞാനിജനഹിംസയും കളവ് മുതലായ അകൃത്യങ്ങൾ കൊണ്ടില്ല.

## 4. അഹങ്കാരാപവാദഖണ്ഡനം

1. അഹങ്കാരീതിധിക്കാരവചനം മമഭൂഷണം
മഹാഹങ്കാര്യഹംസത്യം താദൃക്കർമ്മകരോമ്യഹം

സാരം- അഹങ്കാരി എന്ന് എന്നെ ധരിക്കുന്നത് എനിക്ക് ഭൂഷണമാണ്. ഞാൻ വലിയ അഹങ്കാരിയാണ്, സത്യം. അങ്ങനെയുള്ള കർമ്മത്തെയാണ് ഞാൻ അനുഷ്ഠിക്കുന്നത്.

2. അഹങ്കാരാസിനാഹത്വാ കർമ്മ കാണ്ഡ നിശാചരം
തസ്യസ്ഥാനേമഹാനന്ദ മഭ്യഷിഞ്ചം ജഗൽപ്രിയം

3. ഈശസ്യാപ്യവതാരാണാം മതംഹത്വാതിദുഃഖദം
അഹങ്കാരാസിനാനന്ദമതം സ്ഥാപിതവാനഹം

4. മഹാഹങ്കാര്യഹംതേന കോദോഷഃകഥ്യതാംജനാഃ
മതഭേദപ്രവൃത്താനാ മഹങ്കാരോതിദോഷദഃ

സാരം- ഞാൻ അഹങ്കാരമാകുന്ന വാൾകൊണ്ടു കർമ്മകാണ്ഡമാകുന്ന രാക്ഷസനെ കൊന്ന് ആ സ്ഥാനത്തിൽ ജഗൽപ്രിയനായ ആനന്ദനെ അഭിഷേകം ചെയ്തു. 3. ഞാൻ അഹങ്കാരമാകുന്ന വാൾകൊണ്ട് ഈശ്വരൻെറയും അവതാരങ്ങളുടേയും അതിദുഃഖപ്രദമായ മതത്തെ ഹനിച്ച് ആനന്ദമതത്തെ സ്ഥാപിച്ചു. 4. അതുകൊണ്ട് ഞാൻ മഹാഅഹങ്കാരിയാകുന്നു. എന്താ ദോഷം? ഹേ ജനങ്ങളെ! പറയുവിൻ. നാനാമതങ്ങളെ ഉണ്ടാക്കിയവരുടെ അഹങ്കാരമാണ് മഹാദോഷങ്ങളെ നൽകുന്നത്. (ഈശ്വരനാലും അവതാരാദികളാലും കല്പിതങ്ങളാണ് എന്ന് പറയപ്പെടുന്ന മതങ്ങളിലുള്ള വിഗ്രഹാരാധനാദി കർമ്മങ്ങളേയും ജാതിഭേദത്തേയും മതഭേദത്തേയും ഞാൻ ഖണ്ഡിച്ച് ലോകം മുഴുവനും ഒരേ ആനന്ദമതമെന്ന് സ്ഥാപിച്ച് ആനന്ദപദവിയെ പ്രകാശിപ്പിക്കുകയാൽ ഈശ്വരാദിമതങ്ങളേയും അവയാൽ വിധിക്കപ്പെട്ട ദുഃഖകർമ്മങ്ങളേയും ജാതിമതഭേദങ്ങളേയും ചില സാരഗ്രാഹികൾ തീരെ തിരസ്കരിച്ച് ഐകമത്യാത്മാനന്ദികളായി വസിക്കുന്നു എന്ന് മേൽകാണിച്ച മൂന്നു ശ്ലോകങ്ങളുടെ സാരം.) ഈ അത്ഭുതത്തെ ആനന്ദസോപാനം എന്ന പുസ്തകത്തെ വായിച്ചാൽ നല്ലവണ്ണം അറിയാം.

5. **തിരശ്ചാമപിരക്ഷിത്രിമമാഹങ്കാരിതാനുകിം?**
**ശ്രേഷ്ഠാംനൄണാഞ്ചഹന്തികിം വരാഹങ്കാരിതാജനാഃ**

സാരം- ഹേ ജനങ്ങളേ! മനുഷ്യരെ എന്നു മാത്രമല്ല, പശു, പക്ഷി മുതലായ ജന്തുക്കളെകൂടി രക്ഷിക്കുന്ന എൻെറ അഹങ്കാരമൊ ശ്രേഷ്ഠം, മനുഷ്യരേയും മറ്റു ജന്തുക്കളേയും ഹിംസിക്കുന്ന അഹങ്കാരമൊ ശ്രേഷ്ഠം? (എൻെറ അഹങ്കാരം ഐകമത്യാദിസുഖത്തെ മനുഷ്യരുടെ ഇടയിൽ ഉണ്ടാക്കി രക്ഷപ്പെടുത്തുന്നതുപോലെ എൻെറ അഹങ്കാരം ഹിംസയെ നിർത്തിച്ച് അനാഥപ്രാണികളേയും രക്ഷിക്കുന്നുണ്ട്. ഇതും ആനന്ദസോപാനത്തിൽ തെളിയും.) മറ്റുള്ള മതാചാര്യൻമാരുടെ അഹങ്കാരം ജാതിഭേദങ്ങളിലും അജ്ഞാനദുഃഖകർമ്മങ്ങളിലും ചാടിച്ച് മനുഷ്യരെ മാത്രമല്ല ഹിംസിക്കുന്നത്, യാഗാദികളിൽ ജന്തുഹിംസ വേണമെന്ന് നിർബന്ധിച്ച് അനാഥപ്രാണികളെകൂടി ഹിംസിപ്പിക്കുന്നു. ഏത് അഹങ്കാരമാണ് നല്ലത്?

6. ഖണ്ഡയിത്വാ ഭൂരിപക്ഷമഹങ്കാരാസിനാദൃഢം
സ്ഥാപയാമിസ്മനിശ്ശങ്കംസാരപക്ഷംമഹാത്ഭുതം

സാരം- ഞാൻ അഹങ്കാരമാകുന്ന ഖഡ്ഗംകൊണ്ട് ഭൂരിപക്ഷത്തെ ശങ്കകൂടാതെ ദൃഢമായി ഖണ്ഡിച്ച് സാരപക്ഷത്തെ അത്ഭുതമാകും വണ്ണം സ്ഥാപിച്ചിരിക്കുന്നു.

## 5. ആത്മാനാത്മവിചാരം

1. ആത്മാനാത്മേതിവേദന്തീവിഭജൻവക്തിവസ്തുയത്
തന്മനോഭിന്നആത്മാനദ്വൈവിധ്യംകല്പിതംഭ്രമാത്

സാരം- ആത്മാവെന്നും അനാത്മാവെന്നും വേദാന്തി വിഭാഗിച്ച് പറയുന്ന വസ്തു മനസ്സാകുന്നു. മനസ്സിൽ നിന്ന് വേറെ ഒരാത്മാവില്ല. ഭ്രമംകൊണ്ട് മനസ്സ് എന്നും ആത്മാവെന്നും രണ്ടായി കല്പിക്കപ്പെട്ടതാകുന്നു.

2. നിർവ്വികാരീസാക്ഷീഭൂത ആത്മാഭിന്നോവിഭാതിചേത്
കസ്മാത്സുഷുപ്ത്യവസ്ഥാംസനപശ്യതിബുധോത്തമാഃ

സാരം- നിർവികാരിയായി സാക്ഷിയായിരിക്കുന്ന ഒരാത്മാവ് മനസ്സിൽ നിന്ന് വേറെയുണ്ടെങ്കിൽ ഹേ പണ്ഡിതശ്രേഷ്ഠൻമാരെ ആ ആത്മാവ് സുഷുപ്തിയെ അറിയുന്നില്ലേ?

3. അവ്യയസ്സാക്ഷിമാത്രോന്യആത്മാജാഗർത്തിചേത്തദാ
കസ്മാൽനപശ്യതിമനോമൂർച്ഛാമന്യഃപുമാനിവ

സാരം- ജ്ഞാനത്തിന് ലേശവും മാറ്റമില്ലാതെ ഒരേ നിലയിൽതന്നെ കണ്ടുകൊണ്ടിരിക്കുന്ന വേറെ ഒരാത്മാവ് ഗാഢനിദ്രയിൽ ഉയർന്നുകൊണ്ടിരിക്കുന്നു എങ്കിൽ മനസ്സിൻെറ ബോധക്ഷയത്തെ എന്തുകൊണ്ട് അന്യമനുഷ്യനെന്ന പോലെ കാണുന്നില്ല. ഒരുത്തൻ ഉറങ്ങുമ്പോൾ അവൻെറ അരികിൽ ഉറങ്ങാതെയിരിക്കുന്നുവൻ ഉറങ്ങുന്നവനെ കാണുന്നു. അതുപോലെ മനസ്സിൽ നിന്ന് വേറിട്ട് ഉണർന്നിരിക്കുന്ന ഒരാത്മാവുണ്ടെങ്കിൽ മനസ്സിൻെറ ഉറക്കത്തേയും കാണേണ്ടതല്ലേയോ? അങ്ങനെ കാണാത്തതുകൊണ്ട് മനസ്സിൽ നിന്ന് ഭിന്നനായ വേറെ ഒരാത്മാവില്ല. മനസ്സും ആത്മാവും ഒന്നുതന്നെ എന്ന് സിദ്ധിച്ചു.

**4. ഔഷധാൻമൂർച്ഛിതേഛിത്തേശസ്ത്രച്ഛേദംനബോധതി**
**ആസ്പത്രീഷുസദൃഷ്ടാന്ത ആത്മാകുത്രഗതസതദാ**

**5. ശസ്ത്രക്രിയാഞ്ചമൂർച്ഛാഞ്ചകസ്മാദാത്മാനപശ്യതി**
**അന്യവൻമനസഃസാക്ഷീഭിന്നശ്ചേത്ബ്രൂതപണ്ഡിതാഃ**

സാരം- ഔഷധംകൊണ്ട് ബോധംകെടുത്തി ശസ്ത്രക്രിയ ചെയ്യുമ്പോൾ ഛേദിക്കുന്നത് ആത്മാവ് അറിയുന്നില്ല. അത് ആശുപത്രികളിൽ ദൃഷ്ടാന്തമാകുന്നു. അപ്പോൾ ആത്മാവ് എവിടെപോയി? 5. ശസ്ത്രക്രിയയേയും ബോധക്ഷയത്തേയും ആത്മാവ് എന്തുകൊണ്ട് കാണുന്നില്ല. മനസ്സിൽ നിന്ന് വേറിട്ട് ഒരാത്മാവുണ്ടെങ്കിൽ അന്യനെപോലെ കാണേണ്ടതല്ലയോ? ഹേ പണ്ഡിതൻമാരേ ശസ്ത്രക്രിയക്ക് വേണ്ടി ബോധം കെടുത്തിയവനേയും ശസ്ത്രക്രിയയേയും അരികിൽ നിൽക്കുന്ന അന്യൻമാർ കാണുന്നു. അപ്രകാരം മനസ്സിന്റെ ബോധക്ഷയത്തേയും ശസ്ത്രക്രിയയേയും ആത്മാവറിയാത്തതുകൊണ്ട് ആത്മാവും മനസ്സും ഒന്നെന്ന് സിദ്ധിച്ചു.

**6. സുപ്തോഹംസുഖമിത്യാഹപ്രബുദ്ധോയദ്യപിസ്വയം**
**പ്രബോധെശ്രമശാന്ത്യാഹസുഷുപ്തിജ്ഞാനവാങ്നസാ**

**7. ഉത്ഥാനസമകാലിന സുഖഭാഷണമേവതത്**
**സുഷുപ്താവേവവിജ്ഞാതമിതിവക്തുംനശക്യതെ.**

**8. ജാഗ്രത്കാലെസുഖംവേത്തിയഥാസാക്ഷിതഥാകുതഃ**
**സുഷുപ്താവപിനോവേത്തിഭിന്നോനമനസ്തതഃ**

സാരം- ഉറങ്ങി ഉണർന്നവൻ സുഖമായി ഉറങ്ങി എന്ന് പറയുന്നുണ്ടെങ്കിലും ശ്രമം തീർന്ന് കാണുന്നതുകൊണ്ട് അങ്ങനെ പറയുന്നതാകുന്നു. സുഷുപ്തിയിങ്കലുള്ള അനുഭവജ്ഞാനം കൊണ്ട് പറയുന്നതല്ല. 7. ഉണർന്ന സമയത്തിലുള്ള സുഖംകൊണ്ട് പറയുന്നതാണ്. അത് സുഷുപ്തിയിങ്കൽ തന്നെ അറിഞ്ഞതാണെന്ന് പറയുന്നത് ശരിയല്ല. എന്തുകൊണ്ടെന്നാൽ ഉണർന്നുകൊണ്ടിരിക്കുമ്പോൾ സുഖത്തെ എങ്ങനെ അറിയുന്നുവോ, അപ്രകാരം സാക്ഷിയായ ആത്മാവ് സുഷുപ്തിയിലും അറിയാത്തതുകൊണ്ട് തന്നെ. 8 ഉണർന്നിരിക്കുമ്പോൾ ഇന്ന ദിക്കിലിരിക്കുന്നു, ഇന്ന വിധത്തിലുള്ള സുഖത്തെ അനുഭവിക്കുന്നു. അത് ഇന്നകാരണംകൊണ്ടാണ്

അനുഭവിക്കുന്നതെന്ന് സുഷുപ്തിയിലൊന്നും അറിയാത്തതുകൊണ്ട് അപ്പോൾ ബോധംകെട്ട് കിടക്കുന്ന മനസ്സ് തന്നെയാകുന്നു ജാഗ്രത്തിൽ ആത്മാവായിരുന്നതും മനോഭിന്നനായി മറ്റൊരാത്മാവില്ലെന്നതും സിദ്ധിച്ചു. മനസ്സിനെ ജഡമാക്കി തള്ളി സാക്ഷിയായി മറ്റൊരാത്മാവിനെ സ്ഥാപിപ്പാൻ വേണ്ടി വേദാന്തികൾ ചെയ്ത ഭഗീരഥ പ്രയത്നം ഇനിയും കേൾക്കുക.

9. "സുപ്തോത്ഥിതസ്യസൗഷുപ്തതമോബോധോഭവേൽസ്മൃതിഃ
സാചാവബുദ്ധവിഷയാവബുദ്ധംതത്തദാതമഃ"

എന്ന് പഞ്ചദശിയിൽ വിദ്യാരണ്യസ്വാമികൾ പറഞ്ഞിരിക്കുന്നു. അർത്ഥം: ഉറങ്ങി ഉണർന്ന് വന്ന് ഉറക്കത്തിലുള്ള അജ്ഞാനത്തിൻെറ (സുഷുപ്ത്യവസ്ഥയുടെ) അറിവുണ്ട്. ആ അറിവാണ് സ്മൃതി. അറിഞ്ഞ കാര്യത്തെപറ്റി മാത്രമേ സ്മൃതിയുണ്ടാകയുള്ളു. അതുകൊണ്ട് ഉറക്കത്തിലുള്ള അജ്ഞാനം സുഷുപ്തിയിൽ അറിഞ്ഞിട്ടുള്ളതാകുന്നു. അതുകൊണ്ട് മനസ്സിൻെറ സുഷുപ്തിയെ അറിഞ്ഞ ആത്മാവ് മനോഭിന്നമാകുന്നു എന്ന് വാദിക്കുന്നു. ഈ വാദം ശരിയല്ലെന്ന് ഇനിയും തെളിയിക്കാം. തീവണ്ടിയാത്രയിൽ ഉറങ്ങിയവൻ ലക്കിടി ആഫീസിൽ എത്തിയപ്പോൾ ഒറ്റപ്പാലം ആഫീസിൽ കഴിഞ്ഞത് ഞാനറിഞ്ഞില്ല എന്ന് പറഞ്ഞാൽ ആ അറിവ് ഒറ്റപ്പാലം ആഫീസിൽ വെച്ചുണ്ടായതാണെന്ന് പറയാമോ? ഒരിക്കലും പറഞ്ഞുകൂടാ. അപ്രകാരം സുഷുപ്ത്യാവസ്ഥ കഴിഞ്ഞ് ജാഗ്രദാവസ്ഥയിൽ എത്തിയവൻ (ഉണർന്നവൻ) ഒന്നും അറിഞ്ഞില്ല എന്ന് പറയുന്നതും സുഷ്ടപ്ത്യവസ്ഥയിൽ തന്നെ അറിഞ്ഞ് അജ്ഞാനത്തിൻെറ സ്മൃതികൊണ്ടല്ല. അതുകൊണ്ട് മനസ്സിൽ നിന്ന് വേറിട്ട് ആത്മാവില്ല. ജാഗ്രതാവസ്ഥയിൽ വിഷയങ്ങളെ വേർതിരിച്ചറിഞ്ഞത് മനസ്സാകുന്നു. ആ മനസ്സിൻെറ അർദ്ധമയക്കമാണ് സ്വപ്നാവസ്ഥ. അപ്പോൾ ജാഗ്രത്തിലെപോലെ യഥാർത്ഥ ജ്ഞാനമില്ല. മനസ്സിൻെറ പൂർണ്ണ മയക്കമൊണ് സുഷുപ്തി. അപ്പോൾ മനസ്സ് ഒന്നും അറിയുന്നില്ല. അതുകൊണ്ടാണ് ഉണർന്നപ്പോൾ ഒന്നും അറിഞ്ഞില്ല എന്ന് പറയുന്നത്. അങ്ങനെ പറയുന്നത് ഉണർന്ന മനസ്സാകുന്നു. നിർവികാരിയായ ഒരാത്മാവ് മനസ്സിൽനിന്ന് വേറെയുണ്ടെങ്കിൽ മനസ്സിൻെറ ജാഗ്രൽസ്വപ്നസുഷുപ്തി എന്ന മൂന്നവസ്ഥകളെയും ഒരുപോലെ കണ്ടറിയാമായിരുന്നു. ആത്മാവിനെ അറിയാൻ

ഇന്ദ്രിയസഹായവും വേണ്ട. "പശ്യാമ്യചക്ഷുസ്സശൃണോമ്യകർണ്ണഃ!" ഇത്യാദി ശ്രുതികൾകൊണ്ട് ഇന്ദ്രിയ സഹായം കൂടാതെ തന്നെ പറയാൻ കഴിയുമെന്ന് പറയുന്നു. അങ്ങനെയിരുന്നിട്ടും എന്തുകൊണ്ടെന്നറിഞ്ഞില്ല. മനസ്സുകൊണ്ടുതന്നെ പ്രതിവാദത്തെ കലാശിപ്പിച്ച് ആനന്ദിക്കേണ്ട പ്രത്യക്ഷസംഗതിയായിരിക്കെ അപ്രത്യക്ഷത്തിലുള്ള വാദംചെയ്ത് മനസ്സിനെ ജഡമായി പിരിച്ചുതള്ളി ദുഃഖകർമ്മങ്ങളിൽ ചാടുന്നത് അന്യായമെന്നേ പറയേണ്ടതുള്ളു. ഈ വേദാന്തികളുടെ അന്യായവാദത്തെ അംഗീകരിക്കുന്നവരോട് നാം താഴെ പറയും പ്രകാരം ചോദിക്കുന്നു.

1. ചോദ്യം. ജപ്പാനിൽ ഒരു ഭൂകമ്പം ഉണ്ടായി. അത് നിങ്ങളറിഞ്ഞുവോ?

   ആലത്തുർ നിവാസിയുടെ ഉത്തരം - ഞാൻ ആ ഭൂകമ്പം അറിഞ്ഞില്ല. ഈ അജ്ഞാനസ്മൃതി ജപ്പാനിൽ വെച്ചുണ്ടായ അജ്ഞാനത്തിൻെറ ബോധമാണോ? അല്ല.

2. ചോ - നിങ്ങൾ പൂർവ്വ ജന്മത്തിലാരായിരുന്നു?

ഉ ആരായിരുന്നു എന്നറിയില്ല. ഈ അജ്ഞാനം പൂർവ്വജന്മത്തിൽ അറിഞ്ഞ അജ്ഞാനത്തിൻെറ സ്മൃതിയാണോ?

3. അജ്ഞാനദശയിൽ നിന്ന് ഒരുവൻ ജ്ഞാന ദശയിലെത്തിയാൽ മുമ്പ് അവൻ ചെയ്ത വിഗ്രഹാരാധനാദി കർമ്മം അജ്ഞാനകർമ്മം എന്നറിയുന്നു. ആ അജ്ഞാനബോധം അജ്ഞാനദശയിൽ നിന്ന് സിദ്ധിച്ചതാണെന്ന് പറയാമോ? പറഞ്ഞുകൂട. ജ്ഞാനദശയിൽ നിന്ന് സിദ്ധിച്ചതുതന്നെ. അപ്രകാരം സുഷുപ്ത്യാവസ്ഥയെ അറിഞ്ഞില്ല എന്ന് പറയുന്ന അജ്ഞാനബോധവും ഉറക്കമുണർന്ന ജാഗരാവസ്ഥയിൽ നിന്ന് സിദ്ധിച്ചത് തന്നെ. പൂർവ്വ ജൻമത്തിലെ വൃത്താന്തം അറികയില്ലെന്ന് പറഞ്ഞതും പൂർവ്വജൻമത്തിലറിഞ്ഞ അജ്ഞാനത്തിൻെറ സ്മൃതിയല്ല. ഈ ജൻമത്തിലെ ജ്ഞാനം തന്നെ. നീ അവനെ കണ്ടിട്ടുണ്ടോ എന്ന് ചോദിച്ചാൽ കണ്ടിട്ടില്ലെന്ന് പറവാൻ പൂർവ്വ സ്മൃതിവേണോ? വേണ്ട. കണ്ടിട്ടില്ലാത്ത വാസ്തവം ഏത് മൂഢനും എളുപ്പത്തിൽ പറയാം. അതിന് എന്തിന് പൂർവ്വസ്മൃതി.

10. **മനോബോധക്ഷയേസാക്ഷി ബോധശ്ചക്ഷീയതെയതഃ**
**മനസാക്ഷിപൃഥങ്ങ്നാത്മാദ്വൈവിധ്യം മനസഃസ്മൃതം**

സാരം- മനസ്സിന് ബോധക്ഷയം ഉണ്ടാകുമ്പോൾ ആത്മാവിന് ബോധക്ഷയം ഉണ്ടാകുന്നതുകൊണ്ട് മനസാക്ഷിയായിട്ട് വേറെ ഒരാത്മാവില്ല. രണ്ടായി വിചാരിച്ചത് മനസ്സിനെയാകുന്നു.

11. **അനുഭൂത്യനുസാരേണ യദിമീമാംസതെസുധീഃ**
**നിത്യസാക്ഷീമനോഭിന്ന ആത്മേത്യുക്തിരസാംമ്പ്രതം, കിഞ്ച:**

12. **അവ്യയസ്യാത്മരൂപസ്യവ്യയോവേദാന്തിനാമഹോ**
**വക്തവ്യഃസ്വാനുഭൂത്യൈവവിചാരക്രിയതാംജനാഃ**

13. **മാതുർഗർഭസ്ഥിതിം, സ്തന്യപാനം, പ്രക്തനജന്മനി**
**കൃത,ഞ്ചകസ്മാന്നോവേത്തിസോവ്യയോയദിഹേബുധാഃ**

സാരം- 11. അനുഭവത്തെ അടിസ്ഥാനപ്പെടുത്തി ആലോചിക്കുന്നുവെങ്കിൽ മനസ്സിൽ നിന്ന് വേറിട്ട് നിത്യസാക്ഷിയായിട്ട് ഒരാത്മാവുണ്ടെന്ന് പറയുന്നത് അയുക്തമാകുന്നു. അത്രയുമല്ല, 12. വേദാന്തികളുടെ അവ്യയനായ ആത്മാവിന് വ്യയമുണ്ടെന്ന് പറയേണ്ടതായിട്ടും ഇരിക്കുന്നു. ഹേ ജനങ്ങളേ! അനുഭവത്തെ പിടിച്ചുകൊണ്ടുതന്നെ വിചാരണ ചെയ്യേണ്ടതാണ്. ആത്മാവ് അവ്യയനാണെങ്കിൽ (ഭൂതവർത്തമാനഭാവികാലങ്ങളിലും ജാഗ്രൽസ്വപ്ന സുഷുപ്തികളിലും അറിവിന് കുറവ് പറ്റാതെ ഒരേ നിലയിൽ ഇരിക്കുന്നവനാകുന്നു എങ്കിൽ) 13. ഹേ അറിവുള്ളവരേ! മാതാവിൻെറ ഗർഭത്തിലിരുന്ന അവസ്ഥയേയും മുലകുടിച്ചിരുന്നതുനേയും മുൻ ജൻമത്തിൽ ചെയ്തകർമ്മത്തേയും എന്തുകൊണ്ടറിയുന്നില്ല? അതെല്ലാമിരിക്കട്ടെ. ഹേ വിദ്വാൻമാരെ! നിങ്ങൾ നിങ്ങളുടെ വീട്ടിൽ ഏതേത് സ്ഥലത്തിരിക്കുന്നുവോ അതെല്ലാം അറിയുന്നുണ്ട്. "ഞാൻ പൂമുഖത്തിലിരിക്കുന്നു, ഞാൻ തളത്തിലിരിക്കുന്നു, ഞാൻ അറയിലിരിക്കുന്നു" എന്ന് അറിയുന്നുമുണ്ട്, പറയുന്നുമുണ്ട്. മറ്റൊരാൾക്ക് അനുഭവപ്പെടുത്തി കൊടുക്കുന്നുമുണ്ട്. ഈ ദേഹഗേഹത്തിൽ ജാഗ്രത്തിൽ എവിടെയിരിക്കുന്നു. മനസ്സ് എവിടെയിരിക്കുന്നു എന്ന് ആത്മാവ് അറിയാത്തതെന്താണ്? കണ്ണ് ചീമ്പി പ്രമാണം നോക്കി പറഞ്ഞാൽ പോര, അനുഭവപ്പെടുത്തി കൊടുപ്പിൻ ആത്മാവ് അവ്യയനാണല്ലോ. മനസ്സ് മയങ്ങുമ്പോൾ മയങ്ങാതെ ഭിന്നനായി കണ്ടുകൊണ്ടിരിക്കുന്ന ഒരാത്മാവ്

കാണപ്പെടാത്തതുകൊണ്ട് ആത്മാവൊന്നുവേറെ മനസ്സൊന്ന് വേറെ എന്ന ദ്വൈതകല്പനം അനർത്ഥം തന്നെ.

**14. ആത്മാനാത്മവിചാരേണദ്വൈവിധ്യംകല്പയന്തിയെ
ദ്വൈതിനാസ്തേഹ്യനൈക്യജ്ഞാഅഹൊ അദ്വൈതിനഃകഥം**

സാരം- ആത്മനാത്മ വിചാരം കൊണ്ട് ആത്മാവൊന്ന് വേറെ, അനാത്മാവായ മനസ്സൊന്ന് വേറെ എന്ന് വിചാരിക്കുന്നവർ ദ്വൈതികളാകുന്നു. എങ്ങനെ അദ്വൈതികളാകും? ആശ്ചര്യം.

**15. ജാതിഭേദഭ്രമോയദ്വന്മനോഭേദഭ്രമസ്തഥാ
ഹന്ത! വേദാന്തിനാമാസിദാത്മാനാത്മവിചാരതഃ**

സാരം- ജാതിഭേദ ഭ്രമം പോലെ വേദാന്തികൾക്ക് ആത്മനാത്മ വിചാരം കൊണ്ട് മനസ്സ് എന്ന ഭേദഭ്രമം ഉണ്ടായതാകുന്നു. അതിനുള്ള കാരണം അല്പം പറയാം. ജാതി ഭേദം വാസ്തവത്തിൽ ഇല്ലാത്തതാകുന്നു. എങ്കിലും ഹിന്ദുക്കളുടെ ഇടയിൽ ബ്രാഹ്മണൻ, അബ്രാഹ്മണൻ, ശൂദ്രൻ, വാര്യർ, പിഷാരൊടി, ചെട്ടി, ഈഴുവൻ, പുലയൻ എന്നിങ്ങനെ അനേകം ജാതിഭ്രമത്താൽ ഞാൻ ഉത്കൃഷ്ടൻ നീ നികൃഷ്ടൻ എന്നങ്ങനെ മത്സരിക്കുന്നു. അതിന് കാരണം പ്രമാണങ്ങളും പ്രമാണികളും അങ്ങനെ ജാതി ഭേദത്തെകല്പിച്ചതുകൊണ്ടും അതിനെ അനുസരിച്ച് പഴകിവന്നതുമാകുന്നു. ശശവിഷാണം പോലെ ഇല്ലാത്ത ജാതിഭേദം ശൈലം പോലെ നിലനിൽക്കുന്നു. അതു നിമിത്തം ഇന്നും ഹിന്ദുക്കൾ തമ്മിൽ തല്ലി നശിക്കുന്നു. അപ്രകാരം വേദാന്തശാസ്ത്രത്തിലും ആത്മാവൊന്ന് വേറെ അനാത്മാവായ മനസ്സൊന്ന് വേറെ എന്ന് രണ്ടായി കല്പിച്ചതുകൊണ്ട് ആ ശാസ്ത്രത്തിൽ പരിചയിച്ചുവരുന്ന വേദാന്തികൾക്കും രണ്ട് വിധത്തിൽ ഭ്രമം നേരിട്ടു. അതുകൊണ്ട് ബ്രാഹ്മണൻ, നീ അബ്രാഹ്മണൻ എന്ന് നിഷേധിക്കുന്നതുപോലെ വേദാന്തിയും വേദാന്തിയും ഞാൻ ആത്മാവ്, മനസ്സ് അനാത്മാവ് എന്ന് നിഷേധിപ്പാൻ സംഗതി വന്നതാകുന്നു. ഈ വേദാന്തികൾ ഏകമേ ഉള്ളൂ എന്ന് വാദിക്കുന്ന അദ്വൈതികളാണത്ര! ആ സ്ഥിതിക്ക് തങ്ങളുടെ വാദത്തിന് തീരെ വിരുദ്ധവും അനർത്ഥവുമാണ് മനസ്സിനെ അന്യവസ്തുവായി പിരിച്ച് തള്ളി അത് എന്തും ചെയ്വാനനുവദിക്കുന്നതെന്ന് കൂടി അറിയാത്തതൊരാശ്ചര്യം! ഇവർക്ക് തന്നിൽ തന്നെ, ആത്മാവ്, അനാത്മാവ് എന്ന് രണ്ട് ജാതി ഭ്രമം വന്നതാണ് മറ്റൊരാത്ശ്ചര്യം.

മറ്റുള്ള ഹിന്ദുകളുടെയും മറ്റ് മതക്കാരുടെയും ഇടയിലുള്ള വേദഭ്രമം ഇത്തരം ആശ്ചര്യകരമല്ല, അത് ബാഹ്യത്തിലും എത്രയോ ദൂരത്തിലുമാണ്, അതിന് അല്പം ചില കാരണങ്ങളുമുണ്ട്. യൂറോപ്യൻമാരും ഇന്ത്യക്കാരും വെളുത്ത മനുഷ്യരും കറുത്ത മനുഷ്യരും എന്ന് വ്യവഹരിക്കുന്നു. വെളുപ്പും കറുപ്പും ദേഹത്തിൽ കാണപ്പെടുന്നതുമുണ്ട്. താടിമീശ, ഉച്ചിക്കുടുമ, പിൻകുടുമ, പൂണുനൂൽ മുതലായ പല ചിഹ്നങ്ങളെ ധരിച്ചിരിക്കുന്നതുകൊണ്ട് ബാഹ്യത്തിലുള്ള ആ ഭിന്ന ചിഹ്നങ്ങളെയും ആചാരഭേദങ്ങളേയും പിടിച്ച് ഭേദദൃഷ്ട്യാ വ്യവഹരിക്കുന്നത് പുറമേയാണ്. ഭിന്ന മതക്കാരുമാണ്. അഭിന്നനായ തന്നിൽ തന്നെ വേദാന്തികൾക്ക് ആത്മനാത്മ ദ്വൈതഭ്രമം വന്നതുകൊണ്ട് ആശ്ചര്യം എന്ന് പറഞ്ഞതാകുന്നു. ഏതേതു ശാസ്ത്രങ്ങളിലും മത ജാതികളിലും പരിചയിക്കുന്നുവോ അതു പ്രകാരം അതാതുകൂട്ടർ സിദ്ധാന്തിക്കും. വാസ്തവം അറിവാൻ ശ്രമിക്കയില്ല. താനും മനസ്സും ഒന്നുതന്നെ. മനസ്സിനെ ഗണിക്കാതെ വിട്ട് ആട്ടുന്നതുകൊണ്ടാണ് ഈ ലോകത്തിൽ ദുഃഖമുണ്ടാകുന്നത്. മനസ്സിനെ വശീകരിക്കുന്നുവെങ്കിൽ ഈ ലോകത്തിൽ തന്നെ 'സ്വർഗ്ഗം'. മനസ്സിനെ പിരിച്ച് തള്ളുന്നത് 'നരകം'-ആത്മഹത്യ. മനസ്സെന്നു പറയപ്പെടുന്നത് ആത്മാവാകുന്നു. കേൾക്കുക!.

"ഏകരൂപംസമാശ്രിത്യ സങ്കൽപഞ്ച വികല്പകം
യദാകരോത്യ സൗദേഹിമനഃഇത്യുച്യതെതദാ."

എന്ന് ശിവജ്ഞാന ദീപിക. ഒന്നിനെ പറ്റി സങ്കല്പിക്കുകയും വികല്പിക്കുകയും ചെയ്യുമ്പോൾ ആത്മാവിനെ മനസ്സ് എന്ന് പറയുന്നു എന്ന് സാരം. ഇതിനെപറ്റി ഞാൻ ഇതിൽ പലദിക്കിലും തെളിയിച്ചിട്ടുണ്ട്. രണ്ടും രണ്ടും നാല് എന്ന് കാണിച്ചുകൊടുത്താലും ഒരു പ്രമാണം കൂടി കാണിക്കണം. രണ്ടും രണ്ടും അഞ്ച് എന്ന് അനേക പ്രമാണികൾ പറഞ്ഞിരിക്കുന്നു എന്ന് മർക്കടമുഷ്ടി പിടിക്കുന്ന കൂട്ടർക്ക് വേണ്ടി കാണിച്ചതാകുന്നു.

16. സ്വസ്മിൻദൃഷ്ടേസ്വേനതദാസ്വസാക്ഷിത്വേന്യകല്പനം
യുക്തംവാനതദ്വൈവാന്യസാക്ഷിത്വംമനസോനഹി

സാരം- തന്നത്താൻ കാണുമ്പോൾ തന്നെ കണ്ടത് മറ്റൊരാളാകുന്നു എന്ന് പറയുന്നത് യുക്തമോ? അല്ല. അപ്രകാരം മനസ്സിനെ കണ്ടതും മനസ്സല്ല. മനസ്സിൽ നിന്ന് ഭിന്നജാതിയായ

ആത്മാവാണെന്ന് പറയുന്നത് യുക്തമല്ല. വേദാന്തികൾ ബാഹ്യത്തിൽ ദൃഷ്ടാവ് വേറെ, ദൃശ്യം വേറെ അതായത് ഘടം വേറെ, ഘടത്തെ കാണുന്ന ഞാൻ വേറെ, രണ്ടും ഒന്നായിരിപ്പാൻ പാടില്ല, എന്ന ന്യായത്തെ അനുസരിച്ച് ആന്തരത്തിലും ആത്മാവിനെയും മനസ്സിനെയും രണ്ടായി പിരിച്ചത് അയുക്തമായിപ്പോയി. ഈ സ്ഥിതിക്ക് ഈ ന്യായത്തെ അനുസരിച്ച് ആത്മാവിനെ കാൺമാനും മറ്റൊരാത്മാവിനെ കല്പിക്കേണ്ടിവരും. അതിനെ കാൺമാൻ മറ്റൊരാത്മാവ്, ഇങ്ങനെ അനേകം ആത്മാക്കളെ കല്പിക്കേണം.

**17. അഹമാത്മാനശ്ചാസ്മി മന ഏവാഹമപ്യഹൊ**
**മനനാന്മഇത്യാഖ്യാ മമൈവാത്മസ്വരൂപിണഃ**

സാരം- ഞാൻ ആത്മാവും മനസ്സും ആകുന്നു. മനസ്സ് തന്നെ ഞാൻ. മനനം ഹേതുവായിട്ട് മനസ്സ് എന്ന പേര് ആത്മാവായിരിക്കുന്ന എനിക്ക് തന്നെയാണ്

വാക്യം- അഹംവാദിആത്മാകഇതിചേത് - ഞാൻ എന്ന് വാദിക്കുന്ന ആത്മാവ് ആരാകുന്നു എങ്കിൽ

**18. ആത്മാതുശക്തിരത്തീതിസ്വകർമ്മാണ്യാത്മസംജ്ജിതാ**
**സൈവാനന്ദോനിശ്ചലത്വാത്പരമാത്മേതിചോച്യതെ**

സാരം- ആത്മാവാകട്ടേ ശക്തിയാകുന്നു. ശക്തിക്ക് തൻെറ കർമങ്ങളെ അനുഭവിക്കുന്നമൂലം - അദിക്കുന്ന നിമിത്തം ആത്മാവെന്നൊരു നാമം ഉണ്ടായി. ആ ശക്തിക്ക് തന്നെ നിശ്ചലത്വം ഹേതുവായിട്ട് ആനന്ദം എന്നും പരമാത്വെന്നും നിർഗുണബ്രഹ്മമെന്നും പേരുകളുണ്ടായി. മണ്ണിന്ന് ചട്ടി, കുടം, കലം, പാനി എന്നും മറ്റും നാനാ നാമങ്ങൾ പോലെ. എല്ലാറ്റിനേയും പരിശോധിക്കുമ്പോൾ മണ്ണ് ന്ന് മാത്രമേയുള്ളു. അപ്രകാരം വാസ്തവത്തിൽ ശക്തി മാത്രമേയുള്ളു. ആ ശക്തിയിൽ ബ്രഹ്മം, പരമാത്മാവ്, ആത്മാവ്, മനസ്സ് എന്നും മറ്റും അനന്തനാമങ്ങൾ ആരോപിതങ്ങളാകുന്നു.

**19. പ്രാണസ്യപാനംസംജ്ഞാ ഭുൽഗതിഭേദാദ്യഥാതഥാ**
**ശക്തേശ്ചമനഇത്യാദിസംജ്ഞാജാതാസ്വവൃത്തിഭിഃ**

സാരം- പ്രാണന് അപാനൻ എന്ന പേര് ഗതിഭേദംകൊണ്ടുണ്ടായി. അപ്രകാരം വൃത്തിഭേദംകൊണ്ട് ശക്തിക്ക് മനസ്സ്, ആത്മാവ്, എന്നും മറ്റും നാമങ്ങളുണ്ടായി. ശ്വസോച്ഛോസനിശ്വാസങ്ങൾക്ക്

പ്രാണൻ എന്നും അപാനൻ എന്നും പേര് യോഗശാസ്ത്രപ്രസിദ്ധമാകുന്നു.

20. **ഏകസ്യചോരണാച്ചോരസ്സത്യോക്ത്യാസത്യവാനിതി**
**യോഗാദ്യോഗീതിനാമാനിബഹുനീഹയഥാതഥാ**

21. **മനഇത്യാദിനാമാനിമനനാദിക്രിയാവശാത്**
**ശക്തേരാത്മസ്വരൂപിണ്യാആത്മാഭിന്നംനിജംമനഃ**

സാരം- 20. കക്കുന്നതുകൊണ്ട് കള്ളനെന്നും സത്യംപറയുന്നതുകൊണ്ട് സത്യവാനെന്നും യോഗാഭ്യസംകൊണ്ട് യോഗി എന്നും ഇങ്ങനെ അനേകനാമങ്ങൾ ഒരുവന്നുതന്നെ എപ്രകാരം ഭവിക്കുന്നുവോ അപ്രകാരം 21. മനസ്സ്, ആത്മാവ്, എന്നും മറ്റും പല നാമങ്ങൾ ആത്മസ്വരൂപിണിയായ ശക്തിക്ക് മനനാദിക്രിയകൾ ഹേതുവായിട്ടുണ്ടായി. മനസ്സ് ആത്മശക്തിയിൽ നിന്ന് ഭിന്നമല്ല എന്ന് സാരം.

22. **ആത്മാഭിന്നം മനഃശക്തിസ്വരൂപംനാന്യവസ്തുതത്**
**പ്രവാഹദാഹൗഭിന്നൗ നജലാദഗ്നേഃകദാചന**

23. **നിരുദ്ധേതൽപ്രവാഹേതു നിശ്ചംജലമേവതത്**
**തഥാനിരുദ്ധേമനസി കേവലാത്മൈവതന്മനഃ**

സാരം- ആത്മാവിൽനിന്ന് അഭിന്നമായി ശക്തിസ്വരൂപമായിരിക്കുന്ന മനസ്സ് അന്യവസ്തുവല്ല. ജലത്തിൽനിന്ന് പ്രാവാഹവും അഗ്നിയിൽനിന്ന് ഉഷ്ണവും ഒരിക്കലും ഭിന്നങ്ങളല്ല. പ്രവാഹവും ജലവും ഒന്നുതന്നെ. അഗ്നിയും ഉഷ്ണവും ഒന്നുതന്നെ. 23. പ്രാവാഹത്തെ തടഞ്ഞുനിർത്തുമ്പോൾ ആ പ്രവാഹം തന്നെ നിശ്ചലമായ ജലം. അപ്രകാരം മനസ്സിനെ എകാഗ്രതപ്പെടുത്തുമ്പോൾ ആ മനസ്സുതന്നെ നിർവ്വികാരിയായ പരമാത്മാവ്.

24. **മനഏവപുമാനത്മാവാസനേത്യാദിനാമഭി**
**പ്രോച്യതെ, നാമഭേദേനവിദാംപേസാപിഭ്രമന്ത്യഹൊ!**

സാരം- മനസ്സുതന്നെ പുരുഷൻ, ആത്മാവ്, വാസന എന്നും മറ്റും പറയപ്പെടുന്നത്. നാനാ നാമഭേദങ്ങൾകൊണ്ട് വെവ്വേറെയുള്ള വസ്തുക്കളായി വിദ്വാൻമാരും തെറ്റിദ്ധരിക്കുന്നു.

25. **മനോമാത്രാശ്രയാഃകേചിദാത്മമാത്രാശ്രയഃപര**
**തേതേതത്തംഘോഷയന്തിചയോരൈക്യംനജാനതെ**

സാരം- ചിലർ മനസ്സിനെ മാത്രം സ്വീകരിച്ചുകൊണ്ടും ചിലർ ആത്മാവിനെ മാത്രം സ്വീകരിച്ചുകൊണ്ടും വ്യവഹരിക്കുന്നു. മനസ്സും ആത്മാവും ഒന്നെന്നറിയുന്നില്ല.

26. വേദാന്തിനാംവചഃശ്രുത്വാവ്യഥാമാധാവഹേമനഃ
ചിദാനന്ദാഭിന്നംത്വംഭവാനന്ദിവിരാഗതഃ

സാരം- ഹേ മനസ്സേ! വേദാന്തികളുടെ വാക്കിനെ കേട്ട് നീ അലയേണ്ട. നീ ചിദാനന്ദത്തിൽനിന്ന് ഭിന്നവസ്തുവല്ല. വിരക്തികൊണ്ട് ആനന്ദിയായി ഭവിക്ക. ഹേ ബ്രഹ്മാനന്ദ സ്വാമിൻ! ഇതെന്തൊരാശ്ചര്യം! വേദാന്തികൾ എന്നെ അനാത്മാവായി ആത്മജാതിയിൽ നിന്ന് പിരിച്ച് തള്ളി ജാതിഭ്രഷ്ടനാക്കിയിരിക്കുന്നു. ഭ്രഷ്ടന്ന് എന്ത് ചെയ്താലെന്താണ്? അതുകൊണ്ടല്ലെയോ ഉപാധിക്ക് - അനാത്മാവായ എനിക്ക് എന്തും ചെയ്യാമെന്ന് വേദാന്തികൾ വിധിച്ചത്. അങ്ങനെ ഇരിക്കുന്ന എനിക്ക് സ്വാമികൾ എങ്ങനെ ജാതികയറ്റം തരും? എന്നാൽ സ്വാമികളെകൂടി ആത്മാനാത്മ വിചാരവിവേകമില്ലാത്ത ജ്ഞാനശൂന്യനാണെന്ന് വേദാന്തികൾ നിന്ദിക്കും. ഞാൻ നിമിത്തം അങ്ങനെ ഒരു കീർത്തി അങ്ങേയ്ക്ക് സംഭവിക്കേണ്ട. ഹേ മനസ്സേ! നിന്നെ അനാത്മാവായി പിരിച്ചുതള്ളുന്ന വേദാന്തികൾ കപടപ്രമാണികളിൽ ഭ്രമിച്ച് നിശ്ചയജ്ഞാനമില്ലാതെ ഒരിക്കൽ ഒരുവിധം പറയുക, അതിന്ന് വിപരീതമായി മറ്റൊരവസരത്തിൽ മറ്റൊരു വിധം പറയുക, ഇങ്ങനെ മാറിമാറി പറയുന്നവരാകുന്നു എന്ന് വേദാന്തപ്രമാണം കൊണ്ടുതന്നെ ഞാൻ തെളിയിച്ച് തരാം.

"ആത്മൈവേദം ജഗത്സർവ്വമാത്മനോന്യന്നകിഞ്ചന"

എന്നു ആത്മബോധം എന്ന വേദാന്തപ്രമാണം. അർത്ഥം: ഈ സർവ്വജഗത്തും ആത്മാവ് തന്നെ ആത്മാവിൽ നിന്ന് അന്യമായിട്ട് ഒന്നുമില്ല എന്ന് പറഞ്ഞതിന് നേരെ വിപരീതമായി നിന്നെ ആത്മാവിൽ നിന്ന് പിരിച്ച് അനാത്മാവായി തള്ളിയത് കപടപ്രമാണത്തിൽ ഭ്രമിച്ച് നിഷ്ചയജ്ഞാനമില്ലാത്തത് കൊണ്ടുതന്നെ. ഹേ മനസ്സേ! മതാചാര്യൻമാരാൽ ഹിന്ദു, മുഹമ്മദൻ, ക്രിസ്ത്യൻ, ബൗദ്ധൻ എന്നും മറ്റും മതമാറ്റം ചെയ്യപ്പെട്ട ജനങ്ങൾ ഒരേ ആനന്ദമതക്കാരാകുന്നു. എന്ന് തെളിയിക്കുന്നവനാകുന്നു ഞാൻ എന്ന് നീ അറിഞ്ഞിരിക്കുന്നുവല്ലോ. ഉൽകൃഷ്ടജാതികൾ എന്ന് പറയപ്പെടുന്നവരാൽ നീചജാതികളെന്ന് നിന്ദിച്ച്

ആട്ടിയോടിക്കപ്പെടുന്നവർ കൂടി ആനന്ദജാതികളാണെന്ന് തെളിയിച്ച് ആനന്ദിപ്പിക്കുന്നവനാകുന്നു ഞാൻ എന്നു നീ അറിഞ്ഞിരിക്കുന്നുവല്ലോ. ഈ സ്ഥിതിക്ക് എന്നിൽ നിന്ന് അതായത് ആനന്ദശക്തിയിൽ നിന്ന് അനന്യമായ നിന്നെ ആനന്ദജാതി എന്ന് പറയുന്നതിനെ പറ്റി എന്നെ ആക്ഷേപിക്കുന്ന വേദാന്തികൾ അനാത്മജ്ഞൻമാർ എന്നേ യുക്ൻമാർ തീരുമാനിക്കുകയുള്ളു. ഹേ മനസ്സേ! വേദാന്തികൾ പറയും പ്രകാരം അനാത്മാവും ജഡവും ദുഃഖസ്വരൂപവും ആകുന്നു. എങ്കിൽ നീ എപ്പോഴും കരഞ്ഞ് ദുഃഖിച്ചുകൊണ്ടല്ലയോ ഇരിക്കേണ്ടത്? വേപ്പ് എപ്പോഴും കയ്പ്കൊണ്ടല്ലയോ ഇരിക്കുന്നത്? സ്വഭാവത്തെ മാറ്റുവാൻ കഴികയില്ലല്ലോ. അങ്ങനെ എപ്പോഴും ദുഃഖിച്ചുകൊണ്ടിരിക്കാത്തതുകൊണ്ടും സർവ്വപ്രകാരേണ നീ ആനന്ദത്തെ ആഗ്രഹിക്കുന്നതുകൊണ്ടും നിൻെറ യഥാർത്ഥരൂപം ആനന്ദമാണെന്നറിയുക. ആഗന്തുകമായ ചലനം കൊണ്ട് നിനക്ക് ദുഃഖം നേരിടുന്നതാകുന്നു. ആചാര്യൻമാർ മർത്ത്യൻമാരിൽ വേറെ വേറെ ജാതികളെയും വേറെ വേറെ മതങ്ങളെയും കല്പിച്ചതുപോലെ ബ്രഹ്മത്തിൽ അയുക്തൻമാരായ വേദാന്തികൾ ആത്മാവ് അനാത്മാവ് എന്ന് രണ്ട് ജാതി കല്പിച്ചതാകുന്നു. ആയതിനാൽ ചില മർത്ത്യൻമാർ അധഃകൃതവർഗ്ഗക്കാരെന്ന് ദുഃഖിക്കുന്നതുപോലെ നീയും അനാത്മാവ് എന്ന് തെറ്റിദ്ധരിച്ച് ദുഃഖിക്കരുത്. ഞാനും നീയും ഒന്നാകുന്നു. അഗ്നിയും ഉഷ്ണവും ഒന്നാണ്. ഉഷ്ണശക്തിയില്ലെങ്കിൽ അഗ്നിയെ ചവിട്ടിത്തേക്കാം. ശക്തിയായ നീ ഇല്ലെങ്കിൽ വേദാന്തിക്ക് "അഹംബ്രഹ്മാസ്മി"= ഞാൻ ബ്രഹ്മമാകുന്നു എന്ന് നാവനക്കുവാൻ കഴിയുമോ? ഇല്ല. മനസ്സേ നിൻെറ ലയമായ സുഷുപ്ത്യാവസ്ഥയിൽ ഞാൻ ബ്രഹ്മമാണെന്ന് വേദാന്തി അറിയുന്നുണ്ടോ? നിൻെറ ഉറക്കത്തെ സാക്ഷിയായി കാണുന്നുണ്ടോ? അതും ഇല്ല. എന്തുകൊണ്ട്? ശക്തിസ്വരൂപമായ നിന്നെ വിട്ട് ഞാൻ എന്ന് പറയപ്പെടുന്ന ഒരാത്മാവ് വേറെയില്ലാത്തതുകൊണ്ട് തന്നെ. സൂക്ഷ്മത്തിൽ ഞാനെന്നും മനസ്സ് എന്നും ആത്മാവ് എന്നും പരമാത്മാവ് എന്നും ബ്രഹ്മമെന്നും മറ്റും പല നാമങ്ങൾ ആനന്ദശക്തിക്കാണ്. വാസ്തവത്തിൽ ഉള്ളത് ശക്തിയാണ്. ചലനഭേദത്താൽ പലനാമങ്ങൾ ശക്തിക്കുണ്ടായി. ഈശിക്കുന്നതിനാൽ ഈശ്വരനെന്നും അതിക്കുന്നതിനാൽ ആത്മാവെന്നും, മനനം ചെയ്യുന്നതിനാൽ മനസ്സെന്നും ജീവനം കൊണ്ട് ജീവൻ എന്നും ചേതനം കൊണ്ട് ചിത്ത് എന്നും ബ്രഹത്തായിരിക്കുന്നതിനാൽ

ബ്രഹ്മമെന്നും ആനന്ദിക്കുന്നതിനാൽ ആനന്ദമെന്നും പല നാമങ്ങൾ ശക്തിക്കുണ്ടായി. വിദ്വാൻമാരുടെ കൃതികളാൽ ശക്തിതത്വത്തെ മറന്ന് ഈശ്വരൻ, ബ്രഹ്മം, ആത്മാവ്, മനസ്സ് മുതലായവ വേറെ വസ്തുക്കളാകുന്നു എന്ന് തെറ്റിദ്ധരിച്ച് അടിപിടികൂടുന്നു. അത് ഏതുപോലെയെങ്കിൽ മണ്ണിൽ നിന്ന് ഭിന്നവസ്തുക്കളാണ് ചട്ടി, പാനി മുതലായ പാത്രങ്ങളെ പരിശോധിച്ചാൽ മണ്ണ് മാത്രമായും പ്രവാഹം, തിര മതലായവയെ പരിശോധിച്ചാൽ ജലം മാത്രമായും ഇരിക്കുന്നതുപോലെ, ലോകത്തിലുള്ള സകലവസുക്കളേയും പരിശോധിച്ചാൽ ശക്തിമയമായിട്ടേ ഇരിക്കുന്നുള്ളു. ദൈവം, ബ്രഹ്മം, ഈശ്വരൻ എന്ന് വാദിക്കുന്ന മതവാദികൾ "സർവ്യാപീസ ഭഗവാൻ" = ദൈവം എങ്ങും വ്യാപിച്ചിരിക്കുന്നു എന്ന് പറയുന്നു. അവരോട് എന്റെ ചോദ്യം ഹേ മതവാദികളേ! സർവ്വവ്യാപി എന്നൊരു ശബ്ദം പുറപ്പെടുവിച്ചാൽ പോര, തെളിയിക്കുവിൻ. എന്റെ ഈ കസേര്യിൽ നിങ്ങളുടെ ദൈവത്തെ കാണിച്ചുതരുവിൻ. എങ്ങും വ്യാപിച്ചവനാണെങ്കിൽ ഈ കസേരയിലും ഉണ്ടായിരിക്കണെമല്ലോ. അതിന് കഴികയില്ലെങ്കിൽ എവിടെയെങ്കിലും ദൈവമുണ്ടെന്ന് അനുഭവപ്പെടുത്തുവിൻ? ഉത്തരം - തെളിയിപ്പാൻ കഴികയില്ല. ദൈവം സർവ്വത്രയുണ്ടെന്ന് പറയുന്ന വേദത്തെ വിശ്വസിച്ച് കൊള്ളണം. ഹേ ബ്രഹ്മാനന്ദസ്വാമിൻ? അങ്ങ് ശക്തി, ശക്തി എന്ന് ഘോഷിക്കുന്നുണ്ടെന്ന് ഘോഷിക്കുന്നുണ്ടല്ലോ? അത് എവിടെ? സർവ്വത്തിലുമുണ്ടോ? തെളിയിക്കുവിൻ, സാമർത്ഥ്യം കാണട്ടെ എന്ന് മതവാദികളുടെ ചോദ്യം. ഉത്തരം - ഹേ മതവാദികളെ! നിങ്ങൾ ഇങ്ങനെ ചോദിച്ചത് ശക്തികൊണ്ടല്ലയോ? ശക്തിയില്ലെങ്കിൽ നിങ്ങൾ നാവനക്കുമോ? കയ്യനക്കുമോ? കാലനക്കുമോ? നടക്കുമോ?, എന്തെങ്കിലും ഒരു ചേഷ്ടചെയ്യുമോ? ഇല്ല. അതുകൊണ്ട് ശക്തി നിങ്ങളുടെ നാവിലും കയ്യിലും സർവ്വാവയവങ്ങളിലും വ്യാപിച്ചിരിക്കുന്നു എന്നത് അനുഭവമാകുന്നു. ശക്തി എന്റെ ഈ കസേരയിലുമുണ്ട്. ഇല്ലെങ്കിൽ എന്നെ ഇത് താങ്ങുമോ? ഒടിഞ്ഞുടഞ്ഞ് ഞാനും വീഴില്ലയോ? ശക്തി ഏതൊന്നിലാകുന്നു, ആരിലാകുന്നു ഇല്ലാത്തത് നോക്കുക - ഈ ഔഷധത്തിന് നല്ല ശക്തിയുണ്ട്. നാല് നേരം സേവിച്ചാൽ മതി നിന്റെ രോഗത്തെ നിശേഷം നശിപ്പിക്കും. ഈ കാളയ്ക്ക് നല്ല ശക്തിയുണ്ട് വണ്ടിയിൽ വലിയ ഭാരം വെച്ചാലും വഹിച്ച് വലിപ്പാൻ കഴിയും എന്ന് ആസ്തികൻമാരും ഈശ്വരനില്ലെന്ന് പറയുന്ന നിരീശ്വരൻമാരും സർവ്വൻമാരും പറയുന്നുണ്ട്. ഒരു

മതക്കാരും ഈ ഔഷധത്തിന് ദൈവമുണ്ട്, ബ്രഹ്മമുണ്ട് അതുകൊണ്ട് ഇതിന് രോഗത്തെ നീക്കുവാൻ കഴിവുണ്ടെന്ന് പറയുന്നില്ല. ഒരുമതക്കാരും എൻെറ കാലിന് ബ്രഹ്മമുണ്ട് ദൈവമുണ്ട്, നടപ്പാൻ കഴിയും എന്ന് പറയുന്നില്ല. കാലിന് ശക്തിയുണ്ട് നടപ്പാൻ കഴിയും എന്നേ പറയുന്നുള്ളു. ആസ്തികൻമാരും ദൈവത്തിന് സർവ്വശക്തിയുണ്ട് എല്ലാറ്റിനും കഴിയുമെന്നേ പറയുന്നുള്ളു. ഇങ്ങനെ പരിശോധിച്ച് നോക്കുമ്പോൾ സർവ്വത്തിലും ശക്തിയാണ് വ്യാപിച്ചിരിക്കുന്നതെന്ന് അനുഭവമായിരിക്കുന്നു. ശക്തിയില്ലെങ്കിൽ സർവ്വൻമാരും സർവ്വവും ശവങ്ങൾ തന്നെ. ശക്തികൊണ്ട് എൻെറ മോക്ഷപ്രദീപത്തിൽ വിസ്തരിച്ചിട്ടുള്ളത് പോലെ ഇതിൽ വിസ്തരിക്കുന്നില്ല. ചലനത്തോടുകൂടിയ ശക്ത്യംശത്തെ ആത്മാവെന്നും മനസ്സെന്നും മറ്റും വ്യഹരിക്കുന്നു. അത് ഏതുപോലെയെങ്കിൽ,

27. **പ്രവഹജ്ജലമേവാഹുഃപ്രവാഹഇതിനാമതഃ**
**ചലന്തിംശക്തിമേവാഹുർമന ആത്മേതിവാചകാൽ**

സാരം- ഒഴുകുന്ന ജലത്തെത്തന്നെയാണ് പ്രവാഹമെന്ന് പറയുന്നത്. അപ്രകാരം ചലിക്കുന്ന ശക്തിയെതന്നെയാണ് മനസ്സ്, ആത്മാവ് എന്ന് പറയുന്നത്.

28. **ആത്മശബ്ദനിരുക്ത്യൈവസംസാര്യാത്മേതിസിദ്ധ്യതി**
**അതത്യയംസംസരതിതസ്മാദാത്മേതികഥ്യതെ**

സാരം- ആത്മാ എന്ന വാക്കിൻെറ അർത്ഥം കൊണ്ടുതന്നെ ആത്മാവ് സംസാരി എന്ന് വരുന്നു. അതിക്കുക - സംസരിക്കുക എന്നാൽ ചലിക്കുക എന്നക്രിയകൊണ്ടാണ് ആത്മ എന്ന് പറയുന്നത്.

29. **സംസാരിനഹിചേദാത്മാകിമർത്ഥംമോക്ഷചിന്തനം**
**നിത്യമുക്തസ്യാത്മനഃകിം വേദാന്തേനപ്രയോജനം**

സാരം- ആത്മാവ് സംസാരിയല്ലെങ്കിൽ എന്തിന് മോക്ഷത്തിന് വേണ്ടി ആത്മാനാത്മവിചാരം ചെയ്യുന്നു? നിത്യം മുക്തനായ ആത്മാവിന് എന്തിന്ന് വേദാന്തശാസ്ത്രം? 'ആത്മാസങ്ക' 'ഇതിശ്രുതി **നിത്യമുക്തോസ്മിനിർമ്മലഃ**' എന്ന് ആത്മബോധം. ആത്മാവ് എന്നും മുക്തനാണ്. കാലത്രയത്തിലും സംഗം-**സം**സാരസംബന്ധം ഇല്ലാത്തവനെന്നാണ് ഈ

വേദാന്തപ്രമാണത്തിനർത്ഥം. അങ്ങനെയാണെങ്കിൽ ദുഃഖനിവൃത്തിക്ക് വേദാന്താദിശാസ്ത്രങ്ങളുടെ ആവശ്യമില്ല. രോഗിക്കാണ് ചികിത്സ വിധിച്ചിട്ടുള്ളത്. അരോഗിക്കല്ല. രോഗങ്ങൾ ഉള്ളതുകൊണ്ടുതന്നെയാണ് വൈദ്യൻമാരും വൈദ്യശാസ്ത്രങ്ങളും പുറപ്പെട്ടത്. കപടപ്രമാണമിശ്രമായ വേദശാസ്ത്രത്തിന്റെ തത്വത്തെ കണ്ടുപിടിപ്പാൻ കഴിയാതെ വേദാന്തികൾ ആ ശാസ്ത്രങ്ങളിൽ ഭ്രമിക്കുന്നു. അതിന് ദൃഷ്ടാന്തം - നിത്യമുക്തനായ ആത്മാവിന്ന് മുക്തിവേണ്ടാ, മനസ്സോ അനാത്മാവ് - ജഡം, അതിന്ന് മുക്തിയില്ല. പിന്നെ ആർക്ക് മുക്തിയെന്ന ചോദ്യത്തിന് വേദാന്തിക്ക് ഉത്തരമില്ലാതെ പരിഭ്രമിക്കുന്നത് എന്റെ മോക്ഷപ്രദീപം നോക്കിയാൽ കാണാം. മനസ്സ് ചെയ്യുന്നത് ആത്മാവിന് ബാധകമല്ലെന്ന് പറയുന്ന വേദാന്ത ഭാഗംകൊണ്ടുള്ള ദോഷം അനന്തം. അങ്ങനെ പറയുന്നതിനെ വിശ്വസിച്ച് ബഹുപേർ ഗൂഢമായി അന്യായകർമ്മങ്ങളെ ചെയ്യുന്നു. അത്രയുമല്ല, മനസ്സിനെ ഏകാഗ്രതപ്പെടുത്തുന്നതുകൊണ്ടുള്ള പരമാനന്ദവും അവർക്ക് അനുഭവിപ്പാൻ കഴിയുന്നില്ല. ആനന്ദം അനുഭവിപ്പാൻ സംഗതി വരാത്തതുകൊണ്ടാണ് മനസ്സ് മുതലായ ഉപാധി ചെയ്യുന്നത് തനിക്ക് ബാധകമല്ലെന്ന് പറഞ്ഞ് വിഷയസുഖങ്ങളിലേക്ക് വേദാന്തി ഓടുന്നത്. അല്ലെങ്കിൽ ലോകം മിഥ്യയെന്ന് പറയുന്ന വേദാന്തിക്ക് സ്ത്രീധനാദി വിഷയങ്ങളിൽ ചായുവാനവകാശമുണ്ടോ? ലോകമേ മിഥ്യയായിരിക്കുമ്പോൾ അതിലുള്ള തുച്ഛവിഷയം സത്യമാണെന്ന് പറവാനോ അതിൽ ഭ്രമിപ്പാനോ അവകാശമുണ്ടോ? ലോകം മിഥ്യയാണെന്ന് പറയുന്ന വേദാന്തികൾ അന്നും ഇന്നും നശിച്ചുകൊണ്ടേയിരിക്കുന്നു. ലോകം നിലനിന്നും കാണുന്നു. അതുകൊണ്ട് ലോകമല്ല മിഥ്യ, വേദാന്തികളാണ് മിഥ്യയായി കാണപ്പെടുന്നത്. ഇങ്ങനെ പറയുന്നത് തെറ്റ്, വേദാന്തികൾ നശിച്ചിട്ടില്ല, മുക്തൻമാരായി ബ്രഹ്മത്തിൽ ചേർന്നിരിക്കുന്നു. സ്ഥൂല ദേഹം നശിച്ചതുകൊണ്ട് വേദാന്തികൾ നശിച്ചു എന്ന് പറയുന്നത് അബദ്ധമെന്ന് എതിർവാദി എതിർക്കുന്നു എങ്കിൽ നാം തെഴെ പറയും പ്രകാരം എതിർക്കും.

പദ്യം.

1. **"മുക്തനാമപ്യമുക്താനാമന്തെഭൂമനയഥാശവഃ**
   **വിലീയന്തെതഥാജീവാബ്രഹ്മണ്യെ വനസംശയഃ**

2. സർവ്വെഭിദേഹിനോദേഹാലീയന്തസ്വ സ്വകാരണെ നവിശെഷോസ്ഥികസ്യാപിമൃത്തികായാംഘടാഇവ"

സാരം- മരിച്ചാൽ മുക്തൻമാരുടേയും മുക്തൻമാരല്ലാത്തവരുടേയും ശവങ്ങൾ ഭൂമിയിൽ ചേരുന്നതുപോലെ ആത്മാക്കളും ബ്രഹ്മത്തിൽ തന്നെ ചേരുന്നു. ദേഹങ്ങൾ മണ്ണാകുന്നതുപോലെ ജീവൻമാരും ബ്രഹ്മമാകുന്നു എന്ന് സാരം. 2. സർവ്വദേഹികളും ദേഹങ്ങളും മൺപാത്രങ്ങൾ മണ്ണിലെന്നപോലെ തൻെറ തന്നെ കാരണത്തിൽ ലയിക്കുന്നു. ഒന്നിന്നും ഒരു വിശേഷമില്ല. എന്നാൽ ഒരു ആത്മാവ് ബ്രഹ്മത്തിൽ ചേരും ഒരാത്മാവ് ചേരില്ല എന്ന ഭേദമില്ല. അന്നും ഇന്നും അനേക സംസാരികളും കാക്ക, കഴു, ഈച്ച, പൂച്ച, പുഴു മുതലായ പ്രാണികളും നശിച്ചുകൊണ്ടിരിക്കുന്നു. അവയും എല്ലാം മുക്തൻമാരായി ബ്രഹ്മത്തിൽ ചേർന്നിരിക്കുന്നു. ഭൂമിയിൽ വേദാന്തികളുടെ ദേഹം മണ്ണായതുപോലെ സകല സംസാരികളുടേയും കാക്ക മുതലായവയുടേയും ദേഹങ്ങൾ ഭൂമിയിൽ ലയിച്ചുപോയി, ആത്മാവ് ബ്രഹ്മത്തിലും ചേർന്നു. വിശേഷം ഉണ്ടെങ്കിൽ വേദാന്തികളുടെ ദേഹങ്ങൾ മാത്രം ഭൂമിയിൽ ലയിക്കുക, മറ്റുള്ളവരുടെ ലയിക്കാതിരിക്കുക. അങ്ങനെ കാണപ്പെടുന്നില്ല. അതുകൊണ്ട് മർത്ത്യൻമാരും തിര്യക്ജന്തുക്കളും വേദാന്തികളെ പോലെ മുക്തൻമാർ തന്നെ. സ്വർഗ്ഗം പ്രാപിച്ച കർമ്മികളെ പോലെ സ്വർഗ്ഗത്തെ പ്രാപിച്ചവർ തന്നെ. അതുകൊണ്ടാണ് ചത്തുപോയവരെല്ലാം ഇഹലോകത്തിൽ കാണപ്പെടാത്തത് എന്ന് നാം എതിർത്തുകൊള്ളുന്നു. അപ്രത്യക്ഷത്തിലുള്ള വിഷയത്തെ പറ്റി വേദാന്തികൾക്കും മറ്റുമതക്കാർക്കും എന്തും പറഞ്ഞ് ജനങ്ങളെ നാനാ കർമ്മ ദുഃഖത്തിൽ പെടുത്താമെങ്കിൽ പ്രത്യക്ഷവിഷയത്തെ പിടിച്ച് അവരുടെ വാദത്തെ ഖണ്ഡിച്ച് സർവ്വലോകഹിതമായ ആനന്ദമതത്തെ സ്ഥാപിക്കുന്നതിന് നമുക്കെന്ത് വിരോധം. ബോധ്യപ്പെടുത്തുവാൻ കഴിയാത്തതും പ്രയോജനമില്ലാത്തതുമായ മിഥ്യാവാദത്തിന് വേദാന്തി പുറപ്പെട്ടത് നന്നായില്ല. ഒരു നിസ്സാരനായ ജാലവിദ്യക്കാരൻ കൂടി തൻെറ കൈക്കൽ ഒരു പന്തിനെ വെച്ച് കാണിച്ച്കൊടുത്ത് കൈമടക്കുന്നു. ഉടൻ പന്തില്ലെന്ന് പറഞ്ഞ് കൈതുറക്കുമ്പോൾ പന്ത് കാണപ്പെടുന്നുമില്ല. അങ്ങനെയുള്ള ജാലവിദ്യകൊണ്ടെങ്കിലും ജഗത്തില്ലെന്ന് കാണിക്കാൻ വേദാന്തിക്ക് ശക്തികാണപ്പെടുന്നില്ല. ഈ സ്ഥിതിക്ക് ദുഃഖനിവൃത്തിക്കുള്ള സുഖമാർഗ്ഗം കാണിച്ച്

ജനങ്ങളെ തൃപ്തിപ്പെടുത്തുകയാണ് വേണ്ടത്. ഒരു ദാതാവ് വിശന്നവന് അന്നം കൊടുത്ത് വിശപ്പ് മാറ്റണമെങ്കിൽ ലോകം മിഥ്യയാണെന്ന് ഉപദേശിക്കണമോ? ബ്രഹ്മധ്യാനം ചെയ്വാൻ പറയേണമോ? ഒരു വൈദ്യൻ രോഗിക്ക് ഔഷധം കൊടുത്ത് രോഗദുഃഖം തീർത്ത് സുഖിപ്പിക്കണമെങ്കിൽ രോഗിയോട് ലോകം മിഥ്യയാണെന്ന് ഉപദേശിക്കണമോ? ബ്രഹ്മധ്യാനം ചെയ്വാൻ പറയേണമോ? വേണ്ട. അപ്രകാരം ആനന്ദപദവിയെ കാണിച്ച് കൊടുത്ത് മുക്തിയെ - ദുഃഖമില്ലാത്ത പദവിയെ കൊടുപ്പാൻ ഒരു ഗുരു ലോകം മിഥ്യയാണെന്ന് ഉപദേശിക്കേണ്ട. ബ്രഹ്മധ്യാനം ചെയ്വാൻ പറയേണ്ടാവശ്യവുമില്ല. മനസ്സിനെ അടക്കേണ്ട ഒറ്റ വഴിമാത്രം കാണിച്ച് കൊടുത്താൽ മതി. ഹേ മനസ്സേ! നീ അടങ്ങിയ അജ്ഞാന നിദ്രയിൽ കൂടി സംസാരദുഃഖമില്ലാത്തത് നിനക്കനുഭവമല്ലയോ? ആ സ്ഥിതിക്ക് ആനന്ദ നിദ്രയെ പ്രാപിച്ചാലുള്ള അവസ്ഥപറയേണ്ടതുണ്ടോ? അതുതന്നെ മുക്തി. ആ വഴിവിട്ട് മനസ്സിനെ അനാത്മാവായി പിരിച്ച് തള്ളിയതും ലോകം മിഥ്യയെന്ന് പറഞ്ഞതും ഭഗവൽഗീതാദി പ്രമാണങ്ങൾ "അവ്യക്താഹിഗതിർദുഃഖം" നിരക്ഷഗുണ ബ്രഹ്മധ്യാനം ദുഃഖമെന്ന് വിധിച്ചതും ആ നിർഗുണ ബ്രഹ്മത്തെ അറിയണമെന്ന് കല്പിച്ചതും അറിവാനുള്ള അധികാരി "തപോഭിഃക്ഷീണപാപാനാം" "ഈശ്വരാനുഗ്രഹാദേവ പംസാമദ്വൈതവാസനാ" ഇത്യാത്മബോധാവധൂതഗീതാദി പ്രമാണങ്ങളാൽ തപസ്സ് ചെയ്വാനും വിഗ്രഹാരാധനാദി കർമ്മങ്ങളാൽ ഈശ്വരനെ പ്രസാദിപ്പിപ്പാൻ ഉപദേശിച്ചതും ജനങ്ങളെ കർമ്മകാണ്ഡകടൽ നടുവിൽ മുക്കുവാനും മഹാവിദ്വാൻമാർക്കും കൂടി മുക്തിമാർഗ്ഗത്തിൽ ഒരു പിടുത്തം കിട്ടാതെ ഭ്രമിപ്പാനാണ് സംഗതി വരുത്തിയത്. നോക്കുക -- വിഖ്യാതനായ വിവേകാനന്ദ സ്വാമികളുടെ അവസ്ഥ. അദ്ദേഹത്തിൻെറ ജ്ഞാനയോഗത്തിൻെറ തർജ്ജിമയിലെ ചിലവചനങ്ങളാണ് താഴെകാണിക്കുന്നവ.

"ഈശ്വരൻ നിങ്ങൾ അനുഭവിക്കുന്ന ധനത്തിലും നിങ്ങളുടെ മനസ്സിലുണ്ടാകുന്ന കാമത്തിലും നിങ്ങൾ കാമങ്ങളെ പൂരിപ്പിപ്പാനായി സമ്പാദിക്കുന്ന സാധനങ്ങളിലും സന്നിഹിതനായിരിക്കുന്നു. അവൻ രമണീയങ്ങളായ നിങ്ങളുടെ വസ്ത്രങ്ങളിലും സ്ഥിതിചെയ്യുന്നു. ഈ രീതിയിലാണ് വാചാരിക്കേണ്ടത്. അങ്ങനെ വിചാരിച്ചു തുടങ്ങിയാൽ എല്ലാവസ്തുക്കൾക്കും രൂപഭേദമുണ്ടാകും. നിങ്ങളുടെ എല്ലാ

വ്യാപാരങ്ങളിലും സംഭാഷണങ്ങളിലും ആകൃതിയിലും എല്ലാറ്റിലും ഈശ്വരഭാവനചെയ്താൽ ലോകം മുഴുവനും മാറുകയും ദുഃഖമയമായി തോന്നുന്നതിന്ന് പകരം സ്വർഗ്ഗമായി പ്രകാശിക്കുകയും ചെയ്യുന്നതാണ്", സ്വകർമ്മത്തെ ചെയ്യുവിൻ എന്ന് വേദാന്തം ഉപദേശിക്കുന്നു. അത് ഇക്കാണുന്ന മായാമയമായ ലോകത്തെ ത്യജിച്ച് പിന്നെ വേണ്ടവിധം കർമ്മം ചെയ്യേണ്ടുന്ന രീതിയെ ഒന്നാമതായി ഉപദേശിക്കുന്നു. ആ ഉപദേശത്തിൻെറ താല്പര്യം എന്താണ്? എല്ലായിടത്തും ഈശ്വരനെ കാണണമെന്നുതന്നെ. ഇങ്ങനെ കണ്ടുംകൊണ്ട് കർമ്മം ചെയ്യുക. ഈ ലോകത്ത് കർമ്മനിരതനായും അന്യൻമാരെ സഹായിക്കുന്നവനായും ആനന്ദഭരിതനായും ജീവിച്ചിരിപ്പാൻ ആഗ്രഹിക്കുവിൻ. ഇങ്ങനെ കർമ്മംചെയ്താൽ നിങ്ങൾ മോക്ഷത്തിലെത്തും. ഇതല്ലാതെ വേറെ മാർഗ്ഗമില്ല". വിവേകാനന്ദസ്വാമികളുടെ ഈ വചനങ്ങളെ അനുസരിക്കുന്നത് എങ്ങനെയാണ്? അനുസരിക്കണമെങ്കിൽ മനസ്സിന് ബോദ്ധ്യം വരേണം. ചെയ്യാൻ കഴിയുന്ന കർമ്മവുമായിരിക്കേണം. ബോദ്ധ്യം വരാത്തതും ചെയ്വാൻ കഴിയാത്തതുമാണ് ഈ ഉപദേശം. വസ്ത്രങ്ങളിലും ആഭരണങ്ങളിലും അനുഭവിക്കുന്ന സാധനങ്ങളിലും എല്ലാ വ്യാപാരങ്ങളിലും സംഭാഷണങ്ങളിലും ആകൃതിയിലും എല്ലാറ്റിലും ഈശ്വരനെ എങ്ങനെയാണ് ഭാവിക്കാൻ കഴിയുക? ഈശ്വരനെ എങ്ങനെയാണ് കണ്ടുകൊണ്ട് കർമ്മംചെയ്യുക? നാം കണ്ടിട്ടുള്ള ഒരു മനുഷ്യനെ കൂടി എല്ലാറ്റിലും കണ്ടും കൊണ്ട് നമുക്ക് കർമ്മം ചെയ്യുവാൻ സാധിക്കയില്ല. അങ്ങനെയിരിക്കെ കാണാത്ത ഈശ്വരനെ എല്ലാറ്റിലും കണ്ടുംകൊണ്ട് കർമ്മം ചെയ്യുന്നതെങ്ങനെ? വസ്ത്രങ്ങളിലും ആഭരണാദി മറ്റു സാധനങ്ങളിലും ഈശ്വരനുണ്ടെന്ന് ഭാവിച്ചാൽ അവയെ ഉടുപ്പായിട്ടും മറ്റുപ്രകാരത്തിലും ഉപയോഗിക്കുന്നത് മഹാ നീചകർമ്മമാണ്. വസ്ത്രാദികളെ പൂജ്യസ്ഥാനത്തുവെച്ച് പൂജിക്കുകയാണ് വേണ്ടത്. കല്ല് മുതലായ തുച്ഛപ്രതിമകളിൽ ഈശ്വരഭാവന ചെയ്കയാൽ ഹിന്ദുക്കൾ അവയെ ജലഗന്ധപുഷ്പധൂപനൈവേദ്യങ്ങൾ കൊണ്ട് പൂജിക്കുന്നു, നമസ്കരിക്കുന്നു, സ്തുതിക്കുന്നു. ഈശ്വരഭാവന ചെയ്യപ്പെട്ട കല്ല് മുതലായ പ്രതിമകളെ കാൽകൊണ്ട് ചവിട്ടുന്നില്ല. അപ്രകാരം വസ്ത്രാദികളിലും ഈശ്വരഭാവനചെയ്താൽ അവയെ പൂജിക്കാതെ അവകൊണ്ട് ആസനോപസ്ഥാദികളായ അംഗങ്ങളെ ആച്ഛാദിക്കുന്നത് എത്ര

വലിയതായ നിന്ദ്യകർമ്മം! അതിരിക്കട്ടെ, ഈശ്വരനെ എല്ലാറ്റിലും ഭാവിച്ചുകൊണ്ടും കണ്ടുകൊണ്ടും കർമ്മം ചെയ്‌വാൻ കഴിയുന്നകൂട്ടരാകുന്നു എന്ന് നടിച്ച് ജനങ്ങളെ സംഭ്രമിപ്പിക്കുന്ന ഗുരുജനങ്ങൾക്കൊ ഭക്തജനമാർക്കോ വേദാന്തി ശിരോമണികൾക്കൊ വിവേകാനന്ദസ്വാമികൾക്കോ ലോകം മുഴുവനും ദുഃഖമയമായി തോന്നുന്നതിന് പകരം സ്വർഗ്ഗമായി പ്രകാശിച്ചിട്ടുണ്ടെന്ന് നമുക്ക്‌വിശ്വസിപ്പാൻ ലേശംപോലും അവകാശം കാണുന്നില്ലല്ലോ? ലോകം മുഴുവനും സ്വർഗ്ഗമായി അവർക്ക് പ്രകാശിച്ചിട്ടുണ്ടെങ്കിൽ ലോകത്തെ നന്നാക്കുവാൻ വേണ്ടി പ്രസംഗിച്ച് നടക്കണമോ? ഒരു പദാർത്ഥത്തെ സ്വർണ്ണമായി കണ്ട് സന്തോഷിക്കുന്നവൻ അതിനെ സ്വർണ്ണമാക്കാൻ കഷ്ടപ്പെടേണമോ? സ്വദേശി വിദേശി എന്ന് സവികാരം അഭിമാനിക്കുമോ? മത്സരിക്കുമോ? ഗീതാകർത്താവ് അർജ്ജുനനെ കണ്ട് ഭാരതയുദ്ധത്തിൽ അനേകം യോഗ്യൻമാരേയും അയോഗ്യൻമാരേയും അനാഥപ്രാണികളേയും കൊല്ലിപ്പാനവകാശമുണ്ടോ? മഹാജ്ഞാനിയായ ഭഗവൽഗീതാകർത്താവിനും ലോകം മുഴുവൻ സ്വർഗ്ഗമായി പ്രകാശിച്ചിട്ടണ്ടെങ്കിൽ യുദ്ധം ചെയ്യിച്ച് ഹിംസിപ്പിക്കുമോ? വിവേകാനന്ദസ്വാമികൾ പറയും പ്രകാരം ഈശ്വര ഭാവന ചെയ്ത് സർവ്വ കർമ്മങ്ങളേയും ഈശ്വരാർപ്പണമായി ചെയ്ത അർജ്ജുനന് ഈശ്വരനെ എല്ലായിടത്തും കാൺമാനോ ലോകം മുഴുവനും ദുഃഖമയമായി തോന്നുന്നതിന് പകരം സ്വർഗ്ഗമായി പ്രകാശിപ്പിക്കുവാനോ സംഗതി വന്നിട്ടുണ്ടെങ്കിൽ ഗുരുജനങ്ങളെക്കൂടെ അർജ്ജുനൻ യുദ്ധത്തിൽ വധിക്കുമോ? കലിയുഗം വരുന്നു, ഇനി ഭൂതലവാസം നന്നല്ല. എന്ന് കരുതി ഉത്തരദിക്കിലേക്കോടിപ്പോയി അർജ്ജുനാദികൾകൾക്ക് പെരുവഴിയിൽ വീണ് ചാവാൻ സംഗതി വരുമോ? എല്ലാറ്റിലും ഈശ്വരഭാവനയോടുകൂടി അശ്വത്ഥം, തുളസി, വില്വം മുതലായ രക്ഷാധികളേയും ശിലാപ്രതിമാധികളേയും പൂജിച്ച് നമസ്ക്കരിച്ച് പ്രദക്ഷിണം ചെയ്യുന്ന കർമ്മികൾക്കൊ കാശി മുതലായ ക്ഷേത്രങ്ങളിലും തീർത്ഥങ്ങളിലും എല്ലാറ്റിലും ഈശ്വരഭാവന ചെയ്ത് സഞ്ചരിക്കുന്ന സന്യാസികൾക്കൊ പരമഭക്തൻമാർക്കോ വിവേകാനന്ദസ്വാമികൾ പറയും പ്രകാരം ഒരു വസ്തുവിലും ഈശ്വരനെ കാൺമാൻ കഴിഞ്ഞിട്ടില്ല. ലോകം മുഴുവനും അവർക്ക് സ്വർഗ്ഗമയമായി പ്രകാശിച്ചിട്ടുമില്ല. അവർ ദുഃഖികളായി അലയുന്നു. അവരിൽ ചിലർ ദുഃഖ നിവൃത്തിക്ക് വേണ്ടി

എന്നെവന്നാശ്രയിക്കുകയും കാശ്യാദി പുണ്യസ്ഥലം നിമിത്തം അവരെ പിടിപെട്ട പകർച്ചവ്യാധിയെ അതായത് അജ്ഞാനപ്ലാഗ് രോഗത്തെ നാം ആനന്ദോപദേശാമൃതത്താൽ ശമിപ്പിച്ച് ആശ്വസിപ്പിച്ചിരിക്കുന്നു. ആയത് ആനന്ദസോപാനാദി കൃതികളും ആനന്ദമതത്തിൻെറ അവതാരവും വെളിപ്പെടുത്തുന്നുമുണ്ട്.

ഈ ലോകത്തിൽ കർമ്മനിരതനായി ഈശ്വര ഭാവനയോടുകൂടിയും ഈശ്വരനെ കണ്ടുംകൊണ്ട് കർമ്മം ചെയ്താൽ നിങ്ങൾ മോക്ഷത്തിലെത്തും. ഇതല്ലാതെ വേറെ മാർഗ്ഗമില്ല. എന്ന് വിവേകാനന്ദസ്വാമികൾ സിദ്ധാന്ദിച്ചതും അതുപോലെ പലവേദാന്തികൾ സിദ്ധാന്തിക്കുന്നതും മഹാപണ്ഡിതൻമാർകൂടി വേദാന്തസാരത്തെ അറിയാതെ കപടപ്രമാണങ്ങളിൽ ഭ്രമിച്ച് കിടക്കുന്നു എന്നതിന് ഊക്കൻ ദൃഷ്ടാന്തമായിരിക്കുന്നു. ഈ സ്ഥിതിക്ക് മറ്റുള്ളവരുടെ കഥ പറയേണ്ടതുണ്ടോ? യഥാർത്ഥത്തിലുള്ള വസ്തുവിനെ വിവേകാനന്ദസ്വാമികൾ പറയും പ്രകാരം ഭാവനചെയ്ത് നിർമ്മിക്കേണമോ? ഈശ്വരൻ അങ്ങനെ നിർമ്മിക്കപ്പെടേണ്ട വസ്തുവാണോ? വായു എല്ലാറ്റിലും ഉണ്ടെന്ന് ഭാവനചെയ്തിട്ടാണൊ നാം നിശ്വാസോച്ഛ്വാസങ്ങൾ കൊണ്ട് ഉപജീവിക്കുന്നത്? ജലം സർവ്വത്രയുണ്ടെന്ന് ഭാവനചെയ്തിട്ടാണെ നാം സ്നാനപാനാദികൾ കൊണ്ട് തൃപ്തൻമാരാകുന്നത്. ഭാവന ചെയ്തതുകൊണ്ട് ജലസ്നാനപാനങ്ങൾകൊണ്ടുള്ള തൃപ്തി സംഭവിക്കുമോ? അന്നത്തെ ധ്യാനിച്ചതുകൊണ്ട് വിശപ്പടങ്ങുമോ? വേദാന്തത്തിൻെറ വൈഷമ്യത്തെ മോക്ഷപ്രദീപത്തിൽ അൽപം വിസ്തരിച്ചിട്ടുണ്ട്. എല്ലാറ്റിലും ഈശ്വരഭാവനചെയ്ത് ഈശ്വരനെ കണ്ടുകൊണ്ട് കർമ്മം ചെയ്യുന്നു എന്ന് നടിക്കുന്ന ഹിന്ദുമതപണ്ഡിതൻമാർക്കും വിവേകാനന്ദസ്വാമികൾക്കും ലോകം മുഴുവനും സ്വർഗ്ഗമായി പ്രകാശിച്ചിട്ടില്ല എന്നും ആനന്ദതത്വത്തെ അറിയാതെ ആനന്ദമില്ലാതെ പരിഭ്രമിക്കുന്നവരാകുന്നു എന്നും ഇതേവരെ കാണിച്ച സംഗതികൾകൊണ്ടുതന്നെ സിദ്ധമായി. അക്കഥയിരിക്കട്ടെ. ജാതിഭേദത്താലും ശൈവ വൈഷ്ണവാദിമതഭേദത്താലും തമ്മിൽതല്ലി ദുഃഖത്തിൽ പതിക്കാതെ ഇരിപ്പാനെങ്കിലും അല്ലെങ്കിൽ, സമദൃഷ്ടികളായ യുക്തൻമാരെ തെറിപറഞ്ഞ് ബഹിഷ്കരിക്കാതെ ഇരിപ്പാനെങ്കിലും വേദാന്തയോഗശാസ്ത്രങ്ങൾ ഹിന്ദുമതപണ്ഡിതൻമാർക്ക് ഉപകരിക്കാതെ വരുവാൻ കാരണമെന്ത്? കപടപ്രമാണ

മിശ്രങ്ങളായ വേദാന്തയോഗശാസ്ത്രങ്ങളുടെ ഹൃദയത്തെ അറിവാൻ കഴിയാതെ എല്ലാം ശരിയെന്ന് വിശ്വസിച്ച ഒറ്റ കാരണം തന്നെ. സാംഖ്യവും യോഗവും കർമ്മകാണ്ഡവും കൂടി കലർന്നമതമാണ് വേദാന്തം. സാംഖ്യത്തിൽ പുരുഷൻ പ്രകൃതി എന്ന് പറയുന്ന രണ്ട് വസ്തുക്കളെ വേദാന്തി ബ്രഹ്മം, മായ (ആത്മാവ്, അനാത്മാവ്) എന്ന് പറയുന്നു. പ്രകൃതിയിൽ നിന്നും പുരുഷൻ ഭിന്നനാണെന്ന് സാംഖ്യൻ പറയുന്നു. അനാത്മാവിൽനിന്ന് ആത്മാവ് ഭിന്നനെന്ന് വേദാന്തിപറയുന്നു. ഇങ്ങനെ സാംഖ്യമതത്തിലെ രണ്ട് പഥാർത്ഥങ്ങളെയെടുത്ത് അൽപം ചില ഭേദഗതി വരുത്തിയതാണ് വേദാന്തമതം. ഈ രണ്ട് കൂട്ടരുടേയും മുക്തിക്ക് അൽപം വ്യത്യാസമുണ്ട്. പ്രകൃതിയിൽനിന്ന് പുരുഷൻ ഭിന്നനാണെന്നറിഞ്ഞ് പ്രകൃതികാര്യത്തിൽ - സംസാരത്തിൽ - ചേരാതെയിരിക്കുന്നതാണ് പുരുഷന്ന് മുക്തിയെന്ന് സാംഖ്യൻ പറയുന്നു. അനാത്മാവിൽനിന്ന് ഭിന്നനാണ് ആത്മാവ്. ആ ആത്മാവ് അസംഗനാണ്, നിത്യമുക്തനാണ്. അനാത്മാവായ മനസ്സ് മുതലായ ഉപാധിചെയ്യുന്നത് ഒന്നും ആത്മാവിന്ന് ബാധകമല്ലെന്ന് അറിയുന്നതാണ് ആതാമാവിന്ന് മുക്തി എന്ന് വേദാന്തിപറയുന്നു. വേദാന്തത്തിലുള്ള കർമ്മകാണ്ഡാംശം ഏതാകുന്നുവെങ്കിൽ "ഈശ്വരാനുഗ്രഹദേവപും സാമദ്വൈതവാസനാ" ഈശ്വരാനുഗ്രഹംകൊണ്ട് മാത്രമെ പുരുഷൻമാർക്ക് വേദാന്തശാത്രത്തിൽ വാസന വരികയുള്ളൂ. എന്ന് അവധൂതഗീത. ഇങ്ങനെ ഈശ്വരാരാധനാകർമ്മങ്ങളിൽ ചാടിക്കുന്ന വേദാന്തഭാഗമാണ് കർമ്മകാണ്ഡം. വേദാന്തത്തിലുള്ള യോഗാംശം ഏതാകുന്നുവെങ്കിൽ, "സുഷുപ്താവിവജഡലെല വണവത് ബ്രഹ്മണിവിലിനാന്തഃകരണസ്യെ" ഇത്യാദിപ്രമാണംകൊണ്ട് സുഷുപ്തുയിലെന്ന പോലെയും വെള്ളത്തിൽ ഉപ്പെന്നപോലെയും ആത്മാവിൽ മനസ്സ് ലയിക്കണമെന്ന് വിധിച്ച വേദാന്തഭാഗമാണ്. ഈ സാരാംശത്തെ - യോഗഭാഗത്തെ - വിട്ട് മനസ്സ് ആത്മാവ് എന്തോ ചെയ്തുകൊള്ളട്ടെ, ആത്മാവിന് ബാധകമല്ല എന്ന വേദാന്തഭാഗത്തെ പിടിച്ചുകൊണ്ട് എന്തെല്ലാമോ ചെയ്യുന്നു. അദ്വൈതവാസനയുണ്ടാവണമെങ്കിൽ ഈശ്വരാരാധനാ കർമ്മങ്ങളെ ചെയ്യണമെന്ന വേദാന്തഭാഗത്തെ പിടിച്ചുകൊണ്ട് ചിലർ കർമ്മകിങ്കരൻമാരായി ദുഃഖിക്കുന്നു. ഈ വിദ്വാൻമാർ ഈശ്വരഭാവന സർവ്വത്ര ചെയ്യേണമെന്ന് പറയുന്നതും അസംബന്ധമാകുന്നു. എല്ലാറ്റിലും ഈശ്വരൻ ഉണ്ടെങ്കിൽ

"ആഭരണങ്ങളിലും വസ്ത്രങ്ങളിലും സകലത്തിലും ഉണ്ടെന്ന് ഭാവിപ്പാൻ പറയുന്നത് എന്തിന്?" ഉള്ള വസ്തുവിനെ ഉണ്ടെന്ന് സങ്കല്പിക്കണമോ? ആദിത്യചന്ദ്രനക്ഷത്രാദി സകലവസ്തുകൾ ഉണ്ടെന്ന് സങ്കൽപ്പിച്ചിട്ടാണോ കാണപ്പെടുന്നത്? അല്ല. ദൃഷ്ടിയെ മേൽപോട്ടും മറ്റും വെച്ചാൽ കാണാം. അപ്രകാരം മനസ്സിനെ ഒരിടത്തിൽ നിറുത്തിയാൽ ഈശ്വരനേയും കാണാമല്ലോ. ഈശ്വരൻ സർവ്വത്രയുണ്ടല്ലോ. "സർവ്വവ്യാപീസഭഗവാൻ" ഈശ്വരൻ സർവ്വവ്യാപിയാണെന്നാണ് ഇവരുടെ ശ്രുതി. പിന്നെന്തിന് ഭാവിച്ച് ബുദ്ധിമുട്ടുന്നു. ഈശ്വരനെ ഭാവിക്കണമെന്ന് പറവാനും അവകാശമില്ല. "സംഹർത്താവാണ് ഈശ്വരൻ" എന്ന് പറയുന്നതുകൊണ്ട് കാട്ടുമൃഗങ്ങളും രാക്ഷസാദികളും കൂടി ചെയ്യാത്ത നിന്ദ്യ ഹിംസയെ - ഭക്തസന്താനസംഹാരത്തെ - ചെയ്യുന്ന ദുഷ്ടനാണ് ഈശ്വരൻ എന്ന് പ്രമാണപൂർവ്വം പ്രഥമാദ്ധ്യായത്തിൽ തെളിയിച്ചിട്ടുണ്ട്. അങ്ങനെ തെളിയിച്ചിട്ടുള്ളത് ആദ്യൻമാരുടേയും വിവേകാനന്ദസ്വാമികളുടേയും ആധുനികൻമാരുടേയും വചനങ്ങളെക്കൊണ്ടുമാകുന്നു. ആ സ്ഥിതിക്ക് ഈശ്വരാരാധനത്തെ കല്പിക്കുന്നതിന് അവകാശമേ ഇല്ല. ഇതേവരെ പറഞ്ഞ സംഗതികൾകൊണ്ട് മഹാ പണ്ഡിതൻമാർ കൂടി വേദാന്ത സാരത്തെ അറിയാതെ കപടപ്രമാണങ്ങളിൽ ഭ്രമിച്ച് കിടക്കുന്നവരാകുന്നു എന്നും ആർക്കും അറിവാനും അനുഷ്ഠിപ്പാനും കഴിയാത്ത വിധത്തിലാണ് ഇവരുടെ ഉപദേശരീതി എന്നും വിവേകാനന്ദസ്വാമി പ്രഭൃതികൾക്കും ലോകം മുഴുവൻ സ്വർഗ്ഗമായി പ്രകാശിച്ചിട്ടില്ലെന്നും സിദ്ധമായി.

യോഗി, സിദ്ധൻ, ആനന്ദൻ എന്നും മറ്റും വേഷംകെട്ടി നടക്കുന്നവരുടെ കഥയും ഇങ്ങനെതന്നെ. അതിന് കാരണമായ യോഗവൈഷമ്യത്തേയും അല്പം പറയാം. യോഗം കാരണം തെറ്റിയാൽ മരണം എന്ന് പറഞ്ഞ പ്രകാരം വേദാന്തത്തേക്കാൾ മഹാ വൈഷമ്യത്തിലാണ് കിടക്കുന്നത്. യോഗത്തിൻെറ ആന്തരമായ രാജയോഗത്തെ അറിയാതെ ചിലർ ഭയപ്പെടുന്നു. ആ കാരണത്തെ പറയാം.

1. **യഥാസിംഹോഗജോവ്യാഘ്രോഭാവേദ്വശ്യഃശനൈശ്ശനൈഃ തഥൈവസേവിതോവായുരന്യഥാഹന്തിസാധകം.**

2. **മിതാഹാരംവിനായസ്തുയോഗാരംഭന്തുകാരയേത് നാനാരോഗോഭവേത്തസ്യകിഞ്ചിദ്യോഗോനസിദ്ധ്യതി.**

3. ഛേദനചാലനദോഹൈഃകലാംക്രമേണവർദ്ധയേത്താവത്
സായാവത്ഭൂമദ്ധ്യംസ്പൃശതിതദാഖേചരീസിദ്ധിഃ

(യോഗപ്രദീപികാ)

അർത്ഥം - 1. സിംഹത്തേയും ആനയേയും വ്യാഘ്രത്തേയും ഇഷ്ടഭക്ഷണങ്ങളെ കൊടുത്ത് അവയുടെ ഹിതംനോക്കി മെല്ലെമെല്ലെ വശീകരിക്കണം. അല്ലെങ്കിൽ അവ വശീകർത്താവിൻെറ തല കടിച്ചുടച്ചും കുത്തി കൊമ്പിൽകോർത്തും കോല്ലും. അപ്രകാരം ആഹാരമോ അഭ്യാസമോ തെറ്റിയാൽ പ്രാണവായുവും യോഗാഭ്യാസിയെ കൊല്ലും. 2. മിതാഹാരം വിട്ട് യോഗാഭ്യാസത്തെ ചെയ്താൽ നാനാ രോഗമുണ്ടാകും, യോഗം അല്പവും സിദ്ധിക്കയുമില്ല. 3. നാവിൻെറ അടിനാഡിയെ അറുത്ത് നാവിനെ പിടിച്ച് ഇടത്തോട്ടും വലത്തോട്ടും ചലിപ്പിച്ച് പശുവിൻെറ മുല കറക്കുന്നതുപോലെ നാവിനെ പിടിച്ചു വലിച്ച് ദോഹനം ചെയ്ത് നാവിനെകൊണ്ട് പുരികമദ്ധ്യം തൊടുന്നതുവരെ നീളം വരുത്തണം. അപ്പോൾ ഖേചരി എന്ന മുദ്ര സിദ്ധിക്കും. ഇങ്ങനെ യോഗത്തിൽ ഓരോവിധം കഠിന ഭയങ്കരാഭ്യാസങ്ങളെ പറയുന്നത് കേട്ട് അല്പം പിഴച്ചുപോയാൽ അനേക രോഗം പിടിപെടുമല്ലോ, ശ്വാസംമുട്ടി ചാകേണ്ടിവരുമല്ലോ എന്ന് വിചാരിച്ച് സിംഹവ്യാഘ്രാദികളിൽനിന്ന് ഭയപ്പെടുന്നത് പോലെ മഹാ പണ്ഡിതൻമാരും പേടിച്ച് ഓടുന്നു. യോഗത്തിൽ പിന്നൊരു വേഷമ്യമെന്തെന്നാൽ, ദേഹത്തിൽ മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം, അനാഹതം, വിശുദ്ധി, ആജ്ഞാ, എന്ന് ആറാധാരങ്ങൾ യോഗത്തിൽ കല്പിച്ചിരിക്കുന്നു. അവയിൽ ക്രമേണ ഗണപതി, ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ, മഹേശ്വരൻ, സദാശിവൻ എന്ന ദേവൻമാരും അവരുടെ ശക്തികളായ വല്ലഭാ, സരസ്വതി, ലക്ഷ്മീ, രുദ്രാണി, മഹേശ്വരി, സദാശിവാ എന്ന ദേവിമാരും വസിക്കുന്നുണ്ടെന്ന് കല്പിച്ചിരിക്കുന്നു. ആ ദേവീദേവൻമാരെയും പൃഥിവ്യാദിപഞ്ചഭൂതങ്ങളേയും മൂലാധാരം മുതൽ ഒരോ ആധാരങ്ങളിൽ ക്രമേണ ധ്യാനിച്ച് ശിരസ്സിലുള്ള സഹസ്രാരപത്മത്തിൽ മനസ്സിനേയും വായുവിനേയും നിർത്തിധ്യാനിക്കണം എന്ന് യോഗശാസ്ത്രത്തിൽ വിധിച്ചിരിക്കുന്നു. ഓരോ ആധാരങ്ങളിലെ ദളങ്ങളും അക്ഷരങ്ങളും വർണ്ണങ്ങളും മൂർത്തീരൂപഭേദങ്ങളും പലവിധത്തിൽ വർണ്ണിച്ചിരിക്കുന്നു. ഇതെല്ലാം മനസ്സുകൊണ്ട് സങ്കല്പിച്ചുണ്ടാക്കി ധ്യാനിക്കണമെന്നാണ് യോഗശാസ്ത്രത്തിൽ

കല്പിച്ചിട്ടുള്ളത്. ഈ ധ്യാനം എത്ര കഷ്ടം! നാം കാണാത്ത ബ്രഹ്മം, വിഷ്ണു മുതലായവരുടെ രൂപത്തെ നാം എങ്ങനെയാണ് മനസുകൊണ്ട് സങ്കല്പിച്ച് ധ്യാനിക്കുക? ചിത്രത്തിൽ കണ്ടതുപോലെയൊ ഗുരു ഉപദേശിച്ചതുപോലെയൊ ഒരു ദേവൻെറ പാദത്തെ മനസ്സിൽ ജംഘയെ സങ്കല്പിക്കുമ്പോഴേക്ക് പാദംവിട്ടുപോകും. ഇങ്ങനെ തന്നെ അംഗങ്ങൾ തോറും ഒന്നുറപ്പിക്കുമ്പോഴേക്ക് മറ്റൊരംഗം വിട്ടുപോയി മനസ്സിന്ന് ഒരു പിടുത്തം കിട്ടാതെ ധ്യാനംകൊണ്ട് കഷ്ടപ്പെട്ട് കാലം കഴിക്കുമ്പോൾ ഈ ധ്യാനസമ്പ്രദായത്തെ തീരെ നിഷേധിച്ചുകൊണ്ട് "മൂലമുതൽ ആറ് തലം കീഴെതള്ളി മുതിർന്നു നിൻെറ മേലാറുമടുത്തുനോക്കി" എന്ന് ചട്ടമുനി. മൂലാധാരം മുതലായ ആറാധാരങ്ങളെ തള്ളി മേല്പോട്ടുള്ള ആറാധാരങ്ങളെയാണ് നോക്കേണ്ടത് എന്ന പ്രമാണവും യോഗശാസ്ത്രത്തിൽ തന്നെ കാണാം. അതിനെ അടിസ്ഥാനമാക്കി ചിലർ പ്രബലമായി വാദിക്കുകയും ചെയ്യും. അപ്പോൾ മുൻപറഞ്ഞ ഷഡാധാരങ്ങളിൽ ധ്യാനിക്കുന്ന സാധകൻെറ സംശയവും സംഭ്രമവും വ്യസനവും ആരോട് പറയും? ഗുരുവിനോട് പറയുമ്പോൾ ദുസ്സാമർത്ഥ്യമുള്ള ഗുരുവാണെങ്കിൽ ശിഷ്യനെ ഉരുട്ടിപ്പിരട്ടി കഴിച്ച്കൂട്ടും ആ പിരട്ടിൽപെടാത്ത ശിഷ്യൻ മറ്റൊരു ഗുരുവിനെ ആശ്രയിച്ച് മേലുള്ള ആറാധാരങ്ങളേയും അതാതിൽ ധ്യാനിക്കേണ്ട ക്രമങ്ങളേയും മനസ്സിലാക്കി ധ്യാനിച്ച് തുടങ്ങും. അങ്ങനെ കഷ്ടപ്പെട്ട് വരുമ്പോൾ ആ ധ്യാനസമ്പ്രദായത്തെയും ഖണ്ഡിക്കുന്ന യോഗശാസ്ത്രംകാണാം. അതാവിത്.

**"അംഗുഷ്ഠഗുൽഫജാനൂരു സീവിനീലംഗനാഭയഃ**
**ഹൃൽഗ്രീവാകണ്ഠദേശശ്ചലംബികാനാസികാതഥാ**
**ഭ്രൂമദ്ധ്യഞ്ചലലാടഞ്ച മൂർദ്ധാചബ്രഹ്മരന്ധ്രകം**
**ഏതേഹിഷോഡശാധാരാഃ കഥിതായോഗിപുംഗവൈ"**

എന്ന പ്രമാണത്താൽ യോഗിശ്രേഷ്ഠൻമാരാൽ 16 ആധാരങ്ങൾ പറയപ്പെട്ടിരിക്കുന്നു. പാദാംഗുഷ്ഠം മുതൽക്കാണ് ധ്യാനം തുടങ്ങേണ്ടത് എന്ന് കാണാം. അതിനെ അനുസരിച്ച് ചിലർ ബലമായി വാദിക്കയും ചെയ്യും. അപ്പോൾ ഇതുവരെ ചെയ്ത യത്നം നിഷ്ഫലമായല്ലോ എന്ന വ്യസനവും സംഭ്രമവും സംശയവും പൂർവ്വോക്ത യോഗാഭ്യാസിക്ക് ഉണ്ടാകുന്നതിന് അളവില്ല. അതിന്നു പുറമേ, "മഹീംമൂലാധാരേകമപിമണിപൂരെ" ഇത്യാദി പ്രമാണത്തിൽ മൂലാധാരത്തിന് മേലേതു

മണിപൂരണമാണെന്ന് കാണാം. അപ്പോഴുണ്ടാകുന്ന സംഭ്രമവും മുമ്പേത്തേതിലും ഇരട്ടിച്ചു. എന്തുകൊണ്ടെന്നാൽ, മുമ്പ് പ്രമാണപ്രകാരവും ഗുരുമുഖേനയും ഉറപ്പിച്ചത് മൂലാധാരത്തിന്ന് മേലേതു സ്വാധിഷ്ഠാനമായിരുന്നു, അതിന്ന് വിരോധമാണ് ഈ പ്രമാണം. ഇതുകൊണ്ട് മൂർത്തികളുടേയും പഞ്ചഭൂതങ്ങളുടേയും സ്ഥാനങ്ങൾ കൂടി വ്യത്യാസപ്പെട്ടുപോയി. ഇത്രമാത്രമോ? "മൂലാധാരേതുയാനിത്യാകുണ്ഡലീ" എന്ന് യോഗശാസ്ത്രത്തിൽ കുണ്ഡലിനി ശക്തി മൂലാധാരത്തിലാണെന്ന് കാണാം. "നാഭൌ സദാതിഷ്ഠതി കുണ്ഡലീസ" കുണ്ഡാലീശക്തി നാഭിയിങ്കൽ - മണിപൂരത്തിങ്കൽ ആകുന്നു -എന്ന് കാണാം. "നേത്രരന്ധ്രാൽ വിനിർഗതാ വിഹരേ ദ്രാജമാർഗ്ഗേസ" കണ്ണിൽനിന്നാണ് കുണ്ഡലിനിയുടെ പുറപ്പാട് എന്ന് കാണാം. ഇങ്ങനെ കാണുമ്പോൾ കുണ്ഡലീശക്തിയുടെ സ്ഥാനം ഇന്നതാണെന്ന് നിർണ്ണയിപ്പാൻ നിർവ്വാഹമില്ലാതെ ശിഷ്യനും ഗുരുവും പരിഭ്രമിക്കുക എന്നല്ലാതെ ഗത്യന്തരമെന്ത്? ബുദ്ധിമാനായ ശിഷ്യൻ ഇങ്ങനെ പ്രമാണ യുക്തികളെ പിടിച്ച്കൊണ്ട് ഗുരുവിനോട് ചോദിക്കുമ്പോൾ "ഇതല്ലാതെ സംശയമൊക്കെ തീർന്നുവോ? നീ കുതർക്കിയാണ്, പാകം വന്നിട്ടില്ല" എന്നും മറ്റും പറഞ്ഞ് ഗുരു ഗൗരവത്തിൽ ഇരിക്കും. ചില ഗുരുക്കനാഥൻമാർ പരിഭ്രവിക്കും. ഭീരുവും മന്ദനുമായ ശിഷ്യൻ ഭയപ്പെട്ട് ഒതുങ്ങും. അല്ലാത്തവർ ലോകം മുഴുവനും സംശയനിവൃത്തിക്ക് അലയുകതന്നെ. ഇങ്ങനെ അലഞ്ഞും ഋഷിശ്രുതികല്പിതമെല്ലാം ശരി എന്ന് വിശ്വസിച്ചും കിടക്കുന്നു. അതുകൊണ്ടാണ് പുരാതനൻമാരും "ഭാരതിനിധിയും" "ഹംസയോഗചന്ദ്രികയും" വിവേകാനന്ദസ്വാമിയും മറ്റു നവീനൻമാരും ഒരു പിടുത്തമില്ലാതെ യോഗജ്ഞാനത്തെപ്പറ്റി എഴുതിയിച്ചുള്ളതും, താഴെ പറയും പ്രകാരം പറയുന്നതും പ്രവർത്തിക്കുന്നതും. "ധർമ്മം ജിജ്ഞാസമാനാനാം പ്രമാണം പരംശ്രുതിഃ" (ധർമ്മത്തെ അറിവാൻ ഇച്ഛിക്കുന്നവർക്ക് മുഖ്യപ്രമാണം വേദമാകുന്നു) "യമനിയമാദ്യഷ്ടാംഗയോഗൊ യോഗഃ" (അഷ്ടാംഗയോഗമാണ് യോഗം) എന്ന് സകല മഹർഷീശ്വരൻമാരും അഭിപ്രയപ്പെട്ടിരിക്കുന്നു. "കേവലം രാജയോഗായ ഹഠവിദ്യോപദിശ്യതെ" (രാജയോഗത്തിന് ഹഠയോഗം വേണം) എന്ന് സ്വാത്മാരാമയോഗിയും പറഞ്ഞിരിക്കുന്നു. അതുകൊണ്ട് ഇതെല്ലാം രാജയോഗ സിദ്ധിക്ക് അഭ്യസിക്കേണ്ടതാണ്. കേവലഭൂദ്ധ്യാനം കൊണ്ട് രാജയോഗം സിദ്ധിക്കയില്ല എന്ന് പറയുന്നു. അതേ വിധത്തിൽ ഗ്രന്ഥങ്ങളെ

എഴുതി പ്രസിദ്ധപ്പെടുത്തുന്നു. ഭൂധ്യാനം ഇന്നവിധമാണെന്ന് മനസ്സിലാകയോ ഭൂധ്യാനംകൊണ്ട് എള്ളോളമെങ്കിലും സഹജാനന്ദമനുഭവിക്കയോ ചെയ്തിട്ടുണ്ടെങ്കിൽ ഇവർ ഇങ്ങനെ എഴുതുകയില്ല, പറകയുമില്ല. കണ്ണുകൊണ്ട് സൂര്യനെ കാണ്മാൻ അഷ്ടാംഗയോഗാദികൾ വേണമെന്ന് പറയുന്നതുപോലെയാണ് മനോമാത്ര സാദ്ധ്യമായ രാജയോഗത്തിന്ന് അഷ്ടാംഗയോഗാദികൾ വേണമെന്ന് പറയുന്നത്. ഈ കൂട്ടരുടെ ശ്രുതിഘോഷവേഷഭാഷാജാലങ്ങളിൽ പെട്ട് ജനങ്ങൾ വലയുന്നു. നമ്മുടെ കൃതികൾ വായിച്ച് വമ്പൻമാരും ഡിംഭൻമാരും മാത്രം ഈ അയുക്തൻമാരുടെ ജാലത്തിൽ ഭ്രമിക്കുന്നില്ല. ഇവരെ വിലവെക്കുന്നില്ല. ഇവരുടെ അറിവില്ലായ്മയെ വെളിപ്പെടുത്തുന്നു. രാജയോഗ രാജ സദനാരൂഢൻമാരായി ആനന്ദിക്കുന്നു എന്നത് ഇതിൽ വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്. ഇന്നും ഇന്ത്യയെ അമ്പലപ്പറമ്പാക്കുന്ന ഈ കൂട്ടർ യോദജ്ഞാനശാസ്ത്രങ്ങളിൽ കലർന്നുകിടക്കുന്ന കപടപ്രമാണങ്ങളെല്ലാം ശരി എന്ന് വിശ്വസിച്ച് കിടക്കുന്നവരാകുന്നു. ആന്തരമായ ആനന്ദയോഗത്തെ - രാജയോഗത്തെ - അറിയാത്തവരാകുന്നു എന്നതിന് അവരുടെ പ്രവൃത്തിതന്നെ ദൃഷ്ടാന്തം. നാം ഒരു വഴിയെ ആനന്ദയോഗജ്ഞാനത്തെ പരത്തുന്നു, ഇവർ മറ്റൊരു വഴിയെ അജ്ഞാനദുഃഖയോഗത്തെ പരത്തുന്നു. വിവേകാനന്ദൻ, രാമകൃഷ്ണപരമഹംസമിഷ്യൻ, അര്യസമാജം, ബ്രഹ്മസമാജം, തിയോസിഫി സംഘം, ക്രിസ്തുമതം, ബുദ്ധമതം, ആനന്ദൻ, സിദ്ധൻ, സ്വാമി എന്നും മറ്റും പറയുന്നവരുടെ കൃതികൊണ്ട് കേരളത്തിൽ ഇതേവരെ ഒരാൾക്കും രാജയോഗാനന്ദം അനുഭവിപ്പാനോ, ഒറ്റ യോഗശാലയെ ഏർപ്പെടുത്തുവാനോ സംഗതി വന്നിട്ടില്ല. യോഗാനന്ദാനുഭവങ്ങളേയും ഇവരോ ഇവരുടെ ശിഷ്യൻമാരോ വർണ്ണിച്ച് കേൾക്കപ്പെടുന്നതുമില്ല. അനുഭവസ്ഥൻമാർ വർണ്ണിക്കുമ്പോൾ ചെകിടടപ്പുദീനം കൊണ്ടാണ് നാദം കേൾക്കുന്നത്, കണ്ണിൽ ദീനംകൊണ്ടാണ് ചന്ദ്രാദി ജ്യോതിസ്സുകളേയും സിദ്ധാദികളേയും കാണുന്നത് "കണ്ണിനെ ഭൂമദ്ധ്യത്തിൽ വെച്ചാൽ രാജയോഗമെന്നും തലമണ്ട പുകഞ്ഞുകാണുന്ന സ്വപ്നമെല്ലാം അനുഭൂതിയെന്നും ഭ്രമിക്കുന്നു" എന്നിങ്ങനെ ഭ്രാന്തവചനങ്ങളെ ചിലർ പറയുന്നു, പ്രസിദ്ധപ്പെടുത്തുന്നു. തല പുകഞ്ഞിട്ടുതന്നെയാണ് ഈ അയുക്തൻമാർ രാജയോഗത്തിന് ഹഠയോഗാദികൾ വേണമെന്ന് പറയുന്നത്. തല പുകഞ്ഞിട്ടുതന്നെയാണ് മത്സ്യേന്ദ്രൻ, ശാമ്പരൻ,

ആനന്ദഭൈരവൻ മുതലായ സിദ്ധൻമാർ ഹഠയോഗപ്രഭാവത്താൽ കാലദണ്ഡത്തെ ഖണ്ഡിച്ചിട്ട് ത്രിലോകങ്ങളിലും യാതൊരു പ്രതിബന്ധവുംകൂടാതെ സഞ്ചരിക്കുന്നു എന്ന് എഴുതി പ്രസിദ്ധപ്പെടുത്തുന്നത്. തലപുകഞ്ഞിട്ടുതന്നെയാണ് ഹഠയോഗത്തിന് ആഹാരശുദ്ധി വരുവാൻ ആഹാരം കഴിക്കുന്നതിനിരുന്നുകഴിഞ്ഞാൽ അല്പം ശുദ്ധജലം വലതുകയ്യിലെടുത്ത് "ഓംഭൂർഭുവസ്വഃ" ഇത്യാദി ഗായത്രി ജപിച്ച് മുമ്പിലിരിക്കുന്ന ഭക്ഷണപദാർത്ഥത്തിൽ പ്രോക്ഷിക്കണമെന്നും മറ്റും അജ്ഞാനകർമ്മജപാധികളെ വിസ്തരിച്ച് മാസികാദികളിൽ പ്രസിദ്ധപ്പെടുന്നത്. ഗായത്ര്യാദിജപംകൊണ്ട് ആഹാരപദാർത്ഥത്തിന് ശുദ്ധിവരുമോ? ഗായത്ര്യാദിജപ ജലപ്രക്ഷണംകൊണ്ട് കാഞ്ഞിരക്കായ മധുരിക്കുമോ? ആഹാരപദാർത്ഥത്തിൽ മനുഷ്യദൃഷ്ടിക്ക് അഗോചരമായ ദോഷത്തെ പരിഹരിപ്പാൻ വേണ്ടിയാണ് മേൽപ്രകാരം ചെയ്വാൻ പറഞ്ഞിട്ടുള്ളത്. അന്നത്തിൽ വിഷം പെട്ടിട്ടുണ്ടെങ്കിൽ മേൽപറഞ്ഞ പ്രകാരം ഗായത്ര്യാദി മന്ത്രങ്ങളെ ജപിച്ച് ജലം പ്രോക്ഷിച്ചതുകൊണ്ട് വിഷദോഷം ശമിക്കുമോ? ഇത് എന്തൊരജ്ഞാനം? സ്വാമി, ആനന്ദൻ, യോഗി എന്നും മറ്റും വലിയ പേര് വെച്ച് ഈ വക അജ്ഞാനങ്ങളെ പരത്തുന്നത് തലമണ്ട പുകഞ്ഞിട്ടുതന്നെ. ബ്രാഹ്മണരുടെ ഗായത്ര്യാദി മന്ത്ര തന്ത്ര ക്രിയകളിൽ ഭ്രമിക്കുന്ന ഇവരാണോ സ്വാമി, ആനന്ദൻ, ഹഠയോഗി, രാജയോഗി എന്നും മറ്റും പേർ ധരിക്കേണ്ടത്. തലമണ്ട പുകഞ്ഞിട്ടുതന്നെയാണ് ചില വേദാന്തികൾ രാജയോഗ സിദ്ധിക്ക് വേദാന്തവാക്യവിചാരം കൂടി ചെയ്യണമെന്ന് പറയുന്നതും രാജയോഗികളാൽ വർണ്ണിക്കപ്പെടുന്ന ജ്യോതിസ്സ്, നാദം മുതലായ ചിഹ്നങ്ങൾ ബ്രഹ്മജ്യോതിസ്സിൽ പെട്ടതല്ലെന്ന് പറയുന്നതും. തലമണ്ട പുകഞ്ഞിട്ടല്ലെങ്കിൽ വേദാന്തികളുടെ പ്രമാണത്തിന് വിരോധമായി വേദാന്തികൾ പറയുമോ? അവരുടെ ആത്മബോധം എന്ന വേദാന്തപ്രമാണമാണിത് -

"ദൃശ്യതെശ്രൂയതെയദ്യൻ ബ്രഹ്മണോനൃന്നതൽഭവേൽ".

(കാണപ്പെടുന്നതും കേൾക്കപ്പെടുന്നതും എല്ലാം ബ്രഹ്മം തന്നെ)

എന്ന് സിദ്ധാന്തിച്ചിരിക്കുമ്പോൾ ആ സിദ്ധാന്തത്തിന് വിരോധമായി രാജയോഗികളാൽ ദർശിക്കപ്പെടുന്നതും കേൾക്കപ്പെടുന്നതുമായ അതിമധുരജ്യോതിർനാദാദികൾ ബ്രഹ്മത്തിൽ പെട്ടവയല്ല എന്ന്

പറയുവാൻ ലേശം അവകാശമുണ്ടോ? ഇല്ല, ഇല്ല ബ്രഹ്മത്തിൽ പെട്ടവയെങ്കിൽ ബ്രഹ്മത്തിൽ നിന്നും അതീതയായ ആനന്ദശക്തിയിൽ പെട്ടവയാണ് ഈ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയും ശിഷ്യൻമാരും സ്വാനുഭവങ്ങളും എന്ന് പറഞ്ഞുകൊള്ളട്ടെ. അങ്ങനെ പറയുന്നത് തന്നെ നമുക്ക് അത്യന്തം പ്രിയം. നാം ആനന്ദശക്തിയെ അടിസ്ഥാനപ്പെടുത്തികൊണ്ടാണ് മതത്തെ പ്രതിഷ്ഠിച്ചിട്ടുള്ളത് എന്നത് കഴിഞ്ഞ അദ്ധ്യായം കൊണ്ടും സവിശേഷം അറിയാവുന്നതാണ്. തലമണ്ട പുകഞ്ഞിട്ട് തന്നെയാണ് മനസ്സിനെ വശീകരിക്കുന്ന രാജയോഗത്തിന്ന് മനസ്സിനെ പിരിച്ച് ദൂരീകരിക്കുന്ന വേദാന്തം വേണമെന്ന് പറയുന്നത്. തലമണ്ട പുകഞ്ഞിട്ട് തന്നെയാണ് പലതും എഴുതി തങ്ങൾ യോഗ്യൻമാരായ യോഗികളെന്ന് പേര് കേൾപ്പാൻ അത്യാശപ്പെടുന്നത്. തല പുകഞ്ഞിട്ട് തന്നെയാണ് ഈ കാണപ്പെട്ട ലോകമെല്ലാം മിഥ്യയെന്ന് പറയുന്നത്. ശശവിഷാണം പോലെ ഇല്ലാത്ത നാനാ ജാതിഭേദങ്ങൾ ഉണ്ടെന്ന് വാദിക്കുന്നതും അജ്ഞാന ദുഃഖവർദ്ധകങ്ങളായ ക്ഷേത്രനിർമ്മാണ പ്രാർത്ഥന, വിഗ്രഹാരാധന മുതലായ കർമ്മങ്ങളേ ദിവസം പ്രതി വർദ്ധിപ്പിക്കുന്നതും തല പുകഞ്ഞിട്ടുതന്നെയാണ്. പണ്ടും ഇന്നും യുക്തവചനത്തെ വിലവെക്കാത്തതും ലോകം മുഴുവൻ ഒരേ ആനന്ദമതക്കാരാകുന്നു എന്ന് കരതലാമലകം പോലെ നാം തെളിയിച്ച് കൊടുത്തിട്ടും കൂടി തെറി പറയുന്നതും. തലപുകഞ്ഞിട്ട് തന്നെയാണ് അന്നും ഇന്നും മതയുദ്ധം നശിക്കാതെ നിലനിൽക്കുന്നതും ചിലർ ഭ്രാന്തൻമാരായി ഭ്രാന്താശുപത്രികളിൽ ചെന്ന് കിടക്കുന്നതും ഗുണദോഷങ്ങളെ കണ്ട് പിടിക്കാൻ കഴിയാത്ത പോരായ്മയെ മറച്ചുവെച്ച് എല്ലാമതങ്ങളും ശരി എന്ന് പറഞ്ഞ് താനൊരു ദൂഷകനല്ല, സമബുദ്ധിയാണെന്ന് വരുത്തി സർവ്വൻമാരുടേയും സംതൃപ്തി സമ്പാദിക്കുന്നതും തലമണ്ട പുകഞ്ഞിട്ട് തന്നെ. വേദാദിപ്രമാണങ്ങളെ അപ്പടി വിശ്വസിക്കുന്നതും തലമണ്ട പുകഞ്ഞിട്ട് തന്നെയാണ്. മഹാദുഃഖമുണ്ടെങ്കിലും ദുഃഖമില്ലെന്ന് നടിച്ചിട്ടും മഹാധനികത്വമുണ്ടെങ്കിലും എളിയ നിലയിൽ നടന്നിട്ടും ധീരൻ, ഗർവ്വഹീനൻ എന്നും മറ്റും പേരെടുപ്പാൻ വിചാരിക്കുന്നതും തലമണ്ട പുകഞ്ഞിട്ടാകുന്നു. ഈശ്വരൻ സൃഷ്ടി സ്ഥിതി സംഹാരകർത്താവാകുന്നു, ദായാദിഗുണ വിശിഷ്ടനാകുന്നു, എന്ന ശ്രുതികളിൽ ഭ്രമിക്കുന്നതും തലമണ്ട പുകഞ്ഞിട്ട് തന്നെയാണ്. "കൂണി" എന്ന ജർമ്മൻ ഡോക്ടറുടെ പ്രകൃതി

ചികിത്സകൊണ്ടും യുക്തൻമാരുടെ യോഗജ്ഞാനാമൃത ചികിത്സകൊണ്ടും സ്വാമി, പരമഹംസൻ, പണ്ഡിതൻ, സത്ഗുരു, തീർത്ഥപാദൻ എന്നും മറ്റും പേരിനെ ധരിച്ചുനടക്കുന്ന മതാചാര്യൻമാരുടെ തലപുകച്ചിൽ മാറി ഇവർ യഥാർത്ഥാനന്ദപ്രകൃതിയിലേക്ക് എത്താത്തതിൽ നാം വ്യസനിക്കുന്നു. എത്തിയാൽ ഇവർ ലോകത്തെ അജ്ഞാനദുഃഖകർമ്മങ്ങളിൽ ചാടിക്കയില്ല. ചാടിക്കുന്നത് തലപുകഞ്ഞിട്ട് തന്നെയാണ്. തലപുകഞ്ഞിട്ട് തന്നെയാണ് അവതാരങ്ങൾ, ദൈവപുത്രൻ, ദൈവദൂതൻ, ദൈവകല്പന, എന്ന് പറയുന്നതും വിശ്വസിക്കുന്നതും. എല്ലാം തലമണ്ട പുകഞ്ഞിട്ടാകുന്നതുതന്നെ. അയുക്തൻമാരുടെ മണ്ട പുകച്ചിൽ ലോകത്തെ മതകർമ്മ ദുഃഖത്തിൽ ചാടിക്കുന്നു. യുക്തൻമാരുടെ മണ്ടപുകച്ചിൽ മതകർമ്മ ദുഃഖത്തിൽ നിന്ന് വേർപ്പെടുത്തി ശാശ്വതാനന്ദ പദവിയിൽ എത്തിക്കുന്നു. ഇങ്ങനെ മഹദന്തരത്തോടുകൂടിയാണ് തലമണ്ട പുകച്ചിൽ അന്നും ഇന്നും ഘടീയന്ത്രം പോലെ പരിണമിച്ചുകൊണ്ടിരിക്കുന്നത്. ഹേ സാരഗ്രാഹികളേ! കരിമ്പിൻെറ കമ്പും തോലും ചണ്ടിയും എല്ലാം തിന്നണമെന്ന് പറയുന്നതുപോലെയാണ് രാജയോഗത്തിന് വേദവേദാന്തശാസ്ത്രങ്ങളിലുള്ളതെല്ലാം എടുക്കണമെന്ന് ഇവർ പറയുന്നത്. ഇവർ കപടപ്രമാണങ്ങളെ കണ്ടുപിടിപ്പാനുള്ള ജ്ഞാനകണ്ണില്ലാത്ത കർമ്മികളാകുന്നു. അവതാരങ്ങൾ എന്നും മറ്റും ഗണിക്കപ്പെടുന്ന ഇവരുടെ പദജ്ഞലി മഹർഷി പ്രഭൃതികൾക്കുകൂടി കപടപ്രമാണങ്ങളെ കണ്ടുപിടിപ്പാൻ കഴിയായ്കയാൽ "യോഗശ്ചിത്തവൃത്തിനിരോധഃ" എന്ന രാജയോഗത്തിന്ന് വിപരീതമായി "തപഃസ്വാധ്യായേശ്വര പ്രണിധാനാനി" എന്നക്രിയായോഗത്തെ = ദുഃഖയോഗത്തെ, അതായത് കൃച്ഛ്ര ചാന്ദ്രായണാദി കഠിനവൃതപട്ടിണി വേദാദ്ധ്യായനം, ഈശ്വരാർപ്പണകർമ്മങ്ങൾ ഇത്യാദികളെ യോഗത്തിൽ കൽപ്പിച്ചിരിക്കുന്നു. 2. രാജയോഗത്തിന്ന് കുറ്റംപറഞ്ഞ അപ്പയ്യദീക്ഷിതർ ഹിംസാസഹിതയാഗകർമ്മങ്ങളെ അനവധി ചെയ്തിരിക്കുന്നു. അതാണ് അദ്ദേഹത്തിന്ന് ദീക്ഷിതർ എന്ന പേരിന്തന്നെ സംഗതി വന്നത്. ഈ പേര് കേട്ടാലും പ്രവൃത്തി നോക്കിയാലും ഇദ്ദേഹം രാജയോഗിയാണെന്ന് ഭ്രമിപ്പാനോ ഇദ്ദേഹം രാജയോഗത്തിന് കുറ്റംകൽപ്പിച്ചത് വിശ്വസിപ്പാനോ അവകാശമുണ്ടോ? ഇല്ല. ഇല്ല. ഇദ്ദേഹം രാജയോഗത്തെപ്പറ്റി പറഞ്ഞത് അബദ്ധമെന്ന് നാം

മോക്ഷപ്രദീപത്തിൽ വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്. ശങ്കരാചാര്യർ കേരളത്തെ എന്നെന്നും തമ്മിൽതല്ലിക്കേണ്ട വിധത്തിലുള്ള അനാചാരങ്ങളെ കൽപ്പിച്ചിരിക്കുന്നു. താഴെകാണിച്ചിരിക്കുന്ന സംഗതി ഒന്ന് ഓർത്താൽ ഇത് സാരമില്ല. ഗവർമേണ്ടിൽ നിന്ന് പിടിച്ച് ശിക്ഷിക്കേണ്ട ആത്മഹത്യ സമ്പ്രദായം കൂടി മോക്ഷത്തിന് വിധിച്ചിരിക്കുന്നു. കേൾക്കുക - ശാങ്കരസ്മൃതി ൭-ാം ആദ്ധ്യായം 1-ാം രാദം 6-ാം ശ്ലോകം.

"സ്വാനുഷ്ഠാനാസമർത്ഥസ്യ്യജരയാഭിഹതസ്യതു
ഭൃഗ്വാഗ്നിജലസംപാതൈർമൃതിരേവവിധിയതെ".

സാരം- വാർദ്ധക്യം നിമിത്തം തന്റെ അനുഷ്ടാനങ്ങൾക്ക് പഞ്ചാഗ്നി മദ്ധ്യത്തിലും (മറ്റും നിന്ന് തപസ്സ് ചെയ്യാൻ) ശക്തിയില്ലാത്തതിനാൽ പർവ്വതാഗ്രത്തിൽ നിന്ന് കീഴ്പോട്ട് ചാടിയോ, തീയ്യിൽ ചാടിയോ, വെള്ളത്തിൽ ചാടിയോ മരിക്കണം എന്നർത്ഥം.

ഇങ്ങനെ ഇക്കാലത്ത് ഹിന്ദുക്കൾ ചെയ്യാത്തത് ബ്രീട്ടീഷ് ഗവൺമെണ്ട് ആത്മഹത്യചെയ്യാൻ ഉത്സാഹിച്ച കുറ്റത്തിൽ പിടിച്ച് ശിക്ഷിക്കുമെന്ന് കരുതിയിട്ടാകുന്നു. ഇങ്ങനെ മുക്തിക്കുവേണ്ടി ആത്മഹത്യ ചെയ്യാൻ വിധിച്ച വിധിയേക്കാൾ കടും കൈകളാണ് ഹഠയോഗ പ്രാർക്ഷത്ഥനാവൃത വിഗ്രഹാരാധനാദികളായ അജ്ഞാന കർമ്മങ്ങളെന്നാണ് എന്റെ പക്ഷം. എന്തുകൊണ്ടെന്നാൽ, മുക്തിക്ക് വേണ്ടി തീയിലും മറ്റും ചാടുവാൻ ദുർലഭം ചിലപേർ മാത്രമേ ഉണ്ടാവുകയുള്ളു. അങ്ങനെ ചെയ്വാൻ ഒരുങ്ങുന്നവരെ ഗവൺമെണ്ട് പിടിച്ച് ശിക്ഷിക്കുമെന്ന ഭയത്താൽ മുക്തിക്ക് വേണ്ടി ആത്മഹത്യ ചെയ്വാൻ ആരും പുറപ്പെടുകയില്ല. ഏത് പോലെയെങ്കിൽ, ഉടന്തടിച്ചാട്ടം ഇപ്പോൾ ഹിന്ദുക്കൾ ചെയ്യാത്തതുപോലെ. ഇത് ചെയ്യാത്തത് ഗവൺമെണ്ടിനെ പേടിച്ചാകുന്നു. ഹഠയോഗജാതിഭേദ മതഭേദാചാരങ്ങളെ അനുഷ്ഠിപ്പാൻ സർവ്വൻമാരും തയ്യാറായിരിക്കുന്നതുകൊണ്ടും മതാഗ്നിയിൽ ചാടി ലോകം മുഴുവനും എന്നെന്നും ദുഃഖിക്കുന്നു. എന്നാൽ മത്സരിച്ച് ഐകമത്യസുഖത്തിൽ നിന്നും ആത്മാനന്ദത്തിൽ നിന്നും പതിക്കുന്നു എന്ന് സാരം. തീയിൽ ചാടുന്നതുകൊണ്ട് ഉടനെ മരിച്ചുപോകുന്നതിനാൽ അല്പസമയത്തെക്കെ ദുഃഖമനുഭവിക്കേണ്ടതുള്ളു. അജ്ഞാന കർമ്മംകൊണ്ടുള്ള ദുഃഖം

ജീവപര്യന്തം അനുഭവിക്കേണ്ടി വരുന്നതുകൊണ്ടാണ് അഗ്നിപതനാദികളാൽ ആത്മഹത്യചെയ്യുന്നതിനേക്കാൾ ഹഠയോഗജാത്യാചാരാദികൾ കഠിനകൈകളാകുന്നു എന്ന് നാം അഭിപ്രായപ്പെട്ടത്. 4. ശ്രീരാമൻ ലക്ഷ്മണനു ക്രിയാമാർഗ്ഗത്തെ ഉപദേശിച്ചിരിക്കുന്നു. ഇങ്ങനെ ഇവരുടെ അവതാരങ്ങൾ കൂടി കള്ളപ്രമാണങ്ങളിൽ ഭ്രമിച്ചിരിക്കുമ്പോൾ ഇവരെ അനുഗമിക്കുന്ന ഇന്നുള്ള കൂട്ടരുടെ കഥ പറയേണ്ടതുണ്ടോ? ക്രിയായോഗത്താൽ ഈശ്വര പ്രസാദവും ചിത്തശുദ്ധിയും ഉണ്ടാകയില്ല, അജ്ഞാനം വർദ്ധിക്കയേയുള്ളൂ എന്ന് തെളിയിച്ച് ആ കപടപ്രമാണങ്ങളെ നാം ഖണ്ഡിച്ച് പോയിരിക്കുന്നു. അങ്ങനെചെയ്കയാൽ അവതാരാദികൾക്കുകൂടി കണ്ടുപിടിപ്പാൻ കഴിയാത്ത കപടപ്രമാണങ്ങളെ കണ്ടുപിടിപ്പാനും രാജയോഗാനന്ദത്തെ ആസ്വദിപ്പാനും കേരളത്തിൽ ചിലപിള്ളേർക്കുകൂടി സംഗതി വന്നിരിക്കുന്നു.

യോഗത്തിൽ ക്രിയായോഗം ബാഹ്യാംഗമായി കല്പിച്ചത് കർമ്മികളെകൂടി ആകർഷിക്കാൻ വേണ്ടി ചെയ്ത ഉപായമാണ് എന്ന് മോക്ഷപ്രദീപത്തിലും മറ്റും ഞാൻ പറഞ്ഞത് ഇവരുടെ അവതാരാദികളെ കഠിനമായി ആക്ഷേപിക്കേണ്ട എന്ന് കരുതി ചെയ്തതാണ്. ഇവരുടെ പതഞ്ജലി മുതലായ അവതാരങ്ങൾക്കും അജ്ഞാനകള്ളപ്രമാണങ്ങളെ കണ്ടുപിടിക്കാൻ കഴിഞ്ഞിട്ടില്ല എന്നതാണ് വാസ്തവം.

30. ആജ്ഞാനംജ്ഞാനഖഡ്ഗേനയോച്ഛിനത്തിസപൂരുഷഃ
ഖഡ്ഗീ,ദുഷ്ടാൻഹന്തുമസ്തിരാജാപ്രത്യക്ഷദൈവതം

സാരം- അജ്ഞാനത്തെ ജ്ഞാനമാകുന്ന ഖഡ്ഗംകൊണ്ട് ഛേദിക്കുന്നവനാണ് ഖഡ്ഗി. ദുഷ്ടൻമാരെ ഹനിപ്പാൻ രാജാവാകുന്ന പ്രത്യക്ഷദൈവമുണ്ട്. ഇക്കാലത്ത് ദുഷ്ടൻമാരെ ശിക്ഷിക്കുന്നത് രാജാവല്ലയോ? 1914 മുതൽ 1919 വരെ ഉണ്ടായ ലോകമഹാഭയങ്കരയുദ്ധത്തിൽ ദുഷ്ടൻമാരെ സംഹരിച്ചത് ആരാണ്? നിങ്ങളുടെ ഖഡ്ഗി എന്ന അവതാരമാണോ? മശീഹമുതലായവരാണോ? അല്ല. അവതാരങ്ങൾ, ദൈവപുത്രൻ, മഹർഷിമാർ എന്നും മറ്റും പ്രസിദ്ധപ്പെട്ടവർക്കും രാജാക്കൻമാർക്കും കഴിഞ്ഞിട്ടില്ലാത്ത അജ്ഞാനകർമ്മ കാണ്ഡരാക്ഷസനെ ഖണ്ഡിക്കുന്നത് ഏവനോ അവനെയാണ് ഖഡ്ഗിയെന്നും ജ്ഞാനിയെന്നും യോഗിയെന്നും മഹർഷിയെന്നും

അവതാരാദി ദിവ്യപുരുഷൻമാർ എന്നും അറിയേണ്ടത് എന്നും സാരം.

വാക്യം- ശക്തിരേവാത്മനൊബ്രഹ്മാദി ശബ്ദൈർവ്വ്യ വഹ്രിയതെമയാ.

സാരം- ശക്തിയെതന്നെയാണ് ആത്മാവ്, മനസ്സ്, ബ്രഹ്മം മുതലായ ശബ്ദങ്ങൾകൊണ്ട് ഞാൻവ്യവഹരിക്കുന്നത്.

31. **മൃദഏവഘടോനാമമൃത്ഭിന്നോനഘടസ്തഥാ**
**ശക്തിരെവാത്മമനസീശക്തിഭിന്നംനകിഞ്ചന**

സാരം- മണ്ണുതന്നെകുടം. മണ്ണിൽനിന്ന് മറ്റൊരുവസ്തുവല്ലകുടം. അപ്രകാരം ശക്തിതന്നെ ആത്മാവും മനസ്സും. ശക്തിയിൽനിന്ന് വേറിട്ട് ഒന്നുമില്ല.

32. **പ്രജാനാതിസുഷുപ്തിന,പ്രജ്ഞാനംബ്രഹ്മതത്കുതഃ**
**പ്രബുദ്ധംമനഏവസ്വംപ്രജാനാതിപ്രവക്തിതത്**

33. **ശക്ത്യഭാവേമനശ്ചസ്വംനജാനീതെനവക്തീച**
**തസ്മാത്ബ്രഹ്മാത്മനസീശക്തിരേവനസംശയഃ**

സാരം- 32. പ്രജ്ഞാനമാണ് ബ്രഹ്മമെന്ന് വേദാന്തികൾ പറയുന്നു. ആ ബ്രഹ്മം എന്തുകൊണ്ട് സുഷുപ്തിയെ അറിയുന്നില്ല. എന്നാൽ മനസ്സുറങ്ങുമ്പോൾ മനസ്സിന്റെ ഉറക്കത്തെ അറിയുന്നില്ല? "അഹംബ്രഹ്മാസ്മി" ഞാൻ ബ്രഹ്മമാകുന്നു എന്ന് പറയുന്നില്ല. അത് എന്തുകൊണ്ട്? ഉണർന്നമനസ്സ്തന്നെയാണ് എന്നെ അറിയുന്നതും ബ്രഹ്മമെന്ന് പറയുന്നതും. 33. ശക്തിയില്ലെങ്കിൽ മനസ്സുംതന്നെ അറിയുകയോ പറയുകയോ ചെയ്യുകയില്ല. അതുകൊണ്ട് ബ്രഹ്മവും ആത്മാവും മനസ്സും ശക്തിതന്നെ, സംശയമില്ല.

34. **സേശാനിരീശാസർവ്വേചചേഷ്ടന്തെശക്തിവൈഭവാത്**
**ശക്ത്യഭാവേശവാസ്സർവ്വേലോകാസ്ഥാവരജംഗമാഃ**

സാരം- ആസ്തികൻമാരും നാസ്തികൻമാരും ശക്തിവൈഭവംകൊണ്ടാണ് ചേഷ്ടിക്കുന്നത്. ശക്തിയില്ലെങ്കിൽ സ്ഥാവരജംഗമങ്ങളായ സർവ്വലോകങ്ങളും ശവങ്ങളാകുന്നു.

35. **ശക്ത്യാംബ്രഹ്മാദിനാമാനികല്പിതാനിബഹൂന്യഹോ**
**ചലനാത്തദഭാവേതുസൈവാനന്ദോനിരമയഃ**

സാരം- ചലനം നിമിത്തം ശക്തിയിങ്കൽ ബ്രഹ്മം, ഈശ്വരൻ, ആത്മാവ്, മനസ്സ് എന്നും മറ്റും അനേക നാമങ്ങൾ കൽപ്പിക്കപ്പെട്ടിരിക്കുന്നു. ചലനമില്ലാതിരിക്കുമ്പോൾ ആ ശക്തിതന്നെയാണ് ദുഃഖമില്ലാത്ത ആനന്ദം.

36. **മനസ്ത്വംപ്രകൃതിഃശക്തിഃപുരുഷാർത്ഥോപകാരിണീ**
**തത്സാക്ഷീപുരുഷശ്ചത്വംധിഗ്വേദാന്തിമതംമനഃ**

37. **ഏകസ്യാസാക്ഷിദൃശ്യത്വമേകകാലേകഥംയദി**
**യഥാസ്വപ്നേബഹുനിത്വംകുരുഷേദ്വിത്വമാത്മനി**

സാരം- 36. ഹേ മനസ്സേ നീയാണ് പുരുഷാർത്ഥോപകാരിണിയായ പ്രകൃതി, അതായത് ശക്തി. ആ ശക്തിക്ക് സാക്ഷിയായിരിക്കുന്ന പുരുഷനും (ശക്തികാര്യത്തെ കണ്ടും കൊണ്ടിരിക്കുന്ന ആത്മാവും) നീയാകുന്നു. വേദാന്തമതത്തെ ദൂരെതള്ളുക. എന്നാൽ നിന്നെ ജഡമായി അനാത്മാവായി പിരിച്ച് തള്ളുന്ന വേദാന്തി മതത്തെ വിലവെക്കാതെ എന്ന് സാരം. 37. ഒന്നിന് സാക്ഷിത്വവും ദൃശ്യത്വവും ഏകകാലത്തിൽ എങ്ങനെയാണ് എങ്കിൽ സ്വപ്നത്തിൽ നീ അനേകങ്ങളെ കല്പിക്കുന്നതെങ്ങനേയോ അപ്രകാരം തന്നിൽദ്വിത്വത്തെ നീ കല്പിക്കുന്നു. സ്വപ്നത്തിലെങ്ങിനെ മനസ്സ് അനേകങ്ങളെ സൃഷ്ടിക്കുന്നുവോ അപ്രകാരം മനസ്സ് ആത്മാവിൽ സാക്ഷിഭാവത്തേയും ദൃശ്യഭാവത്തേയും സൃഷ്ടിക്കുന്നു. സാക്ഷിയും സാക്ഷ്യവുമായിരിക്കുന്നു എന്ന് സാരം. ഹേ മനസ്സേ! നീ അനാത്മാവാകുന്നു എന്ന് പിരിച്ച് തള്ളുന്നവർ ആത്മഹത്യയെ ചെയ്യുന്നവരാകുന്നു. മനസ്സ് ചെയ്യുന്നത് തനിക്ക് ബാധകമല്ല എന്ന ധാരണകൊണ്ട് ദുർവിഷയങ്ങളിൽ വിട്ടാൽ നാട്ടുകാരും വീട്ടുകാരും അസഭ്യം പറയും, ഉപദ്രവിക്കും, ഉപേക്ഷിക്കും, ഗവൺമെണ്ടും പിടിച്ച് ശിക്ഷിക്കും.

1. **"നനഭൊഘടയൊഗേന സുരാഗന്ധേനലിപ്യതെ**
**തഥാത്മോപാധിയോഗേനതദ്ധർമ്മൈർനൈവലിപ്യതെ**

2. **ഛായയാസ്പൃഷ്ടമുഷ്ണംവാ ശിതംവാസുഷ്ടുദുഷ്ടുവാ**
**നസ്പൃശത്യേവയത്കിഞ്ചിത്പുരുഷംതദ്വിലക്ഷണം"**

എന്ന് വിവേകചൂഢാമണി.

3. **"സച്ചിദാനന്ദസ്യാത്മനഃഅനൃതജഡദുഃഖസ്വരൂപാന്തഃ**
**കരണധർമ്മൈരണുമാത്രസംബന്ധോനാസ്തി"**

എന്ന് വാസുദേവമനനം. അർത്ഥം 1. കുടത്തോടോ മദ്യഗന്ധത്തോടോ ആകാശത്തിന് സംബന്ധമില്ല. അപ്രകാരം ശരീരത്തിൻെറയോ മനസ്സിൻെറയോ യോഗം കൊണ്ട് അവയുടെ വ്യാപാരങ്ങൾ ആത്മാവിന് സംബന്ധമില്ല. 2. ഒരു പുരുഷൻെറ നിഴൽ ഉഷ്ണത്തെ സ്പർശിച്ചാലും, തണുപ്പിനെ സ്പർശിച്ചാലും, നല്ലവസ്തുവിനെ സ്പർശിച്ചാലും, അമേദ്ധ്യത്തെ സ്പർശിച്ചാലും അത് ഒന്നും അല്പവും പുരുഷനെ സ്പർശിക്കയില്ല. എന്തുകൊണ്ടെന്നാൽ നിഴലല്ല പുരുഷൻ. 3. സച്ചിദാനന്ദമായിരിക്കുന്ന ആത്മാവിനെ അസത്തായും = അനാത്മായും ജഡമായും ദുഃഖസ്വരൂപമായും ഇരിക്കുന്ന മനസ്സിൻെറ വ്യാപാരങ്ങളോട് അല്പവും സംബന്ധമില്ല. മനസ്സും ഇന്ദ്രിയങ്ങളും ശരീരങ്ങളും ചെയ്യുന്നതൊന്നും ആത്മാവിന് ബാധകമല്ല എന്ന് മേൽകാണിച്ച വേദാന്തപ്രമാണങ്ങളെ കാണിച്ച് കൊടുത്ത് വാദിച്ചാൽ ആരും വിലവെക്കയില്ല. നിശ്ചയമായും കുറ്റത്തിന് തക്ക ശിക്ഷചെയ്യും. ഹേ മനസ്സേ നിന്നെ ഒത്തവണ്ണം ചെയ്വാൻ വിടുന്നതിൻ മീതെ ആത്മഹത്യയെ ചെയ്വാൻ മറ്റൊരായുധമുണ്ടോ? ഇഹസുഖത്തേയും നിജാനന്ദത്തെയും കെടുത്ത് ദുഃഖത്തെ കെടുപ്പാൻ മനസ്സിൻ മീതെ ഒരു ശത്രുവുണ്ടോ? യോഗ്യൻമാർ വിലവെക്കാത്ത മനോധിക്കാര വാദം എന്തിന്ന് കൊള്ളാം? ആട്, കോഴി മുതലായ അനാധപ്രാണിളെ അറുത്തുതിന്നാനും ആരുമറിയാതെ അന്യായകർമങ്ങളെ ചെയ്വാനും മാത്രം കൊള്ളാം. മനസ്സിൻെറ അടക്കമാണ് സംസാരദുഃഖനാശം. മനസ്സടങ്ങിയ ഗാഢനിദ്രയിൽ യാതൊരു വ്യവഹാരവും ദുഃഖവുമില്ല. "അഹം ബ്രഹ്മാസ്മി" എന്നും മറ്റുമുള്ള വ്യവഹാരവുമില്ല. ഈ അനുഭവം കൊണ്ടുതന്നെ ഞാൻ ബ്രഹ്മമാകുന്നു, ആത്മാവാകുന്നു, സാക്ഷിയാകുന്നു എന്ന് മഹാ വ്യവഹാരിയായിരുന്നു എന്നത് മനസ്സാകുന്നു എന്ന് സിദ്ധമായില്ലയോ? മനസ്സിനെകൂടാതെ ഞാൻ എന്ന് പറയപ്പെടുന്ന വേറൊരുആത്മാവുണ്ടെങ്കിൽ മനസ്സുറങ്ങുമ്പോൾ ആ ഞാൻ എന്ന് പറയപ്പെടുന്ന ആത്മാവ് സാക്ഷിയായിരുന്നും കൊണ്ട് ഇതാ മനസ്സുറങ്ങുന്നു, ഞാൻ ഉറങ്ങുന്നില്ല എന്ന് അറിയേണ്ടതല്ലയോ? അങ്ങനെ അറിയാത്തതുകൊണ്ട് ആത്മാവായും സാക്ഷിയായും ബ്രഹ്മമായും മറ്റും നടിച്ച മഹാനടൻ മനസ്സ് തന്നെ എന്ന് സിദ്ധമായി. ഈ സർവ്വജനാനുഭവം കൊണ്ട് മനസ്സിനെ വിട്ടാട്ടുന്നത് ആത്മഹത്യയാണെന്നും മനസ്സിൻെറ ഒതുക്കമാണ് മുക്തി എന്നതും സിദ്ധമായി. ജലത്തിൽ നിന്ന് ഭിന്നവസ്തുവാണ്

പ്രവാഹം, അത് ഒഴുകിപൊയ്കൊള്ളട്ടെ, ജലത്തിനെന്ത് ഹാനി എന്ന് വിചാരിച്ച് പ്രവാഹത്തെ വിടുന്നത് ജലനാശമെന്ന് ഓർക്കാത്തതുപോലെ മനസ്സിനെ വിടുന്നത് ആത്മഹത്യയാണെന്ന് അറിയാത്തത് മഹാ കഷ്ടം തന്നെ. എന്നാൽ ദ്രഷ്ടാവും ദൃശ്യവും - കാണുന്നവനും കാണപ്പെടുന്നതും - ഒന്നായിരിപ്പാൻ പാടില്ല, ഭിന്നവസ്തുക്കളായിത്തന്നെയിരിക്കണം എന്ന നിയമത്തെ പിടിച്ച് വേദാന്തി ആത്മാവിനെ ദ്രഷ്ടാവായും മനസ്സിനെ ദൃശ്യമായും എടുക്കുകയാണ് ചെയ്യുന്നത്. അങ്ങനെ എടുക്കുന്ന പക്ഷം വേദാന്തിക്ക് ആത്മദർശനത്തിലും രണ്ടു വസ്തുക്കളെ അംഗീകരിക്കേണ്ടിവരുന്നു. അപ്പോൾ വേദാന്തിയുടെ അദ്വൈതപക്ഷം ഉടഞ്ഞുപോകുന്നു. അങ്ങനെ ഉടയാതിരിപ്പാൻ ഇങ്ങനെ വിചാരിക്കേണ്ടതാണ്.

38. **ആത്മനോദർശനെദ്രഷ്ടാദൃശ്യഞ്ചാത്മാ,നഹിദ്വയം**
**തഥൈവമനസോദൃഷ്ടൗദ്രഷ്ടാദൃശ്യംമനോദ്വയം**

സാരം- ആത്മാവിൻെറ = തൻെറ ദർശനത്തിൽ ദ്രഷ്ടാവും ദൃശ്യവും ആത്മാവാകുന്നു. ദ്രഷ്ടാവ്, ദൃശ്യമെന്ന രണ്ട് പദാർത്ഥങ്ങളില്ല. അപ്രകാരം തന്നെ മനസ്സിൻെറ ദർശനത്തിൽ ദ്രഷ്ടാവും ദൃശ്യവും ആയ രണ്ട് പദാർത്ഥം ഇല്ല. ദ്രഷ്ടാവും ദൃശ്യവും മനസ്സാകുന്നു. മനസ്സ് നിലയ്ക്കു നിൽക്കേണ്ട വഴിയെ മാത്രം പറയുന്നതായാൽ മന്ദൻമാർക്കും മുക്തിമാർഗ്ഗം ലഘുവായി മനസ്സിലാകും. ആ വഴിവിട്ട് ദുഃഖത്തിൽ ചാടിക്കുന്ന മനസ്സിൻെറ അനാത്മവാദത്തേയും നാനാവിധാരാധനാ കർമ്മങ്ങളെയും മതിമാൻമാർക്കുകൂടി അറിവാൻ സിർവ്വാഹമില്ലാത്ത വിധത്തിൽ അഖണ്ഡബ്രഹ്മഃത്തേയും ഈശ്വരാദിദേവൻമാരേയും അപ്രത്യക്ഷത്തിലുള്ള സ്വർഗ്ഗാദിലോകത്തേയും വിവിധ വിധത്തിൽ വിദ്വാൻമാർ കെട്ടിച്ചമച്ചത് എന്നെന്നും വലച്ചിലിന്നും കലഹത്തിന്നും കാരണമായി. കെട്ടികൂട്ടി ചമക്കുന്ന കഥയായാലും ജനങ്ങൾക്ക് ദുഃഖത്തിൽ നിന്ന് വേർപെടുവാനോ ആനന്ദത്തെ അനുഭവിപ്പാനോ ഉതകുന്നതായിരിക്കണമെന്ന് ഇനിയെങ്കിലും മതാഭിമാനികളോ മഹാൻമാരോ, കീർത്തികാമൻമാരോ, അർത്ഥാർത്ഥികളോ ആലോചിച്ചാൽ ലോകം മതദുഃഖജേലിൽ നിന്ന് മോചിക്കും.

39. **ചലനാദ്വിചിരിത്യാഖ്യാമനനാത്തേമനോഭിധാ**
**വിചിർജലംതഥാത്വഞ്ചഹ്യാത്മശക്തിർനസംശയഃ**

സാരം- ചലനങ്ങൾകൊണ്ട് ജലത്തിന് വിചി = തിര എന്നൊരു പേരുണ്ടായി. അതുപോലെ മനനം കൊണ്ട് നിനക്ക് മനസ്സ് എന്നൊരു പേരുണ്ടായി. വിചി തന്നെ ജലം അപ്രകാരം നീ സാക്ഷാൽ ആത്മാകുന്നു, അതായത് ഞാൻ എന്ന ശക്തിയാകുന്നു.

40. അനത്മേതിവചശ്ശ്രുത്വാപിശാചവദനാരതാ
മാധാവമാംസമായാഹിമദ്യോഗാൽസുഖിതംഭവ.

സാരം- നീ അനാത്മാവ് എന്ന വാക്കിനെ കേട്ട് എല്ലായ്പോഴും പിശാചിനെപോലെ ഓടാതെ എന്നെ പ്രാപിക്കൂ, എൻെറ യോഗം കൊണ്ട് ആനന്ദിയായി ഭവിക്കൂ. സ്വാമിൻ! നീ എന്നെ പ്രാപിക്കൂ എന്ന് പറഞ്ഞതുകൊണ്ട് ഞാനും അങ്ങും രണ്ടാകുന്നു എന്ന് വരുന്നു. "ആനന്ദംചേരുനീമനമേ" ആത്മാവിനെ പ്രാപിക്കൂ, "ബ്രഹ്മത്തിൽ ചേർന്നീടിൽ എണ്ണിക്കൂടാ സുഖം ജ്ഞാനപ്പെണ്ണേ" എന്ന് മറ്റുചില സ്ഥലങ്ങളിലും അങ്ങുന്ന് പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് ആശ്രയസ്ഥാനം ഒന്നു വേറെ, ആശ്രിതനായ ഞാൻ ഒന്ന് വേറെ ഇങ്ങനെ രണ്ടുണ്ടെന്ന് വരുന്നുവല്ലോ. ഹേ മനസ്സേ! അങ്ങനെ ഞാൻ പറഞ്ഞതിൻെറ അർത്ഥം നീ നിൻെറ യഥാർത്ഥാവസ്ഥയെ പ്രാപിക്കൂ എന്നാകുന്നു. നീ ഇപ്പോൾ വിഷയങ്ങളിൽ ഓടിക്കൊണ്ടാണിരിക്കുന്നത്. നീ ഓടാതെ അടങ്ങിയിരിക്കുന്നതാണ് നിൻെറ യഥാർത്ഥാവസ്ഥ. അതായത് മുക്തി. (ദുഃഖമില്ലാത്ത പദം) നീ അടങ്ങിയിരിക്കുന്ന സുഷുപ്തിയിൽ കൂടി നിനക്ക് യാതൊരു സംസാരവും ദുഃഖവുമില്ലാത്തത് അനുഭവമല്ലെയോ? അങ്ങനെ നിൻെറ യഥാർത്ഥാവസ്ഥയെ പ്രാപിക്കുക. അതാണ് ആനന്ദപ്രാപ്തി, ബ്രഹ്മപ്രാപ്തി, മുക്തി എന്നും മറ്റും പല പര്യായ നാമങ്ങൾകൊണ്ട് ഞാൻ വർണ്ണിച്ചത്. അല്ലാതെ ആർക്കും അറിവാൻ കഴിയാത്ത എങ്ങും നിറഞ്ഞ ബ്രഹ്മമോ, ദൈവമോ, പരമാത്മാവോ നിന്നിൽ നിന്ന് വേറിട്ടിട്ടുണ്ട്, അതിനെ വല്ലവിധത്തിലും കണ്ട് പിടിച്ച് ചേരണം എന്ന് ഞാൻ പറഞ്ഞതിന് അർത്ഥം തെറ്റദ്ധരിക്കേണ്ട. സ്വാമിൻ! ഈ സാരം മാത്രം പറഞ്ഞാൽ പോരെ? എന്തിന് വേണ്ടി പൂർവ്വാചാര്യൻമാർ പറഞ്ഞതുപോലെ ബ്രഹ്മേശ്വരാധി പര്യായപദങ്ങളാൽ പ്രാപ്യസ്ഥാനത്തേയും തൽപ്രാപ്തിയേയും അങ്ങുന്നും പറഞ്ഞു? ഹേ മനസ്സേ! അതായത് മതവിശ്വാസികളുടെ ശ്രദ്ധയെ ഞാൻ പറയുന്നതിലേക്ക് ആകർഷിച്ച് സാരം ധരിപ്പിക്കണമെങ്കിൽ അവർ

വിശ്വസിച്ചിരിക്കുന്ന ദൈവത്തെ പറ്റിയാണ് ഞാൻ പറയുന്നത് എന്ന് തന്നെ തോന്നിപ്പിക്കണം. അതിന് വേണ്ടി അങ്ങനെ പറഞ്ഞതാകുന്നു. എങ്കിലും എൻെറ സർവ്വ പ്രബന്ധങ്ങളിലും മനസ്സടങ്ങുന്നതാണ് മുക്തി എന്നല്ലേയോ ഞാൻ സിദ്ധാന്തിച്ചിട്ടുള്ളത്? സ്വാമിൻ! അങ്ങനെ തന്നെയാണ്. സ്വാമിൻ! ചിലർ ഹഠയോഗം അതായത് പ്രാണായാമം കൂടിയേ കഴിയൂ. ബ്രഹ്മാനന്ദസ്വാമി ശിവയോഗിയും മോക്ഷപ്രദീപത്തിൽ പ്രാണായാമത്തെ വിസ്തരിച്ചിരിക്കുന്നു എന്ന് സിദ്ധാന്തിക്കുന്നു. ഹേ മനസ്സേ! രാജയോഗത്തിന് പ്രാണായാമവും ആസനാദികളും ആവശ്യമില്ലെന്ന് ഞാൻ മോക്ഷപ്രദീപത്തിൽ തന്നെ പറഞ്ഞിട്ടില്ലയോ? ജാതിഭേദത്തേയും അനേകവിധോപാസനാ ക്രമങ്ങളേയും മറ്റുമുണ്ടാക്കി ലോകത്തെ മത്സരിപ്പിക്കുന്നതും കഷ്ടകർമ്മങ്ങളെ ചെയ്യിപ്പിക്കുന്നതും പ്രാണനോ, മനസ്സോ? കൊല, കളവ് മുതലായ കുറ്റങ്ങളെ ചെയ്യിച്ച് ജനങ്ങളെ ജേലിൽ ഇടുവിക്കുന്നത് പ്രാണനോ, മനസ്സോ? ആത്മഹത്യയെ ചെയ്യിക്കുന്നത് പ്രാണനോ, മനസ്സോ? പ്രജകളേയും രാജാക്കൻമാരേയും മാതാപിതാക്കൻമാരേയും മക്കളേയും കൂടി കലഹിപ്പിക്കുന്നതും അനേക അനർത്ഥങ്ങളിൽ ചാടിക്കുന്നതും പ്രാണനുമല്ല, പിശാചുമല്ല, ഈശ്വരനും ആരുമല്ല, മനസ്സാണ് എന്ന് സർവ്വജനാനുഭവത്തെ എടുത്ത് കാണിച്ച് എത്രവിസ്തരിച്ച് ഞാൻ തെളിയിച്ചിരിക്കുന്നു. അങ്ങനെയിരിക്കെ ഹഠയോഗിയായ ഹഠയോഗിയല്ല ആരു പറഞ്ഞാലെന്താണ്? ശങ്കിപ്പാന വകാശമുണ്ടോ? നിൻെറ അനുഭവത്തെ അടിസ്ഥാനമാക്കി സംസാരിക്കുക. നീ അടങ്ങുമ്പോഴല്ലയോ നിൻെറ ദുഃഖത്തിന് നിവൃത്തി? സുഷുപ്തിയിൽ നിനക്ക് ദുഃഖമുണ്ടോ? അപ്പോൾ പ്രാണൻ ജാഗ്രത്തിലേക്കാൾ ഓടികൊണ്ടിരിക്കുന്നു. സ്വാമിൻ! സുഷുപ്തിയിൽ എനിക്ക് ദുഃഖമില്ല. അത് ഞാൻ അടങ്ങിയതുകൊണ്ടുതന്നെ. ഹേ മനസ്സേ! അപ്പോൾ പ്രാണനെകൊണ്ട് സ്വയം കൃതാർത്ഥ ദുഃഖങ്ങൾ ഇല്ലെന്നും പ്രാണൻ നിർദോഷിയാണെന്നും മനസ്സിൻെറ ദോഷം കൊണ്ടാണ് സർവ്വൻമാർക്കും സർവ്വാനർത്ഥ ദുഃഖങ്ങൾ എന്നും സിദ്ധമായി. എന്നാൽ പ്രാണനെ ബന്ധിച്ചാൽ മനസ്സിനേയും ബന്ധിക്കാം. അനേകകാലം ജീവിച്ചിരിക്കാം. ജരാനരകൾ ബാധിക്കയില്ല. വൃദ്ധനും ബാലനാകും എന്നും മറ്റും പ്രമാണം കണ്ടിട്ടാണ് പ്രാണായാമം ചെയ്യുന്നത്. ആ കൂട്ടർക്ക് പ്രാണനെ ബന്ധിക്കുവാൻ കഴിയുന്നില്ല. കഴിയുമെങ്കിൽ അവർക്ക് ചാകാതിരിക്കാം. പ്രാണൻ

പോയാലാണ് ചാകുന്നത്. പ്രാണനെ പോകാതെ ബന്ധിപ്പാൻ കഴിയുമെങ്കിൽ ചാകാതിരിക്കാമല്ലോ. അങ്ങനെയാരും ഇരുന്നുകാണുന്നില്ല. "മാണ്ടാർകൾ മൂച്ചടക്കി ബഹുപേരപ്പാ" വായുവിനെ അടക്കിയിരുന്നവരൊക്കെ ചത്തുപോയി എന്ന് തമിഴിൽ ഒരു സിദ്ധൻ പരിഹസിച്ചത് വാസ്തവമാണ്. "അഭ്യസ്തേഃകിമുദീർഘകാലമനിലൈഃ വ്യാധിപ്രദൈർദുഃഖദൈഃ പ്രാണായാമശതൈഃ" അനേകകാലം പലവിധത്തിലുള്ള പ്രാണായാമങ്ങൾകൊണ്ട് എന്താ ഫലം? അവ വ്യാധിയേയും ദുഃഖത്തേയും ഉണ്ടാക്കുന്നവയാണ് എന്ന് രാജയോഗികൾ പ്രാണായാമത്തെ നിഷേധിച്ചിരിക്കുന്നു. ഞാനും പ്രാണായാമത്തിൽ എത്ര കഷ്ടപ്പെട്ടു! ഹേ മനസ്സേ! നിന്നെ വശീകരിപ്പാൻ വേണ്ടി പ്രാണനെ പീഢിക്കുന്നത് സാഹസകർമ്മമാണ്. നിന്നെ സുഖമായി വശീകരിക്കേണ്ട ജ്ഞാനവും ആനന്ദയോഗവും അറിയാതെ പ്രാണപീഢയെ - പ്രാണായാമത്തെ - ചെയ്യുന്നതാകുന്നു. പ്രണനെ ഞാൻ ജയിച്ചു. ഞാൻ സിദ്ധൻ, ഞാൻ ഹഠയോഗി എന്നും മറ്റും പറഞ്ഞുകൊണ്ട് പ്രാണായാമത്തെ ഉപദേശിപ്പാൻ ഗുരുവേഷംകെട്ടി നടക്കുന്നവർ വഞ്ചകൻമാരാണ്. പ്രാണനെ ആർക്കും ജയിപ്പാൻ കഴികയില്ല. ജയിച്ചവർക്ക് ചാകാതെയിരിക്കാം. അനേകകാലം ജീവിച്ചിരിക്കാം എന്നും മറ്റുമുള്ള അസാധ്യകർമ്മത്തിൽ ആശ ജനിപ്പിച്ച് പ്രാണായാമം ചെയ്യിപ്പിക്കുന്നതും പ്രാണനെ ജയിച്ച സിദ്ധൻ എന്ന് അസത്യം പറയിപ്പിക്കുന്നതും മനസ്സാണ് എന്ന് ആ സാധുക്കൾ അറിയുന്നില്ല. എങ്കിലും പ്രാണായാമക്കാർ വേദാന്തികളെ പോലെ നിന്നെ ഗണിക്കാതെ വിട്ടോടുന്നവരല്ല. പ്രാണായാമത്തിൽ ചില അത്ഭുതങ്ങളുള്ളത് വാസ്തവമാണ്. ആ അത്ഭുതാവസ്ഥയെ ഇക്കാലത്തുള്ള ഹഠയോഗികളായ ഹഠയോഗികൾ അവരുടെ കൃതികളിൽ എടുത്ത് പ്രകടിക്കാത്തതുകൊണ്ട് അവർ വാസ്തവത്തിൽ പ്രാണായാമത്തിൽ തേറീട്ടില്ല. തേറീട്ടുണ്ടെങ്കിൽ ആ അത്ഭുതാവസ്ഥയെയാണ് പ്രധാനമായി വർണ്ണിപ്പാനവകാശമുള്ളത്. പ്രാണായാമക്കാരായ യോഗികളും വേദാന്തികളും ക്രിസ്ത്യാദി സർവ്വമതക്കാരും അവരുടെ മതങ്ങളെ പ്രബലപ്പെടുത്തി ജനങ്ങളെ ആകർഷിപ്പാൻ വേണ്ടി അതാത് മതകർമ്മാനുഷ്ഠാനം കൊണ്ട് ദൈവം പ്രസാദിക്കും, അതിനാൽ രാജാധിപത്യം കിട്ടും, സർവ്വാഭീഷ്ടവും സിദ്ധിക്കും, സ്വർഗ്ഗം കിട്ടും, മോക്ഷം ലഭിക്കും, അനേകം പേർക്ക് കിട്ടിയിട്ടുണ്ട് എന്നിങ്ങനെ അസംഭവങ്ങളേയും അയുക്തങ്ങളേയും

ഘോഷിച്ച് ജനങ്ങളെ മോഹിപ്പിക്കുന്നുണ്ട്. ആ സ്ഥിതിക്ക് ഹഠയോഗാത്മകമായ പ്രാണായാമത്തിലുള്ള ആശ്ചര്യഫലത്തേയും ആനന്ദാനുഭവചിഹ്നങ്ങളേയും അവർ വർണ്ണിക്കാത്തതെന്തുകൊണ്ട്? ജനങ്ങളെ മോഹിപ്പിപ്പാൻ വേണ്ടി കച്ചവടക്കാർ നല്ല ചരക്കിനെയാണ് മുമ്പിൽ എടുത്തുകാണിക്കുക. അപ്രകാരം തന്നിലുള്ള ആശ്ചര്യാനന്ദാനുഭവങ്ങളേയാണ് മതാചാര്യൻമാരും ഗ്രന്ഥങ്ങളിലും പ്രസംഗങ്ങളിലും എടുത്തെടുത്ത് ഘോഷിക്കേണ്ടത്. അവർ അങ്ങനെ ചെയ്യാത്തതുകൊണ്ട് അനുഭവസ്ഥൻമാരല്ലെന്നത് സ്പഷ്ടമായി തന്നെയിരിക്കുന്നു.

41. **ത്വമനാത്മേതിവക്താരസ്ത്വത്കൃതാനാത്മവിഗ്രഹാൻ**
**വേദാന്തിനഃപൂജയന്തികിമാശ്ചര്യമതഃപരം**

സാരം- ഹേ മനസ്സേ! നീ അനാത്മാവാകുന്നു എന്ന് പറയുന്ന വേദാന്തികൾ നിന്നാൽ സങ്കൽപ്പിക്കപ്പെട്ട അനാത്മ വിഗ്രഹങ്ങളെ പൂജിക്കുന്നു. ഇതിൻ മീതെ എന്തൊരാശ്ചര്യം! ആത്മവിഗ്രഹം ഉള്ളിലിരക്കെ, വേദാന്തികൾ മനസ്സിനെ അനാത്മാവായി തള്ളിയുമിരിക്കെ അനാത്മായ മനസ്സിനാൽ സങ്കൽപ്പിക്കപ്പെട്ട അനാത്മാവിലും വെച്ച് അനാത്മാക്കളായ മരം, കല്ല്, ലോഹം മുതലായ വിഗ്രഹങ്ങളെ ശങ്കരാചാര്യ പ്രഭൃതികളായ വേദാന്തിശിരോമണികൾക്കും തദനുഗാമികൾക്കും ശൃംഗേരി മുതലായ ക്ഷേത്രങ്ങളിൽ അന്നും ഇന്നും ആരാധിപ്പാന വകാശമുണ്ടോ? മനസ്സിൻെറ അജ്ഞാനം കൊണ്ടാണ് വിഗ്രഹപ്രതിഷ്ഠചെയ്ത് പൂജിക്കുന്നത്. ഹേ മനസ്സേ! നിന്നെ അനാത്മാവായി തള്ളിയ വേദാന്തികളെ നിൻെറ അജ്ഞാതകർമ്മങ്ങളിൽ മേൽ പ്രകാരം ഭ്രമിപ്പിക്കുന്നത് പിശാചോ, ഈശ്വരനോ, കുട്ടിച്ചാത്തനോ? അല്ല. നീയാകുന്നു. ആ നിന്നെകൂടി അറിയാൻ കഴിയാത്ത വേദാന്തികൾ അഖണ്ഡബ്രഹ്മത്തെ അറിഞ്ഞു എന്ന് പറയുന്നതും നീ അനാത്മാവെന്ന് പറയുന്നതും നിനക്ക് വിശ്വസിപ്പാൻ അവകാശമുണ്ടോ?

42. **"ആത്മൈവഹ്യാത്മനോബന്ധുരാത്മൈവരിപുരാത്മനഃ**
**അയമേവാർത്ഥ ആഖ്യാതോമനസ്സത്വനിരൂപണാത്"**

സാരം- ആത്മാവ്തന്നെ ആത്മാവിൻെറ ബന്ധു. ആത്മാവ് തന്നെ ആത്മാവിൻെറ ശത്രു. ഈ അർത്ഥം തന്നെയാണ് മനോനിരൂപണംകൊണ്ട് എന്നാൽ പറയപ്പെട്ടത്. എന്നാൽ

ആത്മാവ് സംസാരവിഷയങ്ങളിൽ ചാടിയാൽ തനിക്ക് ശത്രുവാണെന്നും ആ വിഷയങ്ങളെ വിട്ടാൽ ആത്മാവിൻെറ ബന്ധുവാണെന്നാകുന്നു ഈ ശ്ലോകത്തിൻെറ പൂർവ്വാർദ്ധംകൊണ്ട് പറഞ്ഞത്. ഇത് ഭവത്ഗീതയിലുള്ളതാണ്. ആത്മാവ് നിത്യവൃത്തനാണെങ്കിൽ ഇങ്ങനെ പറയുന്നു. മോക്ഷശാസ്ത്രവും ആവശ്യമുണ്ടോ? ഇല്ല.

**43. നിത്യമുക്തസ്സചേദാത്മാസാധനാനാംചതുഷ്ടയം
കസ്യചിത്തമനാത്മാചതസ്യേഷ്ടാചരണംമതം.**

സാരം- ആത്മാവ് നിത്യമുക്തനാണെങ്കിൽ നിത്യാനിത്യവിചാരം ഇഹമുത്രാർത്ഥഫലഭോഗവിരാഗം മുതലായ നാല് സാധനം ആർക്ക്. മനസ്സോ അനാത്മാവും. മനസ്സ് ഇഷ്ടംപോലെ നടന്നുകൊള്ളട്ടെ എന്നാണ് വേദാന്തമതം. ഈ സ്ഥിതിക്ക് സാതന ചതുഷ്ടയസമ്പത്തി വേണമെന്ന് വേദാന്തത്തിൽ വിധിച്ചത് ദുർബലപ്പെട്ടുപോയി. മനസ്സിനെ തന്നിൽ ലയിപ്പിക്കുന്ന വേദാന്തികൾ ഉണ്ടെങ്കിൽ അവർ യുക്തൻമാരാകുന്നു. മനസ്സിനെ ലയിപ്പിക്കണമെന്ന് പറയുന്ന വേദാന്തഭാഗം യോഗമാണെന്ന് ഇതിൽ 70-ാം ശ്ലോകത്തിൻെറ വിവരണത്തിൽ "സുഷുപ്താ വിവജലെലവണവദി" ത്യാദി വാക്യംകൊണ്ട് ഞാൻ പറഞ്ഞിട്ടുണ്ട്.

**44. മനഏവമഹന്മിത്രംമനഏവമഹാൻരിപു:
മനസ്ത്യാഗസ്ത്വാത്മഹത്യേത്യാത്മൻചിന്തയചിന്തയ**

**45. മനസ്ത്വമാത്മൻസംവിദ്ധിജഡബുദ്ധിംബഹിസ്ത്യജ
വേദാന്തിവാക്യാഹങ്കാരാൽഭേദജ്ഞാനമനർത്ഥദം**

സാരം- 44. ഹേ ആത്മാവേ, മനസ്സ് തന്നെ മഹാബന്ധു, മനസ്സ്തന്നെ മഹാശത്രു. മനസ്സിനെ വിടുന്നത് ആത്മഹത്യയാണ് എന്ന് വിചാരിക്കുക, വിചാരിക്കുക. 45. ഹേ ആത്മാവേ, മനസ്സ് നീയാകുന്നു എന്ന് നല്ലവണ്ണം അറിയുക. മനസ്സ് ജഡമാണെന്ന ബുദ്ധിയെ ത്യജിക്കുക. വേദാന്തികളുടെ വാക്ക് കേട്ടതുകൊണ്ടുള്ള അഹങ്കാരത്താലുള്ള ഭേദബുദ്ധി അനർത്ഥത്തെ നൽകുന്നതാകുന്നു. അനർത്ഥം ആത്മഹത്യാദി ദോഷമാണെന്ന് ഇതിലും മോക്ഷപ്രദീപത്തിലും വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്.

**46. നിത്യമുക്തഃകശ്ചിദാത്മാവാർത്തതേയദിവർത്തതാം
അമുക്തസ്യൈവമുക്തിസ്സാമനസോനിശ്ചലാസ്ഥിതിഃ**

സാരം- നിത്യമുക്തനായ ഒരാത്മാവുണ്ടെങ്കിൽ ഇരുന്നുകൊള്ളട്ടെ, മുക്തനല്ലാത്തവന് തന്നെയാണ് മുക്തി. ആമുക്തി മനസ്സിൻെറ നിശ്ചലാവസ്തയാകുന്നു.

47. **നിശ്ചലേസതികല്ലോലെസഏവജലധിസ്തഥാ**
**നിശ്ചഞ്ചലംമനഃശക്തിഃപരാനന്ദശ്ചകേവലഃ**

സാരം- അലയടങ്ങുമ്പോൾ അത് സമുദ്രം തന്നെ അപ്രകാരം നിശ്ചലമായ മനസ്സ് പരാശക്തിയിൽ കേവലാനന്ദവും തന്നെ.

48. **പിത്രാദിവാക്യശ്രവണാത്ശിശോർജാതിമതഭ്രമഃ**
**വേദാന്തവാക്യശ്രവണാന്മനോനാത്മേതിസംഭ്രമഃ**

സാരം- മതാപിതാക്കൻമാരുടെ വാക്കിനെ കേട്ടിട്ടാണ് ശിശുവിന്ന് ജാതിമതഭേദഭ്രമം ഉണ്ടാകുന്നത്. വേദാന്തവാക്യ ശ്രവണം കൊണ്ടാണ് മനസ്സ് അനാത്മാവ് എന്ന ഭ്രമം ഉണ്ടാകുന്നത്.

49. **ശക്തിപ്രധാനേസർവ്വസ്മിൻബ്രഹ്മാഹമിതിഭാഷണം**
**ജഗന്മിഥ്യാഭാഷണഞ്ചവേദാന്തശ്രവണാന്നൃണാം**

സാരം- സർവ്വശക്തിമയമായിരിക്കുമ്പോൾ ഞാൻ ബ്രഹ്മമെന്ന് ജഗമിഥ്യഎന്ന് പറയുന്നത് വേദാന്തവാക്യശ്രവണംകൊണ്ടാകുന്നു.

50. **ജഗന്മിഥ്യാവാദരതാനഷ്ടാവേദാന്തിപംഗവാഃ**
**ജഗദദ്യാപ്യാസ്തിമഹത്കിംമൃഷാഭാഷുണത്ഫലം**

സാരം- ജഗത്തെ ഇല്ലാത്തതാണെന്ന് വാദിക്കുന്ന വേദാന്തശിരോമണികൾ നശിച്ചുപോയി. മഹത്തായ ജഗത്ത് ഇന്നും ഉണ്ട്. മിഥ്യാവാദംകൊണ്ട് ഫലമെന്ത്? നിഷ്പ്രയോജനമെന്ന് സാരം.

51. **ഖേദാന്തോനഭവേച്ചിത്തവേദാന്തവചനാത്തവ**
**നാദാന്തജ്യോതിരീക്ഷസ്വമോദന്തംഭുംക്ഷ്വകേവലം**

സാരം- ഹേ മനസ്സേ, വേദന്തവാക്യംകൊണ്ട് നിൻെറ ദുഃഖം നശിക്കയില്ല. അതുകൊണ്ട് നീ നാദാന്തജ്യോതിസ്സിനെ നോക്കൂ. കേവലാനന്ദത്തെ അനുഭവിക്കുക.

52. **മനഃസ്വസ്യവശംകൂർവ്വന്നാത്മവാൻ ഭാഗ്യവാൻമഹാൻ**
**സചജ്ജാനീരാജയോഗീമഹാനന്ദീജഗജ്ജയീ.**

സാരം- മനസ്സിനെ സ്വാധീനപ്പെടുത്തുന്നവൻ ആത്മാവിനെ അറിഞ്ഞവനും ഭാഗ്യവാനും മഹാനും ജ്ഞാനിയും

രാജയോഗിയും പരമാനന്ദിയും ജഗത്തിനെ ജയിച്ചവനുമാകുന്നു.

53. **നിജാവസ്ഥാംനിർഗുണാംതാംയദായാതിമനോമമ**
**നിർഗുണബ്രഹ്മതച്ചാസ്മിവീചിരബ്ധിര്യഥാലയാത്.**

54. **മനശ്ചാഹഞ്ചഭിന്നൗനമനോലയവശാദ്യതഃ**
**ദ്വൈതംനദൃശ്യതെതസ്മാദേകമദ്വൈതമിദൃശം**

55. **ഏവംജ്ഞേയം, മനോമാത്രം വശീകാര്യംമുമുക്ഷുഭിഃ**
**ഏതൽകർത്തുമജാനന്തഃകഥംമുക്താഭവന്തഹൊ.**

സാരം- 53. മനസ്സ് തൻെറ നിർഗ്ഗുണാവസ്ഥയെ എപ്പോൾ പ്രാപിക്കുന്നുവൊ അപ്പോൾ ആ നിർഗ്ഗുണബ്രഹ്മവും ഞാൻ തന്നെ. ഏതുപോലെയെങ്കിൽ തിര സമുദ്രത്തിൽ ലയിക്കുന്നതുകൊണ്ട് സമുദ്രമായിരിക്കുന്നതുപോലെ. 54. മനസ്സും ഞാനും രണ്ടല്ല. എന്തുകൊണ്ടെന്നാൽ മനസ്സ് ലയിക്കുമ്പോൾ ദ്വൈതമില്ല. (രണ്ടില്ല) മനസ്സിനെ കണ്ടുകൊണ്ടിരിക്കുന്ന സാക്ഷിയായി എന്നെ വേരേ കാണുന്നില്ല. അതുകൊണ്ട് ഒന്നേ ഉള്ളു. രണ്ടില്ല എന്ന് പറയുന്ന അദ്വൈതം ഇങ്ങനെയാണ്. 55. മോക്ഷകാംക്ഷികൾ ഇങ്ങനെയാണ് അറിയേണ്ടത്. മനസ്സിനെ മാത്രമാണ് വശീകരിക്കേണ്ടത്. ഇങ്ങനെ ചെയ്വാൻ അറിയാത്തവർ എങ്ങനെ മുക്തൻമാരാകും? (ദുഃഖത്തിൽനിന്ന് വേർപെടുകയില്ല.)

## 6. ആനന്ദം: സത്യവും ലക്ഷ്യവും

1. **ഭൃത്യശ്ചസ്വാമിനംസ്വാമീഭൃത്യ, മേവമനേകധാ**
**പരസ്പരം വഞ്ചയന്തിസ്വാനന്ദായേശ്വരായകിം.**

സാരം- ഭർത്താവ് ഭാര്യയേയും, ഭാര്യ ഭർത്താവിനേയും, പിതാവിനെ പുത്രനും, പിതാവ് പുത്രനേയും, ശിക്ഷ്യൻമാർ ഗുരുവിനേയും ശിഷ്യൻമാരെ ഗുരുവും 29. ഭൃത്യൻ യജമാനനേയും യജമാനൻ ഭൃത്യനേയും പരസ്പരം വഞ്ചിക്കുന്നു. അവൻെറ ആനന്ദത്തിന് വേണ്ടിയോ ഈശ്വരന് വേണ്ടിയോ?

2. **ശിക്ഷാരക്ഷാകരാഭൂപാ യുദ്ധന്തെതത്രതത്രതെ**
**കിമർത്ഥം? ഭൂമിപാലനാ മാനന്ദായേശ്വരായകിം.**

സാരം- ശിക്ഷാക്ഷകളും ചെയ്യുന്ന രാജാക്കൻമാർ അവിടവിടെ

യുദ്ധം ചെയ്യുന്നു. എന്തിനായിക്കൊണ്ട്? ഈശ്വരന് വേണ്ടിയോ രാജാക്കൻമാർക്ക് ആനന്ദത്തിന് വേണ്ടിയോ?

3. **അപമാനഞ്ചദുഃഖഞ്ച സഹന്തെവിവിധംജനാഃ**
**ആനന്ദാർത്ഥംനേശ്വരാർത്ഥമാനന്ദസർവ്വതോ മഹാൻ**

സാരം- ജനങ്ങൾ അഭിമാനത്തേയും അനേകവിധമായ ദുഃഖത്തേയും സഹിക്കുന്നു. അതെല്ലാം ആനന്ദത്തിന് വേണ്ടിയാകുന്നു. ഈശ്വരന് വേണ്ടിയല്ല. അതുകൊണ്ട് ആനന്ദംതന്നെ എല്ലാറ്റിനും മീതെ.

4. **ധനനാന്യാദിസമ്പത്തിരാനന്ദകരണംഭവേൽ**
**തൽകാരണാച്ചോരണാദീന്യുക്തകർമ്മാണികുർവ്വതെ**

സാരം- ധനം ധാന്യം മുതലായവയുടെ സമൃദ്ധി ആനന്ദത്തെ സമ്പാദിപ്പാൻ ഉതകുന്നതാണ്. അതുകൊണ്ടാണ് കളവ് മുതലായ പാപകർമ്മങ്ങളെ ചെയ്യുന്നത്.

5. **ഈശ്വരാരാധനംതദ്വാദാനന്ദകരണംയദി**
**സേവേരൻതംസർവ്വജീവാവിഷയാനിവസർവ്വദാ**

സാരം- ഈശ്വരസേവ അപ്രകാരം = ധനധാന്യാദി സമ്പത്തികളെപോലെ ആനന്ദത്തിന് ഉപകരിക്കുമെങ്കിൽ സർവ്വ ജീവികളും സംസാരവിഷയങ്ങളെ എന്നപോലെ ഈശ്വരനെ സേവിക്കും. എന്നാൽ ആചാര്യൻമാരും വേദശാസ്ത്രാദികളും ആരും ഉപദേശിക്കാതെ തന്നെ ജനങ്ങളും മറ്റ് പ്രാണികളും ഈശ്വരനെ രാപ്പകൽ സേവിക്കും എന്ന് സാരം

6. **ഐശവര്യം മത്തമുത്തജ്യ പാപകർമ്മാനുധാവനം**
**ആനന്ദവാഞ്ചയാതസ്മാദാനന്ദോതൃപ്രിയാൽ പ്രിയഃ**

7. **യദീശ്വരഃ പ്രിയോന്യൂണാം തൽപ്രസാദവിനാശകം**
**പാപംനകുര്യാൽ കോപ്യത്ര സ്വാനന്ദസ്സർവ്വതഃപ്രിയഃ**

സാരം- ഈശ്വരമതത്തെ അപേക്ഷിച്ച് പാപകർമ്മങ്ങളെ ചെയ്യാൻ ഓടുന്നത് ആനന്ദത്തിലുള്ള ആശ കൊണ്ടാകുന്നു. അതുകൊണ്ട് ആനന്ദമാണ് സർവ്വത്തേക്കാൾ പ്രിയമായ വസ്തു. 7. ഈശ്വരനാണ് പ്രിയവസ്തു എന്ന് വരികിൽ ഈശ്വരപ്രസാദത്തിന് വിരോധികളായ പാപകർമ്മങ്ങളെ ഒരുവനും ചെയ്കയില്ല. ആകയാൽ മനുഷ്യർക്ക് സർവ്വത്തേക്കാൾ പ്രിയവസ്തു ആനന്ദമാകുന്നു.

8. **നാസ്തികാനാമാസ്തികാനാം തിരശ്ചാഞ്ചേഹവർത്തിനാം പരിപശ്യതകർമ്മാണിസ്വാനന്ദായേശ്വരായവാ**

സാരം- നാസ്തികൻമാരുടേയും ആസ്തികൻമാരുടേയും എന്നു വേണ്ട ഈലോകത്തിലുള്ള സകല പ്രാണികളുടേയും കർമ്മങ്ങൾ അവനവൻെറ ആനന്ദത്തിന് വേണ്ടിയോ, ഈശ്വരന് വേണ്ടിയോ? ആലോചിക്കുവിൻ!

9. **വിദ്യാഭ്യാസാച്ചിരംമർത്ത്യാഃ പരീക്ഷാ വിജയംഗതാഃ ഭവന്ത്യധികൃതാഃ കേചിൽ സ്വാനന്ദായേശ്വരായവാ.**

സാരം- വളരെക്കാലം വിദ്യയെ അഭ്യസിച്ച് പരീക്ഷയിൽ ജയിച്ച് ചിലർ ഗവർമെണ്ട് ഉദ്യോഗം ഭരിക്കുന്നു. അവനവൻെറ ആനന്ദത്തിനോ ഈശ്വരന് വേണ്ടിയോ?

10. **തീർത്ത്വാപ്യഗാധജലധീർ വിദേശാൻ പ്രാപ്യകേചന കുർവ്വന്തിനാനാവ്യാപാരാൽ സ്വാനന്ദായേശ്വരായവാ.**

സാരം- ആഗാധസമുദ്രങ്ങളെ കടന്നിട്ടും അന്യരാജ്യങ്ങളിൽ ചെന്നു ചിലർ നാനാ വ്യാപാരങ്ങളെ ചെയ്യുന്നു. തനിക്കു ആനന്ദത്തിന് വേണ്ടിയോ ഈശ്വരന് വേണ്ടിയോ?

11. **വനേഷ്വദ്രിഷുത്വാപി വാതാതപസഹിഷ്ണുവഃ കർഷന്തികഷകാഃകേചിൽ സ്വാനന്ദായേശ്വരായവാ**

സാരം- വനങ്ങളിലും പർവ്വതങ്ങളിലും ചെന്നിട്ടും കാറ്റും വെയിലും സഹിച്ച് ചിലർ കൃഷിചെയ്യുന്നു. തൻെറ ആനന്ദത്തിനോ ഈശ്വരനോ?

12. **കായികാഭ്യാസിനഃകേചിൽ സൂക്ഷ്മതന്ത്ര്യംചരന്ത്യഹൊ! കരണാന്യപികുർവ്വന്തി സ്വാനന്ദായേശ്വരായവാ.**

സാരം- ചില കായികാഭ്യാസികൾ സൂക്ഷ്മമായ കമ്പിയിൽ സഞ്ചരിക്കുകയും കരണം മറിയുകയും ചെയ്യുന്നു ആനന്ദത്തിനോ ഈശ്വരനോ?

13. **പൂജയന്തി പ്രാർത്ഥയന്തെ സ്തുവന്തീശം നമന്തിച ജപന്തിനാമമന്ത്രാംശ്ച സ്വാനന്ദായേശ്വരായവാ.**

സാരം- ഈശ്വരനെ പൂജിക്കുന്നു, പ്രാർത്ഥിക്കുന്നു, സ്മരിക്കുന്നു. ഈശ്വരനാമമന്ത്രങ്ങളെ ജപിക്കുന്നു. തനിക്കാനന്ദത്തിനോ ഈശ്വരന് വേണ്ടിയോ?

**14. യജ്ഞവ്രതമഹാഘോര കർമ്മദു:ഖസഹിഷ്ണുതാ**
**സത്യധർമ്മാദി ദീക്ഷാച സ്വാനന്ദായേശ്വരായവാ.**

സാരം- യാഗവ്രതങ്ങളായ മഹാഘോരകർമ്മങ്ങൾ കൊണ്ടുള്ള ദുഃഖത്തെ സഹിക്കുന്നതും സത്യധർമ്മാദികളെ ദീക്ഷിക്കുന്നതും തനിക്കാനന്ദത്തിനോ ഈശ്വരന് വേണ്ടിയോ?

**15. ശ്വാനശ്ചിസ്വാമിനാംപീഠാൽ ശയ്യാഞ്ചാരുഹ്യശേരതെ**
**അവകാശോയദാലബ്ധഃ സ്വാനന്ദായേശ്വരായവാ**

സാരം- ശ്വാക്കളും തരം കിട്ടുമ്പോൾ തങ്ങളെ വളർത്തുന്ന യജമാനൻമാരുടെ കസേരകളിലും ശയ്യകളിലും കയറികിടക്കുന്നു. തങ്ങൾക്ക് ആനന്ദത്തിനു വേണ്ടിയോ ഈശ്വരനു വേണ്ടിയോ? നായും കൂടി യജമാനനെയും ഈശ്വരനെയും വിലവെച്ചിട്ടില്ല. തൻെറ സുഖത്തിനെയാണ് വിലവെച്ചിട്ടുള്ളത്.

**16. വർഷേഷുഗത്വാനീഡേഷു പക്ഷിണോനിവസന്തിച**
**പശ്വാദയശ്ചാലയേഷ്ഠസ്വാനന്ദായേശ്വരായവാ**

സാരം- മഴപെയ്യുമ്പോൾ പക്ഷികൾ കൂടുകളിലും പശു മുതലായ ജന്തുക്കൾ അതാതുകളുടെ വാസസ്ഥലങ്ങളിലും ചെന്ന് വസിക്കുന്നു. അവയുടെ ആനന്ദത്തിന് വേണ്ടിയോ ഈശ്വരന് വേണ്ടിയോ?

**17. മക്കുണാമശകാശ്ചൈവ ദശന്തിമനുജാനപി**
**രക്തം പീബന്തിതൃപ്യാന്തിസ്വാനന്ദായേശ്വരായവാ.**

സാരം- മൂട്ടകളും കൊതുകുകളും മനുഷ്യരെ കടിച്ച് രക്തംകുടിച്ച് തൃപ്തിപെടുന്നു അവയുടെ ആനന്ദത്തിനു വേണ്ടിയോ ഈശ്വരന് വേണ്ടിയോ?

**18. സ്വപ്നേപീശമജാനന്തൊരു ദന്തൊബാലകാ അപി**
**സ്തന്യമിച്ഛന്തി, ഹേ മർത്ത്യാഃ സ്വാനന്ദായേശ്വരായകിം.**

സാരം- സ്വപ്നത്തിൽകൂടി ഈശ്വരനെ പറ്റി അറിയാതെ കരഞ്ഞുകിടക്കുന്ന കൊച്ച് കുട്ടികളും മുലപ്പാലിനെ ഇച്ഛിക്കുന്നു. ഹേ മർത്ത്യൻമാരെ! ശിശുക്കളുടെ ആനന്ദത്തിന് വേണ്ടിയോ ഈശ്വരന് വേണ്ടിയോ?

**19. അനന്തകോടിജന്തൂനാമുദ്ദേശഃകർമ്മണാമിതി**
**കിമർത്ഥംകഥ്യതാംമർത്ത്യാഃ സ്വാനന്ദപ്രാപ്തയെദൃഢം.**

സാരം- ഇങ്ങനെ അനേകകോടി ജന്തുക്കളുടെ കർമ്മങ്ങളുടെ ഉപദേശം എന്തിനായിക്കൊണ്ട്? ഹേ മർത്ത്യൻമാരെ പറയുവിൻ അവനവൻെറ ആനന്ദത്തിന് വേണ്ടിതന്നെ. ഈശ്വരന് വേണ്ടിയല്ലെന്ന് സാരം.

20. **സദസ്തസർവ്വകർമ്മാണി സുഖദുഃഖകാരണ്യപി**
**ആനന്ദായൈവകുർവ്വന്തിനേശ്വരായാത്രദേഹിന:**

സാരം- സുഖത്തേയും ദുഃഖത്തേയും ഉണ്ടാക്കുന്ന സൽപ്രവൃത്തികളും ദുഷ്പ്രവൃത്തികളും ആനന്ദത്തിന് വേണ്ടിയാകുന്നു ദേഹികൾ ചെയ്യുന്നത്. ഈശ്വരന് വേണ്ടയല്ല.

വാക്യം- തർഹിശ്വരാരാധനായകി കാരണമിതിചേൽ കഥയാമി = ഈശ്വരനെ പൂജിപ്പാൻ കാരണമെന്താകുന്നു എങ്കിൽ പറയാം.

21. **ആനന്ദസിദ്ധിസ്സ്യാദേവം ചിന്തയേശ്വരപൂജനം**
**കുർവ്വന്ത്യാന്തരമജ്ഞാത്വാ മതകാരപ്രമാണതഃ**

സാരം- മതാചാര്യൻമാരുടെ പ്രമാണം നിമിത്തം ഈശ്വരനെ പൂജിച്ചാൽ ആനന്ദം സിദ്ധിക്കുമെന്ന് വിചാരിച്ച് ആങ്ങനെ പൂജിക്കുന്നത് ആനന്ദത്തെ അറിയാതെ ആകുന്നു. എന്നാൽ ഈശ്വരനെ പൂജിച്ചാൽ സർവ്വ ദുഃഖങ്ങളേയും നീക്കും. സർവ്വാഭിഷ്ടങ്ങളേയും നൽകും ചക്രവർത്യാദി സ്ഥാനപദവിയോടുകൂടി ഇഹലോകത്തിൽ സുഖിക്കാം. മരണശേഷം സ്വർഗ്ഗത്തേ നൽകും എന്നും മറ്റും മതാചാര്യൻമാർ ഫലശ്രുതികളെ വേദാദി പ്രമാണങ്ങളിൽ ഘോഷിച്ചിട്ടുണ്ട്. അതുകണ്ടു ഉഭയലോകാനന്ദം കിട്ടുമല്ലോ എന്ന് മോഹിച്ച് ജനങ്ങൾ ഈശ്വരനെ ആരാധിക്കുന്നതാകുന്നു.

22. **നിർഗുണോപിധനീപൂജ്യോധനാശഹേതുനാജനൈഃ**
**ആനന്ദായേശപൂജാചകസ്യാലാഭേസനിന്ദ്യതെ.**

സാരം- ധനികൻ ഗുണമില്ലാത്തവനാണെങ്കിലും ധനത്തിലുള്ള ആശകൊണ്ട് ജനങ്ങൾ അവനെ പൂജിക്കുന്നു. അപ്രകാരം ആന്ദത്തിലുള്ള ആശകൊണ്ട് ഈശ്വരനേയും പൂജിക്കുന്നു. ആനന്ദം ലഭിക്കാതെ വരുമ്പോൾ ചിലർ ഈശ്വരനെ നിന്ദിക്കുന്നതുമുണ്ട്.

23. **ആനന്ദഹാനൗദുഃഖാപ്രാപ്ത്യാകേചിന്നിന്ദന്തിദൈവതം**
**അക്ഷ്ണാകാണഃകിമീശത്വമലം ത്വൽസേവയാമമ**

**24. ഇതിപൂജാദികർമ്മാണിധിക്കുർവ്വന്തീഹമാനവഃ**
**തസ്മാദാനന്ദ ഏവേശാദധികഃസർവ്വജീവിനാം.**

സാരം- ദുഃഖം പിടിപെട്ട് ആനന്ദത്തിന് ഹാനി വരുമ്പോൾ ചിലർ ഹേ ഈശ്വരാ! നീ പൊട്ടക്കണ്ണനാണോ? നിൻെറ സേവ മതി എന്ന് ഈശ്വരവനെ നിന്ദിച്ച് പൂജ മുതലായ കർമ്മങ്ങളെ വിടുന്നു. അതുകൊണ്ട് സർവ്വൻമാർക്കും ആനന്ദമാണ് ഈശ്വരനേക്കാൾ മഹത്തായിരിക്കുന്നത്.

**25. ആനന്ദഹാനികർത്താരോ ജനനീജനകാനുജാഃ**
**യദിപുത്രകളത്രാദ്യാസ്താംസ്ത്യജന്തിദ്വിഷന്തിച**

**26. ഇതിസർവ്വമപിത്യാക്ത്വാസ്വാത്മാനംപാന്തിദേഹിനഃ**
**രോഗദാനന്ദഹാനിശ്ചേദാത്മഹത്യാഞ്ചകുർവ്വതെ.**

സാരം- ആനന്ദത്തിന് ഹാനിയെ ചെയ്യുന്നവർ അമ്മയോ, അച്ഛനോ, അനുജനോ, പുത്രനോ, ഭാര്യയോ ആകുന്നുവെങ്കിൽ അവരെ ത്യജിക്കുന്നു. ദ്വേഷിക്കുകയും ചെയ്യുന്നു. ഇങ്ങനെ സർവ്വത്തെയും ത്യജിച്ച് ജനങ്ങൾ ആത്മാവിനെ രക്ഷിക്കുന്നു. രോഗം ഹേതുവായിട്ട് ആനന്ദത്തിന് ഹാനിയുണ്ടെന്ന് കണ്ടാൽ ആത്മഹത്യയേയും ചെയ്യുന്നു.

**27. സർവ്വേഭ്യോപ്യാത്മനിപ്രേമതമപ്യാനന്ദസംക്ഷയെ**
**നാശയന്തിയതൊമർത്ത്യാ ആനന്ദസർവ്വതോമഹാൻ**

**28. തസ്മാദേവവയംനാനാമതകർമ്മാണിസർവ്വശഃ**
**നിന്ദാമസ്സർവ്വലോകാനാമാനന്ദായമുഹൂർമുഹുഃ**

സാരം- സർവ്വത്തിനേക്കാൾ സ്നേഹം ആത്മാവിനെയാണ്. അങ്ങനെയുള്ള ആത്മാവിനെയും ആനന്ദഹാനി വരുമ്പോൾ ജനങ്ങൾ നശിപ്പിക്കുന്നത് കൊണ്ട് ആനന്ദം സർവ്വത്തിലും വെച്ച് മഹത്താകുന്നു. 28. ആയതുകൊണ്ട് തന്നെയാണ് ഞാൻ സർവ്വലോകങ്ങൾക്കും ആനന്ദത്തിന്നു വേണ്ടി നാനാമതകർമ്മങ്ങളെ സർവ്വ പ്രകാരത്തിലും പിന്നെയും പിന്നെയും നിന്ദിക്കുന്നത്.

**29. അപത്ഥ്യഭക്ഷണംവൈദ്യാനിരുന്ധന്തിതഥാവയം**
**അയുക്തമതമാനന്ദ സിദ്ധയെ കർമ്മിരോഗിണാം.**

സാരം- രോഗികൾക്ക് സുഖം സിദ്ധിപ്പാൻ വേണ്ടി വൈദ്യൻമാർ

അപഥ്യഭക്ഷണത്തെ വിരോധിക്കുന്നത് പോലെ കർമ്മികൾക്ക് ആനന്ദം സിദ്ധിപ്പാൻ വേണ്ടി നാം അയുക്തമതത്തെ നിരോധിക്കുന്നതാകുന്നു.

30. **സർവ്വവിഹായായാപ്യാനന്ദകാംക്ഷയാം കിന്നു കാരണം.**
**ഇതിചേദ്വയമാനന്ദ ജാതാശ്ചാനന്ദജാതയഃ**

സാരം- എല്ലാറ്റിനേയും ഉപേക്ഷിച്ചിട്ടും ആനന്ദത്തെ ആരാധിപ്പാൻ കാരണമെന്താകുന്നു എങ്കിൽ നാം ആനന്ദത്തിങ്കൽനിന്ന് ജനിച്ചവരും ആനന്ദജാതികളുമാകുന്നു. അതുതന്നെ ആനന്ദത്തെ ആരാധിപ്പാൻ കാരണം.

31. **സ്വദേശീതിവിദേശീതി തത്തദ്ദേശാഭിമാനിനഃ**
**ആനന്ദമേവവാഞ്ചരന്തി തസ്മാദാനന്ദദേശിനഃ**

സാരം- സ്വദേശി വിദേശി എന്നിങ്ങനെ അതാത് ദേശാഭിമാനികൾ ആനന്ദത്തെ തന്നെ ആഗ്രഹിക്കുന്നു. അതുകൊണ്ട് അവർ ആനന്ദദേശികളാകുന്നു. സ്വദേശികളും വിദേശികളും അല്ലെന്ന് സാരം.

32. **ആനന്ദാദിഹജായന്തെ ജീവന്ത്യാനന്ദവൈഭവാ**
**ആനന്ദംയാന്തിജീവാശ്ച തസ്താ ദാനന്ദജാതയഃ**

സാരം- ജീവൻമാർ ആനന്ദത്തിൽ നിന്ന് ജനിച്ചവരാകുന്നു. ആനന്ദവൈഭവം കൊണ്ടാണ് ജീവിക്കുന്നത്. യാത്രയും ആനന്ദത്തിലേക്ക് തന്നെ. അവസാനത്തിൽ മുക്തിയെ കാംക്ഷിക്കുന്നത് ആനന്ദപ്രാപ്തിക്കാണല്ലോ. ഹേ സാരഗ്രാഹികളെ! ഈപ്പറഞ്ഞത് പരമാർത്ഥമെന്നുള്ളതു പ്രപഞ്ചത്തിലെ അവസ്ഥകൊണ്ടുതന്നെ തെളിയുന്നതാണ്! അല്പം ഒന്നാലോചിച്ചാൽ മതി. സ്ത്രീ പുരുഷൻമാർ ആനന്ദംകൊണ്ടാകുന്നു ചേരുന്നത്. അതുകൊണ്ടാകുന്നു സന്താനങ്ങളുണ്ടാകുന്നത്. അപ്പോൾ ആനന്ദമാണ് ഉല്പത്തിക്ക് ഹേതു എന്നത് സിദ്ധമായി. എനിക്ക് ആനന്ദമില്ല, ഇനി എന്തിന് ഞാനിരിക്കുന്നു, മരിക്കുന്നതാണ് നല്ലത് എന്നും ലോകത്തിൽ പറയുന്നുണ്ട് എന്നല്ല അസഹ്യമായ സുഖക്കേടുണ്ടാകുമ്പോൾ ചിലർ ദേഹത്യാഗം ചെയ്തും കാണുന്നുണ്ട്. സുഖമുള്ളവർ അങ്ങനെ ചെയ്യുന്നില്ല. എന്നും ജീവിച്ചിരിക്കേണമെന്നേ ആഗ്രഹിച്ച് കാണുന്നുള്ളു. അപ്പോൾ ആനന്ദംകൊണ്ടാകുന്നു ജീവികളെല്ലാം

ജീവിപ്പാൻ കാരണം എന്നതും സിദ്ധമായി. അവസാനത്തിൽ സകലരും മുക്തിയെ അതായത് ദുഃഖത്തിൽ നിന്നും വേർപെട്ടിട്ടുള്ള ശാശ്വതാനന്ദത്തെ ആഗ്രഹിച്ച് വളരെ കഷ്ടപ്പെട്ടും അതിനെ പ്രാപിക്കുന്നു. ഇങ്ങനെ അലോചിക്കുമ്പോൾ നമ്മുടെ ആനുഭവം കൊണ്ടു തന്നെ എന്നും ഭിന്നമതക്കരെന്നു വാദിക്കുന്ന സർവ്വമതക്കാരും ഒരേആനന്ദജാതി മതക്കാരാകുന്നു എന്നതും സിദ്ധമായി. ഈ സർവ്വ ജനാനുഭവത്തിന് വിപരീതമായിരിക്കുന്ന മതഭേദപ്രമാണങ്ങളേയും ആചാര്യവചനങ്ങളേയും വിശ്വസിച്ച് കലഹിക്കുന്നത് ഒട്ടും ശരിയല്ല.

33. **ഇത്ഥംസത്യേസതിനൃഷ്ഠമതാചാര്യപറമാണിഭിഃ**
**കല്പിതാചാരചരണാ ന്മതഭേദൊബഭൂഭവാ!**

സാരം- സത്യസ്ഥിതി ഈതരത്തിലായിരിക്കുമ്പോൾ മതാചാര്യമാരാലും പ്രമാണികളാലും കൽപ്പിക്കപ്പെട്ട ആചാരങ്ങളെ ആദരിച്ചതുകൊണ്ടാണ് ജനങ്ങളുടെ ഇടയിൽ മതഭേദമുണ്ടായത്.

34. **സ്വദേശാനപിസന്ത്യജ്യ വിദേശാൻപ്രാപ്യകേചന**
**വസന്ത്യാനന്ദസന്തൃപ്താസ്തസ്മാദാനന്ദദേശിനഃ**

സാരം- ചിലർ സ്വദേശങ്ങളേയും ത്യജിച്ച് വിദേശങ്ങളിൽ ചെന്ന് ആനന്ദിച്ചുംകൊണ്ടിരിക്കുന്നു. അതുകൊണ്ട് മനുഷ്യർ ആനന്ദദേശക്കാരാകുന്നു.

35. **ആനന്ദതത്വംജ്ഞാത്വൈവമൈകത്യസുഖേനച**
**നിജാനന്ദേനചാത്യന്തംസുഖിനൊഭവതാഖിലാഃ**

സാരം- ഹേ സർവ്വ ജനങ്ങളെ! ഇങ്ങനെ ആനന്ദമതത്വത്തെ അറിഞ്ഞ് ഐക്യമത്യസുഖത്തോടും ആത്മാനന്ദത്തോടുംകൂടി പരമാനന്ദികളായിരിക്കുവിൻ.

36. **തീരംനീത്വൊമീനവർഗ്ഗൊനീരമെവയിയാസതി**
**തഥാനന്ദംയതസ്സർവ്വെപ്യാനന്ദാദാഗതാവയം.**

37. **സർപ്പാദയൊബഹിർയ്യാന്തിബിലംജിഗമിഷന്ത്യഥ,**
**തഥാനന്ദംജീവിനസ്തത് ആനന്ദാദാഗതാവയം.**

38. **പക്ഷിണൊഭൂവമായാതായഥാനിഡോൽപതിഷ്ണുവഃ**
**തഥാനന്ദേച്ഛവസ്സർവ്വെപ്യാനന്ദദാഗതാവയം.**

സാരം- 36. കരയിൽ പിടിച്ചിട്ട മത്സ്യം ജലത്തിലേക്കുതന്നെ പോകുവാൻ ഇച്ഛിക്കുന്നു. അപ്രകാരം സർവ്വജീവികളും ആനന്ദത്തെ പ്രാപിപ്പാൻ ഇച്ഛിക്കുന്നതുകൊണ്ട് നാം ആനന്ദത്തിൽനിന്ന് വന്നവരാകുന്നു. 37. സർപ്പം മുതലായവ പോട്ടിൽനിന്ന് പുറത്തേക്ക് സഞ്ചരിക്കുന്നു. പിന്നെ അവ പോട്ടിലേക്ക്തന്നെ പോകുവാൻ ഇച്ഛിക്കുന്നു. അപ്രകാരം ജീവികൾ ആനന്ദത്തെ പ്രാപിപ്പാൻ ഇച്ഛിക്കുന്നു. അതുകൊണ്ട് നാം ആനന്ദത്തിൽ നിന്ന് വന്നവരാകുന്നു. 38. പക്ഷികൾ കൂട്ടിൽനിന്ന് ഭൂമിയിലേക്ക് വന്നിട്ട് കൂട്ടിലേക്ക് തന്നെ ഗമിപ്പാനിച്ഛിക്കുംപ്രകാരം സർവ്വജീവികളും ആനന്ദത്തെ ഇച്ഛിക്കുന്നതുകൊണ്ട് നാം ആനന്ദത്തിൽ നിന്നും വന്നവരാകുന്നു.

നാനാതകലഹം നശിപ്പിച്ച് രാജ്യത്തിൽ ഐകമത്യസുഖാദികൾ ഉണ്ടാക്കുവാൻ ഉതകുന്ന മതം ഏതാണെന്നുകൂടി ഒരു വിചാരണ ചെയ്തുനോക്കാം. 1. ഒരു ശൈവമതക്കാരനോട് വിഷ്ണുവിനെ ഭജിക്കുന്നുവോ എന്ന് ചോദിച്ചാൽ "വിഷ്ണുനാമം കൂടി ഉച്ചരിക്കരുത്" എന്നാണ് ഞങ്ങളുടെ മതം എന്ന് അവൻ പറയും. ആനന്ദം വേണോ എന്ന് ചോദിച്ചാൽ വേണമെന്നേ ആശൈവമതക്കാരൻ പറകയുള്ളൂ. 2. ഒരു വൈഷ്ണവ മതക്കാരനോട് ശിവനെ ഭജിക്കുന്നുവോ എന്ന് ചോദിച്ചാൽ "ശൈവമതക്കാരനെ തൊട്ടുകൂടെ"ന്നാണ് ഞങ്ങളുടെ മതമെന്ന് പറയും. ആനന്ദം വേണോ എന്ന് ചോദിച്ചാൽ വേണമെന്നേ വൈഷ്ണവനും പറകയുള്ളൂ. 3. ബ്രഹ്മസമാജക്കാരോടൊ ആര്യ സമാജക്കാരോടൊ ശൈവമതത്തെ സ്വീകരിക്കുന്നുവോ എന്ന് ചെദിച്ചാൽ "ഞങ്ങൾ ശിവാദി വിഗ്രഹ പൂജകൻമാരല്ല: എകദൈവമായ ബ്രഹ്മത്തെ ഉപാസിക്കുന്നവരാകുന്നു"വെന്ന് പറഞ്ഞുനിഷേധിക്കും. ആനന്ദം വേണോ എന്ന് ചോദിച്ചാൽ വേണമെന്നേ പറകയുള്ളൂ. 4. ഒരു ക്രിസ്തുവിനോടൊ മുഹമ്മദനോടൊ ഹിന്ദുമതത്തെ സ്വീകരിക്കുന്നുവോ എന്ന് ചോദിച്ചാൽ ക്രിസ്തുവിശ്വാസം കൊണ്ടേ മുക്തികിട്ടൂ എന്ന് ക്രിസ്ത്യനും മുഹമ്മദ് നബിവചനത്തെ അനുസരിച്ചാലേ ഗതിയുള്ളൂവെന്ന് മുഹമ്മദനും പറഞ്ഞ് മറ്റുള്ള മതങ്ങളെ നിഷേധിക്കും. ആനന്ദം വേണമോ എന്ന് ചോദിച്ചാൽ വേണമെന്നേ ആരും പറകയുള്ളൂ. ഇങ്ങനെ സർവ്വമതക്കാരും താന്താൻ

വിശ്വസിച്ച മതത്തെ മഹത്തായി വാദിച്ച് മറ്റുമതങ്ങളെ നിഷേധിക്കയേയുള്ളൂ. ആനന്ദം വേണോ എന്ന് ചോദിച്ചാൽ സർവ്വമതക്കാരും വേണമെന്ന് പറയും. വിചാരണചെയ്ത് ആലോചിച്ച് മനസ്സിനെ പുണ്ണാക്കാതെയും വിധിന്യായങ്ങളെഴുതി ബുദ്ധിമുട്ടാതെയും സർവ്വമതവാദികളുടെ വായ്മൊഴിയെ അനുസരിച്ച് ലോകം മുഴുവൻ ഒരേ ആനന്ദമതക്കാരാകുന്നു എന്നൊരു വിധി കൊടുക്കാം. പരമാർത്ഥം ഇങ്ങനെ ഇരിക്കുന്നതുകൊണ്ട് നാം നാനാജാതി മതക്കാരാകുന്നുവെന്ന് തെറ്റിദ്ധരിപ്പിക്കുന്ന മതങ്ങളുടേയും ആചാര്യൻമാരുടേയും അടിമകളായി നാനാകർമ്മങ്ങളെചെയ്തും മത്സരിച്ചും ദുഃഖിപ്പിക്കാൻ അവകാശമില്ല. നാം ദുഃഖകുലജാതൻമാരല്ല. ആനന്ദകുലജാതൻമാരാകുന്നു എന്നറിഞ്ഞ് ഇനിയെങ്കിലും ആനന്ദിപ്പിൻ!

**39. ആനന്ദോദ്വിവിസ്സത്ര നിജാനന്ദോമഹാൻസ്വയം**
**അന്യസ്തുവിഷയാനന്ദ ആഭാസഃ സ്വസ്യചാധ്രുവഃ**

**40. വിഷയാനന്ദസിദ്ധ്യർത്ഥ മപിധിക്കുർവ്വതെജനാഃ**
**തേഷാമീശംനിജാനന്ദെ സിദ്ധെവക്തവ്യമസ്തികിം**

സാരം- 39. ആനന്ദം രണ്ടുവിധമുണ്ട്. മറ്റൊരുവസ്തുവിൻേറയും ആശ്രയം കൂടാതെ തങ്കലിരിക്കുന്ന ആനന്ദമാണ് മഹത്തായിട്ടുള്ളത്. മറ്റേത് വിഷയാനന്ദമാണ്. അത് ആഭ്യാസവും അസ്ഥിരവുമാണ്. 40. ആ വിഷയാനന്ദത്തിനുവേണ്ടി ജനങ്ങൾ അവരുടെ ഈശ്വരനെ ധിക്കരിക്കുന്നു. തങ്കലിരിക്കുന്ന ആനന്ദം കിട്ടിയാൽ പിന്നെ പറയേണ്ടതുണ്ടോ? എന്നാൽ അല്പമായ വിഷയസുഖത്തെ ഇച്ഛിച്ച് ഈശ്വരനെ അറിഞ്ഞുകൊണ്ട് ജനങ്ങൾ എന്തെല്ലാമൊ അകൃത്യം ചെയ്യുന്നു. ആ സ്ഥിതിക്ക് ആത്മാനന്ദം സിദ്ധിച്ച ജ്ഞാനാനികൾ ഈശ്വരനെ വിട്ടു തന്നിൽതന്നെ ആനന്ദിക്കുന്നത് ആശ്ചര്യമല്ലെന്ന് സാരം.

**41. ഭുഞ്ജാനോഹനിജാനന്ദം വിഷയാനന്ദഭോക്തൃവൽ**
**ധിക്കുർവ്വേമതമീശേദ്ധ്യം ജനാനന്ദചികീർഷയാ.**

സാരം- വിഷയസുഖത്തെ അനുഭവിക്കുന്ന സംസാരികൾ ഈശ്വരനെ ധിക്കരിക്കുന്നതുപോലെ നിജാനന്ദത്തെ അനുഭവിക്കുന്ന ഞാൻ ജനങ്ങൾക്ക് ആനന്ദത്തെ ചെയ്വാനുള്ള

ഇച്ഛകൊണ്ട് ഈശ്വരമതത്തെ ധിക്കരിക്കുന്നതാകുന്നു. എന്നാൽ അല്പമായ വിഷയസുഖത്തിനുവേണ്ടി സംസാരികൾ അവരുടെ ഈശ്വരനെകൂടി ധിക്കരിക്കുന്ന അനുഭവംകൊണ്ട് ഇവർക്ക് പ്രിയം ഈശ്വരനേക്കാൾ ആനന്ദമാണെന്ന് കാണുകയാൽ മഹത്തായ നിജാനന്ദത്തെകൊടുപ്പാൻ വേണ്ടി കർമ്മദുഃഖമായ ഈശ്വരമതത്തെ ധിക്കരിച്ചതാകുന്നു എന്ന് സാരം.

42. **ആനന്ദംഭോക്തുകാമാനാമാനന്ദം ദർശയന്നഹം**
**ബന്ധുർവ്വാപരിപന്ഥീവാ, സന്തസ്സഞ്ചിന്തയന്തുതൽ**

സാരം- ആനന്ദത്തെ അനുഭവിപ്പാൻ ആശപ്പെടുന്ന ജനങ്ങൾക്ക് ആനന്ദത്തെ കാണിച്ചുകൊടുക്കുന്ന ഞാൻ ബന്ധുവോ ശത്രുവോ എന്നത് സത്തുക്കൾ നല്ലവണ്ണം ആലോചിക്കേണ്ടതാണ്.

43. **കേഷാഞ്ചിൽസനിജാനന്ദ സ്സ്വല്പകാലേനസിദ്ധ്യതി**
**കേഷാഞ്ചിൽ ദീർഘകാലേന യഥാപുത്രസമുത്ഭവഃ**

സാരം- ചിലർക്ക് സന്തതി വേഗത്തിലും ചിലർക്ക് താമസിച്ചും ഉണ്ടാകുന്നു. അപ്രകാരം ആത്മാനന്ദം ചിലർക്ക് വേഗത്തിലും ചിലർക്ക് താമസിച്ചിട്ടും ഉണ്ടാകുന്നു.

44. **നിരന്തരസമഭ്യാസാദ്വൈരാഗ്യാച്ചമനോബലാൽ**
**സ്വസ്മിൻസ്ഥാപ്യംമനഃസ്വാസ്ഥ്യാന്നിജാനന്ദഃകരസ്ഥിതഃ**

സാരം- ഇടവിടാതെയുള്ള അഭ്യാസത്താലും വിഷയവിരക്തികൊണ്ടും ബലംകൊണ്ടും മനസ്സിനെ തന്നിൽ നിറുത്തേണം. മനസ്സിൻെറ സ്വസ്ഥതകൊണ്ട് നിജാനന്ദം കരസ്ഥമാകുന്നു.

45. **സർവ്വോൽകൃഷ്ടാവയംവിപ്രാ ഇതിസിദ്ധാന്തവാദിനഃ**
**ക്രിസ്തോർമതംവിശന്ത്യത്ര സ്വാനന്ദാശൈവകാരണം.**

സാരം- സർവ്വൻമാരിലും വെച്ച് ഉൽകൃഷ്ടൻമാരാണ് ഞങ്ങൾ എന്ന് സിദ്ധാന്തിക്കുന്ന ബ്രാഹ്മണർ ക്രിസ്തുമതത്തിൽ ചെന്ന് ചേരുന്നു. ഇതിന്ന് കാരണം ആനന്ദത്തിലുള്ള ആശതന്നെ.

46. **യദ്യൽകുർവ്വന്തിമനുജാസ്തിർയ്യോനഞ്ചാപിശുഭാശുഭം**
**തത്തദാനന്ദമൂലംതദിഷ്ടദേവസ്സനേശ്വരഃ**

47. **സഞ്ചിന്തയന്തിചേദേവ മാനന്ദസർവ്വതൊമഹാൻ**
**സമ്പൂജ്യൊ,മതകാരാണാമീശഃപൂജ്യോനകല്പിതഃ**

സാരം- 46. മനുഷ്യനും മറ്റുള്ളപ്രാണികളും ശുഭമായൊ അശുഭമായൊ ചെയ്യുന്നതെല്ലാം ആനന്ദത്തെ ആഗ്രഹിച്ചിട്ടാകുന്നു. അതുകൊണ്ട് എല്ലാവർക്കും ഇഷ്ടമായ ദൈവം ആനന്ദമാണ്. ഈശ്വരനല്ല. 47. ഇങ്ങനെ ആലോചിക്കുന്നു എങ്കിൽ ആനന്ദമാണ് സർവ്വത്തിലും വെച്ച് മഹത്തായി പൂജിക്കപ്പെടേണ്ടതായിരിക്കുന്നത്. മതകർത്താക്കൻമാരാൽ നിർമ്മിക്കപ്പെട്ട ഈശ്വരൻ പൂജ്യനല്ല. ഈ സംഗതികൾ കൂടാതെ മറ്റനേക സംഗതികൾ കൊണ്ടുകൂടി ഈശ്വരൻ പൂജ്യനല്ലെന്ന് വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്. അത് ഓർമ്മയില്ലെങ്കിൽ ഇങ്ങനെയുള്ള ഘട്ടങ്ങളിലൊക്കെയും ഒന്ന് വായിച്ചുനോക്കേണ്ടതാണ്. അല്ലെങ്കിൽ എന്നെ നിരീശ്വരനാണെന്ന് പറഞ്ഞ് വൃഥാ ശകാരിക്കും. വായനക്കാർ അതൊന്ന് വായിച്ച് നോക്കിയാൽ ഞാനാണ് പരമാർത്ഥത്തെ ചൂണ്ടിക്കാണിച്ചവൻ എന്ന് എന്നിൽ സന്തോഷിപ്പാനും മതമാറ്റം ചെയ്ത് ഈശ്വരാരാദനാകർമ്മദുഃഖത്തിൽ ജനങ്ങളെ ചാടിച്ചത് മറ്റുള്ള ആചാര്യൻമാരാണെന്നറിഞ്ഞ് അവരെ ശകാരിപ്പാനും സംഗതി വരും.

48. തഥാപിശംപൂജായന്തിസ്വാനന്ദംനാപ്നുവന്തിച
സ്വാനിഷ്ടംസുഖമീശസ്യഭജനേനലഭേതകിം.

സാരം- അപ്രകാരമാണെങ്കിലും ഈശ്വരനെ പൂജിക്കുന്നു. ആത്മാനന്ദം സിദ്ധിക്കുന്നതുമില്ല. തന്നിലുള്ള ആനന്ദം ഈശ്വരപൂജകൊണ്ട് ലഭിക്കുമൊ? ഇല്ലെന്ന് സാരം.

49. സ്വസ്യക്ഷുധാശാന്തിസുഖം ഈശസ്യഭജനാദിഹ
നകോപിലഭതെസ്വസ്യ ഭക്ഷണാദേവസിദ്ധ്യതി

സാരം- ഈശ്വരഭജനംകൊണ്ട് തന്റെ വിശപ്പ്മാറി സുഖം ഒരുവന്നും കിട്ടികാണുന്നില്ല. താൻ ഭക്ഷിച്ചാൽ മാത്രമെ ആ സുഖം സിദ്ധിക്കുന്നുള്ളൂ.

50. ജലസംഗേനശൈത്യസ്യലാഭസ്സ്വാഭാവികസ്തഥാ
ആത്മയോഗേനചാനന്ദ സിദ്ധിശ്ചേതിവിചാര്യതാം.

സാരം- ജലസംഘംകൊണ്ട് ശൈത്യം സിദ്ധിക്കുന്നത് സ്വാഭാവികമാകുന്നു. അപ്രകാരം ആനന്ദയോഗംകൊണ്ട് ആനന്ദം സിദ്ധിക്കുന്നതും സ്വാഭാവികമാണെന്ന് വിചാരിക്കുവിൻ.

51. മധുപാനെരസോമാഭൂദിശഃപ്രാർത്ഥിതോപിസഃ
രസോഭവതിതദ്വൽസ്വ മനോയോഗെ മഹാസുഖം.

52. തസ്മാൽസർവ്വപ്രകാരേണ മനഃസ്വസ്മിന്നിയോജയേൽ
തന്മനോലയസൗഖ്യന്തുകോവാജാനാതിഭൂതലേ.

സാരം- 51. തേനിനെകുടിക്കുമ്പോൾ മധുരിക്കേണ്ട എന്ന് ഈശ്വരനെ പ്രാർത്ഥിച്ചാലും മധുരിക്കും. അപ്രകാരം മനസ്സിനെ തന്നിൽ ചേർക്കുമ്പോൾ ആനന്ദം ഉണ്ടാകേണ്ട എന്ന് ഈശ്വരനെ പ്രാർത്ഥിച്ചാലും മഹത്തായ ആനന്ദം ഉണ്ടാകും. 52. അതുകൊണ്ട് സർവ്വപ്രകാരത്തിലും മനസ്സിനെ തന്നിൽ ചേർക്കണം ആ മനോലയാനന്ദത്തെ ആരറിയുന്നു.

53. അയുക്താനാംപണ്ഡിതാനാംപ്രസംഗൈരുപദേശതഃ
വ്യാകുലംഭാരതംദൃഷ്ട്വാ ദുഃഖയോഗസമന്വിതം

54. ദുഃഖയോഖണ്ഡിയിത്വാ യൊഗജ്ഞാനമഹാസിനാ
പ്രകാശിതൊരാജയൊഗൊ ഭാരതപ്രഥമംമയാ

55. ദൃഷ്ടാന്തൊസ്യതദാനന്ദ സൊപാനംസ്വാനുഭൂതിമത്
ആനന്ദയോഗശാലാഞ്ച തത്രതത്രാദികേരളെ.

56. സ്ത്രീണാഞ്ചപുരുഷാണാഞ്ചമന്ദാനാംവിദുഷാമപി
ആനന്ദാലാഭസന്തുഷ്ടി പ്രശംസാശ്ചൈവമപ്യഹൊ!

57. ആനന്ദമതമേവൈകം സർവ്വേഷാം സഹജംമതം
നാനാമതൈഃകൃത്രിമൈർഹാഭ്രാമിതാമതകാരകൈഃ

58. ബിംബാർച്ചനപ്രാർത്ഥനാദി കർമ്മാഭിർദുഃഖിതാവയം
അധുനൈവനിജാനന്ദ മതംജ്ഞാതം മഹാസുഖം.

59. അനുഭോക്തുഞ്ചപര്യാപ്താ വയംഭാഗ്യമഹൊ അഹൊ!
ആനന്ദോയം യുഗസ്സാക്ഷാൽ നകലിർനകലിർദൃഢം

60. ഏവംവിശേഷസംവാദഃകിംബഭൂവമഹീതലെ
ഇതഃപൂർവ്വംകേരളെവാഭാരതേന്യത്രവാഭുവി

61. മദ്ഗ്രന്ഥസ്യകസ്യാസ്തിശക്തിരേവം സുഖപ്രദാ
അസ്തിചേച്ഛക്തിരജ്ഞാനദുഃഖമൂലേഷുകർമ്മസു

62. പ്രാർത്ഥനാർച്ചാദിഷുമുധാപാതയേൽകിംജനാനിമാൻ
ദുഃഖശാന്ത്യാസുഖാപ്ത്യാവാവിജ്ഞേയാമതയോഗ്യതാ

സാരം- അയുക്തൻമാരായ വിദ്വാൻമാരുടെ പ്രസംഗംകൊണ്ടും ഉപ്ദേശംകൊണ്ടും വ്യാകുലമായി ദുഃഖയോഗത്തോടു കൂടിയിരിക്കുന്ന ഭാരതഖണ്ഡത്തെ കണ്ട് ഞാൻ യോഗജ്ഞാനമാകുന്ന ആയുധംകൊണ്ടു കർമ്മയോഗത്തെ ഖണ്ഡിച്ച് ഭാരതത്തിൽ ആനന്ദയോഗത്തെ ഒന്നാമതായി പ്രകാശിപ്പിച്ചു. ഇതിന്നു ദൃഷ്ടാന്തം, 1. ആനന്ദസോപാനം, ഇത് കർമ്മകാണ്ഡദുഃഖത്തിൽ നിന്ന് മുക്തൻമാരായി ആനന്ദത്തെ അനുഭവിപ്പാൻ സംഗതിവന്ന നിമിത്തം അനേകം പേർ ആനന്ദലഹരിപരവശൻമാരായി എഴുതിയിട്ടുള്ള ആനന്ദാനുഭവ ലേഖനങ്ങളും മറ്റും അടങ്ങിയ പുസ്തകമാകുന്നു. ഇത് വായിച്ചാൽ അതാരാവചാര്യൻമാർ എന്ന് സിദ്ധിക്കപ്പെട്ടവർക്കും ആർക്കും ഇതേവരെ കള്ളപ്രമാണങ്ങളെ ഖണ്ഡിച്ച് ആനന്ദയോഗത്തെ ഉപകാരപ്പെടുത്തുവാൻ കഴിഞ്ഞിട്ടില്ലെന്നും അങ്ങനെയുള്ള അപൂർവ്വമായ അശ്ചര്യകർമ്മത്തിന്ന് നാം മാത്രമാണ് ശക്തനായത് എന്നും ബോധ്യപ്പെടും. അത്രയുമല്ലേ അവരുടെ കൃതികൾ. ജാതിഭേദഭ്രമത്തേയും നാനാമതകർമ്മ ഭ്രമത്തേയും ഉണ്ടാക്കി ലോകത്തെ ഐകമത്യസുഖത്തിൽ നിന്നും നിജാനന്ദത്തിൽ നിന്നും പതിപ്പിക്കുവാനുള്ള യന്ത്രമായിട്ടാണ് കലാശിച്ചത് എന്നും ബോധ്യപ്പെടും. 2. കേരളത്തിൽ ഇപ്പോഴവിടെയുള്ള ആനന്ദയോഗശാലകൾ. 3. പഠിപ്പുള്ളവരും പഠിപ്പില്ലാത്തവരും ആയ സ്ത്രീകളും പുരുഷൻമാരും ആനന്ദലാഭത്താൽ സന്തുഷ്ടൻമാരായി ഇപ്രകാരം സ്തുതിക്കുന്നത്,- ("സർവ്വ മർത്യൻമാരുടേയും സഹജമായ കൂടപ്പിറന്ന മതം ഒന്ന് മാത്രമാണ്. അത് ആനന്ദമാകുന്നു. മതകർത്താകൻമാർ നാനാമതങ്ങളെ ഉണ്ടാക്കി ഞങ്ങളെ ഭ്രമിപ്പിച്ചു (മതം മാറ്റി) വിഗ്രഹാരാധന, പ്രാർത്ഥന, വ്രതം മുതലായ കർമ്മങ്ങൾ കൊണ്ട് ഞങ്ങൾ ദുഃഖികളായി തീർന്നു. ഇപ്പോൾ മാത്രമാണ് സ്വന്തമായ ആനന്ദമതത്തെ ഞങ്ങൾ അറിഞ്ഞതും മഹാസുഖത്തെ അനുഭവിപ്പാൻ പാത്രമായതും. ഞങ്ങളുടെ ഭാഗ്യം, അത്ഭുതം. ഇത് ആനന്ദയുഗമാണ്, കലികാലമല്ല, കലികാലമല്ല.") ഇങ്ങനെയുള്ള വിശേഷസംവാദം ഇതിന്ന് മുമ്പുള്ളകാലങ്ങളിൽ ഭ്രമണ്ഡലത്തിൽ കേരളത്തിലോ ഭാരതത്തിലോ മറ്റുള്ള ഭൂപ്രദേശത്തിലോ സംഭവിച്ചിട്ടുണ്ടോ? ഏതൊരു മതഗ്രന്ഥത്തിനാണ് ഇങ്ങനെ ആനന്ദത്തെ നൽകുന്ന

ശക്തിയുള്ളത്? ഇങ്ങനെയുള്ള ശക്തിയുണ്ടെങ്കിൽ അജ്ഞാന ദുഃഖങ്ങൾക്ക് കാരണമായിരിക്കുന്ന പ്രാർത്ഥന, വിഗ്രഹാരാധന, വ്രതം, പൂണുനൂൽ ധാരണം മുതലായ കർമ്മങ്ങളിൽ ഈ ജനങ്ങളെ പതിപ്പിക്കുമോ? ഇല്ല, ഇല്ല. ദുഃഖശാന്തികൊണ്ടോ ആനന്ദം സിദ്ധിക്കുതു കൊണ്ടോ മതത്തിൻെറ യോഗ്യത അറിയേണ്ടതാണ് എന്നാൽ അനേകമതക്കാർ അനേകകാലമായി ആചരിച്ചു വരുന്ന സംഗതിയെ പിടിച്ചുകൊണ്ടല്ല മതത്തിൻെറ യോഗ്യതയെ തീരുമാനിക്കേണ്ടത്. അജ്ഞാന ദുഃഖത്തിൽ നിന്ന് മോചിപ്പാനോ ആനന്ദിപ്പാനോ സംഗതിവരുന്ന അനുഭവത്തെ പിടിച്ചിട്ടാണ് മതത്തിൻെറ യോഗ്യതയെ തീർച്ചപ്പെടുത്തേണ്ടത്

**63. അജ്ഞാനദുഃഖാപഗമഃസ്വാനന്ദപ്ലിശ്ചഃയേനസഃ**
**സസാരൊന്യസ്ലുനിസ്സാരൊ മതഗ്രന്ഥൊവിഷോപമഃ**

സാരം- അജ്ഞാനം കൊണ്ടുള്ള ദുഃഖംപോയി ആനന്ദം ലഭിക്കുന്നുവോ അതാണ് സാരമായത്, അങ്ങനെയല്ലാത്ത മതഗ്രന്ഥം നിസ്സാരം. അത് വിഷത്തിനോട് തുല്ല്യമാകുന്നു.

**64. പരമ്പരാഗതാസത്യമതാസുരവിദാരണെ**
**പാടനംസഹജാനന്ദപ്രകൃതെരിതരസ്യന**

സാരം- അനേക തലമുറയായി വന്നു ചേർന്ന അസത്യമതമാകുന്ന അസുരനെ ഹനിപ്പാനുള്ള സാമർത്ഥ്യം സഹജമായ ആനന്ദപ്രകൃതിക്കാണ്. മറ്റൊന്നിനില്ല.

പശ്യത - നോക്കുവിൻ.

**65. ആനന്ദ ഏവശക്ത്യാദിപദൈര്യദ്വർണ്ണിതംമയാ**
**തദ്യോഗൊമനസ്സശക്തിബ്രഹ്മേശാദ്യർച്ചനംജനാഃ**

സാരം- ശക്തി, ബ്രഹ്മം, ഈശ്വരൻ, ആത്മാവ്, ആനന്ദം ഇത്യാദിപര്യായനാമങ്ങൾകൊണ്ട് ഞാൻ വർണ്ണിച്ചതിന്ന് ലക്ഷ്യാർത്ഥം ആനന്ദം മാത്രമാകുന്നു. മനസ്സ് ആ നിലയിൽ നിൽക്കുന്നതാണ് ശക്തിബ്രഹ്മേശ്വരാദികളുടെ ആരാധനവും ധ്യാനവും. എന്നാൽ മറ്റുമതാചാര്യൻമാർ പറഞ്ഞതുപോലെ പൂജാദിദ്രവ്യങ്ങൾകൊണ്ടോ രൂപധാന്യജപാദികൾകൊണ്ടോ ഈശ്വരദേവാദികളെ ആരാധിക്കുക എന്നല്ല എന്ന് സാരം.

**66. ആസ്തികാൻനാസ്തികാൻശ്രോതൃകാമാൻകുർത്തും തഥേരിതം**
**മനസ്സ്വാസ്ഥ്യംകാര്യമന്യത്സകലഞ്ചമനോഭ്രമഃ**

സാരം- ആസ്തികൻമാരും നാസ്തികൻമാരും കേൾക്കുന്നതിൽ ആഗ്രഹം ഉണ്ടാക്കിതീർക്കാൻ വേണ്ടി അപ്രകാരം പറഞ്ഞതാണ്. മനസ്സിനെ നിലക്ക് നിർത്തുന്നതാണ് കർത്തവ്യകർമ്മം. മറ്റുള്ളതെല്ലാം മനോഭ്രമമാകുന്നു.

67. ആനന്ദേമനസൊവാസസ്സമാധിര്യോഗസംജ്ഞിതഃ
    സമമാധീയതെയസ്മിൻസമാധിഃപരികീർത്തിതഃ

സാരം- ആനന്ദത്തിൽ മനസ്സ് ഇരിക്കുന്നതാണ് സമാധിയും യോഗവും. സമമായിരിക്കുന്നതുകൊണ്ട് സമാധി എന്ന് പറയപ്പെടുന്നു. എന്നാൽ സുഷുപ്തിയിലെങ്ങനെ മനസ്സനങ്ങാതെ ഇരിക്കുന്നുവോ അപ്രകാരം ആനന്ദത്തിൽ അനങ്ങാതെ ഇരിക്കുന്നതാണ് സമാധി. നിസ്തരംഗസമുദ്രം പോലെയും നിർവാതസ്ഥലദീപം പോലെയും ഉള്ള മനസ്സിൻെറ നില എന്നർത്ഥം.

68. വിനാനന്ദാനുഭൂതിംസസമാധിർനഹിസിദ്ധ്യതി
    തസ്മാദാനന്ദയോഗായയതദ്ധ്വംമോക്ഷകാംക്ഷിണഃ

സാരം- ആനന്ദാനുഭവം കൂടാതെ സമാധി = സമസ്ത മനസ്സിന് സിദ്ധിക്കയില്ല. അതുകൊണ്ട് ഹേ മോക്ഷകാംക്ഷികളെ ആനന്ദയോഗത്തിന്നായികൊണ്ട് യത്നിക്കുവിൻ.

69. ജലയോഗാച്ഛൈത്യസിദ്ധിര്യഥാസ്യാത്സർവ്വദേഹിനാം
    ആനന്ദയോഗാനന്ദോനാന്യഥാകർമ്മകോടിഭിഃ

70. കർമ്മയോഗേനദുഃഖംസ്യാത്കർമ്മദുഃഖാത്മകംയതഃ
    യേനയോഗസ്തദീയോപലാഭസ്സ്വാഭാവികഃഖലു.

സാരം- ജലത്തോടുള്ള യോഗംകൊണ്ട് സർവ്വജനങ്ങൾക്കും ശൈത്യം സിദ്ധിക്കും അപ്രകാരം ആനന്ദയോഗംകൊണ്ട് ആനന്ദം സിദ്ധിക്കും. അത് വിട്ടിട്ടുള്ള കൊടികർമ്മങ്ങൾകൊണ്ടും ആനന്ദം സിദ്ധിക്കയില്ല. എന്തുകൊണ്ടെന്നാൽ - വ്രതവിഗ്രഹാരാധനാധി കർമ്മം ദുഃഖമാകുന്നു. ആയതിനാൽ കർമ്മയോഗം ദുഃഖമായിട്ടേ കലാശിക്കയുള്ളൂ. ഏതോട് ചേരുന്നുവോ ആ ഫലം ലഭിക്കുന്നത് സ്വഭാവികമാണല്ലോ.

71. ബാഹ്യാഭ്യാന്തരയോഗേനബാഹ്യാഭ്യന്തരജംഫലം
    തസ്മാദാതരസൗഖ്യായബാഹ്യകർമ്മാണിസന്ത്യജേത്.

സാരം- ഭാഹ്യയോഗംകൊണ്ട് ബാഹ്യഫലവും ആത്മയോഗം കൊണ്ട് ആന്തരഫലവും ഉണ്ടാകുന്നു. അതുകൊണ്ട് ആന്തരസൗഖ്യത്തിന് വേണ്ടി ബാഹ്യവിഗ്രഹാരാധനാധി കർമ്മങ്ങളെ ത്യജിക്കണം. എന്നാൽ ബൃഹത്തിൻെറ ഉള്ളിലിരിക്കുന്ന സുഖസ്ഥിതിവിട്ട് പുറത്ത് വെയിലത്തലഞ്ഞാൽ താപാദിദുഃഖമാണ് സംഭവിക്കുക. ആ ദുഃഖനിവൃത്തിക്ക് വേണ്ടി ഗൃഹത്തിലിരിക്കുന്നതുപോലെ മുക്തിക്ക് ബാഹ്യാരാധനാധി കർമ്മങ്ങളെ വിട്ട് തന്നിൽ തന്നെയാണ് മനസ്സിരിക്കേണ്ടത് എന്ന് സാരം.

72. ഇന്ദ്രിയാണാമിഷ്ടവസ്തുസംഗാത്സജ്ഞായതെസുഖം
തഥാത്മനസോർയ്യോഗാദജ്ഞാനാഞ്ചസുഖംഭവേൽ

സാരം- ഇന്ദ്രിയങ്ങൾക്ക് ഇഷ്ടവസ്തുക്കളോടുള്ള ചേർച്ചകൊണ്ടാണ് സുഖമുണ്ടാകുന്നത്. അപ്രകാരം മനസ്സിന്ന് തന്നോടുള്ള ചേർച്ചകൊണ്ടാണ് മൂഢൻമാർക്കും ആനന്ദം സിദ്ധിക്കുന്നത്. എന്നാൽ അതാത് ഇന്ദ്രിയങ്ങൾക്ക് സുഖവിഷയസംബന്ധം കൊണ്ട് സുഖമുണ്ടാവാൻ ഈശ്വരനേയും ഭജിക്കേണ്ട, പഠിപ്പും വേണ്ട. അപ്രകാരം മനസ്സിനും തൻെറ ചേർച്ചകൊണ്ട് ആനന്ദം സിദ്ധിപ്പാൻ പഠിപ്പു, ഈശ്വരഭജനവും ആവശ്യമില്ലെന്ന് സാരം.

73. മധുരാന്നംഭക്ഷയിതു മജ്ഞോപാധികൃതസ്ഥഥാ
നിജാനന്ദംഭോക്തുമപിശാസ്ത്രേശാപേക്ഷയാവിനാ.

സാരം- മധുരപലഹാരത്തെ ഭക്ഷിപ്പാൻ പഠിപ്പില്ലാത്ത മൂഢനും അവകാശിയാകുന്നു. അപ്രകാരം പരമാനന്ദത്തെ അനുഭവിപ്പാൻ മൂഢനും അവകാശിയാകുന്നു. ശാസ്ത്രങ്ങളേയും ഈശ്വരനേയും ആശ്രയിക്കേണ്ട.

74. അജ്ഞാനവയമശാസ്ത്രജ്ഞാ ഇതിമാകുരുതവ്യഥാം
മനോമാത്രജയാന്നൈജം മഹാനന്ദമവാപ്നുത

സാരം- ഞങ്ങൾ മൂഢൻമാരാണല്ലോ, ശാസ്ത്ര പഠിപ്പില്ലാത്തവരാണല്ലോ എന്ന് വ്യസനിക്കേണ്ട. മനസ്സിനെ മാത്രം സ്വാധീനപ്പെടുത്തി നിജാനന്ദത്തെ അനുഭവിക്കുവിൻ!

75. സഗുണം നിർഗ്ഗുണംരൂപമദ്ധ്യായന്നേവശാശ്വതം
ആനന്ദപദമാപ്തോസ്മിമനോലയസമുത്ഭവം.

സാരം- ഗുണഗണസമ്പൂർണ്ണനാണ് എന്ന് മതവാദികളാൽ

പറയപ്പെടുന്ന ഈശ്വരൻേറയും വേദാന്തികളാൽ നിർഗുണമെന്ന് പറയപ്പെടുന്ന ബ്രഹ്മത്തിൻേറയും സ്വരൂപത്തെ ധ്യാനിക്കാതെ തന്നെ മനോലയത്താൽ നിജാനന്ദത്തെ ഞാൻ അനുഭവിച്ചുകൊണ്ടിരിക്കുന്നു.

76. **പ്രകാശിതംനിർഗ്ഗുണസ്യ സഗുണസ്യചഭാവനാ**
**മിഥ്യേതീശ്വരസന്തർശേ വിരമാമിയതസ്തതഃ**

സാരം- നിർഗുണനായ ബ്രഹ്മത്തിൻേറയും സഗുണനായ ഈശ്വരൻേറയും സേവ മിഥ്യയാകുന്നു എന്ന് പ്രഥമാദ്ധ്യായത്തിൽ ഞാൻ തെളിയിച്ചിരിക്കുന്നു. അതുകൊണ്ട് വിരമിക്കുന്നു.

77. **മോക്ഷപ്രദീപാദിഷുചരൂപധ്യാനാദിഖണ്ഡനം**
**ബഹുധാകരവംതേന വിരമാമിബഹുക്തിതഃ**

സാരം- മോക്ഷപ്രദീപാദി ഗ്രന്ഥങ്ങളിലും ഈശ്വരധ്യാനാദികളെ ബഹുപ്രകാരത്തിൽ ഖണ്ഡിച്ചിട്ടുണ്ട്. അതുകൊണ്ടിവിടെ വിസ്മരിക്കുന്നില്ല.

78. **സൂര്യപ്രാർത്ഥനാവ്യർത്ഥാതിമിരസ്യനിവൃത്തയെ**
**ചികിത്സയൈവനേത്രസ്യപ്രകാശസ്സ്യാദഥാതഥാ**

79. **ദൂരീകൃതാന്മനോദോഷാദേവാനന്ദഃപ്രകാശതെ**
**സ്വയംനേശ്വരസേവാദികർമ്മഭിസ്ത്ധർമ്മഹന്ത്യഭിഃ**

സാരം- തിമിരരോഗം ശമിക്കാൻ സൂര്യനെ പ്രാർത്ഥിക്കേണ്ട ചികിത്സകൊണ്ട് മാത്രമേ കണ്ണിന് വെളിച്ചം സിദ്ധിക്കൂ. അപ്രകാരം (156) മനോദോഷത്തെ നീക്കിയാൽ മാത്രമേ ആനന്ദം പ്രകാശിക്കയുള്ളു. ആനന്ദത്തെ കെടുക്കുന്ന വിഗ്രഹാരാധനാദി കർമ്മങ്ങൾ കൊണ്ട് ആനന്ദം പ്രകാശിക്കുകയില്ല.

80. **സ്വമതഞ്ചസ്വധർമ്മഞ്ചനജാനന്തീഹപണ്ഡിതാഃ**
**തൽജ്ഞാനാദ്ധിനിജാനന്ദസിദ്ധിർഭവതിനാന്യഥാ.**

സാരം- തൻെറ മതത്തേയും തൻെറ ധർമ്മത്തേയും പണ്ഡിതൻമാർ അറിയുന്നില്ല. അതുകൊണ്ട് അറിഞ്ഞാൽ മാത്രമേ നിജാനന്ദം സിദ്ധിക്കൂ. മറ്റൊരു പ്രകാരത്തിൽ സിദ്ധിക്കയില്ല.

81. **യോക്തവ്യംയോക്തുമജ്ഞാത്വാഖിദ്യന്തെമതദോഷതഃ**
**സഹജാനന്ദസംസിദ്ധിഃകരസ്ഥാസർവ്വദേഹിനാം**

സാരം- മതങ്ങളുടെ ദോഷം നിമിത്തം യോജിപ്പിക്കേണ്ടതിനെ

യോജിപ്പിക്കാനറിയാതെ മർത്ത്യൻമാർ ദുഃഖിക്കുന്നു. എന്നാൽ മനസ്സിനെ തൻെറ നിലയിൽ ചേർക്കാനറിയാതെ വ്യസനിക്കുന്നു എന്ന് സാരം. സർവ്വൻമാർക്കും തൻെറ ആനന്ദം കൈവശമുണ്ട്.

82. **സ്വാനന്ദാജ്ഞാനസജ്ഞാതെമജാതിഭ്രമോന്നൃണാം**
**സന്ത്യജ്യതം നിജാനന്ദംപിബതപ്രിയതഃപ്രിയം**

സാരം- തൻെറ ആനന്ദത്തെ അനുഭവിക്കാത്തുതുകൊണ്ടാണ് മതങ്ങളിലും ജാതികളിലും മനുഷ്യർക്ക് ഭ്രമം. ആ ഭ്രമത്തെ ഉപേക്ഷിച്ച് സകലവസ്തുക്കളേക്കാൾ പ്രിയമായിരിക്കുന്ന നിജാനന്ദത്തെ അനുഭവിക്കുന്നു.

83. **മനോലയാനിജാനന്ദോ മോക്ഷഇത്യഭിധീയതെ**
**അദ്വൈതംരാജയോഗശ്ചസ്വാത്മലാഭശ്ചനേതരഃ**

84. **മനസഃസ്ഥിതിഭേദേന കല്പ്യന്തെബഹുനാമഭിഃ**
**സമാധിധ്യാനഭേദാശ്ച ഭ്രമന്ത്യേതെഷുമാനവാഃ**

സാരം- 83. മനോലയമാണ്-മനസ്സിൻെറ യഥാർത്ഥാവസ്ഥയിലുള്ള സ്ഥിതിയാണ് - നിജാനന്ദമെന്നും മോക്ഷമെന്നും അദ്വൈതമെന്നും രാജയോഗമെന്നും ആത്മലാഭമെന്നും പറയപ്പെടുന്നത്. മറ്റൊരു വസ്തുവിനോട് ചേരുന്നതല്ല. 84. മനസ്സിൻെറ സ്ഥിതിഭേദത്തെ അനുസരിച്ച് അനേകപേർ വിളിച്ചതാകുന്നു. അതായത്, ബ്രാഹമാത്മൈക്യം, ആത്മൈക്യം, ബ്രഹ്മയോഗം = ബ്രഹ്മത്തോട് മനസ്സിനെ ചേർക്കുക, ആത്മയോഗം-ആത്മാവോട് മനസ്സിനെ ചേർക്കുക എന്നും മറ്റും വ്യവഹാരം വന്നുചേർന്നതാകുന്നു. അതുകൊണ്ട് മനുഷ്യർ നാനാവിധ സമാധികളുണ്ടെന്നും ഭ്രമിക്കുന്നു.

85. **നാദജ്യോതിസ്പർശരസരൂപാനുഭവസംസ്ഥിതിഃ**
**സവികല്പസമാധിസ്സ സാലംബേത്യാദിസംജ്ഞിതഃ**

86. **സദാഭ്യാസാദൃദാചിത്ത മാനന്ദേലീയതെതദാ**
**നിർവ്വികല്പസമാധിസ്സ നിരാലംബാദിസംജ്ഞിതഃ**

87. **സ്വർഗ്ഗശ്ചജീവപരയോരൈക്യംതുര്യംപദം**
**അതീതമിതിപര്യയാഃബഹവസ്സന്തിവിസ്തൃതാഃ**

സാരം- 85. നാദം, ജ്യോതിസ്സ്, സ്പർശസുഖം, ദിവ്യരൂപങ്ങൾ മുതലായവയെ അനുഭവിച്ചുകൊണ്ടിരിക്കുന്ന മനസ്സിൻെറ സ്ഥിതിക്ക് സവികല്പ സമാധിയെന്നും സാലംബധ്യാനമെന്നും

മറ്റും പല പേരുകളുണ്ട്. 86. ഇടവിടാതെയുള്ള അഭ്യാസത്താൽ മനസ്സ് എപ്പോൾ ആനന്ദത്തിൽ ലയിക്കുന്നുവോ അപ്പോഴത്തെ അവസ്ഥക്ക് നിർവ്വികല്പസമാധി, നിരാലംബസമാധി, സ്വരൂപാവസ്ഥിതി, 87. സ്വർഗ്ഗം, ജീവപരൈക്യം, തുര്യം, പരംപദം, അതീതം, എന്നും മറ്റും പര്യായനാമങ്ങളുണ്ട്.

**88. ദൃശ്യേതാന്തസ്സുഷുമ്നംയാംജ്യോതിർല്ലിംഗംമഹാത്ഭുതം
വശമേതിമനസ്തസ്മാത് ധിഗ്ലിംഗംമൃച്ഛിലാദികം**

സാരം- വളരെ അത്ഭുതമായ ജോതിർല്ലിംഗത്തെ തന്നിൽ കാണാം. അതുകൊണ്ട് മനസ്സ് സ്വാധീനപ്പെടും. ആയതിനാൽ മണ്ണ്, കല്ല്, മരം, ലോഹം മുതലായവകൊണ്ടുള്ള ലിംഗത്തെ - വിഗ്രഹത്തെ ധിക്കരിക്കണം.

**89. ഭ്രൂമദ്ധ്യേസുഖസംസ്പർശൊതാലുമൂലെരസസ്രുതിഃ
ദിവ്യഗന്ധശ്ചനാസായാംസഞ്ജായേരൻകഥംബ്രൂവെ.**

**90. ഏകൈകമപ്യാത്മചിഹ്നംമനോഹരണശക്തിമത്
അനുഭൂയമനസ്തത്തന്നിജാനന്ദേപ്രലീയതെ.**

സാരം-' 89. ഭ്രൂമദ്ധ്യത്തിൽ സുഖസ്പർശവും താലുമൂലത്തിൽ രസവും നാസികയിൽ വിശേഷപ്പെട്ടഗന്ധവുമുണ്ടാവും. അവയെല്ലാം എങ്ങനെയാണ് വർണ്ണിക്കുക! 90. അവയിൽ ഓരോരോ ചിഹ്നവും മനസ്സിനെ ആകർഷിപ്പാൻ ശക്തിയുള്ളതാകുന്നു. മനസ്സും അതാതിനെ അനുഭവിച്ച് നിജാനന്ദത്തിൽ ലയിക്കുന്നു.

**91. കേഷാഞ്ചിൽസ്വല്പകാലേനസ്വാനന്ദാനുഭവോഭവേത്
കേഷാഞ്ചിൽബഹുകാലേനയഥാപുത്രസമുത്ഭവേ**

സാരം- ചിലർക്ക് വേഗത്തിലും ചിലർക്ക് കാലതാമസ്സംകൊണ്ടും സന്താനമുണ്ടാകുന്നതുപോലെ ആത്മാനന്ദവും ചിലർക്ക് വേഗത്തിലും ചിലർക്ക് ചിരകാലം കൊണ്ടും അനുഭവപ്പെടുന്നു.

**92. യസ്യാനന്ദോനസ്പുരതിസസദാഭ്യാസതല്പരഃ
ബാഹ്യവ്യാപാരവാഞ്ചഛരാശ്ചത്യക്ത്വൈകാന്തെവസേച്ചിരം**

സാരം- ആനന്ദാനുഭവം വേഗത്തിലുണ്ടാകാത്തവൻ ബാഹ്യവ്യാപാരങ്ങളേയും ആശകളെയും വിട്ട് ഏകാന്തത്തിലിരുന്ന് നിരന്തരം അഭ്യസിക്കണം.

**93. സദാഭ്യാസാന്നിജാനന്ദഃസ്ഫുരേത്തന്ന്യൂനസംശയഃ**
**മന്ദോപിഭാഗ്യഹീനോപിജ്ഞാനഹീനോപിവാസ്തുസഃ**

സാരം- സദാ അഭ്യസിച്ചാൽ ആത്മാനന്ദം പ്രകാശിക്കാം. അങ്ങനെ അഭ്യസിക്കുന്നവൻ മന്തനോ ഭാഗ്യഹീനനോ ജ്ഞാനഹീനനോ ആയിരുന്നുകൊള്ളട്ടെ.

**94. അജ്ഞാത്വാത്മകുലാചാരൻകുലാചാരഭ്രമാദിഹ**
**കുലാലചകേവദ്ഭ്രിദ്വൽകുലാന്യപിചലന്ത്യഹൊ**

സാരം- നിൻെറകുലാചാരങ്ങളെ അറിയാതെ കുലാചാരങ്ങളെ തെറ്റിദ്ധരിച്ച് വിദ്വൽകുലങ്ങൾ കൂടി കുലാല ചക്രം പോലെ ഭ്രമിക്കുന്നു, ആശ്ചര്യം! എന്നാൽ താൻ ആനന്ദകുലമാണെന്നും മനസ്സിന് ആനന്ദത്തോടു ചേർക്കുന്നതുതന്നെ തൻെറ കുലാചാരമെന്നും അറിയാതെ യാഗവിഗ്രഹാരാധനാ പ്രാർത്ഥനാദികളുടെ അനുഷ്ഠാനം കുലാചാരമെന്ന് തെറ്റിദ്ധരിച്ച് ദുഃഖിക്കുന്നു എന്ന് സാരം. ലോകം മുഴുവനും ഒരേ ആനന്ദകുലമാണെന്നും ആനന്ദാചാരക്കാരാകുന്നു എന്നും കഴിഞ്ഞ അദ്ധ്യായത്തിൽ തെളിയിച്ചിരിക്കുന്നു.

**95. ശ്രോതവ്യസ്സൂക്ഷ്മവേദസ്സദ്രഷ്ടവ്യംജ്യോ തിരേവതത്**
**ഘ്രാതവ്യോദിവ്യഗന്ധസ്സസ്വാദ്യസ്സ്വാനന്ദഏവസഃ**

സാരം- സൂക്ഷമ വേദമാണ് കേൾക്കേണ്ട്. ആനന്ദ ജ്യോതിസ്സിനെ തന്നെയാണ് കാണേണ്ടത്. ദിവ്യ ഗന്ധമാണ് വാസിക്കേണ്ടത്. അനിർവചനീയമായ ആനന്ദത്തെയാണ് ആസ്വദിക്കേണ്ടത്.

**96. ജ്ഞാതവ്യാസാമഹാനന്ദ ശക്തിസ്സൈവാത്രവർണ്ണിതാ**
**സൂഷ്മവേദാദിരൂപേണ സർവ്വേഷാമാത്മരൂപിണീ**

സാരം- ആ ആനന്ദമഹാശക്തിയേയാണ് അറിയേണ്ടത്. സർവ്വൻമാരുടേയും ആത്മാവായിരിക്കുന്ന ആ ശക്തിയെതന്നെയാണ് ഇവിടെ സൂക്ഷമവേദാദിസ്വരൂപം കൊണ്ട് വർണ്ണിച്ചത്.

**97. ദുഃഖദാതാമഹാശത്രുർമുക്തിദാതേശ്വരശ്ചസഃ**
**സർവ്വേഷാമനുഭൂത്യൈവ മനഏവേതീസാധിതം.**

സാരം- ദുഃഖദാതാവായിരിക്കുന്ന മഹാ ശത്രുവും മുക്തിദാതാവായിരിക്കുന്ന ആ ഈശ്വരനും മനസ്സ് തന്നെഎന്നും

സർവ്വൻമാരുടേയും അനുഭവംകൊണ്ടുതന്നെ ഞാൻ സാധിച്ചുകഴിഞ്ഞു.

98. **ഹേജനാനിജമനോഗതിംസദാ**
**സ്വാനുഗാംകുരുതസൗഖ്യമശ്നുത**
**പൂജനാദിചലനാത്മകർമ്മഭി**
**ര്യോർജനംനിജസുഖാപനോദനം**

ഹേ ജനങ്ങളേ, മനസ്സിന്റെ ഓട്ടത്തിനെ തടഞ്ഞ് തങ്കൽ ചേർക്കുന്നു. ആനന്ദത്തെ അനുഭവിപ്പിൻ!! പൂജ മുതലായ ചലനകർമ്മങ്ങളോട് ചേർക്കുന്നത് തന്റെ ആനന്ദത്തിന് നാടുകടത്തുകയാകുന്നു ചെയ്യുന്നത്.

99. **കുർവ്വൻകായഹിതംകർമ്മനിജാനന്ദസംപിബൻ**
**സമഃപൂജാവമാനേഷ്ഠജീവൻമുക്തോദ്വിജഃസുഖി**

സാരം- ദേഹരക്ഷക്ക്വേണ്ട തൊഴിൽ ചെയ്തുകൊണ്ട് നിജാനന്ദത്തെ അനുഭവിച്ചുകൊണ്ട് ബഹുമാനത്തിലും അപമാനത്തിലും വികാരപ്പെടാത്തവനാണ് ജീവൻമുക്തനും ബ്രാഹ്മണനും സുഖിയും.

100. **അദന്നീശമാഹൂയബാലവന്നിശ്ചലോനിജെ**
**ആനന്ദേരമാമണഃസജീവൻമുക്തൊദ്വിജഃസുഖീ**

സാരം- അറിവില്ലാത്ത ജനങ്ങളെപോലെ ഈശ്വരനെ വിളിച്ചുകരയാതെ തന്റെ ആനന്ദത്തിൽ രമിച്ചുംകൊണ്ട് നിശ്ചലനായിരിക്കുന്നവനാണ് ജീവൻമുക്തനും ബ്രാഹ്മണനും ആനന്ദിയും.

## 7. ആനന്ദമതത്തിനൊരാമുഖം

1. **അനുഗച്ഛേയുരാനന്ദസമേതംമാംയതഃസ്വതഃ**
**ആനന്ദമതമേവൈകം സർവ്വേഷാമിതിവാദ്യഹം**

2. **വിനാനന്ദമതംസർവ്വം കൃത്യമം നഹീതംമതം**
**ഇതിസ്ഫുടം ദർശയിതുംശക്തഃകുർവ്വേചതദ്വിധം**

സാരം- 1. സന്തോഷത്തോടുകൂടി എന്നെ അനുസരിക്കാം.

എന്തുകൊണ്ടെന്നാൽ, ഒരു ആനന്ദമതം മാത്രമേ സർവ്വമനുഷ്യർക്കും സഹജമായിട്ടുള്ളു എന്ന് വാദിക്കുന്നവനാണ് ഞാൻ. 2. ആനന്ദമതത്തെ ഒഴിച്ച് മറ്റുള്ള മതമെല്ലാം കൃത്രിമമാണെന്നും മനുഷ്യർക്ക് ഹിതമല്ലാത്തതാണെന്നും സ്പഷ്ടത്തിൽ തെളിയിച്ചുകൊടുപ്പാൻ ഞാൻ ശക്തനാകുന്നു. അപ്രകാരം ഞാൻ ചെയ്യുകയും ചെയ്യുന്നു.

വാക്യം- പുനഃകസ്മാദസ്മാന്നാനുസരന്തിചേൽ = പിന്നെന്തുകൊണ്ട് എന്നെ അനുസരിക്കുന്നില്ല എങ്കിൽ,

3. **യദ്യസ്തിധനപുഷ്ട്യാദി മമ നാനാമതാതുരാഃ**
**ആനന്ദമതസന്തുഷ്ടാ ഭവേയുരചിരാദ്ദൃഢം**

സാരം- എനിക്ക് ധനപുഷ്ട്യാദിയുണ്ടെങ്കിൽ നാനാ മതങ്ങളാകുന്ന വ്യാധികളിൽ പെട്ടുകിടക്കുന്ന ജനങ്ങൾ കാലതാമസം കൂടാതെ ആനന്ദമതസന്തുഷ്ടൻമാരായിത്തീരും. നിശ്ചയം. എന്റെ പല ശിഷ്യൻമാർ ഉപജീവനത്തിന്നുവേണ്ടി കൊളമ്പ് മുതലായ ദൂരദേശങ്ങളിൽ ചെന്ന് താമസിക്കുന്നുണ്ട്. അവർ ആനന്ദമതഗ്രന്ഥങ്ങളിലുള്ള അനിതര സാധാരണ യക്തികളേയും അനുഭവങ്ങളേയും പറയുന്നത് കേട്ട് പല സാരഗ്രാഹികളും ആനന്ദമതഗ്രന്ഥങ്ങൾ തമിഴിലോ ഇംഗ്ലീഷിലോ മറ്റൊ തർജ്ജമ ചെയ്തിട്ടുണ്ടോ എന്ന് ചോദിക്കയും തർജ്ജമ ചെയ്യണമെന്ന് എനിക്കെഴുതുകയും ചെയ്യുന്നു. ഞാൻ എന്തു ചെയ്യും? ധനപുഷ്ടിയില്ലായ്കയാൽ ഇതരഭാഷകളിൽ തർജ്ജമ ചെയ്യിപ്പിച്ച് പ്രസിദ്ധം ചെയ്‌വാനോ ആനന്ദമത തത്വത്തെ മനസ്സിലാക്കി ചിലരെ ദിക്കുകളിൽ പ്രസംഗിപ്പാൻ അയപ്പാനോ മറ്റോ കഴിഞ്ഞിട്ടില്ല.

4. **വസിഷ്ഠബുദ്ധപ്രഭൃതി ജ്ഞാനിശ്രേഷ്ഠമതാദപി**
**ആനന്ദമതമത്യന്തം സുഖദായകമിത്യദഃ**

5. **യുക്തിപ്രമാണാനുഭവൈർബോധിതാ അപിഭൂരയഃ**
**ഭൂരിപക്ഷമപേക്ഷ്യാത്ര തിരസ്കുർവ്വന്തിമാമപി**

സാരം- വസിഷ്ഠൻ, ബുദ്ധൻ മുതലായ ജ്ഞാനിശ്രേഷ്ഠൻമാരുടെ മതത്തേക്കാളും ആനന്ദമതം ഏറ്റവും സുഖത്തെ കൊടുക്കുന്നതാകുന്നു. 5. എന്ന് ഞാൻ യുക്തികൾകൊണ്ടും പ്രമാണങ്ങൾകൊണ്ടും അനുഭവങ്ങൾകൊണ്ടും അറിയിച്ചിട്ടും അനേക ജനങ്ങൾ ഭൂരിപക്ഷത്തെ പിടിച്ച് എന്നെക്കൂടി അധിക്ഷേപിക്കുന്നു.

**6. ആനന്ദൈകമതാസ്സർവ്വെയസ്മാദാനന്ദകാംക്ഷിണഃ**
**ഇതിസത്യംബോധയന്തം തിരസ്കുർവ്വന്തിമാമപി**

സാരം- ലോകം മുഴുവനും ഒരേ ആനന്ദമതക്കാരാകുന്നു. എന്തുകൊണ്ടെന്നാൽ എല്ലാവരും ഒരേ ആനന്ദമതക്കാരാകുന്നു. എന്തുകൊണ്ടെന്നാൽ എല്ലാവരും ആനന്ദത്തെ കാംഷിക്കുന്നു. (ഞാൻ ഹിന്ദു, ഞാൻ ക്രിസ്ത്യൻ എന്നിങ്ങനെ നാനാമതക്കാരെന്ന് വാദിക്കുന്ന ആസ്തികൻമാരും ഈശ്വരനില്ലെന്ന് വാദിക്കുന്ന നാസ്തികൻമാരും ക്രിസ്ത്യനെന്നും ഹിന്ദുവെന്നും മറ്റും ജാതിമതജ്ഞാനമില്ലാത്ത മുലകുടിക്കുന്ന കുട്ടികളും ആനന്ദത്തെ കാംക്ഷിക്കുന്നതുകൊണ്ട് ലോകം മുഴുവനും ഒരേ ആനന്ദമതക്കാരാകുന്നു) എന്ന സത്യത്തെ മനസ്സിലാക്കുന്ന എന്നെകൂടി അധിക്ഷേപിക്കുന്നു. ആനന്ദാദർശനമെന്ന ഈ പുസ്തകം, എല്ലാറ്റിനും മീതെ ലോകം മുഴുവനും ഒരേ ആനന്ദമതക്കാരാകുന്നു എന്ന് തെളിയിക്കുന്നതാകുന്നു. ആനന്ദസോപാനം നോക്കിയാൽ അജ്ഞാനദുഃഖകർമ്മങ്ങളിൽ നിന്ന് മന്ദമതികളേയും മതിമാൻമാരേയും മുക്തൻമാരാക്കി ആനന്ദിപ്പിക്കുന്ന ആനന്ദയോഗം ബുദ്ധാദി മഹാൻമാർക്കും വെളിപ്പെടുത്തുവാൻ കഴിഞ്ഞിട്ടില്ലെന്നും ഇത് കലിയുഗമല്ല ആനന്ദയുഗമാണ് എന്ന് പ്രശംസിക്കുന്നതും കാണാം.

**7. സാർവ്വഭൗമാശ്ചസൗഖ്യായ സ്വർഗ്ഗലാഭായചേശ്വരം**
**പ്രാർത്ഥയന്തെനിജാനന്ദം നജാനന്തിമഹാൽഭുതം**

സാരം- ചക്രവർത്തികൾ ഇഹലോകസുഖത്തിനും സ്വർഗ്ഗം കിട്ടുവാനും വേണ്ടി ഈശ്വരനെ പ്രാർത്ഥിക്കുന്നു. തന്റെ ആനന്ദത്തെ അറിയുന്നില്ല. മഹാശ്ചര്യം!

**8. ആനന്ദയോഗമജ്ഞാത്വാ ദുഃഖകർമ്മോപദേശകാഃ**
**ഗുരവഃകിന്നുസന്താപം ഹരന്തഃശിഷ്യസന്തതെഃ**

സാരം- ആനന്ദാനുഭവം ഇല്ലാത്തനിമിത്തം മതകാരൻമാരാൽ കൽപ്പിക്കപ്പെട്ട ഈശ്വരനിൽ ഭ്രമിച്ച് അസംബന്ധം പറയുന്ന ഗുരുജനങ്ങൾക്ക് ശിഷ്യദുഃഖത്തെ നീക്കുവാൻ കഴിയുകയില്ല. 8. ആനന്ദയോഗത്തെ അറിയാതെ പ്രാർത്ഥനാ വിഗ്രഹാരാധനാദി ദുഃഖകർമ്മങ്ങളെ ഉപദേശിക്കുന്ന ഗുരുജനങ്ങൾക്ക് ശിഷ്യദുഃഖത്തെ നീക്കുവാൻ കഴികയില്ല.

**9. യുഷ്മാകംസഹജാനന്ദമതംസ്വീകരുതാനഘം**
**കല്പിതേശമതംദുഃഖംത്യജതാനന്ദകാംക്ഷിണഃ**

സാരം- ഹേ ആനന്ദകാംക്ഷികളേ! നിങ്ങളുടെ ദോഷരഹിതമായും സഹജമായുമിരിക്കുന്ന ആനന്ദമതത്തെ സ്വീകരിക്കുവിൻ. മതകർത്താക്കൻമാരാൽ കല്പിക്കപ്പെട്ട ഈശ്വരമതം ദുഃഖമാകുന്നു. അതിനെ ത്യജിപ്പിൻ.

**10. അയുക്തമതവിദ്ധ്വംസ വിദഗ്ദത്വംവിശേഷതഃ
ആനന്ദയോഗജ്ഞാനഞ്ച സദ്ഗുരോഃപൂർണ്ണലക്ഷണം**

അയുക്തങ്ങളായ മതങ്ങളെ ഉടക്കുവാനുള്ള പാടവവും വിശേഷിച്ച് ആനന്ദത്തോട് ചേർക്കുവാനുള്ള ജ്ഞാനവുമാകുന്നു സൽഗുരുവിൻെറ പൂർണ്ണലക്ഷണം. (ഭേദദൃഷ്ടിയേയും അജ്ഞാനത്തേയും വർദ്ധിപ്പിക്കുന്ന നാനാ ജാതിമതഭേദങ്ങളും അനാചാരങ്ങളും മതങ്ങളിൽ ഉണ്ടെങ്കിലും, ബാല്യം മുതൽക്കേ അവയിൽ പഴകിയതുകൊണ്ടും മതങ്ങൾ സ്വർഗ്ഗവാതിലുകളാകുന്നു എന്ന് വിശ്വസിച്ചുപോയതുകൊണ്ടും ലോകങ്ങളുടെ ഗതി മതങ്ങളെ മുറുക്കെപ്പിടിച്ചുകൊണ്ടാകുന്നു. ആ പിടുത്തത്തെ വിടുവിച്ച് യഥാർത്ഥവഴിക്ക് തിരിക്കണമെങ്കിൽ മതങ്ങളിലുള്ള അയുക്തങ്ങളെ തെളിയിപ്പാൻ ഗുരു മഹാ ചതുരനായിരിക്കണം. ലോകം മുഴുവനും ആനന്ദത്തെ ആഗ്രഹിക്കുന്നവരാകയാൽ ആനന്ദത്തോട് ചേർക്കുവാനുള്ള സമ്പ്രദായത്തേയും ഗുരു അറിഞ്ഞവനായിരിക്കണം. അവനാണ് സൽഗുരു എന്ന് സാരം.)

**11. ആനന്ദയതിയൽ സർവ്വാന്മജാത്യാദിദുഃഖിതാൻ
ആബാലവൃദ്ധപര്യന്ത മാനന്ദമതമുച്യതെ.**

സാരം- മതം ജാതി മുതലാതുകൊണ്ട് ദുഃഖിക്കുന്ന സർവ്വൻമാരേയും ആനന്ദിപ്പിക്കുന്നത് കൊണ്ട് ആനന്ദമതം എന്ന് പറയപ്പെടുന്നു.

**12. ആനന്ദൈക മതാസ്സർവ്വേപ്യാനന്ദസ്സർവ്വതോമഹാൻ
ഇതിസർവ്വാനുഭൂത്യാത്ര സാധയാമി സവിസ്തരം**

സാരം- ലോകം മുഴുവനും ഒരേ ആനന്ദമതക്കാരാകുന്നു. ആനന്ദമാണ് എല്ലാറ്റിലുംവെച്ച് മീതെ എന്ന് സർവ്വൻമാരുടേയും അനുഭവംകൊണ്ട് ഇതിൽ വിസ്തരിച്ച് തെളിയിക്കുന്നുണ്ട്.

**13. ആനന്ദമതരക്ഷാർത്ഥ മയുക്തമതഖണ്ഡനം
ക്രിയതെസസ്യരക്ഷാർത്ഥം യഥാകണ്ടകസംവൃതിഃ**

സാരം- സസ്യരക്ഷക്കുവേണ്ടി മുള്ളുകൊണ്ട് വേലികെട്ടുന്നതുപൊലെ ആനന്ദമതരക്ഷക്കുവേണ്ടി അയുക്തമതങ്ങളെ ഖണ്ഡിക്കുന്നതാകുന്നു. എന്നാൽ മറ്റുള്ളവരുടെ കാലിൽ മുള്ളുകുത്തിത്തറക്കേണമെന്ന ദുഷ്ടവിചാരത്തിലല്ല വേലികെട്ടുന്നത്. കന്നുകാലികൾ സസ്യങ്ങളെ നശിപ്പിക്കാതെ ഇരിപ്പാൻ വേണ്ടിയാകുന്നു. അപ്രകാരം അയുക്തമതങ്ങൾ ആക്രമിച്ച് സർവ്വലോകഹിതവും സഹജവുമായ ആനന്ദമതത്തെ അസ്തമിപ്പിച്ച് ലോകത്തെ അധഃപതന ദുഃഖത്തിൽ തള്ളിവിടുന്നതിന്റെ നിവൃത്തിക്കുവേണ്ടിമാത്രം ആ മതങ്ങളെ ഖണ്ഡിക്കുന്നതാകുന്നു എന്ന് സാരം.

14. **ആനന്ദ ഏവജയതിനേശ്വരസ്സർവ്വസംമതഃ**
**തദാനന്ദമതംസത്യം സഹജംസർവ്വദേഹിനാം.**

സാരം- ആനന്ദംതന്നെ എല്ലാറ്റിലും മീതെ സർവ്വസമ്മതമായിരിക്കുന്നത്. ഈശ്വരൻ സർവ്വസമ്മതനല്ല. അതുകൊണ്ട് സർവ്വൻമാരുടേയും സഹജമായും കൂടെപിറന്നതായും സത്യമായുമിരിക്കുന്നത് ആനന്ദമതമാകുന്നു.

15. **യസ്മദാനന്ദമിച്ഛന്തി, നേശ്വരംസർവ്വജീവിനഃ**
**തസ്മാദാനന്ദഏവാത്രസർവ്വേഷാംസംമതോമാൻ**

സാരം- സർവ്വപ്രാണികളും ആനന്ദത്തെ = സുഖത്തെ ഇച്ഛിക്കുന്നു. ഈശ്വരനെ ഇച്ഛിക്കുന്നില്ല. അതുകൊണ്ട് ആനന്ദംതന്നെ സർവ്വസമ്മതമായുള്ളവസ്തു ഈശ്വരനല്ല.

16. **യസ്മാദാനന്ദമിച്ഛിന്തിസ്തനപാ അപിനേശ്വരം**
**തസ്മാദാനന്ദേവാത്രസ്തനപാനാഞ്ചസംമതഃ**

സാരം- മുലകുടിക്കുന്ന കുട്ടികളും ആനന്ദത്തെ ആശപ്പെടുന്നു. ഈശ്വരനെ ആശപ്പെടുന്നില്ല. അതുകൊണ്ട് ആകുട്ടികൾക്കും ആനന്ദംതന്നെ സമ്മതം. ഈശ്വരനല്ല.

17. **യസ്മാദാനന്ദമിച്ഛിന്തിതിർയ്യഞ്ചോപിനഹീശ്വരം**
**തസ്മാദാനന്ദ ഏവാത്രതിരശ്ചമപിസംമതഃ**

സാരം- പശു, പക്ഷി മുതലായ പ്രാണികളും ആനന്ദത്തെ ഇച്ഛിക്കുന്നു. ഈശ്വരനെ ഇച്ഛിക്കുന്നില്ല. അതുകൊണ്ട് ആ

പ്രാണികൾക്കും ആനന്ദംതന്നെ സമ്മതം. ഈശ്വരനല്ല.

18. **നിജാനന്ദേരമന്തേതെ യോഗിനോസ്മാദൃശാഅപി**
**തസ്മാദാനന്ദേവാത്ര യോഗീനാമപിസംമതഃ**

സാരം- നമ്മെപ്പോലെയുള്ള യോഗികളും തന്നിലുള്ള ആനന്ദത്തെ രമിക്കുന്നു. അതുകൊണ്ട് ആനന്ദംതന്നെ യോഗികൾക്കും സമ്മതം.

19. **ആനന്ദമതകർത്താഹം വിശിഷ്യാനന്ദദർശകഃ**
**ധിക്കൃതേശമസ്തസ്മാദാനന്ദസർവ്വതോമഹാൻ**

സാരം- ആനന്ദമതകർത്താവ് വിശേഷിച്ച് ആനന്ദത്തെ ദർശ്ശിക്കുന്നവനും ആയ ഞാൻ ഈശ്വരമതത്തെ വിട്ടിരിക്കുന്നു. അതുകൊണ്ട് ആനന്ദം എല്ലാറ്റിലും വെച്ച് മഹത്താകുന്നു.

20. **സംഖ്യാബൗദ്ധാശ്ചജൈനാശ്ചാഗണയന്തിനഹീശ്വരം**
**ആനന്ദമിച്ഛന്തിചതത്സ്വാനന്ദസർവ്വസംഗമതഃ**

സാരം- സാംഖ്യമതക്കാരും ബൗതമതക്കാരും ഈശ്വരനെ ഗണിക്കുന്നതേയില്ല. ആനന്ദത്തെ ആഗ്രഹിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ആനന്ദം സർവ്വസമ്മതമാകുന്നു.

21. **ഏവമനന്ദമിച്ഛന്തി സർവ്വേപിമതവാദിനഃ**
**ആബാലവൃദ്ധംതിർയ്യഞ്ചോപ്യാനന്ദസ്സർവ്വസംമതഃ**

സാരം- ഇപ്രകാരം ആബാലവൃദ്ധം സർവ്വമതക്കാരും പശു, പക്ഷി മുതലായ സർവ്വജന്തുക്കളും ആനന്തത്തെ ഇച്ഛിക്കുന്നു. അതുകൊണ്ട് ആനന്ദമാണ് സർവ്വസമ്മതമായിട്ടുള്ളത്. ഈശ്വരനല്ല.

22. **ആനന്ദമതചിഹ്നതു സർവ്വേഷാംസഹജംയതഃ**
**പ്രകൃത്യാനന്ദമിച്ഛന്തി കസ്യാപിപ്രേരണംവിനാ.**

സാരം- ആനന്ദചിഹ്നമാകട്ടെ സർവ്വൻമാർക്കും സഹജമായിട്ടുള്ളതാകുന്നു. അതുകൊണ്ടാണ് ആരും പ്രേരിപ്പിക്കാതെ ജനങ്ങൾ ജനനാൽ ആനന്ദത്തെ ഇച്ഛരിക്കുന്നത്.

23. **മതഭേദഭ്രമാദത്രയുദ്ധ്യമാനാനരാ അപി**
**മിളന്ത്യാനന്ദസിദ്ധ്യർത്ഥം തദാനന്ദമതാശ്ചതെ**

സാരം- മതഭേദഭ്രമംകൊണ്ട് തമ്മിൽ തല്ലുന്ന മർത്ത്യൻമാർ

ആനന്ദത്തിനു വേണ്ടി പരസ്പരം ചേരുന്നു. അതുകൊണ്ട് അവർ ആനന്ദമതക്കാരാകുന്നു. എന്നാൽ ഇപ്പോൾ ചില ഹിന്ദുമതക്കാർ കൃസ്തുമതാലംബികളായ യൂറോപ്യൻസ്ത്രീകളെ വിവാഹം ചെയ്യുന്നു. ചില യൂറോപ്യൻമാർ ഹിന്ദുമതസ്ത്രീകളേയും സ്വീകരിച്ചുകാണുന്നു. ഇങ്ങനെ ബുദ്ധമതക്കാരും കൃസ്തുമതക്കാരും ഭിന്നമതക്കാരെന്ന് കലഹിക്കുന്ന മറ്റുമതക്കാരും സ്ത്രീ പുരുഷൻമാർ സ്പഷ്ടത്തിലും ഗൂഢമായും ചേർന്നുകാണുന്നു. ഇവ ആനന്ദത്തിന് വേണ്ടിയല്ലയോ ഇങ്ങനെ ചെയ്യുന്നത്. അതുകൊണ്ട് സർവ്വൻമാരും ഒരേ ആനന്ദമതക്കാരെന്ന് സാരം.

24. **അഹമേവംവിധോപ്യേകോബാഹ്യശക്ത്യാദിവർജ്ജിതഃ**
**തസ്മാദധഃ കൃതാഭീഷ്ടം കർത്തുംനപ്രഭുരസ്മ്യഹം.**

25. **കിഞ്ചസർവ്വമതവ്യാപ്ത ന്യൂനതാക്ഷേപഹേതുനാ**
**അഹങ്കാരീതിമാംമുക്ത്വാഭൂരിപക്ഷം പ്രയാന്ത്യഹൊ**

സാരം- ഞാൻ ഈ തരക്കാരനായിരുന്നു എങ്കിലും (ലോകം മുഴുവനും ഒരേ ആനന്ദമതം മാത്രമെയുള്ളു എന്ന പരമാർത്ഥത്തെ പ്രകാശിപ്പിക്കുന്നവനാകുന്നു എങ്കിലും), ഞാൻ കേവലൻ, ബാഹ്യശക്തി മുതലായത് ഇല്ലാത്തവൻ (പ്രഭുത്വം, ഉദ്യോഗവലിപ്പം, എം.എ, ബി.എ. മുതലായ പരീക്ഷാവിജയ ബിരുദം, ആദി മുതൽക്കുള്ള ആചാര്യവംശസംഭൂതി, ധനപുഷ്ടി മുതലായ ബാഹ്യശക്തിയില്ലാത്തവൻ.) അതുകൊണ്ട് അധഃകൃത വർഗ്ഗക്കാരുടെ (തീയൻ, ഈഴവൻ, തട്ടാൻ, പാണൻ, പള്ളൻ, പറയൻ എന്നും മറ്റും അധഃകരിക്കപ്പെട്ടവരുടെ) അഭീഷ്ടത്തെ സാധിച്ചുകൊടുപ്പാൻ ശക്തനല്ല, പ്രഭുവല്ല. ഈ കൂട്ടരെ ബ്രാഹ്മണക്ഷത്രിയവൈശ്യന്മാരും നായൻമാരും മറ്റും ആട്ടി ഓടിക്കുന്നു. അത് നിർത്തൽ ചെയ്തുകൊടുക്കുന്നതാണ് ഇവർക്ക് അഭീഷ്ടമായിട്ടുള്ളത്. അതിന് എനിക്ക് കഴികയില്ല. ഇതാണ് അധഃകൃതവർഗ്ഗക്കാരിലുള്ള അഭിമാനികൾ എന്നെ ഗണിക്കാതെ ഇരിപ്പാനുള്ള ഒരു പ്രധാനകാരണം. 25. അത്രയുമല്ല ഞാൻ സർവ്വമതങ്ങളിലും വ്യാപിച്ചുകിടക്കുന്ന ന്യൂനതയെ ആക്ഷേപിക്കുന്ന നിമിത്തം അഹങ്കാരിയാണെന്ന് വിചാരിച്ച് എന്നെ ഉപേക്ഷിച്ച് ഭൂരിപക്ഷത്തിലേക്ക് ഓടിപ്പോകുന്നു. ജനപുഷ്ടിയും ഐശ്വര്യാദിപുഷ്ടിയുമുള്ള കൂട്ടത്തിലേക്ക് ഓടുന്നു. ഇതാണ്

എന്നെ ധിക്കരിപ്പാനുള്ള മറ്റൊരു കാരണം. "കാക്കകൾക്ക് തൻകുഞ്ഞ് പൊൻകുഞ്ഞ്" "സർവ്വകാന്തന്മാത്മീയം പശ്യതി" എന്നു പഴഞ്ചൊൽ പ്രകാരം അവനവന്റേത് നല്ലത് എന്ന് പരിചയിച്ചുറച്ചുപോകയാൽ അതിൽ കുറ്റം പറയുമ്പോൾ കണ്ണുചിമ്പി തെറിപറയുന്നത് സാധാരണമാണ്. അതുകൊണ്ട് മതങ്ങളെ ആക്ഷേപിക്കുന്ന നിമിത്തം ഉൽകൃഷ്ട ജാത്യഭിമാനികളും ഹിന്ദുക്കളിലെ അധഃകൃതവർഗ്ഗക്കാരും അന്യമതക്കാരും എന്നെ അഹങ്കാരി എന്നും മറ്റും പറഞ്ഞ് ആക്ഷേപിക്കുന്നു. ഇതാണ് എന്നെ ഗണിക്കാതിരിപ്പാൻ മറ്റൊരു കാരണം.

26. **നിജാനന്ദമതംയൂയമംഗികുരുഹേജനാഃ**
**ത്യജതാന്യമതഭ്രാന്തീം പ്രമാദാദാഗതാംഹതം**

സാരം- ഹേ ജനങ്ങളേ! നിങ്ങളുടെ സഹജമായ ആനന്ദമതത്തെ സ്വീകരിക്കുവിൻ. തെറ്റിദ്ധാരണകൊണ്ടുണ്ടായ മറ്റ് മതത്തെ ത്യജിക്കുവിൻ.

27. **ഏതാവതാമദുക്തേന സർവ്വേഷാമപിദേഹിനാം**
**ആനന്ദമതമേവേതി സാധിതംസാധുസമ്പ്രതി**

28. **അസ്തിചേദിതരൽകസ്മാന്മതഭേദവിവാദിനഃ**
**ആനന്ദമേവവാഞ്ചന്തി സ്വമതഞ്ച വിഹായതെ.**

സാരം- ഇതേവരെ ഞാൻ പറഞ്ഞതുകൊണ്ട് സർവ്വമർത്ഥ്യൻമാരുടേയും മതം ആനന്ദമതം തന്നെ എന്ന് നല്ലവണ്ണം സാധിച്ചിരിക്കുന്നു. 28. ഹേ ഭിന്ന മതവാദികളേ! വേറെ മതം ഉണ്ടെങ്കിൽ ജനങ്ങൾ അതാത് മതത്തിനെ വിട്ട് ആനന്ദത്തെ ഇച്ഛിക്കുന്നത് എന്തുകൊണ്ടാണ്.

29. **മതസിദ്ധാന്തിനസ്സർവ്വെ യത്രാനന്ദസ്സുലഭ്യതെ**
**മതാഭിമാനംത്യക്ത്വാ തേതത്രഗച്ഛന്തിസാദരം.**

സാരം- മതത്തിനെ പ്രബലമായി പിടിച്ചുകൊണ്ടിരിക്കുന്ന മർത്ത്യൻമാർ സുലഭമായികിട്ടുന്ന മതത്തിൽ മതാഭിമാനത്തെ ഉപേക്ഷിച്ച് സാദരം ചെന്ന് ചേരുന്നു.

30. **ഭക്ഷണെസ്വക്ഷുധാശാന്തി സിദ്ധ്യർത്ഥംജനഈശ്വരം**
**പ്രസാദയേദിതിമതംയുക്തം കിംകിംവിചാര്യതാം.**

സാരം- ഭക്ഷണം കൊണ്ട് വിശപ്പടങ്ങുവാൻ ജനങ്ങൾ ഈശ്വരനെ പ്രസാദിപ്പിക്കേണമെന്ന് പറയുന്ന മതം യുക്തമായിട്ടുള്ളതാണോ? ആലോചിപ്പിൻ.

31. പാനേപിമകരന്ദസ്യ മധുരായേശ്വരംജനഃ
പ്രസാദയേദിതിവിധിർയ്യുക്തഃ കിംകിംവിചാര്യതാം

സാരം- തേൻ കുടിച്ചാൽ മധുരിപ്പാനായ്ക്കൊണ്ട് ജനങ്ങൾ ഈശ്വരനെ പ്രസാദിപ്പിക്കേണം എന്ന് പറയുന്ന മതം യുക്തമാണോ? ആലോചിപ്പിൻ.

32. സ്പശെശീതപദ്ാർത്ഥാനാം ശീതസിദ്ധ്യർത്ഥമിശ്വരം
പ്രസാദയേദിതിമതംയുക്തം കിംകിംവിചാര്യതാം

സാരം- ശീതവസ്തുക്കളെതൊട്ടാൽ തണുക്കേണമെങ്കിൽ ഈശ്വരനെ പ്രസാദിപ്പിക്കേണമെന്ന് പറയുന്നമതം യുക്തമാണോ, ആലോചിപ്പിൻ!

33. ശ്രവണേപിചസംഗീത രസസിദ്ധാർത്ഥമീശ്വരം
പ്രസാദയേദിതിമതംയുക്തം കിംകിംവിചാര്യതാം

സാരം- സംഗീതം കേട്ടാൽ കർണ്ണരസം ഉണ്ടാവാൻ ഈശ്വരനെ പ്രസാദിപ്പിക്കേണം എന്ന് പറയുന്ന മതം യുക്തമാണോ? ആലോചിപ്പിൻ.

34. സുന്ദരീസുരതെസൗഖ്യ സിദ്ധയെജനഈശ്വരം
പ്രസാദയേദിതിമതംയുക്തം കിംകിംവിചാര്യതാം

35. തദ്വൽസ്വാനന്ദയോഗേപിസ്വാനന്ദായേശ്വരംജനഃ
പ്രസാദയേദിതിമതമയുക്തം നഹിസംശയഃ

സാരം- സുന്ദരീ സംയോഗം ചെയ്താൽ സൗഖ്യമുണ്ടാനേണമെങ്കിൽ ജനങ്ങൾ ഈശ്വരനെ പ്രസാദിപ്പിക്കേണം എന്ന് പറയുന്ന മതം യുക്തമാണോ? അല്ല. 35. അപ്രകാരം ആത്മാനന്ദത്തോടുള്ള ചേർച്ചയാൽ ആത്മാനന്ദം സിദ്ധിക്കേണമെങ്കിൽ ജനങ്ങൾ ഈശ്വരനെ ഭജിക്കേണമെന്നു പറയുന്ന മതം യുക്തമായിട്ടുള്ളതല്ല. സംശയമില്ല. എന്നാൽ സുഖവസ്തുക്കളോടു ചേരുമ്പോഴുള്ള സുഖം തനിയെ സിദ്ധിക്കുന്നതാകുന്നു. അതറിയാതെ ഈശ്വരനെ ഭജിച്ചാലെ ആ സുഖവസ്തുവിൻെറ യോഗംകൊണ്ടുള്ള സുഖം

സിദ്ധിക്കയുള്ളു എന്ന് വിധിക്കുന്ന മതങ്ങൾ ആയുക്തങ്ങളെന്ന് മേൽ പറഞ്ഞ ഏഴു ശ്ലോകങ്ങളുടെ സാരം.

36. പരോപകാരസക്തനാംസമ്പദോത്യന്തബന്ധവഃ
സാദ്ധ്യേശക്താഃഭവേയുസ്തേഹ്യശക്താനിർദ്ധനാശ്ശ്ചവഃ

സാരം- പരോപകാരത്തിൽ താല്പര്യമുള്ളവർക്ക് സമ്പത്ത് മഹാബന്ധുവാകുന്നു. സമ്പത്തുകൊണ്ട് സാധിക്കേണ്ടതിനെ സാധിപ്പാൻ കഴിയും. സമ്പത്തില്ലാത്തവർക്ക് കഴികയില്ല. അവർ സമപ്രായൻമാർ. യോഗജ്ഞാനത്തെ പ്രചരിപ്പിച്ചിട്ടോ നാനാകലാശാലകളെ സ്ഥാപിച്ചിട്ടോ ഏതൊരു വിഷയംകൊണ്ടാണ് പരോപകാരം ചെയ്യേണ്ടത് എങ്കിൽ അതെല്ലാം ധനികൻമാർക്ക് ചെയ്യാൻ കഴിയും. എനിക്ക് ധനസമൃദ്ധി ഉണ്ടായിരുന്നുവെങ്കിൽ ആനന്ദമതഗ്രന്ഥങ്ങളെ അനേക ഭാഷകളിൽ തർജ്ജമചെയ്യിച്ച് ലോകം മുഴുവനും ഒരേ ആനന്ദമതക്കാരാകുവെന്ന് തെളിയിച്ചുകൊടുക്കുമായിരുന്നു.

37. ഭൂരിപക്ഷപരിഗ്രാഹെ ശ്രദ്ധചേൽഹേനൃപാദയഃ
ആനന്ദമതഗാസ്സർവ്വെ സപക്ഷഃകേനവിസ്മൃതഃ

സാരം- ഹേ നൃപൻമാരെ! ഭൂരിപക്ഷത്തെ സ്വീകരിക്കുന്നതിലാണ് ശ്രദ്ധ എങ്കിൽ സർവ്വജനങ്ങളും ആനന്ദമതക്കാരാകുന്നു. ആ ഭൂരിപക്ഷത്തെ എന്തുകൊണ്ട് മറന്ന് കളഞ്ഞു.

38. ആസ്തികാനാസ്തികാസ്സർവ്വെപ്യാനന്ദമനസൊായതഃ
ആനന്ദമതഗാസ്തേഭ്യോ ഭൂരിപക്ഷഃക്വാവർത്തതെ

സാരം- ഈശ്വരനുണ്ടെന്ന് വാദിക്കുന്നവരും ഇല്ലെന്നു വാദിക്കുന്നരും ആയ സർവ്വ ജനങ്ങളും ആനന്ദകാംക്ഷികളായതുകൊണ്ട് ആനന്ദമതക്കാരാകുന്നു. അവരേക്കാൾ ഭൂരിപക്ഷം എവിടെയാണുള്ളത്?

39. നിജാനന്ദമതൈകത്വം ഹിത്വാഭൂരിമതൈരിഹ
ഖിദ്യന്തെകലഹായന്തെ ബാലവൽസുധിയോപ്യഹോ!

സാരം- സത്യമായ ആനന്ദമതം ഒന്നേയുള്ളു എന്ന തത്വത്തെ മറന്ന് ഭൂരിപക്ഷമതങ്ങളെ പരിഗ്രഹിച്ച് ജനങ്ങൾ ബാലൻമാരെപ്പോലെ കലഹിക്കുന്നു, ദുഃഖിക്കുന്നു. കഷ്ടം!

40. മദ്ഗ്രന്ഥപാഠമാത്രേണപൂർവ്വംബഹുമതാനപി
ഗ്രന്ഥാൻഗുരുംശ്ചാധികൃത്യശ്ലാഘന്തെമത്കൃതീരിഹാ

സാരം- എൻെറ ഗ്രന്ഥങ്ങൾ വായിച്ച മാത്രക്ക് ചിലർമുമ്പ് ബഹുമാനിച്ചു വന്നിരുന്ന ഗ്രന്ഥങ്ങളെയും ആചാര്യൻമാരെയും ധിക്കരിച്ച് എൻെറ കൃതികളെ പ്രശംസിക്കുന്നു.

41. **മത്കൃത്യാകൃഷ്ടമർത്ത്യേഭ്യോനദ്രൂഹ്യന്തീഹചേച്ഛഠാഃ**
**നാനാമതസ്ഥൈരാനന്ദമതാമംഗെക്രിയേതതൈഃ**

സാരം- എൻെറ കൃതികളാൽ ആകർഷിക്കപ്പെട്ട ജനങ്ങളെ ശഠൻമാർ ദ്രോഹിക്കുന്നില്ല എങ്കിൽ നാനാമതസ്ഥൻമാരായിരിക്കുന്ന ജനങ്ങൾ ആനന്ദമതത്തെ അംഗീകരിക്കും. എന്നാൽ എൻെറ കൃതികളെ വായിച്ച് വിസ്മയിച്ച് ആനന്ദമതത്തിനെ കൊണ്ടാടുവാൻ ശ്രമിക്കുന്ന സാരഗ്രാഹികളെ അവരുടെ മതാചാര്യൻമാരും പ്രമാണികളും ഉപദ്രവിക്കുന്നതിൽ നിന്ന് രക്ഷപ്പെടുത്തുവാൻ എനിക്ക് അജ്ഞാനാധനാധി പ്രബലതയില്ലാത്തതുകൊണ്ട് ഈ ആനന്ദമതം ക്ഷണത്തിൽ പരക്കാത്തതാകുന്നു എന്ന് സാരം.

42. **ആനന്ദമതമാഹാത്മ്യം കർമ്മദോഷാനപിസ്ഫുടം**
**ഉത്തരത്രാപിജാനന്തിപണ്ഡിതായദിതത്രച.**

43. **മതകാരഗൃഹാന്മർത്ത്യാ മുക്തയോഗപരായണാഃ**
**ആനന്ദിനസ്സ്യുർബഹവഃകിഞ്ചതത്രത്യപണ്ഡിതാഃ**

44. **ആഗഗ്യകേരളീയാംശ്ച നകുയ്യുർബഹുകർമ്മഠാൻ**
**യഥാതിയോസിഫീസംഘോരാമകൃഷ്ണമിഷിന്യഥാ.**

45. **ഇത്യാലോച്യകൃതിഭ്യോമെവിസ്കൃതദ്യോത്രഭാഷയാ**
**സംക്ഷിപ്യായംകൃതൊഗ്രന്ഥൊ മയാസംസ്കൃതഭാഷയാ**

സാരം- ആനന്ദമതത്തിൻെറ മഹാത്മ്യത്തേയും വിഗ്രഹാരാധനാദി കർമ്മങ്ങളുടെ ദോക്ഷങ്ങളേയും ഉത്തരദിക്കിലുള്ള പണ്ഡിതൻമാരും അറിയുന്നുവെങ്കിൽ അവിടെയുള്ള ജനങ്ങളും മതജേലിൽനിന്ന് മുക്തൻമാരായി യോഗത്തിൽ തൽപ്പരൻമാരായി ആനന്ദികളായി തീരും. അത്രയുമല്ല അവിടെയുള്ള പണ്ഡിതൻമാർ ഇവിടെവന്ന് കേരളത്തിലുള്ളവരെ തിയോസഫിസംഘക്കാരും ശ്രീരാമകൃഷ്ണ പരമഹംസ സംഘക്കാരും ചെയ്യുന്നതുപോലെ അജ്ഞാനകർമ്മികളാക്കി ചെയ്കയില്ല എന്നാലോചിച്ച് കേരളഭാഷയിൽ വിസ്തരിക്കപ്പെട്ട എൻെറ കൃതികളിൽനിന്ന് സംക്ഷേപിച്ചുകൊണ്ട്

സംസ്കൃതഭാഷയിൽ എഴുതിയതാണ് ഈ ഗ്രന്ഥം - ഈ ആനന്ദാദർശം.

46. **അഹം ബന്ധുസ്സർവ്വനൃണാംമതകണ്ഡനഹേതുനാ ശത്രുത്വാന്മാംപീഡയന്തൊവാഞ്ഛന്ത്യാനന്ദമേവതെ.**

സാരം- ഞാൻ എല്ലാ ജനങ്ങൾക്കും ബന്ധുവാകുന്നു. മതഖണ്ഡനം നിമിത്തം എന്റെ ശത്രുവായി ഭവിച്ച് ഉപദ്രവിക്കുന്നവർ ആ ആനന്ദത്തെത്തന്നെ ആഗ്രഹിക്കുന്നു. അതുകൊണ്ട് ശത്രുക്കൾക്കും ആനന്ദമതം സമ്മതിക്കാതിരിപ്പാൻ നിർവ്വാഹമില്ലെന്ന് സാരം.

47. **മച്ഛത്രവശ്ചയേമർത്ത്യാനാസ്തികാശ്ചാസ്തികാശ്ചതെ തിര്യഞ്ചശ്ചസദാനന്ദ മിച്ഛന്തസ്തന്മതംമഹത്**

48. **ഏവംയുക്തിപ്രമാണാനുഭൂതിരമ്യംഹിതമതം കിംകിംകിംകിംവിചാര്യേതപ്രഭുപ്രഭൃഭിർദൃശം**

സാരം- ശത്രുക്കളും ആസ്തികൻമാരും ആയ സർവ്വജനങ്ങളും മറ്റുള്ള സകലപ്രാണികളും സദാ ആനന്ദത്തെ ഇച്ഛിക്കുന്നു. അതുകൊണ്ട് ആനന്ദമതം എല്ലാറ്റിലും മീതെയാകുന്നു. ഇങ്ങനെ യുക്തികൾകൊണ്ടും പ്രമാണാനുഭവങ്ങൾകൊണ്ടും മനോഹരമായും ഹിതമായും ഇരിക്കുന്ന മതമേത്? ഏത്? ഏത്? ഏത്? രാജാക്കൻമാരും മറ്റുള്ളവരും ഏറ്റവും ആലോചിക്കേണ്ടതാണ്.

49. **ആനന്ദമതമേതത്തു നവീനം നമയാകൃതം. സർവ്വേഷാംഹൃദിസംഗുപ്തം മയാതുപ്രകടികൃതം**

സാരം- ഈ ആനന്ദമതമാകട്ടെ എന്നാൽ നിർമ്മിക്കപ്പെട്ട ഒരു പുതിയമതമല്ല. സർവ്വജനങ്ങളുടേയും ഹൃദയത്തിൽ ഗൂഢമായിരിക്കുന്നതാകുന്നു. ഞാനതിനെ പ്രകാശിപ്പിച്ചു. അത്രയേയുള്ളു.

50. **ആജന്മമരണാന്തഞ്ചപുരാരഭ്യാഖിലാജനാഃ യസ്മാദാനന്ദമിച്ഛന്തിതസ്മാത്തത്തുപുരാതനം.**

സാരം- ആദികാലം മുതൽക്കെ ജനങ്ങൾ ജനനംമുതൽ മരണംവരെ ആനന്ദത്തെ ഇച്ഛിക്കുന്നതുകൊണ്ട് ആനന്ദമതം പുരാതനമാണ്, നവീനമല്ല.

51. **മതാചാര്യപ്രമാണേഭ്യോവിസ്മൃതംതന്നിജംമതം
കീഞ്ചനാനാമതഭ്രാന്തിർബഭൂവചമഹീതലെ.**

സാരം- മതാചാര്യൻമാർമൂലവും പ്രമാണങ്ങൾ മൂലവും ജനങ്ങൾ തങ്ങളുടെ യഥാർത്ഥമായ ആനന്ദമതത്തെ മറന്നു എന്ന് മാത്രമല്ല, നാനാമതങ്ങളുണ്ടെന്ന് തെറ്റുദ്ധധരിക്കുകയും ചെയ്തു.

52. **നാനാകലഹദുഃഖാനിബഭൂവുമ്മതഭേദതഃ
യഥാഹിന്ദുമതെജാതിഭേദാത്തദ്വദഹോ അഹൊ!**

സാരം- ഒരേമതക്കാരാണെന്ന് പറയപ്പെടുന്ന ഹിന്ദുക്കളുടെ ഇടയിൽ അനേകജാതിഭേദത്താലെന്നപോലെ ലോകത്തിൽ മതഭേദത്താൽ നാനാകലഹദുഃഖങ്ങളുമുണ്ടായി കഷ്ടം! കഷ്ടം!

53. **മതദുഃഖനിവൃത്തിഞ്ചസർവ്വൈകൃഞ്ചചികീർഷുണാ
മയാപ്രകാശിതംസത്യമാനന്ദമതമുത്തമം**

സാരം- മതംനിമിത്തമുള്ള ദുഃഖത്തിൻെറ നിവൃത്തിയേയും ഐകമത്യത്തേയും ഉണ്ടാക്കുവാനുള്ള ഇച്ഛകൊണ്ട് സത്യമായും ഉത്തമമായുമിരിക്കുന്ന ആനന്ദമതത്തെ ഞാൻ പ്രകാശിപ്പിച്ചതാകുന്നു.

54. **പ്രാർത്ഥനാവ്രതദാനാനിധ്യാനംമന്ത്രജപസ്തഥാ
തീർത്ഥാടനംയാഗഹോമൗനാനാവിഗ്രഹപൂജനം.**

55. **ഇത്യാദികർമ്മഭിർദുഃഖംമതേസ്മിൻനഹിവിദ്യതെ
അജ്ഞാനദുഃഖകാരീണിതാനികർമ്മാണിസർവ്വഥാ.**

56. **ഇതിസമ്യക്ഖണ്ഡയിത്വാകർമ്മ ഭ്രന്തിർനിരാകൃതാ
ആനന്ദസിദ്ധിമാർഗ്ഗസ്യസൗകര്യഞ്ചപ്രദർശിതം.**

സാരം- ഈശ്വരപ്രാർത്ഥന, വ്രതം, ദാനം, രൂപധ്യാനം മന്ത്രജപം, തീർത്ഥാടനം, യോഗം, ഹോമം, വിഗ്രഹാരാധന, ഹഠയോഗം മുതലായ കർമ്മങ്ങൾകൊണ്ടുള്ള ദുഃഖം ഈ ആനന്ദമതത്തിൽ ഇല്ല. ഈ ആനന്ദമതത്തിൽ മേൽപ്പറഞ്ഞ കർമ്മങ്ങൾ അജ്ഞാനത്തെയും ദുഃഖത്തെയും ഉണ്ടാക്കുന്നവയാണെന്ന് തെളിയിച്ച് ഖണ്ഡിച്ച് കർമ്മങ്ങളിലുള്ള ഭ്രമത്തെ നിരാകരിച്ചിട്ടുമുണ്ട്. ആനന്ദം സിദ്ധിപ്പാനുള്ള എളുപ്പവഴിയെ കാണിച്ചിട്ടുമുണ്ട്.

57. ആബാലവൃദ്ധപര്യന്തംമതഭേദവിവർജ്ജിതം
സ്ത്രീണാഞ്ചപുരുഷാണാഞ്ച സമംമന്ദധിയാമപി.

58. മഹാമതിമാതാംകിഞ്ച ജാത്യന്ധാനാംനൃണാമപി
അധഃകൃതാവയമിതി ദുഃഖിതാനാഞ്ചസർവ്വദാ.

59. സുഖദംസുകരംനൂനമാനന്ദമതമുത്തമം
യഥാമാതൃസ്തന്യപാനം ബാലാനാം ഹിതകൃത്തഥാ.

സാരം- ആനന്ദമതം സ്ത്രീകൾക്കും പുരുഷൻമാർക്കും അല്പബുദ്ധികൾക്കും മഹാബുദ്ധിമാൻമാർക്കും ജാത്യാന്ധൻമാർക്കും ഞങ്ങൾ താണജാതിക്കാരാണെന്ന് ദുഃഖിക്കുന്നവർക്കും ജാതിമതഭേദമെന്നിയെ സർവ്വൻമാർക്കും ആനന്ദത്തെ കൊടുക്കുന്നതും സുഖമായി അനുഷ്ഠിപ്പാൻ കഴിയുന്നതുമാകുന്നു. ശിശുക്കൾക്ക് മാതാക്കൻമാരുടെ സ്തന്യപാനം എപ്രകാരമോ അപ്രകാരം സർവ്വൻമാർക്കും ഹിതമായിട്ടുള്ളതാണ്.

60. യഥാസിതായുതംക്ഷീരം സുസേവ്യം സർവ്വദേഹിനാം
പണ്ഢിതാനാം പാമരാണാം തഥാനന്ദമതഞ്ചനഃ

സാരം- പഞ്ചസാരചേർത്ത പാൽ സർവ്വൻമാർക്കും എപ്രകാരം സേവിക്കാമോ അപ്രകാരം പണ്ഢിതൻമാർക്കും പാമരൻമാർക്കും അനന്ദമതം സേവിക്കത്തക്കതാകുന്നു.

61. ആനന്ദൈകമതാസ്സർവ്വെ പ്യാനന്ദസ്സർവ്വതൊമഹാൻ
തസ്മിൻമനോലയോമോക്ഷൊനാന്യഥാനാന്യാഥാദൃഢം

62. തഥാനേശപ്രസാദേന മോക്ഷസിദ്ധിര്യദീര്യതെ
തദയുക്തംദുഃഖമതമിത്യാനന്ദമതേംഗിതം

സാരം- ലോകം മുഴുവനും ഒരേ ആനന്ദമതമാകുന്നു. അതുകൊണ്ട് ആനന്ദമാണ് എല്ലാറ്റിലും വെച്ച് മീതെ. ആ ആനന്ദത്തിലുള്ള മനോലയമാണ് മോക്ഷം. മറ്റുപ്രകാരത്തിലല്ല, നിശ്ചയം. 62. അപ്രകാരമല്ല, മോക്ഷം ഈശ്വരപ്രസാദം കൊണ്ടാണ് എന്ന് പറയുന്ന മതം അയുക്തമായ ദുഃഖമതമെന്നാണ് ആനന്ദമതത്തിൻെറ അഭിപ്രായം.

63. ഈശ്വരംതംവശീകർത്തുംപ്രവദന്തിമതാന്യഹൊ!
മനഃസ്സ്വസ്യവശംകർത്തുമാനന്ദമതമാഹനഃ

സാരം- ആ ഈശ്വരനെ (മതകർത്താക്കൻമാരാലും മറ്റുള്ള സർവ്വജനങ്ങളാലും സർവ്വലോക പ്രസിഡണ്ടായി തിരഞ്ഞെടുക്കപ്പെട്ട ഈശ്വരനെ) വശീകരിപ്പാനായ്ക്കൊണ്ട് മതങ്ങൾ പറയുന്നു. മനസ്സിനെ വശീകരിപ്പാനായ്ക്കൊണ്ട് ആനന്ദമതം പറയുന്നു. ഇവരുടെ പ്രസിഡണ്ടായ ഈശ്വരൻ ഒന്നുകൊണ്ടും വശപ്പെടുകയില്ല. ഭക്തൻമാരേയും നിഗ്രഹിക്കയേ ഉള്ളു എന്നത് ഈ പുസ്തകത്തിൽ തെളിയിച്ചിട്ടുണ്ട്.

**64. ഈശംപ്രസാദയന്ത്യത്രമതാന്യന്യാനിമുക്തയെ**
**മനപ്രസാദയതിനൊ മതമാനന്ദമാന്തരം**

**65. സൂര്യപ്രാർത്ഥയതെഹ്യന്യന്യമതംതിമിരശാന്തയെ**
**നേത്രംചികിത്സയതിനോമതമാനന്ദമാതരം**

സാരം- മറ്റുള്ള മുക്തിക്ക് ഈശ്വരനെ പ്രസാദിപ്പിക്കുന്നു. തിമിരരോഗശാന്തിക്ക് മറ്റുള്ള മതങ്ങൾ സൂര്യനെ പ്രാർത്ഥിക്കുന്നു. ആനന്ദമതം കണ്ണിന് ചികിത്സിക്കുന്നു. കണ്ണിൻെറ തിമിരരോഗം നീങ്ങുവാൻ സൂര്യനെയല്ല ഭജിക്കേണ്ടത്, കണ്ണ് ചികിത്സിക്കുകകയാണ് വേണ്ടത്. അപ്രകാരം മനസ്സിൻെറ ദുഃഖം നീങ്ങുവാൻ (മുക്തിക്ക്) ഈശ്വരനെയല്ല പ്രസാദിപ്പിക്കേണ്ടത്. മനസ്സിനെയാണ് പ്രസാദിപ്പിക്കേണ്ടത് എന്ന് സാരം.

**66. അപിപണ്ഢിതവര്യാണാംദുർഗ്രാഹ്യംമതമാതരം**
**മൂഢനാമപിസുഗ്രാഹ്യമാനന്ദമതവൈഭവാൽ**

സാരം- പണ്ഢിതശ്രേഷ്ഠൻമാർക്ക്കൂടി ആന്തരമായ മതം ഗ്രഹിപ്പാൻ കഴിയുന്നില്ല. ആനന്ദമതത്തിൻെറ വൈഭവം കൊണ്ട് മൂഢൻമാർക്കുകൂടി ആന്തരമതം എളുപ്പത്തിൽ ഗ്രഹിക്കപ്പെടേണ്ടതരത്തിലിരിക്കുന്നു.

**67. ഭൂരിപക്ഷെഭ്രാമയന്തിമതാന്യന്യാനിമാനുഷാൻ**
**സാരപക്ഷെരഞ്ജയതിനിജാനന്ദമതംജനാ**

സാരം- മതങ്ങൾ മനുഷ്യരെ ഭൂരിപക്ഷൽത്തിൽ ഭ്രമിപ്പിക്കുന്നു. ആനന്ദമതം ജനങ്ങളെ സാരപക്ഷത്തിൽ രഞ്ജിപ്പിക്കുന്നു.

**68. യാവാന്മനോജയൊയസ്യദുഃഖശാന്തിശ്ചതാവതി**
**സുഖസിദ്ധിശ്ചേതിശാസ്തിനിജാനന്ദമതംഹിതം**

സാരം- എത്രത്തോളം മനസ്സിനെ ഒതുക്കുവാൻ കഴിയുന്നുവോ അത്രത്തോളം ദുഃഖശാന്തിയും സുഖപ്രാപ്തിയും

സിദ്ധിക്കുമെന്നാണ് ആനന്ദമതം ഉപദേശിക്കുന്നത്. എന്നാൽ മറ്റുള്ള മതങ്ങളെപോലെ ദൈവഭജനംകൊണ്ട് ദുഃഖശാന്തിയും സുഖസിദ്ധിയും ഉണ്ടാകുമെന്ന് പ്രകൃതിവിരോധമായ അസംബന്ധത്തെ ഉപദേശിക്കുന്നതല്ല ആനന്ദമതം എന്ന് സാരം.

**69. അനുഭൂതിപ്രമാണേനൈവാനന്ദമതമത്രനൃൻ**
**പൗരുഷാലോചനായുക്തകർമ്മഭിര്യോജയത്യലം**

സാരം- ആനന്ദമതം ലോകത്തിലെ അനുഭവത്തിനെ എടുത്ത് കാണിച്ചുകൊടുത്തുതന്നെ ജനങ്ങളെ പൗരുഷത്തോടും ആലോചനയോടും യുക്തമായ കർമ്മത്തോടും യോജിപ്പിക്കുന്നു.

**70. മതംപരീക്ഷ്യസ്വീകാര്യംവക്ത്യാനന്ദമതംഹിതം**
**വിശ്വാസ്യംമതമിത്യാഹുർമ്മതാന്യന്യാന്യഹൊ! അഹോ!**

സാരം- മതങ്ങളെ പരീക്ഷിച്ചിട്ടാണ് സ്വീകരിക്കേണ്ടതെന്ന ഹിതത്തെ ആനന്ദമതം പറയുന്നു. മറ്റുള്ള മതങ്ങൾ മതങ്ങളെ വിശ്വസിച്ചുകൊള്ളണമെന്ന് പറയുന്നു. കഷ്ടം! കഷ്ടം! ഈശ്വരൻ പറഞ്ഞതാണ്, ദൈവപുത്രാദ്യാവതാരങ്ങളും മഹർഷിമാരും പറഞ്ഞിട്ടുള്ളതാണ്, അവയെ വിശ്വസിച്ചുകൊള്ളണം, അല്ലെങ്കിൽ മഹാപാപമുണ്ട്, യുക്തായുക്തവിചാരം ചെയ്യരുത് എന്നും മറ്റും മതങ്ങളും മതാചാര്യൻമാരും കല്പിച്ച് ഭയപ്പെടുത്തി വിശ്വസിപ്പിക്കുന്നതുകൊണ്ട് ലോകം അന്ധവിശ്വാസ ദുഃഖത്തിൽ തന്നെ കിടക്കുന്നതുകൊണ്ട് കഷ്ടം! കഷ്ടം! എന്ന് പ്രയോഗിച്ചതാകുന്നു.

**71. അധഃപാതനയന്ത്രാണി മതാന്യന്യായനിദേഹിനാം**
**ഉദ്ധാരണമഹായന്ത്രമാനന്ദമതമാന്തരം.**

സാരം- അന്യമതങ്ങൾ മനുഷ്യരെ അധഃപതിപ്പിക്കാനുള്ള യന്ത്രങ്ങളായിരിക്കുന്നു. സഹജമായ ആനന്ദമതം മനുഷ്യരെ ഉദ്ധരിപ്പാനുള്ള മഹായന്ത്രമായിരിക്കുന്നു.

**72. മൃതെരനന്തരംസ്വർഗ്ഗഇത്യന്യമതഭാഷണം**
**മൃതെഃപൂർവ്വംസ്വർഗ്ഗഇതിവക്ത്യാനന്ദമതംശുഭം.**

സാരം- മറ്റുള്ള മതങ്ങൾ മരിച്ചതിന്നു ശേഷമാണ് സ്വർഗ്ഗമെന്ന് പറയുന്നു. മരിക്കുന്നതിന് മുമ്പാണ് സ്വർഗ്ഗസുഖമെന്ന് ആനന്ദമതം പറയുന്നു.

**73. നാനാജാതിമതഭ്രാന്തിജനകകാനിമതായഹൊ!**
**തദ്ഭ്രാന്തിനാശനിപുണമാനന്ദമതമാന്തരം**

സാരം- നാനാജാതിഭ്രമത്തേയും നാനാമതഭ്രമത്തേയും മതങ്ങൾ ഉണ്ടാക്കുന്നു. ആ രണ്ട് വിധമായ ഭ്രമത്തെ നശിപ്പിക്കുവാൻ നിപുണമായിരിക്കുന്നു ആനന്ദമതം.

**74. ദുഃഖഭ്രാന്തികരം നൃണാം മതംവായോഗനേമുഹ്യതാം**
**ദുഃഖഭ്രാന്തിഹരംരമ്യംമതംവായോഗ്യമാന്തരം.**

സാരം- ദുഃഖത്തേയും ഭ്രമത്തേയും ഉണ്ടാക്കുന്ന മതമോ മനുഷ്യർക്ക് നല്ലത്? ദുഃഖത്തേയും ഭ്രമത്തേയും നശിപ്പിച്ച് ആനന്ദിപ്പിക്കുന്ന ആനന്ദമതമോ മനുഷ്യർക്ക് നല്ലത്? ആലോചിക്കുവിൻ.

**75. ആനന്ദഏവസേവ്യസ്സസ്വയമാനന്ദ ഉച്യതെ**
**സ്വസ്മിന്നേവമനസ്ഥാപ്യംനേശെസ്വാനന്ദസിദ്ധയെ**

സാരം- ആനന്ദത്തെയാണ് സേവിക്കേണ്ടത്. ആ ആനന്ദം താനാണ്. അതുകൊണ്ട് മനസ്സിനെ തന്നിൽതന്നെ നിർത്തണം. തന്നിലുള്ള ആനന്ദം സിദ്ധിപ്പാൻ വേണ്ടി ഈശ്വരനിലല്ല മനസ്സ് നിർത്തേണ്ടത്.

**76. ഹിത്വാഹൃദിസ്ഥമാനന്ദം ബഹിരീശംഭജന്തിയെ**
**ഹസ്തസ്ഥമമൃതംത്യക്ത്വാകാംക്ഷന്തെതെമരീചികാം.**

സാരം- ഹൃദയത്തിലുള്ള ആനന്ദത്തെ വിട്ട് ബാഹ്യത്തിൽ ഈശ്വരനെ സേവിക്കുന്നവർ കയ്യിലുള്ള അമൃതത്തെ വിട്ട് മരീചികയെ ആശപ്പെടുന്നവരാകുന്നു.

**77. മനോജയസർവ്വമോക്ഷസ്വധർമ്മസ്സർവ്വദേഹിനാം**
**വിക്ഷേപസ്തസ്യസംസാരൊനരകൊധർമ്മ ഉച്യതെ**

**78. ഇത്യാനന്ദമതംസർവ്വാനന്ദെസ്ഥാപയത്യലം**
**ആനന്ദാത്പാതയത്യന്യമതംദുഃഖഷുകർമ്മസു.**

സാരം- മനോജയമാണ് മനുഷ്യരുടെ സ്വധർമ്മവും മോക്ഷവും, മനസ്സിനെ ഓടിക്കുന്നതാണ് സംസാരദുഃഖവും നരകവും അധർമ്മവും എന്ന് ആനന്ദമതം പറയുന്നു. 78. ഇങ്ങനെ ആനന്ദമതം സർവ്വൻമാരേയും ആനന്ദത്തിൽ ഇരുത്തുന്നു. മറ്റുള്ളമതം ആനന്ദത്തിൽ നിന്ന് സർവ്വൻമാരേയും ദുഃഖകർമ്മങ്ങളിൽ പതിപ്പിക്കുന്നു.

79. മതഭേദഭ്രാന്തിർമ്മനശ്ശാന്തിശ്ചയസ്യസഃ
ഐകമത്യസുഖംപൂർണ്ണമാത്മാനനന്ദഞ്ചവിന്ദതി

സാരം- മതഭേദഭ്രമം നശിച്ചവനും മനസ്സിന് ലയം സിദ്ധിച്ചവനും ഐകമത്യസുഖത്തേയും ആത്മാനന്ദത്തേയും പ്രാപിക്കുന്നു. മതവാദികളുടെ വാദത്തിൽ ഭ്രമിച്ച് ക്രിസ്തുമതമാണ് വലിയത് എന്നും ചിലപ്പോൾ ബുദ്ധമതമാണ് മഹത്ത് എന്നും ഇങ്ങനെ ഓരോമതത്തിൽ ഭ്രമിച്ചും ചേർന്ന് അതാത് മതങ്ങളുടെ നിർബന്ധാചാരങ്ങളിൽപെട്ട് കിടക്കുമ്പോൾ എങ്ങനെ ഐകമത്യസുഖം സിദ്ധിക്കും? എങ്ങനെ മനോലയം കൊണ്ടുള്ള സുഖം സിദ്ധിക്കും? രണ്ടും സിദ്ധിക്കയില്ലെന്ന് സാരം. ഈ രണ്ട് സംഗതികളും ഇതിൽ പലഭാഗത്തും തെളിയിച്ചിട്ടുണ്ട്.

80. നിജാനന്ദമതജ്ഞാനാന്മതഭ്രാന്തിർവ്വിനശ്യതി
അഭ്യാസേനവിരക്ത്യാചമനശ്ശാന്തിശ്ചജായതെ.

സാരം- പരമാർത്ഥമായ ആനന്ദമതത്തെ അറിയുന്നതുകൊണ്ട് മതഭ്രമം തീരെ നശിക്കുന്നു. എന്നാൽ - ലോകം മുഴുവനും ഒരേ ആനന്ദമതമാണെന്നറിയുമ്പോൾ ഹിന്ദുമതം, ക്രിസ്തുമതം, ബുദ്ധമതം എന്നിങ്ങനെ നാനാമതക്കാരായി വിഭാഗിച്ച് പരസ്പരം കലഹത്തിന് സംഗതി വരുത്തിയത് മതാചാര്യൻമാരുടെ ആലോചനയില്ലായ്മകൊണ്ടും ആനന്ദാനുഭവം ഇല്ലായ്മകൊണ്ടുമാകുന്നു. ആ ക്രിത്രിമ മതങ്ങളിൽ ഭ്രമിക്കുന്നത് ദുഃഖഹേതുവുമാകുന്നു എന്ന് ബോധ്യം വന്ന് ആ മതഭ്രമങ്ങളെ തീരെ ത്യജിക്കും. അഭ്യാസംകൊണ്ടും വിരക്തികൊണ്ടും മനോലയമുണ്ടാകുന്നു. ഇതിനാൽ നിജാനന്ദവും സിദ്ധിക്കുമെന്ന് സാരം.

81. ആനന്ദ ഏവ സകലോപരി വർത്തമാന
ആനന്ദജാതി മതവർത്തി ജഗത്സമസ്തം
നൂനം ജനാ ഇതരജാതി മതാഭിമാന
ദൂനാ അഹൊമാതകൃതൊ മദകാരകാസ്തെ

സാരം- എല്ലാറ്റിലും മീതെ ഇരിക്കുന്നത് ആനന്ദം തന്നെ. ലോകം മുഴുവനും ഒരേ ആനന്ദജാതി മതം തന്നെ. ജനങ്ങളെല്ലാം ഭിന്നജാതികളും ഭിന്നമതക്കാരാകുന്നു എന്നും അഭിമാനിച്ച് ദുഃഖിക്കുന്നു. കഷ്ടം! ആ മതകർത്താക്കൻമാർ

മദകർത്താക്കൻമാരാകുന്നു. എന്നാൽ ചില മതകർത്താക്കൻമാർ ആനന്ദതത്വത്തെ അരിയാതെയും അറിഞ്ഞ ദുർലഭം ചിലർ ആലോചന പോരാതെയും നിർമ്മിച്ച മതങ്ങൾ നിമിത്തം ലോകം നാനാജാതിമതാഭിമാനത്തിൽ പെട്ട് ഭ്രമിക്കുന്നതുകൊണ്ട് മതകാരകൻമാർ എന്ന് പ്രയോഗിച്ചതാകുന്നു.

82. ബുദ്ധമതംബ്രാഹ്മതംക്രിസ്തുമതംഹന്തഹൈന്ദവഞ്ചേതി
യുദ്ധ്യന്തെഭുവിബഹുധാശുദ്ധാനന്ദമതംനബുദ്ധ്യന്തെ.

സാരം- ബുദ്ധമതം ബ്രഹ്മമതം കൃസ്തുമതം ഹിന്ദുമതം എന്നിങ്ങനെ ബഹുവിധമായി കലഹിക്കുന്നു. ശുദ്ധമായ. ആനന്ദമതത്തെ ജനങ്ങൾ അറിയുന്നില്ല.

83. തുഷ്ടോഹംജാതിമത ഭ്രഷ്ടോഹംനാസ്തിനാസ്തിമെജാതിഃ
സത്യംമതമപിനാസ്തി നിത്യാനന്ദാദ്യതെനമതജാതി

സാരം- ഞാൻ തുഷ്ടനാകുന്നു. എന്തുകൊണ്ടെന്നാൽ ഞാൻ ജാതിഭൃഷ്ടനും മതഭൃഷ്ടനാകുന്നു. എനിക്ക് ജാതി ഇല്ല! ഇല്ല. എനിക്ക് മതവും ഇല്ല!! സത്യം. നിജാനന്ദത്തെ വിട്ട് ഒരുജാതിയുമില്ല ഒരു മതവുമില്ല.

84. പുത്രാഭാവോമഹാഭാഗ്യംദുഷ്പുത്രജനനാദപി
മതാഭാവോമഹാസൗഖ്യമയുക്തമതസംശ്രയാൽ

85. മദീയസിദ്ധഗ്രന്ഥാനാംദർശനാദേവകേരളെ
ആനന്ദമതമുല്പന്നംസുഖദംസർവ്വേദേഹിനാം

86. കൃതാർത്ഥോസ്മികൃതാർത്ഥോസ്മിയതഃകർമ്മാകേന്ദ്രഗെ
ഭൂതലേത്രനിജാനന്ദ മതസ്വീകാരദർശനാൽ.

സാരം- 84. ദുഷ്പുത്രനുണ്ടാകുന്നതിനേക്കാൾ പുത്രനില്ലാതിരിക്കുന്നതാണ് മഹാഭാഗ്യം. അപ്രകാരം അയുക്തമതത്തെ ആശ്രയിക്കുന്നതിനേക്കാൾ മതങ്ങൾ ഒന്നും ഇല്ലാതെ ഇരിക്കുന്നതാണ് മഹാസൗഖ്യം. 85. എന്റെ സിദ്ധഗ്രന്ഥങ്ങളുടെ സന്ദർശനംകൊണ്ടുതന്നെ കേരളത്തിന്റെ ആനന്ദമതം ഉണ്ടായി. ആനന്ദമതം സർവ്വൻമാർക്കും സുഖത്തെ നൽകുന്നതാകുന്നു. 86. കർമ്മാൻമാരുടെ കേന്ദ്രസ്ഥാനമായ ഈ ഭൂതലത്തിൽ സഹജമായ ആനന്ദമതത്തെ അംഗീകരിച്ച് കാണുവാൻ സംഗതി വന്നതുകൊണ്ട് ഞാൻ കൃതാർത്ഥനാകുന്നു.

87. യുക്തോഹംയുക്തോഹംയുക്ത്യായുക്തംമതം നിഹത്യാഹം
ചിത്ത്യായുക്തോയോഗാന്നിത്യാനന്ദീചയുക്ചയുക്തോഹം

88. നാന്യംബഹുമന്യേഹംമാന്യപദംമേത്രനാസ്തിനാ സ്ത്യേവ
ശൂന്യപദംപ്രാപ്തോഹംസാന്നിദ്ധ്യാത്തസ്യസിദ്ധസിദ്ധോഹം

89. മത്തോഹംമത്തോഹംയോഗാനന്തസ്വരൂപമധുപാനാൽ
കൃത്യംനഹിമേകിഞ്ചിന്മത്താനാംകൃത്യമസ്തികിംപൃത്ഥ്യാം

90. ആലോചനെ! മനശ്ശക്തേസ്തവസാഹായ്യവൈഭവാൽ
മനസ്സ്വാസ്ഥ്യംമഹാനന്ദ ഇത്യസ്മിൻപ്രതിപാദിതം

91. മനോദർശനമാത്രേണ ജീവൻമുക്തിഭവിഷ്യതി
ഇത്യത്രസാധിതംദൃശ്യം മനോമോക്ഷാർത്ഥിഭിസ്സദാ.

92. ആനന്ദംദ്രഷ്ടുകാമാനാം ആനന്ദദർശഏഷമെ
ആചക്രവാളംനിർബാധം ആഭാത്വാചന്ദ്രതാരകം

ആനന്ദമതഭ്രഷ്ടാ രാജയോഗോദ്ധർത്ത്രാ
അഹിംസാധർമ്മരക്ഷിത്രാകർമ്മേകാണ്ഡദുഷ്ടരാക്ഷസ
കണ്ഠകാണ്ഡഖണ്ഡനകർത്തേത്രാ ബ്രഹ്മാനന്ദസ്വാമി-
ശിവയോഗിനാ കൃതെ ആനന്ദാദർശെ
ആനന്ദദർശനം നാമദ്വിതിയാദ്ധ്യായഃ
സാരവിവരണാഖ്യായാവ്യാഖ്യായാവിജയതെ.

## 8. ആലോചനാവൈശിഷ്ട്യം

1. ആലോചനെ മനശ്ശക്തിർഭവതി മഹതീയതഃ
ആലോകിതുംഗുണാൻദോഷാൻകേലോകേഹാർസ്ത്വയാവിനാ

സാരം- ഹേ ആലോചനേ! മനശക്തിയായ നീ മഹതിയാകുന്നു. എന്തുകൊണ്ടെന്നാൽ ഗുണങ്ങളേയും ദോഷങ്ങളേയും കണ്ടുപിടിപ്പാൻ നിന്നോടുകൂടാതെ ലോകത്തിൽ യോഗ്യൻമാരായവർ ആര്? ആരുമില്ല.

2. ആചോചനെ ത്വയായുക്താ മുക്തശ്ശക്തസ്സുഖീമഹാൻ
ത്വയാഹീന ജനാദീനാ അപിജ്ഞാന ധനാധിപാഃ

സാരം- ഹേ ആലോചനേ! നിന്നോടുകൂടിയവൻ യുക്തൻ, മുക്തൻ, ശക്തൻ, സുഖി, മഹാൻ. മഹാ വിദ്വാൻമാരായാലും മഹാ

ധനികൻമാരായാലും ആലോചനയില്ലാത്തവർ ദീനൻമാർ. മതിയായ ആലോചനയാണ് മർത്ത്യൻമാർക്ക് മഹാപദവിക്കും ആലോചനയുടെ പോരായ്മയാണ് അധഃപതനദുഃഖങ്ങൾക്കും കാരണമെന്ന് എന്റെ സിദ്ധാനുഭൂതി, മോക്ഷപ്രദീപ ഗ്രൻഥങ്ങളിൽ വിസ്തരിച്ചിട്ടുണ്ട്. ഇതിലും വിസ്തരിക്കുന്നുമുണ്ട്. എങ്കിലും പൂർവ്വഗംഗപ്രായമായി (തോടയമായി) അല്പമൊന്ന് പറയാം. ഒരു കുടുംബംപോലെ ഏകയോഗക്ഷേമത്തിലിരിക്കേണ്ട ലോകം മുഴുവൻ മതം നിമിത്തം അനാദികാലമായി മത്സരിക്കുന്നു. ആലോചിച്ചാൽ ലോകത്തിന്റെ ഐക്യമത്യസുഖത്തേയും ആത്മീയസുഖത്തേയും കെടുക്കുന്ന വിഷയവിഷം മതമത്സരംപോലെ മറ്റൊന്നുമില്ലെന്നും കാര്യമൊന്നുമില്ലാതെ വെറുതെയാണ് മതമത്സരമെന്നും അറിയാം. സകല മർത്ത്യൻമാരും ദുഃഖത്തിൽനിന്ന് മോചിക്കണമെന്നും ആനന്ദം വേണമെന്നുമുള്ള ആഗ്രഹത്തോടുകൂടിയവരാകുന്നു. ആ ആഗ്രഹത്തിന് വിരോധമല്ലയോ മതം നിമിത്തം മത്സരിച്ച് കലഹിച്ച് ദുഃഖിക്കുന്നത്? ഹേ മർത്ത്യൻമാരെ! അവനവന്റെ ആഗ്രഹത്തിന്ന് വിധേയമായി പ്രവർത്തിക്കുന്നത് ആലോചന പോരായ്മകൊണ്ടല്ലയോ? സൂര്യനെ കാണണമെങ്കിൽ ഹിന്ദുമതത്തിലോ ക്രിസ്തുമതത്തിലോ മറ്റുള്ള മതങ്ങളിലോ ചേരണമോ? ഈശ്വരവിഗ്രഹാരാദി കർമ്മങ്ങളെ ചെയ്യേണമോ? വിഷയസുഖം അനുഭവിപ്പാൻ മുഹമ്മദ്മതത്തിലോ ബുദ്ധമതത്തിലോ ആര്യസമാജത്തിലോ മറ്റുവല്ല മതങ്ങളിലുമോ ചേരണമോ? വേണ്ട, വേണ്ട. അപ്രകാരം ദുഃഖം നീങ്ങി നിജാനന്ദം അനുഭവിപ്പാനും ഒരു മതത്തിലും ചേരേണ്ട. തന്റെ മനസ്സിനെ മാത്രം തന്നിൽ നിർത്തിയാൽ മതി. സൂര്യനെ കാൺമാൻ കണ്ണിനെ ആകാശത്തിൽ വെച്ചാൽ മതി. വാസ്തവം ഇങ്ങിനെയിരിക്കുമ്പോൾ ഹിന്ദുക്കൾ താൻ ഉൽകൃഷ്ടജാതി, നികൃഷ്ടജാതി എന്നിങ്ങനെ അനേകായിരം കാലമായി നാനാജാതിഭേദം നിമിത്തം മത്സരിച്ച് ദുഃഖിക്കുന്നതുപോലെ ഞാൻ ഹിന്ദു, ഞാൻ ക്രിസ്ത്യൻ, ഞാൻ ബൗദ്ധൻ, എന്റെ മതം ഉൽകൃഷ്ടം നിന്റെ മതം നികൃഷ്ടം എന്ന് വാദിച്ച് കലഹിക്കുന്നതും ഒരു മതം വിട്ട് മറ്റൊരു മതത്തിൽ ചേരാൻ ഭാവിക്കുകയോ മറ്റു മതപുസ്തകങ്ങളെ സ്നേഹപൂർവ്വം വായിക്കുകയോ ചെയ്യുമ്പോൾ അവരെ പലവിധത്തിൽ ഉപദ്രവിച്ച് ഇരുകക്ഷികളും ദുഃഖത്തിൽ ചാടുന്നതും ആനന്ദം വേണമെന്ന് ആഗ്രഹിക്കുന്ന സർവ്വമർത്ത്യൻമാരുടേയും ആഗ്രഹത്തിന് വിരോധമല്ലയോ? ആനന്ദത്തിന് മത്സരിച്ച് ദുഃഖിക്കുകയാണോ

ചെയ്യേണ്ടത്? അങ്ങനെ അവനവന്റെ ആന്തരമായ ആനന്ദാഗ്രഹത്തിന് വിരോധം പ്രവർത്തിക്കുന്നത് ആലോചനക്കുറവ് കൊണ്ടല്ലാതെ മറ്റെന്തുകൊണ്ടാണ്? സൂര്യനെ കാൺമാൻ കണ്ണ് നന്നാക്കിയാൽ മതി. മറ്റുമതത്തിൽ ചേരേണ്ട. കണ്ണ് നന്നാക്കിയിട്ടില്ലെങ്കിൽ ഏത് മതത്തിൽ ചേർന്നാലും സൂര്യനെ കാണുകയില്ലെന്ന് അറിയുന്നതുപോലെ, മതിയായ ആലോചനചെയ്യുമ്പോൾ എല്ലാവരും ഒരേ ആനന്ദമതക്കാരാകുന്നു എന്നും ആ ആനന്ദം തന്നിലുണ്ടെന്നും അറിഞ്ഞ് അനുഭവിപ്പാൻ മനസ്സ് മാത്രം മതി, മറ്റൊരുമതവും വേണ്ട - എന്നറിഞ്ഞ് ആനന്ദിപ്പാൻ സംഗതിവരും. അതിന് സംഗതിവരാതെ നാനാമതഭ്രാന്തിനാൽ മത്സരിച്ച് ദുഃഖിക്കുന്നത് ആലോചന പോരാത്ത ദോഷം തന്നെ.

2. മലയാളത്തിൽ ഇക്കാലത്ത് ശൂദ്രാദികൾ ക്ഷേത്രം കെട്ടി പ്രതിഷ്ഠിപ്പാനും ബ്രാഹ്മണരെപ്പോലെ പൂണുനൂൽ ധരിപ്പാനും വിഗ്രഹാരാധനാദി കർമ്മങ്ങളെ ചെയ്വാനും തുടങ്ങിയിരിക്കുന്നു. ഒന്നാലോചിച്ചാൽ ബ്രാഹ്മണാചാരത്തെ പിന്തുടരുവാൻ അവകാശമുണ്ടോ? ബ്രാഹ്മണർക്ക് അവരുടെ ആചാരംകൊണ്ട് സിദ്ധിച്ചത് പരമാർത്ഥജ്ഞാനമല്ല. തങ്ങൾ ഉൽകൃഷ്ടജാതികളാണെന്നും മറ്റുള്ളവർ നികൃഷ്ട ജാതികളാകുന്നു എന്നുമുള്ള മഹാഭേദദൃഷ്ടിയും അഭിമാനവുമാകുന്നു. അതുകൊണ്ടാണ് ശൂദ്രരെതൊട്ടാൽ കുളിക്കണം, അതിലും താഴ്ന്നവർക്ക് അരികിൽ അണവാൻകൂടി പാടില്ല. അണഞ്ഞാൽ കുളിക്കണമെന്ന് പറഞ്ഞ് ആട്ടിഓടിക്കുന്നതും "ശൂദ്രാദിസ്പർശനേസ്നാനം കുര്യാൽ" ഇത്യാദി പ്രമാണങ്ങളെ അവർ ഉണ്ടാക്കീട്ടുള്ളതും. ഈ സ്ഥിതിയെ ഒന്നാലോചിച്ചാൽ ബ്രാഹ്മണവേഷാചാരങ്ങളിൽ ക്ഷൂദ്രാദികൾക്ക് മോഹിപ്പാൻ അവകാശമുണ്ടോ? ബ്രാഹ്മണരാൽ അധഃകൃതൻമാരായ നായൻമാർ ഈഴവർ, തട്ടാൻ, ആശാരികൾ മുതലായ വർഗ്ഗക്കാർ ബ്രാഹ്മണരെപ്പോലെ കാട്ടിക്കൂട്ടുന്നതാണ് ഊർദ്ധ്വഗതിക്കുള്ള ഉപായമെന്ന് കരുതി പുതിയപുതിയ ക്ഷേത്രങ്ങൾകെട്ടി പൂണുനൂലിട്ട് ബിംബാരാധനാദി കർമ്മങ്ങളെചെയ്യുന്നു. ഇക്കൂട്ടർ, ബ്രാഹ്മണർ സ്വാർത്ഥപ്രതിപത്തിയെ മാത്രം നോക്കി നമ്മെ നികൃഷ്ടജാതികളാക്കി നീക്കിനിർത്തി ദ്വേഷിക്കുന്ന നിർദ്ദയൻമാരാകുന്നു, സമദൃഷ്ടി ലേശമില്ലാത്ത

ഭേദദൃഷ്ടികളാകുന്നു എന്നും മറ്റും പത്രങ്ങളിലും പലസ്ഥലങ്ങളിലും ബ്രാഹ്മണരെ വെറുത്ത് ദുഷിക്കുന്നതുമുണ്ട്. അതിനും പുറമെ "ഒരുജാതി ഒരുമതം ഒരുദൈവം" എന്ന് ജ്ഞാനികളെപ്പോലെ ഘോഷിക്കുന്നതും ഉണ്ട്. ഇങ്ങനെ ഘോഷിച്ചുംകൊണ്ട് ബ്രാഹ്മണരെ ദുഷിക്കുന്ന അധഃകൃതവർഗ്ഗക്കാർ ബ്രാഹ്മണാചാരങ്ങളെ അനുസരിച്ച് നടക്കുവാനാരംഭിച്ചത് ആലോചന പോരായ്മകൊണ്ടല്ലയോ? ഹേ ശൂദ്രാദികളേ! ഇക്കാലത്ത് ബ്രാഹ്മണരെ ദുഷിക്കുന്ന നിങ്ങൾ ബ്രാഹ്മണരുടെ വേഷംകെട്ടി ഞെളിയുന്നത് ശരിയോ? "ഒരുജാതി, ഒരുമതം, ഒരു ദൈവം" എന്ന് നിങ്ങൾ ഘോഷിക്കുന്നതിൻെറ അർത്ഥം ബ്രഹ്മണജാതി, ബ്രാഹ്മണമതം, ബ്രാഹ്മണദൈവം എന്നാണോ? ബ്രാഹ്മണവേഷം കെട്ടി പ്രതിഷ്ഠിച്ച് മന്ത്രതന്ത്രാദികൾകൊണ്ട് പല ദേവൻമാരെ പൂജിക്കുന്ന നിങ്ങളുടെ പ്രവർത്തികൊണ്ട് അങ്ങനെയാണെന്ന് തിളിയുന്നുവല്ലോ. "ഒരുജാതി, ഒരുമതം, ഒരുദൈവം" എന്ന് പറവാൻ ആർക്കാകഴിയാത്തത് എന്ന് ഇതരമതക്കാർ ചോദിച്ചാൽ എന്താ ഉത്തരം പറവാനുള്ളത്? മുസൽമാൻമാരും ബൗദ്ധൻമാരും ക്രിസ്ത്യൻമാരും ഹിന്ദുമതജ്ഞാനികളും മറ്റും ജാതിഭേദത്തേയും വിഗ്രഹാരാധനാദികർമ്മങ്ങളേയും നിന്ദിച്ച് നിഷേധിച്ചിരിക്കുന്നു. വിശേഷിച്ച് ഈ ഞാൻ ലോകം മുഴുവനും ഒരു ആനന്ദജാതിമതക്കാരനാകുന്നു എന്ന് തെളിയിച്ചുംകൊണ്ട് ജാതിഭേദങ്ങളേയും മനുഷ്യമതത്തേയും അതിൽപെട്ട വിഗ്രഹാരാധനാപ്രർത്ഥനാദികർമ്മങ്ങളേയും ഖണ്ഡിച്ചിരിക്കുന്നു. ആനന്ദജാതിമതക്കാരായ നമ്മെ സർവ്വൻമാരെ മനുഷ്യജാതിമതക്കാർ എന്ന് പറയുന്നതുതന്നെ ആഭാസമാണ്. മാണിക്കത്തെ മണ്ണാങ്കട്ട എന്നു പറയുന്നത് പോലെയാകുന്നു. ഒരു ജാതി, ഒരുമതം, ഒരു ദൈവം എന്ന് പറഞ്ഞ് ബ്രാഹ്മണരെ ദുഷിക്കുന്ന കൂട്ടക്കാർ ബ്രാഹ്മണരെ അനുഷ്ഠിച്ച് ക്ഷേത്രബിംബാരാധനാദികർമ്മങ്ങൾക്ക് ആലോചന പോരായ്മയേയും അവരുടെ അന്തവിശ്വാസത്തേയും വെളിപ്പെടുത്തുകയാണ് ചെയ്യുന്നതും.

3. വലിയ വലിയ ക്ഷേത്രങ്ങളിൽ കള്ളൻമാർ കടന്ന് ഈശ്വര വിഗ്രഹങ്ങളെ തച്ചുടക്കുന്നു. ദേവസ്വത്ത് മോഷ്ടിക്കുന്നു. തീവെച്ച് ദേവാലയങ്ങളെ (അമ്പലങ്ങളെ) ഭസ്മമാക്കുകയും ചെയ്യുന്നു. ഒരു ഉറുമ്പോ, കൊതുകോ ചെയ്യുന്ന

ഉപദ്രവത്തോളംകൂടി ദൈവത്തിന്ന് കള്ളൻമാരുടെ നേരെ കാണിപ്പാൻ കഴിയുന്നില്ല. പോലീസുദ്ദ്യോഗസ്ഥർ അന്വേഷിച്ച് കുറ്റം തുമ്പുണ്ടാക്കി കള്ളൻമാരെ ശിക്ഷിക്കുന്നതുകൊണ്ടാണ് ഹിന്ദുക്കളുടെ ഈശ്വരനും ഈശ്വരിയും ദേവൻമാരും കഠിന കഷ്ടത്തിൽപെട്ട അപ്പടിയേ അമ്പിപ്പോവാതെ കാലം കഴിച്ചുകൂട്ടുന്നത്. ഈ സംഗതിയെ ഒന്ന് ആലോചിച്ചാലും അതകൃതവർഗ്ഗക്കാർക്ക് ബ്രാഹ്മണവേഷാചാരങ്ങളിൽ ഭ്രമിപ്പാൻ അവകാശമുണ്ടോ? ഇല്ല, ഇല്ല, ഇല്ല. അമ്പലങ്ങളെപ്പോലെ അജ്ഞാനശാലകൾ മറ്റൊന്നുമില്ലെന്ന് നാം വിഗ്രഹാരധനാഖണ്ഡനത്തിൽ വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്.

4. വ്യധി, ദാരിദ്ര്യം, അകാലമരണം, അതിവൃഷ്ടി, അനാവൃഷ്ടി, ഭൂകമ്പം, കൊടുങ്കാറ്റ്, അഗ്നിപർവ്വതസ്ഫോടനം, പരസ്പരഹിംസ, അനാഥപ്രാണിഹിംസ മുതലായവയാൽ സങ്കടസമുദ്രത്തിൽ മുങ്ങിപ്പൊങ്ങിവലഞ്ഞ മനുഷ്യർ ഈശ്വരനെ വിളിച്ച് പ്രാർത്ഥിച്ചിട്ടും വായില്ലാപ്രാണികൾ കൈകാലുകൾ പിടച്ച് തുടിച്ച് ആർത്തനാദം പുറപ്പെടുവീച്ചിട്ടും ഒരു നിവൃത്തിയും കിട്ടാതെ അന്നും ഇന്നും നശിക്കുന്ന ലോകപ്രകൃതിയേയും വിശേഷിച്ച് യേശുക്രിസ്തുമുതലായ മഹാഭക്തൻമാർക്ക് നേരിട്ട സങ്കടാവസ്ഥയേയും ഒന്നാലോചിച്ചാൽ ദയാഭക്തവാൽസല്യാധി ഗുണഗണനിധിയായി ഒരു ദൈവം ഉണ്ടെന്ന് മോഹിപ്പാൻ അവകാശമുണ്ടോ?

5. ജാതിഭേദവും മതഭേദവും മനുഷ്യകൽപ്പിതമാണ്, സഹജമല്ല, ഇല്ലാത്തതാണ് എന്ന ഒരു ജ്ഞാനം കൂടി ഭക്തൻമാർക്ക് കൊടുക്കാത്ത ഈശ്വരൻ സർവ്വസമ്പത്തിനേയും ആത്മജ്ഞാനത്തിനേയും കൊടുക്കും, കൊടുത്തിട്ടുണ്ട്. എന്ന പ്രമാണങ്ങളേയും പ്രമാണികളേയും പിന്തുടർന്ന് അന്ധവിശ്വാസകൂപത്തിൽ പതിച്ച് ദുഃഖിപ്പാൻ അവകാശമുണ്ടോ? ഇല്ല, ഇല്ല. സർവ്വവിധപതനവും ആലോചനപോരാത്തതു കൊണ്ടാകുന്നു. മതവിശ്വാസികളുടെ കൊട്ടിന്നും താളത്തിന്നും കാഴ്ച്ചദ്രവ്യത്തിന്നും പ്രാർത്ഥനയ്ക്കും പായസാദി പദാർത്ഥങ്ങൾക്കും അനുസരിച്ച് കളിക്കുന്ന വികാരിയല്ല ദൈവം. നിർഗ്ഗുണനാണെന്ന് നമ്മുടെ ആനന്ദവിമാനത്തിൽ തെളിയിച്ചിട്ടുണ്ട്. ഇതിൽ തെളിയിക്കുന്നുമുണ്ട്.

6. ദുഃഖത്തെ ആരും ആഗ്രഹിക്കുന്നില്ല. മുക്തിയെ (ദുഃഖമില്ലാത്ത പദവിയെ) യാണ് ആഗ്രഹിക്കുന്നത്. ആ സ്ഥിതിക്ക് എന്തിന് ദുഃഖത്തെ പൊത്തിപ്പിടിക്കുന്നു? ഇല്ലാത്തെ മതഭേദത്താലും ജാതിഭേദത്താലും മത്സരിച്ച് കലഹിക്കുന്നത് ദുഃഖംതന്നെ. സന്യസിച്ച് ഭിക്ഷയെടുക്കുക, വ്രതപട്ടിണി കിടക്കുക, വിഗ്രഹാരാധന ചെയ്യുക, ഇത്യാദികളായ മതോക്തകർമ്മങ്ങളും ദുഃഖങ്ങൾ തന്നെ. മുക്തി എന്ന വാക്കിൻെറ അർത്ഥത്തെ ആലോചിക്കുമ്പോൾ തന്നെ മതഭേദാദി കലഹ ദുഃഖകർമ്മങ്ങൾ ദൂരെ ത്യജിക്കേണ്ടതായിരിക്കുന്നു. ആലോചിക്കാത്തതുകൊണ്ട് ത്യജിക്കാത്തതാകുന്നു.

**നമ്മുടെ ജ്ഞാനക്കുമ്മി.**
**ആലോചന മഹാബന്ധു പാർത്താൽ**
**ആലോചിക്കാത്തവൻ പെട്ടുപോകും**
**മാലകന്നീടാനും സർവ്വംസിദ്ധിപ്പാനും**
**മൂലമാലോചന ജ്ഞാനപ്പെണ്ണേ.**
**നമ്മുടെ ആനന്ദക്കുമ്മി.**
**മതദോഷം മത്സരമുണ്ടാക്കുന്നു**
**മതദോഷം തല്ലിച്ചു കൊല്ലിക്കുന്നു**
**മതതത്വമറിയാത്ത വിദ്വാൻമാർ മുക്തിക്കു**
**മഹത്താം ശത്രു ശത്രു ജ്ഞാനപ്പെണ്ണേ.**
**മതത്തീയിൽ മോഹിച്ചു മർത്ത്യസംഘം**
**പതിച്ചു മരിക്കുന്നു പാറ്റപോലെ**
**അതുനിർത്തൽചെയ്യുവാൻ മമഗ്രന്ഥങ്ങൾപോലെ**
**മഹരാജൻമാരില്ല ജ്ഞാനപ്പെണ്ണേ.**

3. **മതാന്തരാശ്രയോമാസ്തു സൂര്യലോക തഥാത്മനഃ**
**ആനന്ദാനുഭവേനൃണാം മനോദൃഗമലാഹ്യലം**

സാരം- സൂര്യനെ കാൺമാനായിക്കൊണ്ട് മറ്റൊരു മതത്തിൽ ചേരേണ്ട. അപ്രകാരം തൻെറ ആനന്ദത്തെ അനുഭവിപ്പാനായ്ക്കൊണ്ട് മറ്റൊരു മതത്തിൽ ചേരേണ്ട. നിർമ്മലമായ മനോനേത്രം മതി, നിശ്ചയം.

4. **മതാന്തരാശ്രയോമാഭൂൽ മൈഥുനാനന്ദസിദ്ധയെ**
**സ്വഭാര്യാലം നിജാനന്ദപ്രാപ്തയേചതഥാമനഃ**

സാരം- സ്ത്രീസംയോഗസുഖം സിദ്ധിപ്പാൻ മറ്റൊരു മതത്തിൽ ചേരേണ്ട, സ്വഭാര്യ മതി. അപ്രകാരം നിജാനന്ദം സിദ്ധിപ്പാൻ മറ്റൊരു മതത്തിൽ ചേരേണ്ട, മനസ്സ് മതി.

5. **മതാന്തരാശ്രയോമാഭൂൽക്ഷുൽപിപാസാനിവൃത്തയെ**
**ഭുക്തിഃപാനമലം തദ്വന്മുക്തയെമനസോയമഃ**

സാരം- വിശപ്പും ദാഹവും മാറ്റുവാൻ മറ്റൊരു മതത്തിൽ ചേരേണ്ട. ആഹാരം കഴിക്കുകയും വെള്ളം കുടിക്കുകയും ചെയ്താൽ മതി. അപ്രകാരം മുക്തിക്ക് മറ്റൊരു മതത്തിൽ ചേരേണ്ട. മനസ്സിനെ ഒതുക്കിയാൽ മതി.

6. **നക്ഷത്രദർശനെ ശിഗ്രുമൂലംഗച്ഛേദിതീരിതം**
**ഗണകേനതഥാനന്ദദർശനായ നതാന്തരം.**

സാരം- നക്ഷത്രത്തെ കാൺമാൻ മുരിങ്ങചുവട്ടിൽ പോകണം എന്ന് ഒരു കണിയാൻ പറകയുണ്ടായി. അപ്രകാരമാണ് ആനന്ദത്തെ അനുഭവിപ്പാൻ മറ്റൊരു മതത്തിൽ പോകണമെന്ന് പറയുന്നത്.

7. **തിമിരെസതിനാഭാതി സൂര്യസർവ്വഗച്ഛതാം**
**മനോദോഷെ തഥാനന്ദ കിമീശേനമതാന്തരൈഃ**

സാരം- കണ്ണിന് തിമിരമുള്ളപ്പോൾ എവിടെ ചെന്നാലും സൂര്യപ്രകാശം സിദ്ധിക്കുകയില്ല. അപ്രകാരം മനോദോഷമുള്ളപ്പോൾ നിജാനന്ദവും ഉണ്ടാകയില്ല. ഈശ്വരനെകൊണ്ടും മറ്റുള്ള മതങ്ങളെകൊണ്ടും എന്ത് ഫലം?

8. **ഏവമാലോചനാശക്ത്യാ സാരാസാര വിവേചനം**
**കർവ്വതോമതരക്ഷാംസിന ബാധന്തേ ന സംശയഃ**

സാരം- ഇങ്ങനെ ആലോചനാശക്തി കൊണ്ട് സാരത്തേയും അസാരത്തേയും വേർതിരിച്ചറിയുന്നതുവരെ മതരാക്ഷസൻമാർ ബാധിക്കയില്ല. സംശയമില്ല. എന്നാൽ മതങ്ങളിൽ പറയുന്ന കഠിന വ്രതാനുഷ്ഠാനം, സന്യസിച്ച് ഭിക്ഷയെടുക്കുക, വിഗ്രഹാരാധന, തീർത്ഥാടനം, യോഗം ഇത്യാദി കർമ്മങ്ങളാൽ കഷ്ടപ്പെട്ട് ദുഃഖിച്ച് നശിക്കേണ്ട എന്ന് സാരം.

9. **സ്വപ്നേസീദ്ധോപദിഷ്ടോപിതുഷ്ടോപ്യനുഭവാദഹം**
**അനാലോച്യാപൂർവ്വം മതരക്ഷോവശേസ്ഥിതഃ**

സാരം- സ്വപ്നത്തിൽ എനിക്ക് ഒരു സിദ്ധൻ ഉപദേശിച്ചു എങ്കിലും ഞാൻ അനുഭവം കൊണ്ട് സന്തുഷ്ടനായി എങ്കിലും ആലോചനയില്ലാത്തതുകൊണ്ട് ഞാൻ ആദിയിങ്കൽ മതരാക്ഷസന് അടിമയായിരുന്നു.

**10. ദൃഷ്ട്വാപ്യാനന്ദയോഗം തമനാലോചനയാമയാ**
**ദുഷ്കർമ്മാസുരമതംകഷ്ടം കർമ്മാപ്യനുഷ്ഠിതം**

സാരം- ആനന്ദയോഗത്തെ ഞാൻ അറിഞ്ഞിട്ടും ആലോചനയില്ലാത്തതുകൊണ്ട് ദുഷ്ടകർമ്മാസുരൻെറ മതമായ കഷ്ടകർമ്മത്തേയും അനുഷ്ഠിച്ചു. എന്നാൽ എനിക്ക് യോഗാനന്ദാനുഭവമുണ്ടായിട്ടും ആലോചനയില്ലായ്കയാൽ കർമ്മകാണ്ഡോക്തമായ തുച്ഛകർമ്മത്തെ ഞാൻ ചെയ്തിരുന്നു എന്ന് സാരം.

**11. പൂർവ്വാചാര്യാനവീനാശ്ച ദൂഷയന്തിശ്വരംയഥാ**
**തഥാഹംകൃതംവാൻസൃഷ്ടികർത്തേത്യാദിവിശേഷണൈ**

സാരം- പൂർവ്വാചാര്യൻമാരും ഇന്നുള്ളവരും ഈശ്വരനെ സൃഷ്ടികർത്താവ് എന്നും മറ്റും പറഞ്ഞ് ദുഷിക്കുന്നതുപോലെ ഞാനും ചെയ്തു.

**12. കൃപാനിധിർദ്ദിനബന്ധുഭക്താഭീഷ്ടവരപ്രദഃ**
**ഇത്യാദിപൂർവ്വവചനൈഃസ്തുശ്ചേശോമയാപ്യഹൊ**

സാരം- ഈശ്വരൻ ദയാനിധിയും ദീനബന്ധുവും ഭക്തൻമാരുടെ അഭീഷ്ടത്തെ കൊടുക്കുന്നവനും ആകുന്നു. ഇത്യാദികളായിരിക്കുന്ന പൂർവ്വാചാര്യ വചനങ്ങളെക്കൊണ്ട് ഞാനും ഈശ്വരനെ സ്തുതിച്ചു. കഷ്ടം!

**13. യഥാബാല്യാൽപരിചയസ്തഥാജ്ഞാനാദിസംഭവ**
**പുനരാലോചനാദിഭ്യസ്തത്വംവിന്ദേദ്വിചിന്തകഃ**

സാരം- ബാല്യത്തിലെ പരിചയം പോലെയാണ് ജ്ഞാനം മുതലായത് സംഭവിക്കുന്നത്. പിന്നെ ആലോചനയുള്ളവൻ തൻെറ ആലോചന മുതലായതുകൊണ്ട് പരമാർത്ഥത്തെ പ്രാപിക്കും.

**14. മമാലോചനാലോകപ്രകൃതിർമതഖണ്ഡനെ**
**മഹാപ്രമാണമാസിന്മെ പുനസ്തത്തന്നിരാകൃതം**

സാരം- എൻെറ ആലോചനകൊണ്ട് മതങ്ങളെ ഖണ്ഡിക്കുവാൻ എനിക്ക് ലോകപ്രകൃതി മഹാപ്രാമാണമായി ഭവിച്ചു. അതിനു ശേഷം അതാതിനെ ഞാൻ നിരാകരിച്ചു. ആചാര്യൻമാരുടേയും മതങ്ങളേയും അനുകരിച്ച് ഈശ്വരൻ സൃഷ്ടിസ്ഥിതി സംഹാരകർത്താവാണ് എന്നും മറ്റും സഗുണമായി പറഞ്ഞ പക്ഷത്തെ ഞാൻ ദുർബലപ്പെടുത്തി ആനന്ദവിമാനത്തിൽ പറഞ്ഞിട്ടുണ്ട്. ഇതിലും ആ വാദത്തെ ദൃഢീകരിക്കുന്നുണ്ട്.

15. മതദോഷാഏവരക്ഷഃപിശാചാദ്യഃനരാന്യതഃ
കാര്യംവിനോച്ചാടയന്തീക്വപിശാചാദയോജനഃ

16. മതാന്യേവമനുഷ്യാദീൻഹിംസന്തിചബഹൂൻഭൂവി
പിശാചാദ്യാനകുത്രാപിദൃശ്യന്തേചനഃതേക്വനു.

സാരം- മതദോഷങ്ങൾ തന്നെയാണ് രാക്ഷസനും പിശാച് മുതലായവയും. എന്തുകൊണ്ടെന്നാൽ ജനങ്ങളെ കാര്യംകൂടാതെ ഉച്ചാടിക്കുന്നു. (ഓടിക്കുന്നു). ഹേ ജനങ്ങളേ! പിശാച് മുതലായവ എവിടെ? 16. മതങ്ങൾതന്നെയാണ് ജനങ്ങളേയും മറ്റുജന്തുക്കളേയും ഹിംസിക്കുന്നത്. പിശാച് മുതലായവയല്ല. ഇവടെ ഒരിടത്തിലും കാണുന്നതുമില്ല. പിശാചാദികളെ വിടെയാണിരിക്കുന്നത്?

17. നാനാമതപിശാചാനാമാജ്ഞാകർമ്മാനുസാരിണഃ
പതന്ത്യൈഹികസൗഖ്യാച്ച നിജാനന്ദാചാദേഹിനഃ

സാരം- നാനാമതങ്ങളാകുന്ന പിശാചുക്കളുടെ കല്പനയെ അനുസരിക്കുന്നവർ ഇഹലോകസുഖത്തിൽ നിന്നും മഹാനന്ദത്തിൽ നിന്നും പതിക്കുന്നു. എന്നാൽ കർമ്മകാണ്ഡോക്തങ്ങളായ ജാതിഭേദവിഗ്രഹാരാധനാദി കർമ്മങ്ങളെ ചെയ്യുന്ന കർമ്മികൾ ഉദയയഭ്രഷ്ടൻമാർ എന്ന് സാരം.

18. ഉഭയാഭ്രംശകമതാൽസഭയാഃപ്രഭവോപിഹാ
അഭയംകർത്തുകാമോസ്മിവിമതാനാംവിമർദ്ദനാൽ.

19. തസ്മാന്മമതാകാൻഹന്തുംമമകാപിസഹായിനീ
ഭവഹേമന്മനശ്ശക്തെമാഗച്ഛാന്യത്രകുത്രചിൽ

20. ത്വൽസഹായോയദിമമകഃപ്രയാസഃകകുണ്ഡകാൻ
കർത്തുംനാമാവശേഷാംസ്താന്മതദോഷമഹാസുരാൻ

സാരം- ഉഭയസുഖത്തെ കൊടുക്കുന്ന മതത്തിൽ നിന്ന് പ്രഭുക്കൻമാരും ഭയപ്പെടുന്നു. കഷ്ടം! വിമതങ്ങളെ മർദ്ദിച്ച് വിരോധിമതങ്ങളെ ഖണ്ഡിച്ച് അഭയത്തെ ചെയ്‌വാനായിക്കൊണ്ട് ഞാൻ ആഗ്രഹിക്കുന്നു. 19. അതുകൊണ്ട് മതാന്തകൻമാരെ ഹനിപ്പാനായിക്കൊണ്ട് ഹേ മനശ്ശക്തീ! നീ എനിക്ക് ഒരു സഹായിനിയായി ഭവിക്ക്. മറ്റൊരു ദിക്കിലും ഓടിപ്പോകരുത്. 20. നിൻെറ സഹായം എനിക്കുണ്ടെങ്കിൽ ലോകകണ്ടകൻമാരായ ആ മതദോഷ മഹാസുരൻമാരെ നാമാവശേഷൻമാരാക്കി ചെയ്‌വാൻ എന്താ പ്രയാസം? എന്നാൽ ആലോചനാശക്തിയുണ്ടെങ്കിൽ മതദോഷങ്ങളെ കണ്ടുപിടിച്ച് നിരാകരിപ്പാൻ ഒരു പ്രയാസവുമില്ലെന്ന് സാരം.

21. **യഥാഹംബദ്ധആസീനോ മതകാരാഗൃഹേപുരാ**
**തഥാപ്രായേണസംബദ്ധാവിനാലോചനയാജനഃ**

സാരം- മുമ്പ് ഞാൻ മതമാകുന്ന ജേലിൽ ബദ്ധനായിക്കിടന്നതു പോലെ ആലോചനയില്ലാതെ മിക്ക ലോകങ്ങളും ബദ്ധൻമാരായിരിക്കുന്നു.

22. **ആലോചനാമഹാശക്തിഃകാരണംസർവ്വസമ്പദാം**
**തത്ത്യാഗഃകാരണംസർവ്വപാവിദാംവിദുഷാമപി**

സാരം- ആലോചന എന്ന മഹാ ശക്തിയാണ് സർവ്വ സമ്പത്തുകൾക്കും കാരണം. വിദ്വാൻമാർക്കുംകൂടി ആലോചനയില്ലായ്മയാണ് എല്ലാ ആപത്തുകൾക്കും കാരണം.

23. **അജ്ഞാനദുഃഖദ്വേഷാംശ്ചദ്രവ്യനാശഞ്ചതാദൃശം**
**കായക്ലേശഞ്ചഹിംസാഞ്ചപശൂനാംജ്ഞാനിനാമപി**

24. **ഈശനിന്ദാഞ്ചകുർവ്വന്തിമതാനിവിവിധായഹൊ**
**തന്നിരൂപണപൂർവ്വംതദ്ദോഷാൻപരിഹരാമ്യഹം**

25. **തദ്ദോഷാൻഭ്രഷ്ടമീശഞ്ചസഗുണംനിർഗുണംനൃണാം**
**മനോമുകുരമുജ്ജ്വാലം മമാലോചനയോജ്ജ്വലഃ**

സാരം- നാനാവിധങ്ങളായ. മതങ്ങൾ അജ്ഞാനത്തേയും ദുഃഖത്തേയും ദ്വേഷത്തേയും ദ്രവ്യനാശത്തേയും അപ്രകാരം കായക്ലേശത്തേയും അനാഥപ്രാണിഹിംസയേയും ഉണ്ടാക്കുന്നു. ജ്ഞാനികളേയും ഹിംസിക്കുന്നു. ഈശ്വരനേയും നിന്ദിക്കുന്നു. അവയെ നിരൂപിച്ചുകൊണ്ട് ആ ദോഷങ്ങളെ പരിഹരിക്കുന്നു.

(തീർക്കുന്നു). 25. ആ ദോഷങ്ങളേയും മനുഷ്യരുടെ സഗുണനിർഗ്ഗുണദൈവത്തേയും കാൺമാനായിക്കൊണ്ട് എന്റെ മനക്കണ്ണാടി മാത്രം മതി. അത് ആലോചനയാൽ ഉജ്ജ്വലിച്ചുംകൊണ്ടിരിക്കുന്നതാകുന്നു.

**26. അലോചനെ! മഹാശക്തെ! തവസാഹായ്യവൈഭവാൽ**
**കർമ്മകാണ്ഡമഹാരക്ഷഃ കണ്ഠകാണ്ഡമഖണ്ഡയം**

**27. ജ്ഞാനാഗ്നിസഹകാരിണ്യാ സ്തവസാഹായ്യ്യാലെശതഃ**
**ഈശനിന്ദാകരമതവനദാവാനലൊഭവം**

**28. ആസ്തികാ ഇവചാർവ്വാകാ നനിന്ദന്തിവ്യധെശ്വരം**
**ആലോചനെത്വൽസഹായാത്തച്ചാപ്യസ്മിൻപ്രകാശിതാ**

**29. അനാരോപ്യെശ്വരെദൊഷാ നസ്മാകം ദുഃഖശാന്തയെ**
**ദിദർശയിഷുരാനന്ദ മതം നസ്സഹജം സുഖം.**

സാരം- ഹേ ആലോചനേ! ഹേ മഹാശക്തീ! നിന്റെ സഹായംകൊണ്ട് കർമ്മകാണ്ഡ മഹാരാക്ഷസന്റെ കണ്ഠകാണ്ഡത്തെ ഞാൻ ഖണ്ഡിച്ചു, 27. ജ്ഞാനാഗ്നി സഹായിയായിരിക്കുന്ന നിന്റെ സഹായലേശംകൊണ്ട് ഈശ്വരനെ നിന്ദിക്കുന്ന മതക്കാട്ടിന്ന് ഞാൻ കാട്ടുതീയായിത്തീർന്നു. 28. ഹേ ആലോചനേ! നിന്റെ സഹായത്താൽ ചാർവ്വാകൻമാർ ഈശ്വരഭക്തൻമാരെന്ന പോലെ ഈശ്വരനെ നിന്ദിക്കുന്നില്ലെന്നും ഇതിൽ നല്ലവണ്ണം തെളിയിച്ചു. 29. ഈശ്വരനിൽ ദോഷങ്ങളൊന്നും ആരോപിക്കാതെ നമുക്ക് മുക്തിക്ക് സുഖവും സ്വതസിദ്ധവുമായ ആനന്ദമതത്തെ ദർശിപ്പിക്കുവാൻ ഇച്ഛിക്കുന്നു.

ഇതി ആനന്ദമതദ്രഷ്ടാ, രാജയോഗോർദ്ധർത്ത്രാ, അഹിംസാധർമ്മരക്ഷിത്രാ, കർമ്മകാണ്ഡ ദുഷ്ടരാക്ഷസ കണ്ഠകാണ്ഡഖണ്ഡനകർത്ത്ര, ബ്രഹ്മാനന്ദസ്വാമി ശിവയോഗിനാ കൃതെആനന്ദാദർശെ ഈശ്വരദർശനംനാമമാദ്ധ്യായം സാരവിവരണാഖ്യായാ വ്യാഖ്യായാവിജയതെ.

**30. മത്പിതാമത്പിതായോഗ്യ ഇതിബാലപ്രവാദവത്**
**മദ്ഗുരുർമദ്ഗുര്യോഗ്യ ഇതിശിഷ്യാസ്സുവന്ത്യഹൊ!**

**31. തദ്ഭൂരിസ്സുതിസംഗ്രാഹെ ഗുണഃകഇതിചിന്തനം**
**നകോപികുരുതെലോകെ കഷ്ടംലോകസ്യചേഷ്ടിതം**

സാരം- എൻെറ അച്ഛൻ കേമൻ, എൻെറ അച്ഛൻ കേമൻ എന്ന് ബാലൻമാർ പറയുന്നതുപോലെ എൻെറ ഗുരു യോഗ്യൻ എൻെറ ഗുരു യോഗ്യൻ എന്ന് ശിഷ്യൻമാർ സ്തുതിക്കുന്നു. 31. ആഭൂരിസ്തുതിയെ - അനേകം പേരുടെ സ്തുതിയെ - അംഗീകരിക്കുന്നതുകൊണ്ട് എന്താ ഗുണം എന്ന് ലോകത്തിൽ ആരും ആലോചിക്കുന്നില്ല. ലോകത്തിൻെറ ചേഷ്ടിതം കഷ്ടം! ഭൂരിപക്ഷത്തിൽ ഭ്രമിക്കരുത് എന്ന് സാരം.

32. **ആലോചനാപൗരുഷാഭ്യാംമനഃശാന്ത്യാചമാനവാഃ**
**സ്വസ്വാഭീഷ്ടംസാധനയെന്തൊവർത്തേരൻസുഖിനഃപരം.**

സാരം- ആലോചനകൊണ്ടും പുരുഷപ്രയത്നംകൊണ്ടും മനഃശാന്തികൊണ്ടും മനുഷ്യൻ അവനവൻെറ അഭീഷ്ടത്തെ സാധിച്ച് പരമാനന്ദികളായി ഭവിക്കും.

## 9. ഈശ്വരപൂജകൊണ്ട് ചക്രവർത്തി പദവിയോ?

1. **പക്ഷാഭേദാപവാദോമേ മഭൂദിതിവിചാര്യകിം**
**അത്രാകാരോൽസാർവ്വഭൗമമാംഗ്ലേയനൃപമീശ്വരഃ**

സാരം- പക്ഷഭേദം കാണിച്ചു എന്ന അപവാദം എനിക്ക് ഭവിക്കേണ്ട എന്ന് വിചാരിച്ചിട്ടായിരിക്കുമൊ ഈ ഇന്ത്യയിൽ ആംഗ്ലേയരാജാവിനെ ചക്രവർത്തിയാക്കിയത്?

വാക്യം- ആസ്താംതൽ = അത് ഇരിക്കട്ടെ.

2. **സ്വസ്വരാജ്യാധിപത്യഞ്ച ഗതംഹൈന്ദവഭൂഭുജം**
**ആംഗ്ലേയസ്സാർവ്വഭൗമാദ്യബിഭത്തീദംമഹീതലം**

3. **ഹൈന്ദവപ്രഭുവിപ്രാദി ബിംബാരാധനതഃഫലം**
**ഭോക്തുമാംഗ്ലെയരാജഃകിംപാത്രമാൽഭുതമൽഭൂതം**

4. **ഭുഞ്ജാനേമയിയുഷ്മാകം കക്ഷിണാപരിപൂരണം**
**മമവാദവിതുംയോഗ്യം ബ്രൂതവിഗ്രഹപൂജകാഃ**

സാരം- അവനവൻെറ രാജാധിപത്യം കൂടി ഹിന്ദുരാജാക്കൻമാരുടെ പോയി. ഈ ഇന്ത്യയെ ഇംഗ്ലീഷ് ചക്രവർത്തിയാണ് ഭരിക്കുന്നത്. 3. ഹിന്ദുരാജാക്കൻമാരുടേയും ബ്രാഹ്മണരുടേയും

മറ്റുള്ളവരുടേയും വിഗ്രഹാരാധനയുടെ ഫലം അനുഭവിപ്പാൻ പാത്രം ആംഗ്ലേയരാജനാണോ? അത്ഭുതം! അത്ഭുതം! 4. ഞാൻ ആഹാരം കഴിക്കുമ്പോൾ നിങ്ങളുടെ വയറോ എന്റെ വയറോ നിറയേണ്ടത്? ഹേ വിഗ്രഹാരാധകൻമാരെ! പറയുവിൻ. (വിഗ്രഹാരാധന പൗരുഷത്തേയും ആലോചനയേയും കെടുത്ത് അധഃപതിപ്പിക്കുന്നതാണ് എന്നഭിപ്രായം)

5. **പാശ്ചാത്യരാജ്യസാമ്രാജ്യമപീശോദാതുമർഹതി**
**ഹൈന്ദവേഭ്യദായത്തെ ബിംബാരാധനതൽപരാഃ**

6. **ക്ഷേത്രബിംബപ്രതിഷ്ഠാഭിദാരതന്തുശിലാമയം**
**കൃതംകിംസാർവ്വഭൗമത്വം നദത്തെഹൈന്ദവേശ്വരഃ**

7. **തദദാനാദപിശസ്യ നിർഗുണത്വമതിസ്ഫുടം**
**സഗുണോക്തിഃകർമ്മഠാന മീശ്വരസ്യപ്രദൂഷണം**

സാരം- യൂറോപ്പ്, അമേരിക്ക മുതലായ പാശ്ചാത്യരാജ്യങ്ങളുടെ ചക്രവർത്തിസ്ഥാനം കൂടി ഹിന്ദുക്കൾക്ക് കൊടുപ്പാൻ ഈശ്വരൻ അർഹനാണ്. എന്തുകൊണ്ടെന്നാൽ അവർ എപ്പോഴും വിഗ്രഹാരാധനാതൽപരൻമാരാകുന്നു. 6. ഹിന്ദുക്കൾ ക്ഷേത്രബിംബ പ്രതിഷ്ഠകൊണ്ട് ഭാരതത്തെ ശിലാമയമാക്കിയിരിക്കുന്നു. ഹിന്ദുക്കളുടെ ഈശ്വരൻ എന്തുകൊണ്ട് അവർക്ക് ചക്രവർത്തിസ്ഥാനത്തെ കൊടുത്തില്ല? 7. അത് കൊടുക്കാത്തതുകൊണ്ടും ഈശ്വരൻ നിർഗുണനാണെന്നത് വളരെ സ്പഷ്ടമായിരിക്കുന്നു, സൃഷ്ടി സ്ഥിത്യാദികർത്താവായ സഗുണവനാണ് എന്ന് പറയുന്നത് ഏറ്റവും ഈശ്വരദൂഷണമായിരിക്കുന്നു.

8. **ത്രയത്രിംശൽകോടിദേവാഹിന്ദുനാം സന്തിബന്ധവഃ**
**കിംതേജ്ഞാനംനയച്ഛന്തിസാർവ്വഭൗമപദാദിവാ**

സാരം- മുപ്പത്തിമുക്കോടി ദേവൻമാർ ഹിന്ദുക്കൾക്ക് ബന്ധുക്കളായിട്ടുണ്ട്. ആ ദേവൻമാർ ജ്ഞാനത്തേയോ ചക്രവർത്തിപദം മുതലായതിനേയോ ഹിന്ദുക്കൾക്ക് കൊടുക്കാത്തത് എന്താണ്?

9. **പൗരുഷേണൈവപാശ്ചാത്യസ്സാർവഭൗമോത്രഭാരതെ**
**നചദൈവപ്രാർത്ഥനയാക്രിസ്തുവിശ്വാസതശ്ചന**

സാരം- പൗരുഷംകൊണ്ട് തന്നെയാണ് ഈ ഭാരതത്തിൽ ഇംഗ്ലീഷ്‌രാജൻ ചക്രവർത്തിയായത്. ഈശ്വരപ്രാത്ഥനകൊണ്ടല്ല. ക്രിസ്തുവിശ്വാസംകൊണ്ടുമല്ല.

10. **സിംഹൊമൃഗേന്ദ്രഃകാന്താരെദൈവസേവാദിനാകിമു**
**തദ്വദ്യോവിക്രമീയുക്തസ്സാർവഭൗമസ്സുപൂരുഷ**

സാരം- കാട്ടിൽ സിംഹം മൃഗരാജനാകുന്നു. ഈശ്വരപ്രാർത്ഥനാവിഗ്രഹാരാധനാകർമ്മങ്ങൾകൊണ്ടോ, വൈദികബ്രഹ്മണരോ, പോപ്പ് മുതലായവരോ സിംഹാസനത്തിലിരുത്തി അഭിഷേകം ചെയ്തിട്ടോ മൃഗങ്ങൾക്ക് സിംഹം രാജാവായത്? അല്ല. അപ്രകാരം വിക്രമത്തോടുകൂടിയ യുക്തൻ ഏവനൊ അവൻ ചക്രവർത്തിയാകുന്നു. യുക്തൻ = ആലോചനയോടുകൂടിയവൻ

---

## 10. ഈശ്വരൻ - സഗുണനിർഗുണവാദം

1. **താപത്രയാഗ്നിനാഹന്ത ദേഹിനസ്സന്തപന്തിച**
**ഏവംസൃജന്നീശ്വരസ്സദുഷ്ടഃപൂജ്യഃകഥംഭവേൽ?**

2. **പൂജിതോപീശ്വരസ്സർവ്വൈർനിത്യംഭക്തിപുരസ്സരം**
**നതാപശാന്തിം കുരുതെ കഥം പൂജ്യസ്സ ഈശ്വരഃ?**

സാരം- ആദ്ധ്യാത്മികമായും ആധിഭൗതികമായും ആധിദൈവികമായും ഇരിക്കുന്ന താപത്രയത്താൽ ജീവികൾ വല്ലാതെ താപത്തിൽ പെട്ടുകൊണ്ടിരിക്കുന്നു. കഷ്ടം! (മനോവ്യഥാവ്യാധികൾ, സർപ്പവ്യാഘ്രാദിഭൂതബാധ, അതിവൃഷ്ട്യാനം വൃഷ്ട്യാദി പീഢകൾ, എന്നിവ കൊണ്ടുള്ള ദുഃഖവും അനുഭവിക്കുന്നു.) ഇങ്ങനെ ദുഃഖിക്കേണ്ട തരത്തിൽ സൃഷ്ടിച്ച ഈശ്വരൻ ദുഷ്ടനാണ്. എങ്ങനെ പൂജ്യനാകും? ഭക്തിയോടുകൂടി ജനങ്ങൾ ഈശ്വരനെ നിത്യാ പൂജിച്ചിട്ടും ഈശ്വരൻ ദുഃഖത്തെ തീർക്കുന്നില്ല. അങ്ങനെയുള്ള ഈശ്വരൻ എങ്ങിനെ പൂജ്യനാകുന്നു?

3. **ഈശ്വരാഃസർവ്വശക്തഞ്ചേൽ നകരോതിജനാൻകുതഃ**
**സുഖിനഃപുണ്യകാരാംശ്ചരാഗദ്വേഷവിവർജ്ജിതാൻ**

ഈശ്വരൻ സർവ്വശക്തനാണെങ്കിൽ ജനങ്ങളെ സുഖികളായി രാഗദ്വേഷാദി ദോഷങ്ങളില്ലാതെ പുണ്യകർത്താക്കൻമാരായി ചെയ്യാത്തത് എന്തുകൊണ്ട്?

4. **ആയുഷ്ക്കാമാ അപിഹാതഭക്ത അത്രനിദർശനം**
**കസ്മിന്നപിമതേകോപിചിരഞ്ജീവിനദൃശ്യതെ**

സാരം- "ഹേ അർജ്ജുന! സ്വധർമ്മം ദോഷമുള്ളതാണെങ്കിലും ചെയ്യണം." എന്നാണ് ഈശ്വരൻെറ പ്രമാണം. അതുകൊണ്ട് ഭക്തൻമാരെകൂടി നിങ്ങളുടെ ഈശ്വരൻ ഹനിക്കുന്നു. 55. ഒരു മതത്തിലും ഒരുവനേയും ചിരംജീവിയായി കാണുന്നുല്ല. ആയുസ്സിനെ തരേണമേ എന്ന് പ്രാർത്ഥിച്ച ഭക്തൻമാരെയും ഈശ്വരൻ കൊന്നു. അതിന് ദൃഷ്ടാന്തം ഭക്തൻമാരാകുന്നു. "അർജ്ജുനൻ ബന്ധുക്കളേയും ഗുരുജനങ്ങളേയും മറ്റും കൊല്ലുന്നത് പാപമാണെന്ന് ഭയപ്പെട്ട് വ്യസനിച്ച് ഭാരതയുദ്ധത്തിൽ നിന്ന് പിൻവലിപ്പാൻ പുറപ്പെട്ടപ്പോൾ നിങ്ങളാൽ ഈശ്വരാവതാരമെന്ന് പൂജിക്കപ്പെടുന്ന ശ്രീകൃഷ്ണഭഗവാൻ ക്ഷത്രിയന് സ്വധർമ്മമാണ് യുദ്ധം, അത് ദോഷമാണെന്ന് വിചാരിച്ച് വിട്ടാൽ പാപമുണ്ടെന്ന് പറഞ്ഞ് യുദ്ധം ചെയ്യിപ്പിച്ച് ഗുരുജനാദികളെയൂടി കൊല്ലിച്ചിരിക്കുന്നു. ഇത്യാദികളായ നിങ്ങളുടെ പ്രമാണങ്ങളെ പിടിച്ച് ആലോചിക്കുംതോറും നിങ്ങളുടെ ഈശ്വരൻെറ സംഹാരസ്വഭാവത്തെ ഭേദപ്പെടുത്താനുള്ള വിചാരവും പൂജാദികർമ്മങ്ങളും അസംബന്ധങ്ങൾതന്നെ അൽപായുസ്സുകളായി നശിക്കുന്നത് പൂർവ്വജൻമംചെയ്ത പാപംകൊണ്ടാണ് എന്ന് പറയുന്നുവെങ്കിൽ,

5. **സൃഷ്ടസന്താനഹന്താരമീശ്വരംമതവാദിനഃ**
**ദയാവാരിനിധിംപ്രാഹുരഹോമോഹമദാന്ധതാ**

6. **"ദയാസർവ്വേഷു ഭൂതേഷുസർവ്വത്രാനുഗ്രഹഃസ്മൃത**
**നിഗ്രഹക്രിയയാക്രീഡൻകഥമിശോദയാകരഃ**

സാരം- സൃഷ്ടിച്ച സന്തതികളെ സംഹരിക്കുന ഈശ്വരനെ മതവാദികൾ ദയാനിധിയെന്ന് പറയുന്നു. അജ്ഞാനംകൊണ്ടും അബദ്ധംകൊണ്ടുമുള്ള അന്ധത്വം അത്ഭുതം. 6. ദയ എന്നത് സർവ്വത്ര സർവ്വജീവികളെയും അനുഗ്രഹിക്കുന്നതാകുന്നു. നിഗ്രഹിച്ച് കളിക്കുന ഈശ്വരൻ എങ്ങനെ ദയാനിധിയാകും? മക്കളെയെല്ലാം കൊല്ലുന്നത് കളിയായിരിക്കുന്ന ആ ദൈവത്തെ

ദയാനിധിയെന്ന് പറയുന്നതു പോലെ ആലോചനക്കുറവ് മറ്റൊന്നുമില്ല എന്ന് സാരം.

7. **ദയാളുശ്ചേൽദയാംകുര്യാൽ സ്വയമേവേശ്വരഃപ്രഭുഃ**
**സ്വല്പോപ്യഹംജന്തു ദുഃഖൈദയാളുഃപ്രാർത്ഥനാംവിനാ**

സാരം- ഈശ്വരൻ ദയാലുവാണെങ്കിൽ പ്രാർത്ഥിക്കാതെ തന്നെ തനിയെ ദയയെ ചെയ്യും. സ്വല്പനായ ഞാൻ കൂടി പ്രാണികളുടെ സങ്കടം കാണുമ്പോൾ ദയ ചെയ്യുന്നു. പ്രാണികൾ എന്നെ പ്രാർത്ഥിക്കുന്നില്ല.

8. **ഈശ്വരഃസ്ഥിതികർത്തേതിവദന്തീമതവാദിനഃ**
**അഹോനശ്യൽസുസർവ്വേഷുകഥംസ്ഥിതികരഃസ്മൃത?**

സാരം- ഈശ്വരൻ കർത്താവാകുന്നു എന്ന് മതവാദികൾ പറയുന്നു. കഷ്ടം! എല്ലാവരും നശിച്ചുകൊണ്ടിരിക്കുമ്പോൾ എങ്ങനെ രക്ഷകൻ എന്നു വിചാരിച്ചു? (അതിരില്ലാത്ത സങ്കടങ്ങളിൽ പെട്ട് ഈശ്വരനെ പ്രാർത്ഥിച്ച് പ്രാർത്ഥിച്ച് കരഞ്ഞ് കരഞ്ഞ് കഷ്ടപ്പെട്ട് നശിക്കുന്ന അനവധി ദീനൻമാരുടെ കഥയെ ഒന്ന് ഓർത്താൽ രക്ഷാകർത്താവ് എന്ന് സൂരിപ്പാൻ അവകാശമില്ല. രക്ഷകർത്താവ് എന്ന് പറയുന്നത് അസത്യമാകുന്നു. അങ്ങനെ അസത്യം പറയുന്നത് ആലോചന പോരാത്തതുകൊണ്ടാകുന്നു.)

9. **സർവ്വജ്ഞഇതിയുഷ്മാഭിഃകഥംജ്ഞാതസ്സുഈശ്വരഃ**
**പരീക്ഷിതഃകിംസർവ്വേഷുവിഷയേഷുബുധോത്തമാഃ?**

10. **യുഷ്മൽഭാഷാസുവിജ്ഞാനംതസ്യാനാസ്തിതിമന്യതെ**
**അസ്തിചേദുത്തരംയച്ഛേദഥവാപ്രാർത്ഥിതാഫലം**

സാരം- ഈശ്വരൻ സർവ്വജ്ഞനാണെന്ന് നിങ്ങൾ എങ്ങനെ അറിഞ്ഞു? ഹേ പണ്ഡിതശ്രേഷ്ഠൻമാരേ! എല്ലാ വിഷയങ്ങളിലും നിങ്ങൾ ഈശ്വരനെ പരീക്ഷിച്ചിട്ടുണ്ടോ? 10. നിങ്ങളുടെ ഭാഷകളിൽ (സംസ്കൃതം, ഇംഗ്ലീഷ്, തമിഴ്, തെലുങ്ക്, ഹിന്ദുസ്ഥാനി മുതലായ ഭാശകളിൽ) ഈശ്വരന് ജ്ഞാനമില്ലെന്നാണ് ഞാൻ വിചാരിക്കുന്നത്. ജ്ഞാനമുണ്ടെങ്കിൽ നിങ്ങളുടെ അപേക്ഷയ്ക്ക് മറുപടി തരുമായിരുന്നു. അല്ലെങ്കിൽ നിങ്ങളുടെ പ്രാർത്ഥനാഫലത്തെ തരുമായിരുന്നു. ലോകത്തിൽ യാചിച്ചാൽ ദയാലുവായ ദാതാവ് യഥാശക്തി വല്ലതും കൊടുക്കുന്നുണ്ട്. മഹാലുബ്ധനാണെങ്കിൽ വല്ല മറുപടിയും പറഞ്ഞ് മയക്കും.

ഈശ്വരൻ രണ്ടും ചെയ്യാത്തതുകൊണ്ട് നിങ്ങളുടെ സംസ്കൃതഭാഷയും മറ്റും ഈശ്വരന് അറികയില്ലെന്ന് വിചാരിക്കേണ്ടിയിരിക്കുന്നു. മേൽപറഞ്ഞ സംഗതികളാൽ ഈശ്വരൻ സർവ്വജ്ഞൻ എന്ന് പറവാനവകാശമില്ല. അങ്ങനെയിരിക്കെ സ്തുതിച്ചാൽ ചില പ്രമാണിമാർ പ്രസാദിക്കും. അതുപോലെ ഈശ്വരനെ കരുതി സർവ്വജ്ഞനെന്ന് സ്തുതിച്ചത് ആലോചന പോരാത്തതുകൊണ്ടാകുന്നു.

11. **ഭക്താഭീഷ്ടപ്രദശ്ചേൽ സകസ്മാദൃച്ഛതിനോഹിതം**
**ഭക്താദാരിദ്ര്യരുഗ്ദൈന്യദുഃഖഭാജോഭവന്തിം**

ഭക്തരുടെ അഭീഷ്ടത്തെ കൊടുക്കുന്നവനാണ് ഈശ്വരൻ എങ്കിൽ എന്തുകൊണ്ട് അഭീഷ്ടത്തെ കൊടുക്കുന്നില്ല. കൊടുക്കുന്നുണ്ടെങ്കിൽ ഭക്തൻമാർ ദാരിദ്ര്യംകൊണ്ടും രോഗംകൊണ്ടും ദീനതകൊണ്ടും ദുഃഖിക്കുമോ?

12. **വ്യാഘ്രാദിഭ്യോപിദുഷ്ടസ്സൃഷ്ട്യാസംഹാരകർമ്മണാ**
**അവതാരേച്ഛേതിവക്തുംജിഹ്വാജിഹ്രേതിമാമകീ**

സാരം- സൃഷ്ടികൊണ്ടും സംഹാരംകൊണ്ടും അവതാരം കൊണ്ടും വ്യാഘ്രാദിജതുക്കളേക്കാൾ ദുഷ്ടനാണ് ഈശ്വരൻ എന്നു പറവാൻ എന്റെ ജിഹ്വ(നാവ്) ലജ്ജിക്കുന്നു. എന്നാൽ മതാചാര്യൻമാരുടെ പ്രമാണവചനങ്ങൾ മേൽപറഞ്ഞ പ്രകാരം ഈശ്വരനെ ദൂഷ്യപ്പെടുത്തുന്നു. ഞാൻ ദൂഷ്യപ്പെടുത്തുന്നില്ല എന്ന് താല്പര്യം.

13. **ഈശ്വരംനിർഗുണംവക്തിനിഷ്ക്രിയംപ്രബലാശ്രുതിഃ**
**കഥംസൃഷ്ട്യാദികർത്തേതിവദതിമതവാദിനഃ**

സാരം- പ്രബലശ്രുതി ഈശ്വരൻ നിർഗുണനാണ്, ഒന്നും ചെയ്യാത്തവനാണ് എന്നു പറയുന്നു. മതവാദികൾ സൃഷ്ട്യാദികർമ്മങ്ങളെ ചെയ്യുന്നവനാകുന്നു എന്ന് പറയുന്നതെങ്ങനെ?

14. **സൃഷ്ടികാലെസാക്ഷിണഃകിംതഇമേമതവാദിനഃ**
**ഏഷാമാനുമിതിർദൈവംമഹാദുഷ്ടംകരോതിഹാ**

സാരം- ഈ മതവാദികൾ (ഈശ്വരൻ സൃഷ്ട്യാദികൾ ചെയ്യുന്നു എന്ന് പറയുന്നവർ) സൃഷ്ടിക്കുമ്പോൾ കണ്ടവരാണോ? അല്ല. സൃഷ്ട്യാദികൾ ചെയ്യുന്ന ഒരു കർത്താവ് ഉണ്ടായിരിക്കണെ

മെന്നുള്ള ഇവരുടെ ഊഹം ദൈവത്തെ മഹാ ദുഷ്ടനാക്കിത്തീർക്കുന്നു. ഇവരുടെ ഈ അനുമാനത്തിൽ അസഹ്യമായ ഈശ്വരദൂഷണം അന്തർഭവിച്ചിരിക്കുന്നു എന്നറിയാത്തത് ആലോചന പോരാത്തതുകൊണ്ടാകുന്നു.

15. **മതവാദിനഏവംതംകുർവ്വന്ത്യത്യന്തകുത്സിതം**
**വ്യാഘ്രാദിഭ്യോപിദുഷ്ടസ്സഇതിതേവാദ്യവാദകാഃ**

16. **ഏതാദൃശ്ചേദിശാനഃകിമർത്ഥംതസ്യപൂജനം**
**കർത്തുംതേമതകർത്താരഃകല്പയന്തിനിരർത്ഥകം**

സാരം- മതവാദികൾ ഈശ്വരനെ അത്യന്തം കുത്സിതനാക്കുന്നു. വ്യാഘ്രാദി ദുഷ്ടജന്തുക്കളേക്കാൾ ഈശ്വരൻ ദുഷ്ടനാണെന്ന് വാദ്യം മുഴക്കുന്നവരാണ് മതവാദികൾ. 16. ഇങ്ങനെയുള്ളവനാണ് ഈശ്വരൻ എങ്കിൽ എന്തിന് അവനെ പൂജിപ്പാൻ മതവാദികൾ കല്പിക്കുന്നു? നിഷ്പ്രയോജനം.

വാക്യം- കുതഇതിചേൽ = എന്തുകൊണ്ടെന്നാൽ,

17. **അഗ്നിഹോണമപ്യഗ്നിഃസ്പൃഷ്ടോദഹതി തൽക്ഷണം**
**സ്വഭാവമന്യഥാകർത്തുംനശക്തഃകോപിഭൂതലെ**

18. **തദ്വദീശസ്യസംഹാരസ്വഭാവംകർത്തിമന്യഥാ**
**നശക്താസ്സേവകാസ്തസ്യ നാനാപൂജാദികർമ്മഭി**

19. **ശക്താംശ്ചേദിഹതൽഭക്താഃകഥംകാലഗതിംഗതാഃ**
**ആയുർദേഹീതിഭജതാം മദ്ധ്യേകോപിനജീവതി**

സാരം- അഗ്നിഹോത്രിയെക്കൂടി (അഗ്നിയെ ഇഷ്ടദൈവമായി ആരാധിക്കുന്ന ജനത്തെക്കൂടി) തൊട്ടാൽ അഗ്നി ദഹിപ്പിക്കുന്നു. സ്വഭാവത്തെ മറ്റൊരു പ്രകാരത്തിലാക്കുവാൻ ആർക്കും കഴികയില്ല. 18. അപ്രകാരം ഈശ്വരൻെറ സംഹാരസ്വഭാവത്തേയും പ്രാർത്ഥനാ വിഗ്രഹാരാധനാദി കർമ്മങ്ങൾകൊണ്ട് മാറ്റുവാൻ ഈശ്വരഭക്തൻമാർക്ക് കഴികയില്ല. 19. കഴിയുമെങ്കിൽ ഈശ്വരഭക്തൻമാർ മരിക്കയില്ല. ആയുസ്സിനെ തരേണമേ എന്ന് ഭജിക്കുന്നവരുടെ മദ്ധ്യത്തിൽ മറ്റൊരുത്തൻകൂടി ജീവിച്ചിരിക്കുന്നില്ല.

20. **ദുർമ്മാർഗിണോപിസന്താന ശർമ്മദാഃപശവോപിഹാ**
**മർമ്മഛേദകരീശസ്യ ധർമ്മരീതിസ്സകീദൃശഃ**

സാരം- ദുർമ്മാർഗ്ഗികളും പുത്രൻമാർക്ക് സുഖത്തെ നൽകുന്നവരാണ്. പശുക്കളും കുട്ടികൾക്ക് സുഖത്തെ നൽകുന്നവയാണ്. ഈശ്വരൻെറ ധർമ്മരീതി സന്താനങ്ങളുടെ മർമ്മങ്ങളെ പിളർക്കുന്നതായിരിക്കുന്നു. കഷ്ടം! അവൻ എന്തീശ്വരനാണ്? (ഈശ്വരൻ സൃഷ്ടിസ്ഥിതി സംഹാരകർത്താവാണ് എന്നും മറ്റും അനുമാനിക്കുന്നതിൽ മഹത്തായ ഈശ്വരദൂഷണം അടങ്ങിയിരിക്കുന്നു എന്ന് അറിവാൻ കഴിയാത്തത് മതവാദികളുടെ ആലോചനക്കുറവാണ്.)

**21. ആസ്താമേതൽജ്ഞാനമപിനദദാതീശ്വരഃപിതാ**
**ദത്തഞ്ചേദീശ്വരംദുഷ്ടംകിംവദന്തീശസേവകാഃ**

സാരം- അതിരിക്കട്ടെ. പിതാവായ ഈശ്വരൻ ജ്ഞാനത്തെകൂടി കൊടുക്കുന്നില്ലല്ലോ. കൊടുത്തിട്ടുണ്ടെങ്കിൽ ഈശ്വരനെ ദുഷ്ടനായി ഈശ്വരഭക്തൻമാർ പറയുമോ? (ഈശ്വരൻ പുത്രൻമാരെ ശപിച്ചു, പുത്രനെ ബലികൊടുത്തു എന്നും മറ്റും പറയുന്നത് ഈശ്വരദൂഷണമെന്നറിവാൻ കഴിയാതെ അയുക്തവചനത്തെ ഈശ്വരഭക്തൻമാർ പറയുമൊ?) ഇല്ല.

**22. സൃഷ്ട്യാദികർമ്മകർത്തേതിവാദോപീശ്വരദൂഷണം**
**ഇതിജ്ഞാനമപിശസ്സു കിംനായച്ഛജ്ജഗൽപിതാ.**

സാരം- ഈശ്വരൻ സൃഷ്ടിസ്ഥിതിസംഹാരങ്ങളെ ചെയ്യുന്നവൻ എന്ന് പറയുന്നതും ഈശ്വരദൂഷണമെന്ന ജ്ഞാനംകൂടി ലോകപിതാവ് കൊടുക്കാത്തത് എന്താണ്?

**23. കൃപാളുരീശോജഗതാം കർത്താഹർത്തേതിഭാഷണം**
**അസംബന്ധമിതിജ്ഞാനംകിംനായച്ഛൽജഗൽപിതാ**

സാരം- ഈശ്വരൻ ദയാലുവാണ്, ലോകത്തെ ഉണ്ടാക്കിയവനാണ്, നശിപ്പിക്കുന്നവനാണ് എന്ന് പറയുന്നത് അസംബന്ധമാണെന്ന ജ്ഞാനം ലോകപിതാവ് കൊടുക്കാത്തത് എന്താണ്?

**24. ഭക്തീദാർഢ്യപരീക്ഷാർത്ഥം ഭക്താൻദീനാൻകരോതിസ**
**യദ്യുച്യതൈദാതസ്യ സർവ്വജ്ഞത്വംപലായതെ**

സാരം- ഭക്തിക്ക് ഉറപ്പുണ്ടോ എന്ന് പരീക്ഷിപ്പാൻ വേണ്ടി ഭക്തൻമാരെ ദീനൻമാരാക്കുന്നതാണ് എന്ന് പറയുന്നു. അങ്ങനെയാണെങ്കിൽ ഈശ്വരൻെറ സർവ്വജ്ഞത്വം പമ്പകടന്നു. (സർവ്വജ്ഞൻ എന്ന പദത്തിന് എല്ലാം അറുയുന്നവൻ എന്നാണ്

അർത്ഥം. എല്ലാമറിയുന്നവന് ഭക്തിക്ക് ഉറപ്പുണ്ടോ ഇല്ലയോ എന്ന് അറിയാമല്ലോ. പിന്നെന്തിന് സ്കൂൾമാസ്റ്റർ പാഠം പഠിപ്പിച്ചിട്ടുണ്ടോ എന്ന് കുട്ടികളെ പരീക്ഷിക്കുമ്പോലെയും ഇൻസ്പെക്ടർ പരീക്ഷിക്കും പോലെയും ഭക്തൻമാരെ ഈശ്വരൻ പരീക്ഷിക്കുന്നു. പരീക്ഷിക്കും എന്ന് പറഞ്ഞതുകൊണ്ട് മതവിശ്വാസികൾ സർവ്വജ്ഞനാണ് എന്ന് പറഞ്ഞഭാഗം ഉടഞ്ഞുപോയി. ഇങ്ങനെ ഉടയേണ്ടതരത്തിൽ പറഞ്ഞത് ആലോചന പോരാത്തതുകൊണ്ടാകുന്നു.

**25. ദീനബന്ധുസ്സചേല്ലോകെഭവേൽകിംദീനരോദനം**
**കസ്മാന്നദൈന്യംഹരതിസകഥംദീനബാന്ധവാഃ?**

സാരം- ഈശ്വരൻ ദീനബന്ധുവാണെങ്കിൽ ലോകത്തിൽ ദീനജന്തുക്കൾ കരയുകയില്ല. എന്തുകൊണ്ട് ഈശ്വരൻ ദീനതയെ തീർക്കുന്നില്ല? അങ്ങനെയിരിക്കുന്ന ഈശ്വരൻ എങ്ങനെയാണ് ദീനബന്ധുവാകുന്നത്? (ദീനബന്ധു എന്ന് പറയുന്നതും അബദ്ധമാകുന്നു. ഇങ്ങനെ പറയുന്നതും അസത്യമാകുന്നു.)

**26. ദുഷ്ടാൻസംഹൃത്യശിഷ്ടാനാം പാലനായതദാതദാ**
**ഈശ്വരസ്യാവതാരോഭൂൽസ്യാദൂർദ്ധ്വംചാഹുരിത്യഹൊ**

**27. സങ്കല്പേനൈവസംഹർത്തുംപാതുംശക്തസ്സഈശ്വരഃ**
**കിമർത്ഥമവതാരോസ്യഭാഷദ്ധ്വംവാദകോവിദാഃ**

സാരം- ദുഷ്ടൻമാരെ സംഹരിച്ച് ശിഷ്ടൻമാരെ രക്ഷിപ്പാൻ വേണ്ടി ഓരോ കാലത്ത് ഈശ്വരൻ അവതരിച്ചിട്ടുണ്ട്, ഇനി മേലും അവതാരമുണ്ടാകുമെന്ന് പറയുന്നു. ആശ്ചര്യം! 27. സങ്കൽപം കൊണ്ടുതന്നെ സംഹരിപ്പാനും ശക്തനാണ് ഈശ്വരൻ. പിന്നെന്തിനുവേണ്ടി അവതരിക്കുന്നു? ഹേ വാദനിപുണൻമാരെ! പറയുവിൻ. അവതരിക്കുമെന്ന് പറയുന്നതും ആലോചനപോരാത്തതുകൊണ്ടാകുന്നു.

**28. തഥാശക്തോപിരക്ഷേൽ സ്വധർമ്മാനവതീർയ്യചേൽ**
**അവതാരോപ്യധർമ്മസ്യവർദ്ധനായപ്രകല്പതെ**

**29. തപന്തംശൂദ്രകംരാമോജഘ്നാനരഘുപുംഗവഃ**
**ജാതിഭേദാദധർമ്മോന്യോനാസ്തിനാസ്തിമഹീതലെ**

സാരം- അപ്രകാരം ശക്തനാണെങ്കിലും (സങ്കല്പം കൊണ്ടു തന്നെ ശിക്ഷാരക്ഷാധർമ്മസ്ഥാപനങ്ങൾക്ക് ഈശ്വരൻ

ശക്തനാണെങ്കിലും) അവതരിച്ചിട്ടും സ്വധർമ്മങ്ങളെ രക്ഷിക്കും എന്ന് പറയുന്നുവെങ്കിൽ അവതാരവും അധർമ്മത്തെ വർദ്ധിപ്പിപ്പാൻ തക്കതായിട്ടിരിക്കുന്നു. 29. രഘുവംശ ശ്രേഷ്ഠനായ അവതാരശ്രീരാമൻ തപസ്സ് ചെയ്യുന്ന ശൂദ്രനെ വധിച്ചു. ശൂദ്രജാതിക്ക് ദ്വിജൻമാരുടെ ഭൃത്യപ്രവർത്തി എടുപ്പാനല്ലാതെ തപസ്സ് ചെയ്‌വാൻ അധികാരമില്ലെന്ന ജാത്യാചാരത്തെ അടിസ്ഥാനപ്പെടുത്തിയാണ് ആ അന്യായകർമ്മം ചെയ്തത്. ജാതിഭേദാചാരത്തെപോലെ ഒരു അധർമ്മം ലോകത്തിൽ ഇല്ല എന്നത് മോക്ഷപ്രദീപത്തിൽ വിസതരിച്ചിട്ടുണ്ട്. രാമൻ ശൂദ്രനെ വധിച്ചതിനെ തെളിയിക്കുന്ന പ്രമാണവും അതിൽ കൊടുത്തിട്ടുണ്ട്.

**30. ജാതിഭേദാദിമാനേനശൂദ്രദ്വേഷേണഹിന്ദവഃ**
**ഹതാഅധർമ്മസ്ത്വേതാദൃഗസംഖ്യഃകഥച്യതെ**

**31. സൃഷ്ടൈവകുരുതെദുഃഖമവതീർയ്യാപ്യധർമ്മതഃ**
**അഹോമർമ്മവ്രണെശൂലമീശ്വരേണാഭിഹന്യതെ**

സാരം- ജാത്യാഭിമാനം നിമിത്തമുള്ള ശൂദ്രദ്വേഷത്താൽ ഹിന്ദുക്കൾ കെട്ടു. ഇങ്ങനെയുള്ള അധർമ്മം അസംഖ്യം, എങ്ങനെ പറയും? (പറവാൻ പ്രയാസം). അതെല്ലാം മോക്ഷപ്രദീപാദികളിൽ ഞാൻ വർണ്ണിച്ചിട്ടുണ്ട്. ഇതിലും അവിടവിടെ പറയുന്നുണ്ട്. 31. ഈശ്വരൻ സൃഷ്ടികൊണ്ടുതന്നെ ദുഃഖത്തെ ചെയ്യുന്നു. അവതരിച്ചിട്ട് അധർമ്മംകൊണ്ടും ദുഃഖമുണ്ടാക്കുന്നു. കഷ്ടം! മർമ്മവ്രണത്തിൽ ശൂലം കുത്തിച്ചെലുത്തുകയാണ് ഈശ്വരൻ ചെയ്യുന്നത്.

**32. ഏവം വിമർശതാംതത്വമനേകൈഃ കാര്യകാരണൈഃ**
**നിർഗുണത്വമതിസ്പഷ്ടം സഗുണത്വമസംഗതം**

സാരം- ഇപ്രകാരം ആലോചിക്കുന്നുവെങ്കിൽ അനേകം കാര്യകാരണങ്ങൾകൊണ്ട് ഈശ്വരൻ നിർഗുണമാണെന്ന് തെളിയുന്നു. സഗുണനാണെന്നത് അയുക്തമായിരിക്കുന്നു.

**33. ഈശ്വഃസൃഷ്ട്യാദികർത്തേതി വാക്യന്തുമതസാദിനാം**
**യദിവ്യാഖ്യായതേതേസ്യുരത്യന്തംമദവാദിനഃ**

**34. ആസ്താമേതന്നിർഗുണസ്സനൂനംസർവ്വപ്രകാരതഃ**
**നകരോതിഗുണാൻദോഷാനിശ്വരൊമതവാദിനാം**

സാരം- ഈശ്വരൻ സൃഷ്ട്യാദികളെ ചെയ്യുന്നവനാണ് എന്ന മതവാദികളുടെ വാക്യത്തെ വ്യാഖ്യാനിക്കുന്നുവെങ്കിൽ മതവാദികൾ മദവാദികളായിത്തീരും. ഇരിക്കട്ടെ. സർവ്വപ്രകാരത്തിലും ഈശ്വരൻ നിർഗുണനാണ്, നിശ്ചയം. മതവാദികളുടെ ഈശ്വൻ ഗുണങ്ങളേയും ദോഷങ്ങളേയും ചെയ്യുന്നില്ല. മതവാദികളുടെ ഈശ്വരൻ എന്ന് പറഞ്ഞതുകൊണ്ട് അവരാൽ വർണ്ണിക്കപ്പെടുന്ന ഈശ്വരൻെറ ഗുണദോഷനിരൂപണമാണ് എന്നാൽ ചെയ്യപ്പെടുന്നത് എന്ന് അഭിപ്രായം.)

**35. ക്ഷേത്രംബിംബഞ്ചഭിത്വാപി സർവ്വശക്തസ്യകേചത**
**ചോരാഹരന്തിദേവസ്വം നിഗ്രഹംനകരോതിസഃ**

**36. നചോരയേദിതിജ്ഞാന മപിദൈവംനയച്ഛതി**
**തഥാചേന്നഹരേച്ചോരോ ദേവസ്വാനികദാചന**

സാരം- ക്ഷേത്രത്തേയും വിഗ്രഹത്തേയും ഭേദിച്ചിട്ടും സർവ്വശക്തൻെറ സ്വത്തിനെ ചില കള്ളൻമാർ കക്കുന്നു. അവരെ ദൈവം നിഗ്രഹിക്കുന്നില്ല. 36. കക്കരുത് എന്ന ജ്ഞാനവും കള്ളൻമാർക്ക് കൊടുക്കുന്നില്ല. കൊടുത്താൽ ദേവൻെറ സ്വത്തുക്കളെ അവർ ഒരിക്കലും ഹരിക്കയില്ല. രണ്ടും ചെയ്യാത്തതുകൊണ്ട് ഈശ്വരൻ നിർഗുണനെന്ന് സാരം.

**37. അഥവാസ്തംഭയതിചേത്തൽകരൗചോരണംകഥം**
**ചോരഃകുര്യാദീശ്വരേണതച്ചാപിക്രിയതെനഹി**

**38. അധികാരിജനാൽയദ്വാ ക്ഷേത്രാപാലൻപ്രബോധയേൽ**
**നീദ്രയാംദർശനാദീശ ശ്ചൗരകൃത്യംനസംഭവേൽ**

**39. സർവ്വശക്തിഃകുത്രഗതാപ്രതിഷ്ഠാകാരിഭിഃകൃതാ**
**ശക്തിശ്ചകുത്രദേവസ്യ ശവവത്തിഷ്ഠതിശ്വരഃ**

സാരം- അല്ലെങ്കിൽ, കള്ളൻെറ കൈകളെ സ്തംഭിപ്പിക്കുന്നതായാൽ കള്ളൻ എങ്ങനെ കക്കും? അതും ഈശ്വരൻ എന്തുകൊണ്ട് ചെയ്യുന്നില്ല. 38. അല്ലാത്തപക്ഷം ഉറക്കത്തിൽ ദർശനം കാണിച്ച് പോലീസ് ഉദ്യോഗസ്ഥൻമാരേയോ ക്ഷേത്രപാലകൻമാരെയോ ഉണർത്തണം. എന്നാൽ കളവ് ഉണ്ടാകയില്ല. 39. ദേവൻെറ സർവ്വശക്തി എവിടെപ്പോയി? ഈശ്വരൻ ശവംപോലെ ഇരിക്കുന്നു.

40. മശകാനാംശക്തിരപിയുഷ്മദീശേനദൃശ്യതെ
സർവ്വശക്തിഃകുത്രഗതാചോരാണാമക്രമേസതി

41. രാജാധികാരപുരുഷൈർദണ്ഡ്യന്തെമോഷകാസ്തതഃ
യുഷമദീശഃകഷ്ടനഷ്ടദശായാന്നവിനശ്യതി

സാരം- കൊതുകിൻെറ ശക്തികൂടി നിങ്ങളുടെ ഈശ്വരനിൽ കാണപ്പെടുന്നില്ല. കള്ളൻമാർ ആക്രമിക്കുമ്പോൾ സർവ്വശക്തി എവിടെപ്പോയി? 41. പോലീസ്സുകാർ കള്ളൻമാരെ പിടിച്ച് ശിക്ഷിക്കുന്നു. അതുകൊണ്ട് നിങ്ങളുടെ ഈശ്വരൻ കഷ്ടനഷ്ടാവസ്ഥയിൽ തീരെ നശിക്കാത്തതാകുന്നു.

42. പൂജയന്തിചതൽഭക്താ സ്തേഷാമിഷ്ടപ്രദാനതഃ
നാനുഗ്രഹഞ്ചകുരതെ തസ്മാന്നിർഗുണഏവസഃ

43. കിംസമീക്ഷ്യവദന്തീശം കരുണാദിഗുണാകരം
മതവിശ്വാസമാത്രേണ മതിമന്തോപിവഞ്ചിതാഃ

സാരം- ഈശ്വരഭക്തൻമാർ പൂജിക്കുന്നു. അവരുടെ ഇഷ്ടത്തെ കൊടുത്ത് അനുഗ്രഹിക്കുന്നതുമില്ല. അതുകൊണ്ട് ഈശ്വരൻ നിർഗുണൻതന്നെ. 43. എന്തൊന്നിനെ കണ്ടിട്ടാണ് ഈശ്വരനെ ദയാദിഗുണാനിധി എന്ന് പറയുന്നത്? മതങ്ങളിലുള്ള വിശ്വാസം മാത്രംകൊണ്ട് ബുദ്ധിനാൻമാർകൂടി വഞ്ചിതൻമാരായി,

44. നാനാമതസ്ഥദേവസ്വഹരണംകാര്യദർശിനഃ
കുർവ്വന്തിനിഗ്രഹംതേഷാംനകരോതീശ്വരഃപ്രഭുഃ

45. വ്യവഹാരസ്തന്നിമിത്തോബഹുനാശശ്ചജായതെ
ഈശ്വരസ്സതുഷ്ണിംവസതിതസ്മാന്നിർഗുണഏവസഃ

സാരം- നനാമതക്കാരുടെ പള്ളികളിലും അമ്പലങ്ങളിലുമുള്ള ദേവസ്വത്തിനെ അതാത് കാര്യസ്ഥൻമാർ അപഹരിക്കുന്നു. അവരെ ഈശ്വരൻ നിഗ്രഹിക്കുന്നില്ല. 45. അതുനിമിത്തം വ്യവഹാരം ഉത്ഭവിച്ച് വളരെ നശിക്കുന്നു. ഈശ്വരൻ ഒന്നും ചെയ്യുന്നില്ല. (ദേവസ്വത്തെ അപഹരിക്കരുത് എന്ന് സൽബുദ്ധികൊടുക്കുകയോ മറ്റുവല്ല വിധത്തിൽ നിരോധിക്കയോ ചെയ്യുന്നില്ല. അതിനാൽ പള്ളികളിലും അമ്പലങ്ങളിലുമുള്ള വ്യവഹാരം നിമിത്തം എത്രായിരം ഉറുപ്പിക നശിക്കുന്നു! എത്ര അടിപിടികൾ! ഇതെല്ലാം കോടതി വിചരണചെയ്ത്

കലാശിപ്പിക്കുകയാണ് ചെയ്യുന്നത്. അതുകൊണ്ട് ഈശ്വരൻ നിർഗുണനാകുന്നു എന്ന് തെളിയുന്നു.)

**46. പാപഭ്യേപിമഹാദുഃഖംഭക്താ അനുഭവന്തിഹാ**
**ദുർമ്മുഖാനപിയാചന്തെദാരിദ്ര്യാദിവശാദഹൊ.**

സാരം- ഈശ്വരഭക്തൻമാർ പാപികളേക്കാൾ മഹാദുഃഖം അനുഭവിക്കുന്നു. കഷ്ടം! ദാരിദ്ര്യം മുതലായതുകൊണ്ട് ദുർമ്മുഖൻമാരോടും യാചിക്കുന്നു.

**47. ഭക്തകണ്ഠച്ഛിദഃകേചിൽകർക്കശാസ്താനപീശ്വരഃ**
**നവാരയതിസർവ്വജ്ഞസ്തസ്മാന്നിർഗുണഏവസഃ**

**48. ഹതഹന്ത്രോർഹൃദിസ്ഥസ്സസർവ്വേഷാഞ്ചേതി കഥ്യതെ**
**കിമപശ്യന്നിവാസ്തേസതസ്മാന്നിർഗുണഏവസഃ**

സാരം- ചില നിർദ്ദയൻമാർ ഈശ്വരഭക്തൻമാരുടെ കണ്ണങ്ങളെ ഛേദിക്കുന്നു. അവരേയും ഈശ്വരൻ വിലക്കുന്നില്ല. അതുകൊണ്ട് ഈശ്വരൻ നിർഗുണൻതന്നെ. 48. കൊല്ലുന്നവരുടേയും കൊല്ലപ്പെടുന്നവരുടേയും എന്നല്ല, സർവൻമാരുടേയും ഹൃദയത്തിൽ ഈശ്വരൻ ഇരിക്കുന്നുണ്ടെന്ന് പറയുന്നു. എന്തുകൊണ്ട് ഈ അകൃത്യം കാണാത്തവനെപോലെ ഈശ്വരൻ ഇരിക്കുന്നു? ചില ലഹളക്കേസ്സിൽ കമ്പിയടിച്ച് കലക്ടരേയും പോലീസ്സിനേയും പട്ടാളത്തിനേയും വരുത്തേണ്ടിവന്നിട്ടുണ്ട്. സർവ്വലോകപ്രസിഡണ്ടായും ശിക്ഷാരക്ഷകനുമായ ഈശ്വരനെ കമ്പിയടിച്ചും മറ്റുപ്രകാരത്തിലും വരുത്തേണ്ടുന്ന ആവശ്യവുമില്ല. കൊലപാതകികളുടെ ഹൃദയത്തിലുമുണ്ട്. അങ്ങനെയിരുന്നിട്ടും ഈശ്വരൻ ഉദാസീനനായിരിക്കുന്നതുകൊണ്ട് നിർഗുണൻ എന്ന് തെളിയുന്നു.

**49. സൃഷ്ടിദോഷാപരാധസ്യ സ്രഷ്ടാദണ്ഡ്യഃ കഥംജനാഃ**
**യുഷ്മദീശസ്യനീതിഃകിം നിരാഗസ്സ്വസുതാഹതിഃ?**

സാരം- സൃഷ്ടിദോഷകമാകുന്ന കുറ്റത്തിന്ന് സൃഷ്ടിക്കുന്നവരെയാണ് ശിക്ഷിക്കേണ്ടത്, ജനങ്ങളേയല്ല. നിങ്ങളുടെ ഈശ്വരൻെറ നീതി നിരപരാധികളായ മക്കളെ ഹിംസിക്കുകയാണെന്നൊ? സർവ്വശക്തന് സർവ്വൻമാരേയും സർവ്വത്തേയും ശരിയായി നടത്തുവാനും പാപം ചെയ്യാത്ത വിധത്തിൽ കേവലം സൽഗുണസമ്പത്തിനോടും സൃഷ്ടിപ്പാൻ ശക്തിയുണ്ടായിരിക്കെ അങ്ങനെ ചെയ്യാതെ വിപരീതമായി

സൃഷ്ടിച്ച ഈശ്വരൻെറ കുറ്റത്തിന് സൃഷ്ടിസന്താനങ്ങളെ ദണ്ഡിക്കുന്നത് അനീതിയാകുന്നു.

50. **സൃഷ്ടികർത്തേതിവചനമീശനിന്ദേതിസാധിതം**
**മതാനിമതകാരശ്ചനിന്ദന്ത്യേവമപീശ്വരം**

സാരം- സൃഷ്ടികർത്താവ് എന്ന് പറയുന്നത് ഈശ്വരനെ നിന്ദിക്കുകയാണ് എന്നത് സിദ്ധമായി (സാധിച്ചു.) മതങ്ങളും മതകർത്താക്കൻമാരും ഇപ്രകാരത്തിലും ഈശ്വരനെ നിന്ദിക്കുന്നു.

51. **ഈശ്വരസൃഷ്ടിഹർത്തേതി വദന്തിമതവാദിനഃ**
**സ്വസന്താനഹരോദുഷ്ടഃ കഥം പൂജ്യസ്സഈശ്വരഃ**

സാരം- ഈശ്വരൻ സൃഷ്ടികളെ സംഹരിക്കുന്നവനാണെന്ന് മതവാദികൾ പറയുന്നു. തൻെറ സന്താനങ്ങളെ (സൃഷ്ടികളെ) കൊല്ലുന്നവൻ ദുഷ്ടനാണ്. എങ്ങനെ പൂജ്യനാകും?

52. **പിതാപിപുത്രഹന്താചേദ്രാജാനോദണ്ഡയന്തിതം**
**തന്നിത്യാസൃഷ്ടിഹന്താചേദ്ദണ്ഡനിയസ്സഈശ്വരഃ**

53. **വന്ദനീയഃകഥം പുത്രഹന്താഹേമതവാദിനഃ**
**യുഷ്മാകമീശ്വരഃ സർവ്വപുത്രഘ്ന ഇതിവോമതം**

സാരം- പുത്രൻമാരെ പിതാവ് കൊല്ലുന്നു എങ്കിൽ പിതാവിനെ രാജാക്കൻമാർ ദണ്ഡിക്കുന്നു. (ഞാൻ ഉണ്ടാക്കി വളർത്തിയ പുത്രനാണ്, എനിക്ക് കൊല്ലുവാനും അധികാരമുണ്ടെന്ന് വാദിച്ചാൽ രാജാക്കൻമാർ വിടുന്നില്ല.) ആ നീതിപ്രകാരം സൃഷ്ടികളെ കൊല്ലുന്നവനാണെങ്കിൽ ഈശ്വരനേയും ദണ്ഡിക്കുകയാണ് ചെയ്യേണ്ടത്. 53. സന്താനങ്ങളെ കൊല്ലുന്ന ഈശ്വരനെ വന്ദിക്കാമൊ? ഹേ മതവാദികളേ! നിങ്ങളുടെ ഈശ്വരൻ സർവ്വസന്താനങ്ങളെയും കൊല്ലുന്നവൻ എന്നാണ് നിങ്ങളുടെ മതം. യോഗസാരത്തിൽ പറഞ്ഞത് കേൾപ്പിൻ.

> **"യസൃഷ്ട്വാബ്ജജവിഷ്ണുശങ്കരമയംബുദ്ധ്യാഖ്യസൂത്രംമഹൽ**
> **തത്ത്വംസത്വരജസ്തമോമയമഹാമായാമയാദ്ദേഹതഃ**
> **അന്തര്യാമിതയോർണ്ണനാഭവദഹോതേനൈവകുർവ്വൻജഗൽ.**
> **ചക്രവ്യൂഹമിദംനിജാംശമശകാൻ ബദ്ധ്നാതിതസ്മൈനമഃ"**

സാരം- എട്ടുകാലി തൻെറ നാഭിയിലുള്ള നൂലുകൊണ്ട് വലകെട്ടി മശകങ്ങളെ പിടിക്കുന്നതുപോലെ മായകൊണ്ട് ലോകത്തെ സൃഷ്ടിച്ച് തൻെറ അംശങ്ങളായ ജീവികളെ മായാവലയിൽ

പെടുത്തി ബന്ധിച്ച് കൊല്ലുന്ന ദൈവത്തിന്ന് നമസ്കാരം. "ത്വമേകം ജഗൽകർത്തൃ പാതൃപ്രഹർത്തൃ" ഇത് ബ്രഹ്മസമാജക്കാരുടെ പ്രാർത്ഥനയിൽപ്പെട്ട ഒരു പദ്യപാദമാണ്. ജഗത്തിനെ സൃഷ്ടിച്ച് രക്ഷിച്ച് നശിപ്പിക്കുന്നത് ദൈവമാകുന്നു എന്നാണ് ഇതിൻെറ അർത്ഥം.

"ക്രീഡാർത്ഥംസൃജസിപ്രപഞ്ചമഖിലം ക്രീഡാമൃഗാസ്തേജനാഃ" എന്ന് ശിവാനന്ദലഹരിയിൽ ശങ്കരാചാര്യസ്വാമികൾ പറഞ്ഞിരിക്കുന്നു. ഹേ ഈശ്വരാ! നീ കളിപ്പാൻവേണ്ടി എല്ലാ ലോകത്തേയും സൃഷ്ടിക്കുന്നു. ജനങ്ങളെല്ലാം നിനക്ക് കളിപ്പാനുള്ള മൃഗങ്ങളാകുന്നു എന്നർത്ഥം. വിവേകാനന്ദസ്വാമികളുടെ വചനംതൽഭക്തി യോഗതർജ്ജമയിലുള്ളത്, "നാം എല്ലാവരും അദ്ദേഹത്തിന് (ദൈവത്തിന്) ചതുരംഗംവെക്കുന്നതിന്നുള്ള കരുക്കളാകുന്നു." ദൈവം സന്താനങ്ങളെ ഉണ്ടാക്കി ലേശം ക്ഷമയില്ലാതെ ശപിച്ചിട്ടും കുരിശിൽ തറച്ചിട്ടും കൊല്ലുന്ന വികൃതിയാണ് എന്നത് യേശുക്രിസ്തുവിൻെറ കഥകൊണ്ട് ക്രിസ്ത്യാനിറ്റി വേദത്താലും തെളിയുന്നു. ദൈവത്തെ സഗുണൻ എന്ന് പറയുന്ന ആസ്തികമതക്കാരെല്ലാം ഈശ്വരനെ ഇങ്ങനെ ദുർഗുണനിധിയാക്കി വെച്ചിട്ടുണ്ട് എന്ന് സംക്ഷേപിച്ച് പറയുവാനെ സാധിക്കയുള്ളു. ഇങ്ങനെ ദൈവത്തെ ദുർഗുണനിധിയാക്കിയ സ്ഥിതിക്ക് ഈ മതവിശ്വാസികളായ മതപ്രചാരകൻമാർ ഇവരുടെ ദൈവത്തിന് ഉപദേശം കൊടുത്ത് നല്ലനടപ്പിനെ പഠിപ്പിക്കുവാനാണ് പുറപ്പെടേണ്ടത്. ദൈവമാണ് ലോകത്തെ തെറ്റിക്കുന്നത് എന്ന് "ഈശ്വരസ്സർവ്വഭൂതാനാം ഹൃദ്ദേശേർജ്ജുനതിഷ്ഠതി, ഭ്രാമയൻ സർവ്വഭൂതാനി യന്ത്രാരുഢാനിമയയാ" ഇങ്ങനെ ഭഗവൽഗീതാദി പ്രമാണങ്ങൾകൊണ്ടും കാണുന്നു. ഈശ്വരൻ ഉള്ളിലിരുന്നുകൊണ്ട് സർവ്വൻമാരേയും മായകൊണ്ട് ഭ്രമിപ്പിക്കുന്നു എന്നാണ് ഈ പ്രമാണത്തിൻെറ സാരം. ഈശ്വരനെ സർവ്വപ്രകാരത്തിലും ഇത്രദുർഗ്ഗുണനിധിയാക്കേണ്ട ആവശ്യമെന്താണ്? അതുകൊണ്ട് എന്താണ് ലാഭം? ഇങ്ങനെയുള്ള ഈശ്വരനെ എന്തിന് ഭജിപ്പാൻ ഉപദേശിക്കുന്നു എന്ന് ചോദിക്കുമ്പോൾ മതവിശ്വാസികൾക്ക് യുക്തിയുക്തമായ ഒറ്റസമാധാനം പറവാൻ കഴിയുന്നില്ല. ഉത്തരം പറവാൻ കഴിയാത്ത വിധത്തിലുള്ള അബദ്ധകൂപത്തിൽ ഈ മതാചാര്യൻമാർ പതിച്ചത് ആലോചന പോരാത്തതുകൊണ്ടാകുന്നു. ദൈവത്തെ സർവ്വ

ശക്തൻ എന്ന് കാണിപ്പാൻ വേണ്ടി സൃഷ്ടിസ്ഥിതി സംഹാരകർത്താവ് എന്ന് അവർ വർണ്ണിച്ചു. ആ വർണ്ണന ദൈവത്തെപോലെ ഒരു ദുഷ്ടൻ ലോകത്തിലില്ലെന്ന് ദൂഷണമായി പരിണമിക്കുമെന്ന് ഊഹിപ്പാനുള്ള ആലോചാനാശക്തി അവർക്കുണ്ടായില്ല. ബുദ്ധാദികളായ ജ്ഞാനികൾ ഇങ്ങനെയുള്ള അബദ്ധത്തിൽ പെടില്ല. അത് ആലോചനാശക്തിവിശേഷം കൊണ്ടാണ്. മതാചാര്യൻമാരുടെ ആലോചനയുടെ ന്യൂനതകൊണ്ട് ലോകത്തിൽ വന്ന് ചേർന്നിട്ടുള്ള അജ്ഞാന ദുഃഖകർമ്മ നിവൃത്തിക്ക് വേണ്ടി ആ ദോഷങ്ങളെ ചൂണ്ടികാണിച്ച് ആക്ഷേപിക്കുമ്പോൾ യുക്തിയുക്തമായി സമാധാനിക്കാതെ അതിരില്ലാതെ അസഭ്യം പറയുകയും ജ്ഞാനമാർഗ്ഗത്തെ പ്രചരിപ്പാൻ നിർവ്വാഹമില്ലാത്ത നിലയിലുള്ള പര വിഘ്നങ്ങളും ചെയ്യുകയും ചെയ്യുന്നു. ഈശ്വരനെ ഉപാസിച്ചാലുള്ള സിദ്ധി ഇപ്രകാരമായിരിക്കുമോ?

**54. ഈശോഹർത്തേതിചാഖ്യാനമീശനിന്ദേതിസാധിതം**
**മതാനാംമതകർത്തൄണാം വർണ്ണനന്ത്വീശദൂഷണം**

സാരം- ഈശ്വരൻ സംഹർത്താവാകുന്നു എന്ന് പറയുന്നതും ഈശ്വരനിന്ദയാണെന്ന് ഞാൻ തെളിയിച്ചു. മതങ്ങളുടേയും മതകർത്താക്കൻമാരുടേയും വർണ്ണന അവരുടെ ഈശ്വരദൂഷണമായിട്ടിരിക്കുന്നു.

**55. ദുഷ്ടാൻ വിവർജ്ജയേദ്ദൂരഇതിവാക്യമനുസ്മരൻ**
**ദുഷ്ടാതിദുഷ്ടാപുത്രഘ്നമതിദൂരാദ്വിവർജ്ജയേൽ**

**56. തഥാകർത്തവ്യതായാംഹാ ദൂഷകാഃപൂജയന്തിതം**
**പ്രസീദേൽകിംതാദൃഗീശോബ്രൂതഹേപൂജകാബുധാഃ**

സാരം- ദുഷ്ടൻമാരെ ദൂരെ വിലങ്ങണം എന്ന വചനപ്രകാരം സന്താനങ്ങളെ കൊല്ലുന്നതുകൊണ്ട് ദുഷ്ടൻമാരിലും വെച്ച് മഹാദുഷ്ടനായവനെ അതി ദൂരത്തിൽ നിന്ന് വർജ്ജിക്കണം. (അരികിലണവാൻ പാടില്ല). 55. അങ്ങനെ ചെയ്തുകൊണ്ടിരിക്കുമ്പോൾ ഈശ്വരദൂഷകൻമാർ അവനെ പൂജിക്കുന്നു. കഷ്ടം. പുത്രഹന്താവും ദൂഷിക്കപ്പെട്ടവനുമായ ഈശ്വരൻ പ്രസാദിക്കുമോ? ഹേ പൂജകൻമാരേ! വിദ്വാൻമാരേ!! പറയുവിൻ.

**57. പൂജയാദ്യന്തദുഷ്ടോപി പ്രസീദതിതഥേശ്വരഃ**
**പ്രസീദേദിതിബുദ്ധ്യാകിം പൂജയന്തിതമീശ്വരം**

സാരം- പൂജകൊണ്ട് അത്യന്തം ദുഷ്ടനും പ്രസാദിക്കുന്നുണ്ട്. അപ്രകാരം ഈശ്വരനും പ്രസാദിക്കുമെന്ന് വിചാരിച്ചിട്ടോ ഈശ്വരനെ പൂജിക്കുന്നത്?

**58. സൃഷ്ടിസംഹാരകർത്തേതി വദന്തൊമതവിദിനഃ**
**ദൃഷ്ടവന്തൊഭവന്തഃകിം തത്തൽ കാലേതമീശ്വരം**

സാരം- സൃഷ്ടിച്ച് സംഹരിക്കുന്നവനാണ് ഈശ്വരൻ എന്ന് പറയുന്ന മതവാദികളേ! നിങ്ങൾ ഈശ്വരൻ സൃഷ്ടിക്കുമ്പോഴും സംഹരിക്കുമ്പോഴും അങ്ങനെ ചെയ്യുന്ന ഈശ്വരനെ കണ്ടവരുണ്ടോ?

**59. ധനായയശസെദേഹഭരണായചദേഹിനഃ**
**കർവ്വന്തികൃഷികർമ്മാദിംസ്താദൃശാനഹീശിതുഃ**

**60. പുനഃകിമർത്ഥമീശസ്സസൃഷ്ട്യാദികുരുതെവൃഥാ**
**തച്ചാപിഹിംസാഭൂയിഷ്ഠംകർത്തുംകിംകാരണംബുധാഃ**

സാരം- ധനത്തിനും കീർത്തിക്കും ദേഹഭരണത്തിനും വേണ്ടി ദേഹികൾ കൃഷി, കച്ചവടം മുതലായ കർമ്മങ്ങളെ ചെയ്യുന്നു ആ തരത്തിലുള്ള ആശ ഈശ്വരനില്ല. പിന്നെന്തിന് ഈശ്വരൻ സൃഷ്ടി മുതലായ കർമ്മങ്ങളെ വെറുതെ ചെയ്യുന്നു. അങ്ങിനെ ചെയ്യുന്നതും ഹിംസാമയമായി ചെയ്വാൻ കാരണമെന്താണ്? ഹേ വിദ്വാൻമാരേ!

**61. ഈശ്വരേച്ഛാസൃഷ്ടിരിതിവദന്തിമതവാദിനഃ**
**യദിച്ഛാവാനീശ്വരസ്സഇച്ഛാമൂഢധിയാസമഃ**

സാരം- ഈശ്വരേച്ഛയാണ് സൃഷ്ടി എന്ന് മതവാദികൾ പറയുന്നു. ഈശ്വരൻ ഇച്ഛയുള്ളവനാണെങ്കിൽ ഇച്ഛാമൂഢനോട് സമനായി. (ആശപിടിപ്പെട്ട മുട്ടാളന് തുല്ല്യനായി.)

**62. ലീലയാസൃഷ്ടികർമ്മേതിഭവന്തൊഘോഷയന്ത്യഹൊ**
**ബാലഃകിമശീരഃപൂർണ്ണോനിശ്ചലശ്ചേതിവഃശ്രുതിഃ**

**63. മാർജ്ജാരലീലാമൃതയെമൂഷകാണാംതഥേശിതുഃ**
**ലാലാകർമ്മേതിനിന്ദന്തൊഭവന്തഃകിംവിചക്ഷണാഃ**

64. വ്യാഘ്രലീലാചമൃതയെമൃഗാണാംതദ്വദീശിതുഃ
ലീലാകർമ്മേതിനിന്ദന്തൊഭവന്തഃകിന്നുപണ്ഡിതാഃ

സാരം- ലീലകൊണ്ട് സൃഷ്ടിക്കുന്നു എന്ന് നിങ്ങൾ ഘോഷിക്കുന്നു. ആശ്ചര്യം! ഈശ്വരൻ ബാലനാണോ? പരിപൂർണ്ണനാണ്, നിശ്ചലനാണ് എന്നാണ് നിങ്ങളുടെ വാദം 63. എലിക്ക് മരണം പൂച്ചക്ക് വിളയാട്ടം. അപ്രകാരമാണ് ഈശ്വരൻെറ കളി എന്ന് നിന്ദിക്കുന്ന നിങ്ങൾ വിദ്വാൻമാരാണോ? 64. വ്യാഘ്രത്തിൻെറ ലീല മൃഗങ്ങൾക്ക് മരണത്തിന്നായ് കൊണ്ടാണ്. അപ്രകാരമാണ് ഈശ്വരൻെറ കളി എന്ന് നിന്ദിക്കുന്ന നിങ്ങളാണോ ശാസ്ത്ര താല്പര്യത്തെ അറിഞ്ഞവർ? (സർവ്വരേയും ഹിംസിക്കുന്ന ഈശ്വരൻെറ ലീലയാണ് എന്ന് പറയുന്നത് അയുക്തവും ഈശ്വരദൂഷണവുമാകുന്നു എന്ന് സാരം.)

65. വ്യാഘ്രാസ്തുഭക്ഷകാഭക്ഷ്യാ മൃഗാസ്താൻഘ്നന്തുതെതഥാ
യുഷ്മദീശോഭൗക്ഷകഃകിംസ്വസുതാനാംസുധീവരാഃ

66. മാർജ്ജാകാഭക്ഷകാഭക്ഷ്യാമുഷകാഘ്നന്തുതാംശ്ചതെ
യുഷ്മദിശൊഭക്ഷകഃകിംസ്വസൃഷ്ടനിജസന്തതെഃ

സാരം- വ്യാഘ്രങ്ങൾ ഭക്ഷകൻമാരാണ്. അവർക്ക് മൃഗങ്ങൾ ഭക്ഷണവസ്തുക്കളാണ്. അതുകൊണ്ട് വ്യാഘ്രങ്ങൾ മൃഗങ്ങളെ കൊന്നുകൊള്ളട്ടെ. ഹേ മഹാ ബുദ്ധിമാൻമാരേ! അപ്രകാരം നിങ്ങളുടെ ഈശ്വരൻ തൻെറ സന്താനങ്ങളെ തിന്നുന്നവനാണോ? 66. പൂച്ചകൾ ഭക്ഷകൻമാരും എലികൾ അവക്ക് ഭക്ഷണവുമാണ്! അതുകൊണ്ട് പൂച്ചകളും എലികളെ കൊന്നുകൊള്ളട്ടെ. നിങ്ങളുടെ ഈശ്വരൻ താനുണ്ടാക്കിയ തൻെറ സന്തതികളെ തിന്നുന്നവനാണോ?

67. പുത്രാശിശൊസർവ്വലോകരക്ഷിതേതിവദന്തികിം
ഭ്രാന്താഅപി,നയുയന്തുപണ്ഡിതാഹന്തമണ്ഡിതാ

68. ഉകതംസർവ്വംശ്രോതുമസ്തിജനശ്ചേൽനഹ്യവാച്യവാക്
യുഷ്മച്ഛക്രദരെശവേഷാബഹുമാന്യാമഹേനതാം

69. അഖേടകേനക്രീഡന്തികേചിന്നിർദ്ദയകർമ്മിണഃ
തഥാസ്വസൃഷ്ടിസന്താനമൃഗയേച്ഛഃകിമിശ്വരഃ

70. ശങ്കരാചാര്യമുഖ്യാസ്തുതദ്വൈവാകയൻപുരാ
താദൃക്കർക്കശകർമ്മാകിംയുഷ്മദിശഃകൃപാകരഃ

സാരം- പുത്രൻമാരെ ഭക്ഷിക്കുന്ന ദൈവം സർവ്വലോക രക്ഷിതാവാകുന്നു എന്ന് ഭ്രാന്തൻമാർ കൂടി പറയുമോ? ഇല്ല. നിങ്ങളാവട്ടെ മണ്ഡിതൻമാരായ പണ്ഡിതൻമാരാകുന്നു. കഷ്ടം! 68. പറഞ്ഞതെല്ലാം കേൾപ്പാൻ ആളുണ്ടെങ്കിൽ പറഞ്ഞുകൂടാത്തതൊന്നുമില്ല. ഇത് നിങ്ങളുടെ ശുക്രദശ തന്നെ. ഇതിനെ നാം ബഹുമാനിക്കുന്നില്ല. 69. ചില ദയാഹീനൻമാർക്ക് വേട്ടയാടി മൃഗങ്ങളെ കൊല്ലുന്നത് കളിയായിരിക്കുന്നു. അപ്രകാരം സൃഷ്ടിസന്താനങ്ങളെ നായാട്ടാടി ഹിംസിക്കുന്നതിൽ ഇച്ഛയുള്ളവനാണോ ഈശ്വരൻ. 70. ശങ്കരാചാര്യ മുഖ്യൻമാർ അപ്രകാരം മുമ്പ് പറഞ്ഞിട്ടുണ്ട്. അങ്ങനെ ക്രൂര ക്രിയയോടുകൂടിയുള്ളവനാണോ നിങ്ങളുടെ ഈശ്വരൻ? ദയാനിധിയാണല്ലോ

**71. സൃഷ്ടിസന്താനഹർത്തേതി ക്രൂരവ്യാഘ്രാദപീശ്വരം**
**ദുഷ്ടകർമ്മേതിനിന്ദന്തൊഭവന്തഃകിന്നുപണ്ഡിതാഃ**

**72. പുത്രഹിംസാപിതുർലീലെത്യുന്മത്തസ്യപ്രജല്പനം**
**തദ്വാദീശസ്സ്വസൃഷ്ടീനാംഹർത്തേത്യുക്തിർനഭൂഷണം**

സാരം- ഈശ്വരൻ സൃഷ്ടിച്ച സന്താനങ്ങളെ സംഹരിക്കുന്നവനാണെന്ന് പറഞ്ഞ് ക്രൂരവ്യാഘ്രത്തിനേക്കാൾ ദുഷകർമ്മിയെന്ന് നിന്ദിക്കുന്ന നിങ്ങളാണോ പണ്ഡിതൻമാർ? ശാസ്ത്രരഹസ്യാർത്ഥത്തെ അറിയുന്നവർ 72. പുത്രൻമാരെ കൊല്ലുന്നത് പിതാവിൻെറ ലീലയാണെന്ന് പറയുന്നതും ഭ്രാന്തവചനമാണ്. അപ്രകാരം ഈശ്വരൻ സൃഷ്ടി സംഹർത്താവാണ് എന്ന് പറയുന്നത് ഭൂഷണമല്ല.

**73. കൈശ്ചിദീശംപൂജയിതുംമർത്ത്യസൃഷ്ടിരിതീയ്യതെ**
**ഈശസ്യപൂജയാകിംസസന്തൃപ്ത ഇതിവഃശ്രുതി**

സാരം- ചിലർ ഈശ്വരനെ പൂജിപ്പാനായ്ക്കൊണ്ട് മനുഷ്യരെ ഈശ്വരൻ സൃഷ്ടിച്ചുഎന്ന് പറയുന്നു. ഈശ്വരന് പൂജകൊണ്ട് എന്താ പ്രയോജനം. നിങ്ങളുടെ വേദം അവൻ എല്ലാംകൊണ്ടും തൃപ്തനാണ് എന്നാണ്.

**74. തന്മാഹാത്മ്യാദർശയിതും സൃജതീത്യാമനന്ത്യഹൊ**
**ദീദൃക്ഷുഃകഃപരസ്തസ്യസമകാലീന ഉച്യതാം**

സാരം- ചിലർ ഈശ്വരൻെറ മഹാത്മ്യത്തെ കാണിപ്പാനായിക്കൊണ്ട് സൃഷ്ടിക്കുന്നു എന്ന് പറയുന്നു. ആശ്ചര്യം! ഈശ്വരൻെറ

മഹാത്മ്യത്തെ കാൺമാൻ ആഗ്രഹമുള്ളവൻ അപ്പോൾ വേറെ ആരാണ്. പറയുവിൻ! (തൻെറ മഹാത്മ്യം കാണിക്കണമെന്ന ഡംഭം ഈശ്വരനുണ്ടാകണമെങ്കിൽ അപ്പോൾ വേറെ ആരെങ്കിലും കാൺമാനുണ്ടായിരിക്കണം. ആദിയിൽ ഈശ്വരനെ ഒഴിച്ച് ആരും ഇല്ലായ്കയാൽ ഈശ്വരന് മഹാത്മ്യം കാണിക്കണമെന്ന് വിചാരിച്ച് സൃഷടിപ്പാൻ കാരണമേയില്ല എന്നഭിപ്രായം.)

75. **സൃഷ്ടേരന്തരഞ്ചേദൃക്സൃഷ്ടാരംനഹിപശ്യതി ദിദർശയിഷുരീശസ്സനകസ്മാന്നഃപ്രകാശതെ**

സാരം- സൃഷ്ടിച്ചതിന് ശേഷവും ഇങ്ങനെയുള്ള സൃഷ്ടികർത്താവിനെ കാണുന്നില്ല. തൻെറ മഹാത്മ്യത്തെകാണിപ്പാൻ ഇച്ഛയുള്ള ഈശ്വരൻ എന്തുകൊണ്ട് നമുക്ക് പ്രകാശിക്കുന്നില്ല. നമുക്ക് കാൺമാൻ സംഗതിവരുത്തുന്നില്ല. (അവനവൻെറ വിദ്യയെ കാണിക്കുവാൻ ആഗ്രഹമുള്ള സർവ്വൻമാരും നാം അപേക്ഷിക്കാതെ തന്നെ ലോകരംഗത്തിൽ പ്രവേശിക്കുന്നു. നിങ്ങളുടെ ഈശ്വരൻ എന്തുകൊണ്ട് അങ്ങനെ ആവിർഭവിക്കുന്നില്ല? പിന്നെങ്ങിനെ നിങ്ങൾ ഈശ്വരൻ സ്വമഹാത്മ്യത്തെ ധർശിപ്പിക്കുവാൻ ഇച്ഛയുള്ള ഡാംഭികനാണെന്ന് തീരുമാനിച്ചു?)

76. **കോർഥാസൃഷ്ട്യാസംഹരണാദീശ്വരഃസ്യേതിചിന്ത്യതാം ലോകംദുഃഖമയംകർത്തുർലാഭഃകോവാജഗൽപിതുഃ**

77. **അവിചാരിഭയാവിഷ്ടദീനാ ആശാവശാശ്ചയെ തയേവേദൃങ്മതഭ്രാന്താരുദതിശിശവോയഥാ**

സാരം- സൃഷ്ടിക്കുന്നതുകൊണ്ടും സംഹരിക്കുന്നതുകൊണ്ടും ഈശ്വരന്ന് എന്താ പ്രയോജനമെന്ന് ആലോചിപ്പിൻ. ലോകത്തെ ദുഃഖമയമായി ചെയ്യുന്നതുകൊണ്ട് ലോകപിതാവായ ഈശ്വരന് എന്താലാഭം? ("പ്രയോജനമനുദ്ദിശ്യനമന്ദൊപിപ്രവർത്തതേ" പ്രയോജനമില്ലാത്ത അൽപ്പൻകൂടി ഒരു പ്രവൃത്തിചെയ്യുകയില്ല. ഈശ്വരനോ പരിപൂർണ്ണനും എല്ലാംകൊണ്ടും തൃപ്തനുമാകുന്നു എന്നു പറയുന്നതുകൊണ്ട് തനിക്ക് ഒന്നും ചെയ്യേണ്ടതുമില്ല. ഈ സ്ഥിതിക്ക് ലോകസന്താനങ്ങളെ ഉണ്ടാക്കി താപത്രയാഗ്നി സന്തപ്തൻമാരാക്കി സർവ്വൻമാരേയും ഹിംസിപ്പാൻ അവകാശമുണ്ടോ? ഹിംസിക്കാമോ? രാക്ഷസപിശാചാദികളും സിംഹവ്യാഘ്രാദി കാട്ടുമൃഗങ്ങളുംകൂടി ചെയ്യാത്ത നിന്ദ്യകർമ്മത്തെ

നിഷ്പ്രയോജനമായി ചെയ്യുന്നവനാണ് ഈശ്വരൻ എന്ന് പറയുന്നതിൽ മീതെ ഈശ്വരദൂഷണവും പാപവും മറ്റെന്താഉള്ളത്? ഇങ്ങനെയുള്ള പടുമടയിൽ പെട്ടത് മതവാദികൾക്ക് ആലോചന പോരാത്തതുകൊണ്ടാകുന്നു.) 77. ആലോചനയില്ലാത്തവരും ഭീരുക്കളും ദീനൻമാരും ആശപിടിപെട്ടവരുമാണ്. ഇങ്ങനെയുള്ള മതങ്ങളെ ഭ്രമിച്ച് കുട്ടികളെപ്പോലെ കരയുന്നത് (ലോകം മുഴുവനും രോഗദാരിദ്ര്യാദി ബാധാദി സങ്കടങ്ങളിൽ പെട്ടവരും ഓരോതരത്തിലുള്ള ആശ പിടിപെട്ടവരുമാകുന്നു. ഈശ്വരൻ സർവ്വസങ്കടനിവൃത്തിയെ ചെയ്യും. സർവ്വാഭിഷ്ടത്തെ തരും, മരിച്ചാൽ മോക്ഷവും തരും എന്ന് മതങ്ങൾ പറയുമ്പോൾ അവയിൽ ഭ്രമിച്ച് ആ വഴിക്ക് ഓടുന്നത് ആശ്ചര്യമല്ല. കഠിനരോഗം പിടിപെട്ട് അസഹ്യവേദനയോടുകൂടി കരയുന്ന രോഗിയോട് ഇന്ന ദിക്കിൽ ഒരു ദിവ്യ വൈദ്യനുണ്ട് ഈ തരത്തിലുള്ള പലരോഗങ്ങളേയും മാറ്റിയിട്ടുണ്ട് എനിക്കനുഭവമാണ് എന്നൊരു വെടിപൊട്ടിച്ചാൽ അത് സത്യമോ അസത്യമോ എന്നാലോചിക്കാതെ രോഗി അവിടേക്ക് ചെല്ലും. അവിടെ ഒരു സദ്യപൊടിപൊടിക്കുന്നു എന്നൊരു വെടിപൊട്ടിച്ചാൽ ഭിക്ഷക്കാർ അവിടേക്കോടും. പറഞ്ഞത് സത്യമോ അസത്യമോ എന്ന് ആലോചിക്കയില്ല. അപ്രകാരംതന്നെ സങ്കടങ്ങളും ആശകളും പിടിപെട്ട സംസാരികളും ആശാനുകൂലം പറയുന്ന അയുക്തമത വലയിൽതന്നെപെട്ട് വലയുന്നു. യുക്തൻമാരായ ജ്ഞാനികൾ അങ്ങനെ ആശപ്പെടുത്തുകയില്ല. യുക്തമതങ്ങളെയും യുക്തൻമാരേയും വിലവെക്കാതെ ഇരിപ്പാനുള്ള പല കാരണങ്ങളിൽ ഒരു കാരണം ഇതാണ്).

78. **ദയാളുരീശൊഹർത്തേതിവിരുദ്ധാബദ്ധവാദകാഃ**
**ഭവന്തഃകിന്നുസന്ദേഹംഹരന്തസ്തത്വദർശിനഃ**

79. **ശീതാംശുരുഷ്ണകിരണഇതിവാദവദീശ്വരം**
**വദന്തിശ്ശിഷ്യസന്ദേഹംഹരന്തഃകിന്നുദേശികാഃ**

സാരം- ദയാലുവാണെന്ന് ഈശ്വരനെ പറയുന്നു. സർവ്വസംഹാരകനാണെന്നും പറയുന്നു. ഇങ്ങനെ പൂർവ്വാപരവിരുദ്ധവും അബദ്ധവും പറയുന്ന നിങ്ങൾ സംശയത്തെ തീർക്കുന്ന പരമാർത്ഥദർശികളാണോ. അല്ല. 79. ശീതകിരണൻ ഉഷ്ണകിരനാണ് എന്നവാദംപോലെ ഈശ്വരനെ പറ്റിപറയുന്നവർ ശിഷ്യൻമാരുടെ സന്താപത്തെതീർക്കുന്ന

ഗുരുജനങ്ങളാകുമോ? ഇല്ല. ശിഷ്യസംശയത്തെ തീർക്കുവാൻ കഴിയാത്തവർ എന്നുസാരം.

80. **ആനന്ദാനുഭവാഭാവാൽ കല്പിതേശപരിഭ്രമാൽ**
**അസംബന്ധംനദന്തഃകിം ശിഷ്യസന്താപഹാരകാഃ**

ആനന്ദാനുഭവം ഇല്ലാത്ത നിമിത്തം മതകാരൻമാരാൽ കൽപിക്കപ്പെട്ട ഈശ്വരനിൽ ഭ്രമിച്ച് അസംബന്ധം പറയുന്ന ഗുരുജനങ്ങൾക്ക് ശിഷ്യദുഃഖത്തെ നീക്കുവാൻ കഴികയില്ല.

81. **ഈശ്വരം സൃഷ്ടികർത്താരം കരുണാദിഗുണാകരം**
**കഥന്തഃപണ്ഡിതാഹേ കഥമീശൊ ഗുണാകരഃ**

82. **സർപ്പാഭേകാനാഖുഭുജസ്തഥൈവാഖൂൻ സൃഗാലകാഃ**
**കുക്കുടാൻ കർക്കടാദീംശ്ചകുക്കുടാശ്ചകൃമീൻബഹൂൻ**

83. **സിംഹവ്യാഘ്രാമൃഗാദിംശ്ചവ്നന്ത്യശ്നന്തിദിവാനിശം**
**ഏവം വിധാവധാഹന്ത സംഖ്യാതീതാമഹീതലെ**

84. **സിംഹവ്യാഘ്രമൃഗാദീംശ്ച വനസ്ഥാൻഗഗനേചരാൻ**
**പക്ഷിണോജലജന്തുംശ്ച മനുഷ്യാമാനവാനപി**

85. **ലീലാർത്ഥമഭയാർത്ഥംസ്വ ഭക്ഷണാർത്ഥം ധനായച**
**ഹിംസന്തിക്രൂരശസ്ത്രൈശ്ച വധയന്ത്രാദിഭിശ്ചഹാ**

86. **ബഹുനാ കിം ഭാഷാണേനഹാഹാഹിംസാമയംജഗൽ**
**ഏവംസൃജന്നീശ്വരശ്ചേൽസകഥം കരുണാനിധിഃ**

87. **സകഥം നീതിമാൻലോകെ സകഥം ദീനബാന്ധവഃ**
**സകഥം ഹാലോകപിതാ പിതകിം പുകഃതാത്രഘ്നഃ**

സാരം- ഈശ്വരനെ സൃഷ്ടികർത്താവായിട്ടും ദയാദിഗുണനിധിയായിട്ടും വർണ്ണിക്കുന്ന ഹേ പണ്ഡിതൻമാരെ! ഗുണനിധിയെന്ന് എങ്ങനെ പറയുന്നു? 82. സർപ്പങ്ങൾ തവളകളേയും പൂച്ചകൾ എലികളേയും കുറുക്കൻമാർ കോഴികളേയും ഞണ്ട് മുതലായവയേയും കോഴികൾ അനേകവിധ ക്രിമികളേയും 83. സിംഹ വ്യാഘ്രങ്ങൾ മാൻ മുതലായ ജന്തുക്കളേയും രാവും പകലും കൊന്നുതിന്നുന്നു. ഈ തരത്തിലുള്ള ഹിംസകൾക്ക് കണക്കില്ല. (കണക്കിലെടുക്കുവാൻ ആരെ കൊണ്ടും കഴിയാത്ത വിധത്തിൽ ഹിംസകൾ ലോകത്തിൽ നടക്കുന്നു) 84. 85. സിംഹങ്ങൾ,

വ്യാഘ്രങ്ങൾ, മാനുകൾ മുതലായ കാട്ടിലുള്ള ജന്തുക്കളേയും ആകാശത്തിൽ സഞ്ചരിക്കുന്ന പക്ഷികളേയും വ്യാപി, കൂപം തടാകം, നദി, സമുദ്രം, മുതലായ ജലാശയങ്ങളിൽ ജീവിക്കുന്ന ജല ജന്തുക്കളേയും മനുഷ്യരേയും കൂട്ടി മനുഷ്യർ വല മുതലായ പല വിധയന്ത്രങ്ങൾകൊണ്ടും കൊല്ലുന്നു. എന്തിനു വേണ്ടി. ലീലക്കുവേണ്ടിയും അഭയത്തിനുവേണ്ടിയും, ഭക്ഷിപ്പാൻ വേണ്ടിയും, പണത്തിന് വേണ്ടിയും ആകുന്നു. ഹാ കഷ്ടം! 86. എന്തിന് അധികം പറയുന്നു. ഹാ! ഹ! ലോകം മുഴുവനും ഹിംസാമയമായിരിക്കുന്നു. ഇങ്ങിനെ സൃഷ്ടിച്ചത് ഈശ്വരനാണെങ്കിൽ അവൻ എങ്ങനെ കരുണാനിധിയാകും? 87. എങ്ങനെ നീതിമാനാകും? എങ്ങനെ ദീനബന്ധുവാകും? അവനെങ്ങനെ ലോകപിതാവാകും? ദയാദി ഗുണം നിറഞ്ഞ ലോകപിതാവിൻെറ ലക്ഷണം പുത്രൻമാരെ ഹിംസിക്കുന്നതാണോ?

**88. പുത്രാണാംഹിതകാരിത്വം പുതൃധർമ്മഃസ്വഭാവജഃ**
**സർവ്വേഷാം പുതുരീശസ്യാധർമ്മഃപുത്രവധഃകഥം?**

സാരം- പുത്രൻമാർക്ക് ഗുണത്തെ ചെയ്യുന്നതാണ് സ്വതസിദ്ധമായ പിതൃധർമ്മം. സർവ്വൻമാരുടേയും പിതാവായ ഈശ്വരൻെറ ധർമ്മം പുത്രവധമാണോ?

**89. ഏവംവിധശ്ചേദിശസ്സമുക്ത്വാതൽസ്വരഃഗ്ഗസന്നിധി**
**ജീവന്യോ ബുദ്ധിമാൻലോകെ ജീവന്മുക്തസ്സനിശ്ചയഃ**

സാരം- ഈശ്വരൻ ഈ തരക്കാരനാകുന്നു എങ്കിൽ പുത്രൻമാരെ ഹിംസിക്കുന്നവനാകുന്നു എങ്കിൽ ആ ഈശ്വരൻെറ സ്വർഗ്ഗത്തേയും സന്നിധിയേയും വെടിഞ്ഞ് ഏവൻ ജീവിക്കുന്നുവോ അവനാണ് ജീവൻമുക്തൻ. നിശ്ചയം.

**90. പിശാച ഏവസൃഷ്ട്യാദികർത്തേത്യുക്തിർവ്വിഭൂഷണം**
**വിദുഷാമീശ ഇത്യുക്തി രഭൂഷണമഭൂഷണം**

സാരം- സൃഷ്ടിച്ച് രക്ഷിച്ച് ഹിംസിക്കുന്ന കർത്താവ് പിശാചാകുന്നു എന്ന് പറയുന്നതാണ് വിദ്വാൻമാർക്ക് ഭൂഷണം. ഈശ്വരൻ എന്ന് പറയുന്നത് ഭൂഷണമല്ല, ഭൂഷണമല്ല.

**91. രുദ്രൻപാദെപതഞ്ചചക്രത്രോസ്തസ്മസൈർവ്വംസമർപ്പയൻ**
**രക്ഷമാമിത്യപേക്ഷേതയതിരക്ഷേന്നസംശയഃ**

92. **ശത്രുശ്ചനിർദ്ദയശ്ചാപിതാവന്മാത്രകൃപാപിന
ദൃശ്യതെയുഷ്മദീശസ്യസകഥംകരുണാനിധിഃ**

93. **സകഥംദീനബന്ധുശ്ചസകഥം രക്ഷിതാഭവേൽ
സകഥംനീതിമാൻലോകെ ജഗതാംജനകഃകഥം?**

94. **കിംസമീക്ഷ്യവദന്തീശംകരുണാദിഗുണാകരം
മതവിശ്വാസമാത്രേണമതിമന്തോപിവഞ്ചിതാഃ**

സാരം- സർവ്വത്തിനേയും ശത്രുവിനു കൊടുത്ത് ശത്രുവിൻെറ കാലുപിടിച്ച് കരഞ്ഞാൽ ശത്രുവും ദയയില്ലാത്തവനും കൂടി രക്ഷിക്കും. അത്രപോലും ദയ നിങ്ങളുടെ ഈശ്വരന് കാണപ്പെടുന്നില്ല. അങ്ങനെയുള്ള ഈശ്വരൻ എങ്ങനെ ദയാനിധിയാകും. 93. എങ്ങനെ ദീനബന്ധുവാകും എങ്ങനെ നീതിമാനാകും? അവൻ എങ്ങനെ ലോകപിതാവാകും? 94. എന്തൊന്നിനെ കണ്ടിട്ടാണ് ഈശ്വരനെ ദയാദി ഗുണനിധി എന്ന് പറയുന്നത്? മതവിശ്വാസമാത്രത്താൽ മതിമാൻമാർ കൂടി ചതിയിൽപ്പെട്ടുപോയി. (എന്നാൽ ആലോചിപ്പാൻ ബുദ്ധിയുള്ള യോഗ്യൻമാരും മതവിശ്വാസം കൊണ്ട് ആലോചിക്കുന്നില്ല എന്ന് സാരം.)

95. **പ്രസവാർത്തസ്ത്രീയഃകാശ്ചിൽരുദിത്വാപിദിനത്രയം
മ്രിയന്തെയുഷ്മദീശഃക്വകരുണാകരഉച്യതാം**

സാരം- പ്രസവവേദന സഹിച്ചുകൂടാതെ കരഞ്ഞുകൊണ്ട് മൂന്ന് ദിവസം ഇരുന്ന് ചില സ്ത്രീകൾ മരിക്കുന്നു. നിങ്ങളുടെ ദയാനിധിയായ ഈശ്വരനെവിടെ? (ലേശം ദയയുണ്ടെങ്കിൽ ഇത് കണ്ടിരിക്കയില്ല.)

96. **കാസാഞ്ചിൽഗർഭിണീനാന്തു ശുശുരാകൃഷ്യതെഹഠാൽ
ഖണ്ഡിയിത്വാപിശാസ്ത്രേണഭിഷജാഹ്രിയതെശിശുഃ**

97. **ലജ്ജയാപ്രസവാർത്ത്യാഹാ ശിശോരാകർഷണാച്ചതാഃ
വ്യഥാന്തെയുഷ്മദീശഃക്വകൃരാളുസ്സദ്ധ്യദിസ്ഥിതഃ**

98. **ഏവംദീനാഃസ്വപുത്രീഃകഃസഹേതകരുണാനിധിഃ
കിംസമീക്യവദന്തീശം കരുണാദിഗുണാകരം?**

സാരം- ഡോക്ടർ ചില ഗർഭിണികളുടെ ശിശുക്കളെ ബലാൽക്കാരമായി വലിച്ചെടുക്കുന്നു. ശസ്ത്രംകൊണ്ട് ഖണ്ഡിച്ചിട്ടും എടുക്കുന്നു. 97. അപ്പോൾ ആ ഗർഭിണികൾ

ലജ്ജകൊണ്ടും പ്രസവവേദനകൊണ്ടും, കുട്ടിയെ വലിച്ചെടുക്കുന്നതുകൊണ്ടും വ്യസനിക്കുന്നു. ഹാ! നിങ്ങളുടെ ദയാലു എവിടെ? ആ ഗർഭിണിയുടെ ഹൃദയത്തിൽ ഇരിക്കുന്നുണ്ടല്ലോ. 98. ഇങ്ങനെ ദുഃഖിക്കുന്ന തൻെറ പുത്രികളെ കണ്ട് സഹിച്ചിരിക്കുന്ന ദയാനിധി ആർ? എന്തുകണ്ടിട്ടാണ് നിങ്ങൾ ഈശ്വരനെ ദയാദിഗുണനിധിയാണെന്ന് പറയുന്നത്?

**99. പംഗവൊദൃഷ്ടിഹീനാഹാ കുഷ്ഠിനൊവാതരോഗിണഃ**
**ഗ്രഹണ്യശഃക്ഷയശ്വാസകാസാദി ഗദബാധിതാഃ**

**100. ഖിന്നാനകേവലംരോഗൈഃ ക്ഷുധയാചപ്രപീഡിതാ**
**ദാരിദ്ര്യാദാത്മഹത്യാശ്ച കേചിൽ കുർവ്വന്തിമാനവാഃ**

**101. അഹോരാത്രംരുദന്തോപി ദൈവമാഹൂയസങ്കടാൽ**
**നരക്ഷതീശസ്താൻപുത്രാൻ സകഥം സർവ്വശക്തിമാൻ**

**102. അശക്തസ്യേവനശ്യന്തി ക്ഷുദ്രോഗാദിപ്രപീഡയാ**
**സർവ്വശക്തസ്യപുത്രാശ്ചേൽ സകഥം സർവ്വശക്തിമാൻ**

**103. സർവ്വശക്തിദയാപുത്രഭക്തസ്നേഹാദയോഗുണാഃ**
**സന്തിചേദീശ്വരസ് തൂഷ്ണിംക്ഷണംതിഷ്ഠേൽ കിമാപദി**

സാരം- മനുഷ്യർ മുടന്തൻമാരായിട്ടും, കുരുടൻമാരായിട്ടും കുഷ്ടരോഗികളായിട്ടും വാതരോഗികളായിട്ടും ഗ്രഹണി, അർശ്ശസ്, ക്ഷയം, ഏങ്കം, കുര, മുതലായ രോഗപീഡിതൻമാരായിട്ടും ദുഃഖിക്കുന്നു. രോഗത്താൽ മാത്രമല്ല ദാരിദ്ര്യത്താൽ വിശന്നും ദുഃഖിക്കുന്നു. അവരിൽ ചിലർ ആത്മഹത്യചെയ്യുന്നു. 101. സങ്കടത്താൽ ദൈവത്തെ വിളിച്ച് രാവും പകലും കരഞ്ഞിട്ടുകൂടി ദൈവം ആ പുത്രൻമാരെ രക്ഷിക്കുന്നില്ല. അങ്ങനെയിരിക്കുന്ന ദൈവം എങ്ങനെയാണ് സർവ്വശക്തനാകുന്നത്? 102. വിശപ്പ്, രോഗം മുതലായ മഹാപീഡകൊണ്ട് അശക്തൻെറ പുത്രൻമാരെപോലെ സർവ്വശക്തൻെറ പുത്രൻമാർ നശിക്കുന്നു എങ്കിൽ അവർ എങ്ങനെ സർവ്വശക്തിമാനാകും? 103. സർവ്വശക്തി ദയ, പുത്രസ്നേഹം, ഭക്തസ്നേഹം മുതലായ ഗുണങ്ങളുണ്ടെങ്കിൽ ഈശ്വരൻ ആപത്തിൽ ക്ഷണനേരം മിണ്ടാതെയിരിക്കുമോ? ഇല്ല. (ക്ഷണത്തിൽ സർവ്വ ദുഃഖത്തേയും തീർക്കും.)

**104. അതിവൃഷ്ട്യാപ്യനാവൃഷ്ട്യാ ഭൂകമ്പാദശനേരപി**
**അഗ്നിപർവ്വതസംസ്ഫോടനശ്യത്സ്വപിബഹുഷ്വിഹ**

105. സന്തിചേൽസർവ്വശക്ത്യാദിഗുണാസ്തുഷ്ണീം വസേൽകിമു
തസ്മാന്നിർഗുണഇത്യേവ വക്തവ്യോയുഷ്മദീശ്വരഃ

106. കിംസമീക്ഷ്യവദന്തീശം കരുണാദിഗുണാകരം
മതവിശ്വാസമാത്രേണമതിമന്തോപിവഞ്ചിതാഃ

സാരം- അതിവർഷം, തീരെ മഴയില്ലായ്മ, ഭൂകമ്പം, ഇടിവെട്ടൽ, അഗ്നിപർവ്വതം പൊട്ടുക എന്നിവകൊണ്ടും അനേകജനങ്ങൾ നശിക്കുമ്പോൾ 105. സർവ്വശക്തി മുതലായ ഗുണങ്ങളുണ്ടെങ്കിൽ ഈശ്വരൻ മിണ്ടാതെയിരിക്കുമോ? ഇല്ല. അതുകൊണ്ട് നിങ്ങളുടെ ഈശ്വരൻ ഗുണമില്ലാത്തവൻ എന്നുതന്നെ പറയണം. 106. എന്തുകണ്ടിട്ടാണ് ദയാദിഗുണനിധിയാണെന്ന് ഈശ്വരനെ പറയുന്നത്? മതവിശ്വാസംമാത്രം കൊണ്ട് മഹാബുദ്ധിമാൻ മാർകൂടി ചതിയിൽ പെട്ടുപോയി.

107. നരകേവലം മനുഷ്യാദീൻതേഷാംദേവേശ്വരാനപി
മനഏവഭ്രാമയതികിംതദ്ദേവേശസേവയാ

സാരം- മനസ്സ്, മനുഷ്യർ മുതലായ ദേഹികളെ മാത്രമല്ല ഭ്രമിപ്പിക്കുന്നത്, അവരുടെ ദേവൻമാരെയും ഈശ്വരനേയും കൂടി ഭ്രമിപ്പിക്കുന്നു. അങ്ങനെയുള്ള ദേവൻമാരെയും ഈശ്വരനേയും സേവിച്ചിട്ട് ഫലമെന്ത്? അവരുടെ മനസ്സിനെ നന്നാക്കുവാൻ കഴിയാത്തവർക്ക് നമ്മുടെ മനസ്സിനെ നന്നാക്കുവാൻ കഴിയുകയില്ലെന്ന് സാരം.

108. ഇന്ദ്രോപികുക്കുടോഭൂത്വാകുജൻഗൗതമഭാമിനീം
ജഗ്രാഹമുനിശാപേനഗതാണ്ഡശ്ചബഭൂവഹാ!

സാരം- ദേവേന്ദ്രൻകൂടി കോഴിയുടെ രൂപമെടുത്ത് കൂകി ഗൗതമമഹർഷിയുടെ പത്നിയെ പറ്റിച്ചു. അതിനാൽ ആ മഹർഷി ശപിക്കയും ദേവേന്ദ്രൻെറ വൃഷണങ്ങൾ അറ്റുപോവുകയും ചെയ്തു. കഷ്ടം. അനേകകോടി ദേവൻമാരുടെ അധിപനാകുന്നു ഇന്ദ്രൻ. ഇന്ദ്രാണി മുതലായ ദേവസുന്ദരികളുടെ ദിവ്യഭോഗത്തിൻെറ ഭോക്താവാകുന്നു ഇന്ദ്രൻ. ആ അവസ്ഥ എവിടെ? മഹർഷിണി പത്നിയെ പിടിപ്പാൻ കോഴികൂകി കുരൂപനായിത്തീർന്ന കുത്സിതാവസ്ഥയെവിടെ? ദേവേന്ദ്രനെ ഈ വിഡ്ഢിവേഷം കെട്ടിച്ചത് മനസ്സോ പിശാചോ ഈശ്വരനോ? ആരാണ്? ഹേ ഹിന്ദുക്കളേ, ഇത് ഞാൻ കെട്ടിക്കൂട്ടിയ കഥയല്ല. നിങ്ങൾ പാരായണം ചെയ്യുന്ന രാമായണത്തിലുള്ളതല്ലയോ?

ഇങ്ങനെ ഓരോ ദേവൻമാരുടെ കഥയാലോചിച്ചാൽ നിങ്ങൾക്ക് ദേവൻമാരെ ചിത്തശുദ്ധിക്ക് വേണ്ടി അജാതികളെ ഹിംസിച്ചും ആരാധിപ്പാൻ അവകാശമുണ്ടോ?

**109. രോഗാപന്മൃതിദാരിദ്രാരിദ്യാ ബാധയാംദുഃഖവന്നൃണാം**
**ആനന്ദോസ്തുതഥാകുർവ്വം ശ്ചേദീശൊഗുണവാൻദൃഢം**

**110. താഡനെച്ഛേദനെരോഗെ സന്തുഷ്ടാസ്സന്തുദേഹിനഃ**
**തഥാസൃഷ്ടാജീവിനശ്ചേദിശസ്സഗുണഏവസഃ**

**111. സർവ്വാപദിചസർവ്വേപി സുഖഭാജൊഭവന്തിഹ**
**തഥാസൃഷ്ടാഃപ്രാണിനശ്ചേദീശസ്സഗുണഏവസഃ**

**112. അഥവാദുഃഖരഹിതാസദാനന്ദസമന്വിതാഃ**
**യദിസൃഷ്ടാനരാസ്സർവ്വെ തിര്യഞ്ചശ്ചേദ്ഗുണീശ്വരഃ**

**113. തഥാസൃജതിചേൽസർവ്വാൻ കാഹാനിർയുഷ്മദീശിതുഃ**
**സർവ്വശക്തൊഗുണീത്യാദിയുഷ്മദ്വാക്യഞ്ചനാനൃതം**

സാരം- രോഗം, ആപത്ത്, മരണം, ദാരിദ്ര്യം എന്നിവ ബാധിക്കുമ്പോൾ മനുഷ്യർക്ക് ദുഃഖം ഉണ്ടാകുന്നതുപോലെ ആനന്ദം ഉണ്ടാകട്ടെ. അപ്രകാരം ഈശ്വരൻ ചെയ്യുന്നുവെങ്കിൽ ഈശ്വരൻ ഗുണവാൻ തന്നെ, സംശയമില്ല. 110. അടിക്കുമ്പോഴും അറുക്കുമ്പോഴും, രോഗമുണ്ടാകുമ്പോഴും ദേഹികളാനന്ദിക്കട്ടെ. അപ്രകാരം പ്രാണികളെ ശ്രിഷ്ടിച്ചാൽ ഈശ്വരൻ ഗുണവാൻ തന്നെ. 111. എല്ലാ ആപത്തിലും എല്ലാവരും സുഖിക്കട്ടെ. അപ്രകാരം ജീവികളെ സൃഷ്ടിച്ചാൽ ഈശ്വരൻ ഗുണവാൻതന്നെ. 112. അല്ലെങ്കിൽ ദുഃഖമില്ലാതെ എല്ലായ്പ്പോഴും സുഖമുള്ളവരായി മനുഷ്യരേയും സർവ്വജന്തുക്കളേയും സൃഷ്ടിച്ചാൽ ഈശ്വരൻ ഗുണവാൻമാരിലും വെച്ച് മഹാഗുണവാനാനാകും. 113. സർവ്വ ജന്തുക്കളേയും അങ്ങനെ സൃഷ്ടിക്കുന്നുവെങ്കിൽ നിങ്ങളുടെ ഈശ്വരന് എന്താ നഷ്ടം (ഒരു നഷ്ടവുമില്ല) സർവ്വശക്തനാണ്, സഗുണനാണ് എന്നും മറ്റുമുള്ള ഭക്തവാക്യം അസത്യമാകയുമില്ല.

**114. ദയാസ്നേഹാദിഭിസ്സർവ്വാൻ രക്ഷിതുംസർവ്വശക്തിമാൻ**
**സ്വപിതാവൈപരീത്യേനഘാതയേദ്യദികിംഗുണീ?**

സാരം- ദയ, സ്നേഹം, മുതലായ ഗുണങ്ങളോടുകൂടി സർവ്വൻമാരേയും രക്ഷിപ്പാൻ സർവ്വശക്തിയുള്ള തൻെറ പിതാവ് അതിന്ന് വിപരീതമായി (ദയയും സ്നേഹവുമൊന്നുമില്ലാതെ)

ഹിംസിക്കുകയാണെങ്കിൽ ഗുണവാനാകുമോ? ഇല്ല, ഇല്ല, ഇല്ല.

115. ഈശ്വരൊ രക്ഷകേശ്ചേതി വദന്തിമതവാദിനഃ
ഹതേഷുസർവ്വഭൂതേഷു സകഥംരക്ഷകോഭവേൽ

സാരം- ഈശ്വരൻ രക്ഷിതാവാകുന്നു എന്ന് മതവാദികൾ പറയുന്നു. എല്ലാ ജന്തുക്കളേയും കൊല്ലുമ്പോൾ അവൻ രക്ഷകനാകുമോ? ഇല്ല. (ആലോചന പോരാത്തതുകൊണ്ട് രക്ഷകനെന്ന് പറയുന്നതാകുന്നു)

116. അനുഗ്രഹകരോനൈവസർവ്വനിഗ്രഹകാരകഃ
യുഷ്മാകമീശഇതിചമയാസമ്യക്പ്രകാശിതം

117. ദുർഗ്ഗുണാനാംനിധിര്യുഷ്മദീശ്വരശ്ചേതിസാധിതം
യുഷ്മദ്വേദാദിശാസ്ത്രേണ മൽകൃതേനനമാനവാഃ

സാരം- നിങ്ങളുടെ ഈശ്വരൻ അനുഗ്രഹിക്കയില്ല. സർവ്വൻമാരേയും നിഗ്രഹിക്കുന്നവനാണ് എന്ന് ഞാൻ നല്ലവണ്ണം തെളിയിച്ചു. 117. ദുർഗുണങ്ങൾക്ക് ഇരിപ്പിടമാണ് നിങ്ങളുടെ ഈശ്വരൻ എന്നും നിങ്ങളുടെ വേദാദിപ്രമാണങ്ങൾകൊണ്ട് ഞാൻ തെളിയിച്ചു. ഹേ മനുഷ്യരേ ഞാൻ ഉണ്ടാക്കിയ പ്രമാണങ്ങൾകൊണ്ടല്ല അങ്ങനെ തെളിയിച്ചത്. (അതുകൊണ്ട് നിങ്ങൾക്ക് എന്നോട് എതിർപ്പാൻ അവകാശമില്ലെന്ന് സാരം) അന്യായക്കാരൻ ഒരു ലക്ഷ്യം കോടതിയിൽ തെളിവിന്ന് ഹാജരാക്കുമ്പോൾ അത് സത്യമായിരുന്നാലും പ്രതി അതിനെ നിഷേധിക്കുന്നു. പ്രതിയുടെ രേഖയെ പിടിച്ച് തന്നെ അന്യായക്കാരൻ തനിക്കുള്ള വാദം തെളിയിക്കുമ്പോൾ പ്രതിക്ക് ശബ്ദിക്കുവാനവകാശമില്ല. അപ്രകാരം നിങ്ങൾ സത്യമെന്ന് കൊണ്ടാടുന്ന നിങ്ങളുടെ വേദാദികളെ പിടിച്ചാണ് നിങ്ങളുടെ വാദത്തെ ഉടച്ചിരിക്കുന്നത്. അതുകൊണ്ട് ശബ്ദിപ്പാൻ അവകാശമില്ല. അങ്ങനെയിരിക്കെ വിഗ്രഹാരാധന ശരിയല്ലെന്ന് സ്ഥാപിക്കുന്നവർക്ക് ആയിരം ഉറുപ്പിക സമ്മാനം കൊടുക്കാം, അവരെ പല ദിക്കിലും വെച്ച് ഞങ്ങൾ ഓടിച്ചിട്ടുണ്ട്, ഓടിക്കും എന്നു മറ്റും പ്രസിദ്ധപ്പെടുത്തുകയാണ് എന്ന് നിങ്ങൾ അറിയുന്നില്ല. കഷ്ടം തന്നെ. രണ്ടും രണ്ടും നാലാണ് എന്ന് പറയുമ്പോൾ അല്ല, അഞ്ചാണ് എന്ന് വാദം പറഞ്ഞിട്ടുണ്ട്, അനേകാചാര്യൻമാർ പറഞ്ഞിട്ടുണ്ട് എന്ന് പറയുന്നത് എത്ര ആഭാസം?

**118. ഹിത്വാത്മപൗരുഷജ്ഞാനെവസേദ്യഃകുണപോപമഃ**
**ദൈവവിശ്വാസതസ്സർവ്വകാര്യാൽഭ്രഷ്ടസ്സദുഃഖഭാക്**

സാരം- ദൈവത്തെ വിശ്വസിച്ച് തൻെറ പൗരുഷത്തേയും ജ്ഞാനത്തേയും വിട്ടിരിക്കുന്നവൻ ശവംപോലെ സർവ്വകാര്യത്തിൽ നിന്നും ഭ്രഷ്ടനും ദുഃഖിയുമാകുന്നു.

**119. ചോരെഹരതിദേവസ്വംതംനിരോദ്ധുമശക്തിമാൻ**
**ദേവഃകഥംഹിതംദാതുംഭക്തേഭ്യശ്ശക്തിമാൻഭവേൽ**

**120. ബിംബാന്യുൽപട്യദേവസ്യക്ഷോദയന്തീഹഃകചന**
**താന്നിരോദ്ധുമശക്തസ്സ കഥംഭക്തവരപ്രദഃ**

സാരം- ചോരൻ ക്ഷേത്രം പള്ളി മുതലായവയിലുള്ള ദേവസ്വത്തെ മോഷ്ടിക്കുന്നു. ആ കള്ളൻമാരെ നിരോധിപ്പാൻ കഴിയാത്ത ദേവൻ ഭക്തൻമാരുടെ ഹിതത്തെ കൊടുപ്പാൻ ശക്തനാകുമോ? ഇല്ല 120. ഈശ്വരൻെറ ബിംബത്തെ പുഴക്കി ചിലർ കുത്തിഉടക്കുന്നു. അങ്ങനെ ചെയ്യുന്ന ദുഷ്ടൻമാരെ നിരോധിപ്പാൻ കഴിയാത്ത ദേവൻ എങ്ങനെ ഭക്തൻമാരുടെ ഇഷ്ട വരങ്ങളെ കൊടുക്കും?

വാക്യം - ആസ്താംതൽ = അതിരിക്കട്ടെ

**121. സംമതശ്ചേദീശ്വരസ്സ സർവ്വേഷാം, സ്തനപാഃകഥം**
**ഈശ്വരം നഭജന്ത്യത്ര രുദന്ത്യാനന്ദസിദ്ധയെ.**

സാരം- ഈശ്വരൻ സർവ്വസമ്മതനാണെങ്കിൽ മുലകുടിക്കുന്ന ബാലൻമാർ ഈശ്വരനെ ഭജിക്കുന്നില്ല. ആനന്ദത്തിനു വേണ്ടികരയുന്നു. അതെങ്ങനെ?

**122. സംമതശ്ചേദീശ്വരസ്സ, തിര്യഞ്ചോയുഷ്മാദീശ്വരം**
**നഭജന്തേകഥംതേപി ഭജന്ത്യാനന്ദമന്വഹം.**

സാരം- ഈശ്വരൻ സർവ്വസമ്മതനാണെങ്കൽ പശു, പക്ഷി മുതലായ ജന്തുക്കൾ നിങ്ങളുടെ ഈശ്വരനെ ഭജിക്കുന്നില്ല. എന്തുകൊണ്ട്? സദാ ആനന്ദത്തെ ഭജിക്കുകയും ചെയ്യുന്നു.

**123. സംമതശ്ചേദീശ്വരസ്സ, ആസ്തികാ നാസ്തികാ അപി**
**തൃണായമത്വാവിശ്വേശം കഥം പാപനികുർവ്വതെ**

സാരം- ഈശ്വരൻ സർവ്വസമ്മതനാണെങ്കിൽ ഈശ്വരൻ ഉണ്ടെന്ന് പറയുന്ന ആസ്തികൻമാരും ഇല്ലെന്ന് പറയുന്ന നാസ്തികൻമാരും

ഈശ്വരനെ പുല്ലോളം വകവെക്കാതെ പാപങ്ങളെ ചെയ്യുന്നതെങ്ങനെ.

**124. കേചിദ്വ്യഭിചരത്രചോരയന്തീഹകേചന**
**വദന്ത്യസത്യം കേചിൽ കിമാനന്ദായേശ്വരായകിം.**

സാരം- ചിലർ വ്യഭിചരിക്കുന്നു, ചിലർകക്കുന്നു, ചിലർ കളവ് പറയുന്നു. ഇത് ഈശ്വരനു വേണ്ടിയോ തനിക്ക് ആനന്ദത്തിനു വേണ്ടിയോ?

**125. പിബന്തിമദിരാം കേചിദ്ധസന്ത്യുച്ചൈർ നടന്ത്യഹൊ!**
**പതന്തിശേരതേനഗ്നാഃസ്വാനന്ദായേശ്വരായകിം.**

സാരം- ചിലർ മദ്യപാനംചെയ്ത് ഉച്ചത്തിൽ ഹസിക്കുന്നു. കളിക്കുന്നു. പതിക്കുന്നു. നഗ്നൻമാരായികിടക്കുന്നു. തനിക്ക് ആനന്ദത്തിന് വേണ്ടിയോ ഈശ്വരന് വേണ്ടിയോ?

**126. ഭർത്താഭാര്യാതഥാസാപിഭർത്താരം, ജനകംസുതഃ**
**ജനകശ്ചസുതം, ശിഷ്യാഗുരുംശിഷ്യാൻ ഗുരുസ്തഥാ,**

**127. ഭൃത്യശ്ചസ്വാനിനംസ്വാമീഭൃത്യ, മേവമനേകധാ പരസ്പരം**
**വഞ്ചയന്തിസ്വാനന്ദായേശ്വരായകിം.**

സാരം- ഭൃത്യൻ യജമാനനേയും യജമാനൻ ഭൃത്യനേയും പരസ്പരം വഞ്ചിക്കുന്നു. അവൻെറ ആനന്ദത്തിന് വേണ്ടിയോ ഈശ്വരന് വേണ്ടിയോ?

**128. അജാദീനാമനാഥാനമസംഖ്യാനാംവധാ അപി**
**ക്രിയന്തെഭക്ഷ്യതെമാംസമാനന്ദായേശ്വരാകിം.**

സാരം- ആട്, കോഴി മുതലായ അനാഥ പ്രാണികളെ അസംഖ്യം വധിക്കുന്നു. മാംസത്തെ ഭക്ഷിക്കുകയും ചെയ്യുന്നു. ഈശ്വരനായിക്കൊണ്ടോ മനുഷ്യർക്ക് ആനന്ദത്തിനായിക്കൊണ്ടോ?

**129. സഗുണേശഭ്രാന്തിദാർഢ്യാൽ ദൈവാരാധനാതല്പരാഃ**
**ആര്യബ്രഹ്മസമാജസ്ഥാ നിജാനന്ദഭൂജൊനതെ.**

സാരം- സകലാഭീഷ്ടങ്ങളെയും കൊടുക്കുന്ന സഗുണനായ ഒരു ഈശ്വരനുണ്ടെന്ന് തെറ്റിദ്ധരിച്ച് ആര്യസമാജക്കാരും ബ്രഹ്മസമാജക്കാരും ഈശ്വരനെ ആരാധിക്കുന്നതാകുന്നു. ഇവർ നിജാനന്ദത്തെ അനുഭവിച്ചവരല്ല.

130. ഈശസൃഷ്ടമപീഹേക്ഷോഃപർവ്വാദിത്യജ്യതെയഥാ
ഭക്തൈരപിമഹൽപ്രോക്തമപ്യയുക്തംവിസൃജ്യതാം

131. യുഷ്മദീശാന്മഹാൻകോസ്തി തൽകൃതാപത്ഥ്യവസ്തുച
ത്യജതാംവൊനരോക്തേഷുത്യാജ്യെശങ്കാങ്കുരഃകഥം

സാരം- നിങ്ങളുടെ ഈശ്വരൻ സൃഷ്ടിച്ചതാണെങ്കിലും ഭക്തൻമാർകൂടി കരിമ്പിൻെറ കമ്പ് മുതലായവയെ ത്യജിക്കുന്നു. അതുപോലെ മഹാൻമാർ പറഞ്ഞതാണെങ്കിൽ അയുക്തത്തേയും ത്യജിക്കുവിൻ. 131. നിങ്ങളുടെ ഈശ്വരനേക്കാൾ മഹാൻ ആർ? ആ ഈശ്വരൻ സൃഷ്ടിച്ച അപത്ഥ്യപദാർത്ഥത്തെ ത്യജിക്കുന്ന നിങ്ങൾക്ക് മനുഷ്യർ പറഞ്ഞതിലുള്ള ദോഷാംശത്തെ ത്യജിക്കുന്നതിൽ ലേശം ശങ്കക്ക് അവകാശം ഉണ്ടോ?

132. ദൈവാധീനംനിജംസൗഖ്യമിതിദൈവപാരായണാഃ
മതകാരാഗൃഹെബദ്ധാജാലബദ്ധാണ്ഡജാഇവ.

സാരം- തൻെറ സുഖം ദൈവത്തിന്നധീനമാണെന്ന് ദൈവത്തെ വിശ്വസിച്ച് സേവിക്കുന്നവർ മതമാകുന്ന ജേലിൽപെട്ട് വലയിൽ പെട്ട പക്ഷികളെപോലെ സ്വാതന്ത്ര്യസുഖം ഇല്ലാത്തവരാകുന്നു. ഹേ വായനക്കാരേ! ദൈവത്തെ വിശ്വസിച്ചവരേ! ഞാൻ ഇങ്ങനെ പറയുന്നതുകൊണ്ട് എൻെറ പേരിൽ വെറുപ്പും ക്രോധവും ജനിക്കാതെ ഇരിക്കണമെങ്കിൽ ഞാൻ ദൈവത്തെക്കുറുച്ച് മുമ്പ് പറഞ്ഞ സംഗതിയെ നിങ്ങൾ നല്ലവണ്ണം ഓർക്കണം. ഓർമ്മയില്ലെങ്കിൽ എവിടെവിടെ ഈശ്വരഭജനം വ്യർത്ഥമെന്ന് ഞാൻ പറയുന്നുവോ ആ ഘട്ടത്തിൽ ഈശ്വരാദ്ധ്യായത്തെ നിങ്ങളൊന്ന് നോക്കണം.

133. താദൃഗീശോനാസ്തിനാസ്തിഗ്രന്ഥകാരപ്രകല്പിതഃ
സഇതിപ്രഥമാദ്ധ്യായെ മയാസമൃക്പ്രകാശിതം

സാരം- അപ്രകാരമുള്ള ഒരു ഈശ്വരനില്ല, എന്നാൽ യുക്തിയില്ലാത്ത വേദത്തെ ഉണ്ടാക്കി വഞ്ചിക്കുന്ന ഈശ്വരനില്ലെന്നു സാരം. അങ്ങനെയുള്ള ഈശ്വരൻ ഗ്രൻഥകർത്താക്കൻമാരുടെ സൃഷ്ടിയാണെന്ന് ഇതിൽ ഞാൻ നല്ലവണ്ണം തെളിയിച്ചിട്ടുണ്ട്.

134. സൃഷ്ടിസംഹാരകർത്തേതിദൈവനിന്ദാകരിശ്രുതിഃ
ദൈവേനോക്തേതിവിശ്വാസാദബദ്ധഃകഃപരോഭുവി.

സാരം- സൃഷ്ടിസംഹാരകർത്താവാകുന്നു, എന്നാൽ താൻ ഉണ്ടാക്കിയ സന്താനങ്ങളെ കൊല്ലുന്ന പാപിയാകുന്നു താൻ എന്ന് ദൈവത്തെ നിന്ദിക്കുന്ന വേദം ദൈവത്താൽ പറയപ്പെട്ടതാണെന്ന് വിശ്വസിക്കുന്നതിൽ മീതെ ഒരബദ്ധം ലോകത്തിൽ എന്താ ഉള്ളത്?

**135. അകുർവ്വാണഃകിഞ്ചിദപികർത്തേശ്വരഇതിശ്രുതിഃ**
**കാകേനോക്താകീദൃശീസാകഥംവിശ്വാസകാരിണീ**

സാരം- ഒന്നും ചെയ്യാത്തവനാകുന്നു, എന്നാൽ താൻ ഉണ്ടാക്കിയ സന്താനങ്ങളെ കൊല്ലുന്നവനാണ് ഈശ്വരൻ എന്ന് പറയുന്ന വേദം ആരാൽ പറയപ്പെട്ടതാണ്? അതെന്ത് വേദമാണ്? അതിനെ എങ്ങനെയാണ് വിശ്വസിക്കുക?

**136. കലികാലേവേദകർമ്മഖണ്ഡയേന്നാസ്തികഃപുമാൻ**
**ഇത്യുക്തിശ്ചാബദ്ധാബദ്ധാശ്രൂയതാംപണ്ഡിതോത്തമാഃ**

സാരം- കലികാലത്തിങ്കൽ വേദകർമ്മം നിരീശ്വരൻ ഖണ്ഡിക്കുമെന്ന് പറഞ്ഞതും അബദ്ധമാണ്. ഹേ പണ്ഡിതശ്രേഷ്ഠൻമാരേ, കേൾപ്പിൻ.

**137. കലികാലോത്പൂർവ്വമപിവസിഷ്ഠാദിരഖണ്ഡയത്**
**കർമ്മകാണ്ഡമയുക്തംയത്തന്നസ്വീകാര്യമിത്യതഃ**

സാരം- കലികാലത്തിന്ന് മുമ്പുതന്നെ വസിഷ്ഠാദിജ്ഞാനികൾ അയുക്തമായത് ഏതോ അതിനെ സ്വീകരിക്കരുതെന്ന ന്യായത്തെ അടിസ്ഥാനപ്പെടുത്തി കർമ്മകാണ്ഡത്തെ ഖണ്ഡിച്ചിരിക്കുന്നു.

**138. രുദതോബാലകാംസ്തേഷാംപിതാപാതിതഥേശ്വരഃ**
**രുഗ്ദാരിദ്ര്യാദിഖിന്നാൻനൄൻകിംനപാതിജഗത്പിതാ**

സാരം- കരഞ്ഞുംകൊണ്ടിരിക്കുന്ന കൊച്ചുകുട്ടികളെ പിതാവ് രക്ഷിക്കുന്നു. അപ്രകാരം ജഗൽപിതാവായിരിക്കുന്ന ഈശ്വരൻ രോഗം, ദാരിദ്ര്യം, പ്രിയജനവിയോഗം, അതിവൃഷ്ടി, അനാവൃഷ്ടി മുതലായ ആപത്തുകളാൽ ദുഃഖിക്കുന്ന മർത്യൻമാരെ എന്തുകൊണ്ട് രക്ഷിക്കുന്നില്ല?

**139. പ്രകൃത്യാസാത്വികാൻമർത്യാൻകസ്മാന്നിസൃജതീശ്വരഃ**
**യഥാചേത്കോപിപാപാനിനകുര്യാത്ജഹതീതലെ**

സാരം- പ്രകൃതികൊണ്ട് തന്നെ മർത്യൻമാരെ സത്വഗുണവിശിഷ്ടൻമാരായി ഈശ്വരൻ എന്തുകൊണ്ട്

സൃഷ്ടിക്കുന്നില്ല? അങ്ങനെ സൃഷ്ടിച്ചാൽ ഒരുവനും പാപങ്ങളെ ചെയ്കയില്ലല്ലോ. ഈ ശ്ലോകത്താൽ പാപംകൊണ്ടാണ് മേൽപറഞ്ഞ കഷ്ടാവസ്ഥയെ പ്രാണികൾ അനുഭവിക്കുന്നത് എന്ന വാദം ഖണ്ഡിക്കപ്പെട്ടു.

140. ത്വാംദൃഷ്ടവാമർത്തുകാമോസ്മനമേന്യൽകാംക്ഷിതംപിതഃ
ഇതശെഃപ്രാർത്ഥ്യമാനോപികസ്മാന്നാവിഭവത്യസൗ

സാരം- ഹേ പിതാവേ, നിന്നെക്കണ്ടുമരിച്ചാൽ കൊള്ളാമെന്ന് ഞാൻ ആഗ്രഹിക്കുന്നു, എനിക്ക് വേറെ ഒരാശയില്ല. ഇങ്ങനെ ഈശ്വരനെ പ്രാർത്ഥിച്ചാലും എന്തുകൊണ്ട് പ്രത്യക്ഷമാകുന്നില്ല?

141. ദൃഷ്ടവാതുഷ്യതുമൽപുത്രഇതികസ്മാന്നകാശതെ
ഈശസ്യഹാനിഃകാതേനതസ്യയുഷ്മജ്ജഗൽപിതുഃ

സാരം- എന്റെ പുത്രൻ എന്നെ കണ്ട് ഒന്ന് സന്തോഷിക്കട്ടെ എന്ന് വിചാരിച്ച് പ്രത്യക്ഷനാവാത്തതെന്തുകൊണ്ട്? നിങ്ങളുടെ ജഗൽപിതാവായിരുന്ന ഈശ്വരന് അതുകൊണ്ട് എന്താ ഹാനിവരാനുള്ളത്?

142. ദത്വാപിസർവ്വാഭീഷ്ടംസരക്ഷിതുംസ്വസ്യസന്തതിഃ
അർഹസ്സ്വാദർശനായാപികസ്മാൽസ്പഷ്ടംചകാസ്തിന

സാരം- ഈശ്വരൻ തന്റെ സന്തതികളെ സർവ്വാഭീഷ്ടത്തെ കൊടുത്തിട്ടും രക്ഷിപ്പാൻ വേണ്ടി യോഗ്യനാണ്. അങ്ങനെയിരിക്കെ തന്റെ ദർശനത്തിന്നുകൂടി എന്തുകൊണ്ട് സംഗതിവരുത്തുന്നില്ല.

143. ക്രിസ്തുപ്രഭൃതിയോഭക്താഹാമൃതാഃകോടികോടായ
കോപിദ്രഷ്ടുശശാകേശംനകസ്മാൽബ്രൂതപണ്ഡിതാഃ

സാരം- ക്രിസ്തു മുതലായ കോടി കോടി ഭക്തൻമാർ മരിച്ചുപോയി. കഷ്ടം! ഒരുവനും ഈശ്വരനെ കാൺമാൻ കഴിഞ്ഞില്ല. ഹേ വിദ്വാൻമാരേ, എന്തുകൊണ്ടാണ് കഴിയാഞ്ഞത്? പറയുവിൻ!

144. പാലായേത്യർദിതോപിശൊനിർദ്ദയംമർദ്ദയൻജനാൻ
സദയസ്വർഗ്ഗദാതാസ്യാദിതിവാഗവിചാരിണാം

സാരം- രക്ഷിക്കേണമേ എന്ന് പ്രാർത്ഥിച്ചാലും ജനങ്ങളെ നിർദ്ദയം മർദ്ദിക്കുന്ന ദൈവം ദയാലുവായി സ്വർഗ്ഗത്തെ കൊടുക്കും എന്ന വാക്ക് ആലോചനയില്ലാത്തവരുടെയാണ്.

145. അത്രഹിംസാസ്വഭാവീശസ്സ്വർഗ്ഗരാജ്യേപിഹിംസകഃ
അധോപ്യൂർധ്വേപിസൗധസ്യദഹനോഽഹനോയഥാ.

സാരം- മാളികയുടെ അടിത്തട്ടിലും മുകളിലും ദഹനൻ ദഹനൻതന്നെ. തീ ദഹിപ്പിക്കുന്നത് തന്നെ. അപ്രകാരം ഭൂലോകത്തിൽ ഹിംസാസ്വഭാവിയായിരിക്കുന്ന ഈശ്വരൻ സ്വർഗ്ഗരാജ്യത്തിലും ഹിംസകൻതന്നെ. സ്വഭാവത്തെ മാറ്റുവാൻ കഴികയില്ല, മാളികയുടെ ചുവട്ടിൽ തീ പൊള്ളുക, മുകളിൽ തണുക്കുക എന്നത് അസംഭവ്യം. അപ്രകാരം ഭൂലോകത്തിൽ സർവ്വപ്രകാരത്തിലും ഹിംസിക്കുന്ന ഈശ്വരൻ സ്വർഗ്ഗലോകത്തിൽ ആ സ്വഭാവം വിട്ടു ആനന്ദിപ്പിക്കും എന്നത് ഒരിക്കലും സംഭവിക്കുന്നതല്ല.

146. പ്രലോഭവാചാമുഹ്യന്തിബാലവൽപണ്ഡിതാഅപി
ഹാഹാനചിന്തയന്ത്യല്പംനാനാശാന്ധീകൃതാശയാഃ

സാരം- ആശാവാക്കുകൊണ്ട് ബാലൻമാരെപ്പോലെ പണ്ഡിതൻമാരും മോഹിക്കുന്നു. നാനാപ്രകാരത്തിലുള്ള ആശകൊണ്ട് അന്ധൻമാരായിട്ട് അല്പവും ചിന്തിക്കുന്നില്ല. ഹാ കഷ്ടം! എന്നാൽ ചാകാതെ ഇരിക്കണം, സകലസുഖം അനുഭവിക്കണം എന്ന വിചാരക്കാരാണ് സർവ്വ മർത്യൻമാരും. ആ വിചാരം പോലെ സർവ്വ സുഖവും അനുഭവിച്ചുകൊണ്ട് മരിക്കാതെ ഇരിപ്പാനുള്ള ലോകമാണ് സ്വർഗ്ഗം എന്ന് കല്പിച്ചതുകൊണ്ട് മർത്യൻമാർ ആ സ്വർഗ്ഗലോക പ്രാപ്തിക്കുവേണ്ടി കർമ്മാഗ്നിയിൽ പാറ്റകൾ പോലെ പതിക്കുന്നു എന്ന് സാരം.

147. ഈശസ്യസഗുണത്വേപിസേവാവ്യർത്ഥേതിദർശിതം
തദ്ദ്രഷ്ടാതംവശീകർത്തുംനയതേതകദാചന.

സാരം- ഈശ്വരൻ ദയാദിഗുണസമ്പൂർണ്ണനാകുന്നു എന്ന് പറയുന്ന പക്ഷത്തിലും ഈശ്വരഭജനം നിഷ്ഫലമെന്ന് ഈശ്വരാദ്ധ്യായത്തിൽ നല്ലവണ്ണം തെളിയിച്ചിരിക്കുന്നു. അതിനെ വായിച്ചവൻ ഈശ്വരനെ വശീകരിപ്പാൻ ഒരിക്കലും യത്നിക്കുന്നില്ല.

148. ഈശ്വരാരാധനത്യാഗാൽകർമ്മദുഃഖംനവർത്തതെ
ബൗദ്ധേഷു,ഹിന്ദുഷുയഥാക്രൈസ്ത്യാദിഷുചകർമ്മഭിഃ

സാരം- ഈശ്വരാരാധനാകർമ്മങ്ങൾ കൊണ്ട് ഹിന്ദുക്കൾ

ക്രിസ്ത്യാനിറ്റികൾ മുതലായവർക്കുള്ള കർമ്മദുഃഖം ബൗദ്ധമതക്കാർക്കില്ല. അതിനു കാരണം ബൗദ്ധൻമാർ ഈശ്വരാരാധക ഭൂരിപക്ഷത്തെ പരിത്യജിച്ചത് തന്നെ. കഠിനവ്രതം, യാഗം, ഹോമം, പ്രാർത്ഥന, വിഗ്രഹാരാധന, സഗുണനിർഗുണധ്യാനം മുതലായ കർമ്മങ്ങളാൽ ഹിന്ദുക്കളും മറ്റും അജ്ഞാന ദുഃഖം എത്ര അനുഭവിക്കുന്നു!!

**149. അയുക്തോക്ത്യാസർവ്വലോക വഞ്ചനേനകിമീശിതുഃ**
**വഞ്ചകഃകിംയുഷ്മദീശോയക്തിഹീനഃകിമുച്യതാം**

സാരം- ഈശ്വരനെന്ന് അയുക്തം പറഞ്ഞ് സർവ്വലോകങ്ങളേയും വഞ്ചിക്കേണ്ട ആവശ്യമെന്ത്? നിങ്ങളുടെ ഈശ്വരൻ വഞ്ചകനാണോ? യുക്തിയില്ലാത്തവനാണോ?

**150. ഈശസ്യനിർഗ്ഗുണാവസ്ഥാദാർശിതേശ്വരദർശനെ**
**തദ്ദ്രഷ്ടാതംവശീകർത്തുംനയതേതകദാചന**

സാരം- ഈശ്വരൻ ഒന്നുകൊണ്ടും പ്രസാദിക്കാത്ത നിർഗ്ഗുണനാണ് എന്നതും ഈശ്വരദർശനാദ്ധ്യായത്തിൽ നല്ലവണ്ണം തെളിയിച്ചുകഴിഞ്ഞു. ആ അദ്ധ്യായത്തെ വായിച്ചവർ ഈശ്വരനെ വശീകരിപ്പാൻ ഒരിക്കലും യത്നിക്കയില്ല.

**151. പ്രസിദേച്ഛേദീശ്വരസ്സതത്പ്രസാദശ്രമഃഫലീ**
**നപ്രസിദേദീശ്വരസ്സതൽസേവാതുവൃഥാവൃഥാ**

സാരം- ഈശ്വരൻ പ്രസാദിക്കുമെങ്കിൽ പ്രസാദിപ്പാൻ വേണ്ടി ചെയ്യുന്ന ശ്രമം ഫലമുള്ളതാണ്. ഈശ്വരൻ പ്രസാദിക്കയില്ല. അതുകൊണ്ട് ഈശ്വരസേവ വൃഥാ, വൃഥാ.

**152. നിഷ്കാമമ്മാപ്യാജ്ഞാനന്മനശുദ്ധികരംനതത്**
**നപ്രസീദെദ്യുഷ്മദീശഃകണ്ഠദച്ഛേദേകൃതേപിസഃ**

സാരം- ഈശ്വാരാർപ്പണമായി ചെയ്യുന്ന നിഷ്കാമകർമ്മവും അജ്ഞാനംകൊണ്ടാണ്. അതുകൊണ്ട് മനശ്ശുദ്ധിവരികയില്ല. ഈശ്വരൻ പ്രസാദിപ്പാൻവേണ്ടി കഴുത്തറുത്താൽകൂടി നിങ്ങളുടെ ഈശ്വരൻ പ്രസാദിക്കയില്ല.

**153. ലോകംഹിംസാമയംദൃഷ്ട്വാപീശ്വരഃകരുണാനിധിഃ**
**പ്രസീദേദിതിജലപന്തൊവിമർശരഹിതാനരാഃ**

സാരം- ലോകം മുഴുവനും ഹിംസാമയമായി കണ്ടിട്ടും കൂടി

ഈശ്വരൻ കരുണാനിധിയാണ്, പ്രസാദിക്കും എന്ന് പറയുന്നവർ ആലോചനയില്ലാത്തവരാകുന്നു.

**154. ഈശ്വരാമനഃശുദ്ധിംവദന്തോക്ഷിയുഗെസുധാം**
**സ്വകതാഞ്ചക്ഷിപന്തസ്തെസ്നുഹീക്ഷിരസമന്വിതം**

സാരം- ഈശ്വരസേവകൊണ്ട് മനശുദ്ധിയുണ്ടാകുമെന്ന് പറയുന്നവർ കണ്ണും മണ്ണും ചുണ്ണാമ്പും ഇട്ട് കള്ളിപ്പാൽ ഒഴിപ്പാൻ പറയുന്നവരാകുന്നു.

**155. ആത്മപ്രശംസകാഗുപ്തദോഷാഃസ്ത്രീപുരുഷാഅപി**
**തഥാസതീശഃകുര്യാൽകിംനിജനിന്ദാകരിഃശ്രുതിഃ**

സർവ്വസ്ത്രീപുരുഷൻമാരും അവരുടെ ദോഷങ്ങളെ മറച്ചുവെച്ചുംകൊണ്ട് ആത്മപ്രശംസയെ ചെയ്യുന്നവരാകുന്നു. അപ്രകാരമിരിക്കുമ്പോൾ ഈശ്വരൻ തന്നെ നിന്ദിക്കുന്ന വേദപ്രമാണങ്ങളെ ഉണ്ടാക്കുമോ? ഇല്ല. എന്നാൽ ഒരു കള്ളൻ തന്റെ കളവിനേയും ഒരു അസത്യവാദി തന്റെ അസത്യത്തേയും ഒരു വ്യഭിചാരിണി തന്റെ വ്യഭിചാരത്തേയും മറച്ചുവെച്ച് നല്ലവർ എന്നേ നടിക്കാറുള്ളൂ. ഇങ്ങനെ തന്നെ ലോകം മുഴുവനും. ഈ സ്ഥിതിക്ക് ഈശ്വരൻ സൃഷ്ടിച്ച് ആ സൃഷ്ടിസന്താനങ്ങളെ സംഹരിക്കുന്ന ദുഷ്ടനാണ് താനെന്നും സർവ്വൻമാരുടെ ഉള്ളിലിരിന്നുകൊണ്ട് എല്ലാം ചെയ്യിപ്പിക്കുന്നവനാണ് താനെന്നും കാണിക്കുന്ന തന്നെ നിന്ദിക്കുന്ന വേദപ്രമാണങ്ങളെ ഒരിക്കലും ഉണ്ടാക്കുകയില്ലെന്ന് സാരം.

**156. അന്തർര്യാമിതയാസർവ്വംസർവ്വൈഃകാരയതീശ്വരഃ**
**സൃഷ്ട്യാദികൃച്ചേതിവേദാഈശനിന്ദാപരായണാഃ**

സാരം- ഈശ്വരൻ ഉള്ളിലിരുന്നുകൊണ്ട് സർവ്വൻമാരെക്കൊണ്ടും എല്ലാം ചെയ്യിക്കുന്നവനാണ് എന്നും സൃഷ്ട്യാദികർത്താവാണ് എന്നും പറയുന്ന വേദങ്ങൾ ഈശനിന്ദയെ ചെയ്തുകൊണ്ടേ ഇരിക്കുന്നവയാകുന്നു. ഈശ്വരൻ ഉണ്ടാക്കിയതാണെന്ന് പറയുന്നത് എത്ര അയുക്തമായിരിക്കുന്നു?

**157. ഈശഃസൃഷ്ട്യാദികർത്തേതിയേവേദന്തിശദൂഷകാഃ**
**താന്വേദാംശ്ചഗുരുംശ്ചാശുത്യജേയുർമോക്ഷകാംക്ഷിണഃ**

സാരം- ഈശ്വരൻ സൃഷ്ടിസംഹാരാദികളെ ചെയ്യുന്നവനാകുന്നു എന്ന് പറയുന്നവർ ഈശ്വരദൂഷകൻമാരാകുന്നു. അങ്ങനെ

പറയുന്ന വേദഗുരുജനങ്ങളെ മോക്ഷകാംക്ഷികൾ ത്യജിക്കണം.

158. ഈശഃപൂജാദികാംക്ഷീതിയേവേദന്തീശനിന്ദകാഃ
താന്യേദാംശ്ചഗുരുംശ്ചാശുത്യജേയുർമോക്ഷകാംക്ഷിണഃ

സാരം- ഈശ്വരൻ പൂജ, പ്രാർത്ഥന, സ്തുതി, സംസ്ക്കാരം മുതലായ ബഹുമാനകർമ്മങ്ങളെ ആഗ്രഹിക്കുന്നവനാണ് എന്ന് പറയുന്നവർ ഈശ്വരനെ നിന്ദിക്കുന്നവരാകുന്നു. അങ്ങനെ പറയുന്ന വേദഗുരുജനങ്ങളേയും മോക്ഷകാംക്ഷികൾ നിശ്ചമായിട്ടും ഉപേക്ഷിക്കണം.

159. ഈശ്വരംതംവശീകർത്തും മന്ത്രാദ്യുപദിശന്തിയെ
വഞ്ചകാംസ്താൻവേദഗുരൂൻമുഞ്ചേയുർമോക്ഷകാംക്ഷിണഃ

ഈശ്വരനെ വശീകരിപ്പാനായിക്കൊണ്ട് = പ്രസാദിപ്പിപ്പാൻ മന്ത്രം, ഹോമം, പൂണുനൂൽ (യജ്ഞസൂത്രം) ഇത്യാദികളെ ഉപദേശിക്കുന്നവർ ഏവരോ വഞ്ചകൻമാരായ ആ വേദഗുരുജനങ്ങളെ മോക്ഷകാംക്ഷികൾ വിടണം.

160. നിന്ദിതേശശ്രുതിമതമിശോക്തമിതിപണ്ഡിതാഃ
യുക്തംനതംനാസ്തികോക്തമിതിചാഹുരഹോഅഹൊ!

സാരം- ഈശ്വരനെ നിന്ദിക്കുന്ന വേദത്തോടുകൂടിയ മതം ഈശ്വരൻ പറഞ്ഞതാണെന്ന് പറയുന്നു. കഷ്ടം! കഷ്ടം! ഇങ്ങനെ ഈശ്വരനെ നിന്ദിക്കുന്ന അയുക്ത വേദമതാചാര്യൻമാരെ ഈ പരിഷ്കൃതകാലത്തും വിശ്വസിക്കുന്നതും വിശ്വസിപ്പിക്കുന്നതും പിശാചോ, ഈശ്വരനോ, ആലോചനയില്ലാത്ത മനസ്സോ? മനസ്സിനെ വിട്ട് ദേവൻമാരേയും ഈശ്വൻമാരേയും പൂജിച്ച് വശീകരിപ്പാൻ ഓടുന്നവരുടെ അവസ്ഥ ഇങ്ങനെ എന്നെന്നും മതവലയിൽ പെട്ട് കിടക്കുകതന്നെ.

161. അന്ധാഇവഹീഭാഷന്തെഗജദർശനവിസ്മിതാഃ
ഈശ്വരംദൃഷ്ടവന്താശ്ചദാഹുസ്തംവിവിധംകഥാ.

162. ദൃഷ്ടവസ്തുഷ്ഠസർവ്വേപിസമാഭിപ്രായവാദിനഃ
ദൃഷ്ടാശ്ചദീശ്വരസ്സോപികഥാഭിന്നമതാനരാഃ

സാരം- ഈശ്വരനെ കണ്ടവരാണെങ്കിൽ ആനയെ കണ്ട കുരുടൻമാരെപോലെ ഈശ്വരനെപറ്റി നാനാപ്രകാരത്തിൽ പറയുമോ? 162. കണ്ടിട്ടുള്ളവയെ (ആന, ആട്, കോഴി, നരി എന്നിവയെ)പ്പറ്റി സർവ്വമതക്കാരും ഒരേ അഭിപ്രായക്കാരാകുന്നു.

(ഭിന്നാഭിപ്രായക്കാരല്ല.) ആ ഈശ്വരനേയും കണ്ടിട്ടുണ്ടെങ്കിൽ മനുഷ്യർ എങ്ങനെ ഭിന്നമതക്കാരായി? ഭിന്നമതക്കാരായതുകൊണ്ട് ഈശ്വരനെപ്പറ്റി ശരിയായി അറിഞ്ഞവരല്ല എന്ന് സാരം. ആനയുടെ വാലിൻെറ അഗ്രം തൊട്ടുനോക്കിയ കുരുടൻ ആന ചൂലുപോലെയാകുന്നു എന്ന്, വാലിൻെറ മദ്ധ്യം തൊട്ടുനോക്കിയ കുരുടൻ ആന വടിപോലെയെന്ന്, തുമ്പികൈതൊട്ടുനോക്കിയവൻ ആന ഉലക്കപോലെ എന്ന്, ചെവിതൊട്ടുനോക്കിയവൻ ആന മുറം പോലെയെന്ന്, കൊമ്പിൻെറ അഗ്രം തൊട്ടുനോക്കിയവൻ ആന കുന്തം പോലെയനന്ന് കാലടിതൊട്ടുനോക്കിയവൻ ആന ഉരൽ പോലെ ആണ് എന്നിങ്ങനെ വാദിച്ചുകലഹിച്ചതുപോലെയാണ് മതവാദികളും ദൈവത്തെപ്പറ്റി വാദിക്കുന്നത്. അന്തർ ഭാഗത്തിലുള്ള ആനന്ദവസ്തുവെ അറിഞ്ഞവരായിരുന്നുവെങ്കിൽ ആനന്ദപ്രാപ്തിക്ക് (മുക്തിക്ക്) ഈശ്വരസ്വർഗ്ഗാദികൾ വേണ്ട എന്നും നാം സർവ്വൻമാരും ഒരേ ആനന്ദമതക്കാരാകുന്നു എന്നും ആ ആനന്ദപ്രാപ്തി - മുക്തി, മനഃസ്വാസ്ഥ്യം മാത്രമാണെന്നുമേ വ്യവഹരിപ്പാൻ അവകാശമുള്ളു. ഈശ്വരൻ കൈലാസത്തിലാണ്, ത്രിനേത്രനാണ് എന്ന് ശൈവൻമാർ, ഈശ്വരൻ വൈകുണ്ഠത്തിലാണ്. ചിലർ, ചതുർഭുജനാണ് എന്ന് വൈഷ്ണവൻമാർ, ജീവനും സർവ്വജഗത്തിൽ ബ്രഹ്മമാണ് എന്നൊരിടത്ത്, ഒരിടത്ത് അങ്ങനെയല്ല, ജഗത്തെല്ലാം ജഡം, ഇതിന്ന് സാക്ഷിയായി സർവ്വവ്യാപിയായിരിക്കുന്ന വസ്തുവാണ് ബ്രഹ്മം - ദൈവം എന്ന് വേദാന്തികൾ, സ്വർഗ്ഗസ്ഥനായ പിതാവാണ് ദൈവം എന്ന് ക്രിസ്ത്യൻമാർ ഇങ്ങനെ അനേകമതക്കാരുണ്ട്. ഇവർ ആനയെ കണ്ട കുരുടൻമാരെപ്പൊലെ വാദിപ്പാൻ കാരണമെന്ത്? തൊട്ടുനോക്കി തെറ്റിദ്ധരിപ്പാൻ ആനയ്ക്ക് വാലും മറ്റുമുണ്ട്. കുരുടൻമാരുടെ കൈപിടിച്ച് സ്പർശിച്ച് ആനയെ കാണിച്ചുകൊടുപ്പാൻ ആനക്കാരും ഉണ്ട്. ഇവരുടെ ഈശ്വരന്ന് വാലും തുമ്പിയും കൊമ്പും ഒന്നുമില്ലതാനും. കാണിച്ചുകൊടുപ്പാൻ ഒരു ആചാര്യനും ഇല്ല. ഈശ്വരനെ കണ്ടിട്ടുള്ള ആചാര്യനുണ്ടെങ്കിൽ, ഈശ്വരൻ സൃഷ്ടിസ്ഥിതിസംഹാരകർത്താവാണ്, ദയാനിധിയാണ് എന്നും മറ്റുമുള്ള അബദ്ധവാദങ്ങളെ ഗ്രന്ഥങ്ങളിലും പ്രസംഗാദികളിലും നിറയ്ക്കയുമില്ല. സർവ്വലോകങ്ങളേയും ഈശ്വരനേയും അറിഞ്ഞ ആചാര്യനാണെന്ന് ഭ്രമിപ്പിക്കുവാൻ വേണ്ടിയും അറിവില്ലാതെയും ഈ പരിഷ്കൃതകാലത്തും പഴയ വേദാദി പുസ്തകങ്ങളിലുള്ള കപടപ്രമാണങ്ങളേയും അനാചാരങ്ങളേയും അടിസ്ഥാന

പ്പെടുത്തി യോഗം, ജ്ഞാനം എന്നും മറ്റും വണ്ണമുള്ള മതഗ്രന്ഥങ്ങളെ പലതും എഴുതി പണ്ഡിതൻമാർ "ബ്രഹ്മാനന്ദസ്വാമി പറഞ്ഞത് എന്ത്? അല്പം മാത്രം, മനസ്സിനെമാത്രം വശീകരിക്കുക, ഈശ്വരനെ വശീകരിക്കേണ്ട" എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം, അതുപോരാ എന്നും മറ്റും പറഞ്ഞ് ലോകത്തെ പരിഭ്രമിപ്പിക്കുന്നു. തങ്ങളും പരിഭ്രമിക്കുന്നു. ആനയെ തെറ്റിദ്ധരിച്ച കുരുടൻമാർക്ക് എന്തുപറ്റി? അടിപിടിയും അജ്ഞാനനവും അസമദൃഷ്ടിയും ആരാധനാദികർമ്മദുഃഖവും തന്നെ അന്നും ഇന്നും എന്നും കിട്ടിയതും കിട്ടുവാനുള്ളതും.

## 11. ഈശ്വരാരാധനാഖണ്ഡനം

1. **ഈശ്വരാർച്ചനകർമ്മാണി ദുഖാജ്ഞാനകാരണിച**
   **പ്രയോജനഞ്ചനാസ്തീതി പൂർവ്വാദ്ധ്യായെ പ്രകാശിതം.**

സാരം- ഈശ്വരനെ സേവിപ്പാൻ വിധിച്ചിട്ടുള്ള കർമ്മങ്ങൾ ദുഃഖത്തേയും അജ്ഞാനത്തേയും ഉണ്ടാക്കുന്നവയാകുന്നു. അവകൊണ്ട് പ്രയോജനവുമില്ല എന്ന് മുൻഭാഗത്ത് തെളിയിച്ചിട്ടുണ്ട്.

2. **ആത്മയോഗം വിനേശസ്യപൂജാദ്യൈഃകർമ്മഭിർനൃണാം**
   **ദുഃഖമേവഫലംയസ്മാൽ കർമ്മലേശോപിദുഃഖദഃ**

3. **തസ്മാന്മോക്ഷവിരോധിനി കർമ്മാണീതിവിചാര്യതാം**
   **ദുഃഖാഭാവോമോക്ഷഇതി ബുദ്ധ്യതാംഹേ നൃപാദയഃ**

സാരം- ആനന്ദയോഗത്തെ വിട്ട് ഈശ്വരപൂജാദി കർമ്മങ്ങൾ ചെയ്യുന്നതുകൊണ്ട് മനുഷ്യർക്ക് ദുഃഖംതന്നെ ഫലം. എന്തുകൊണ്ടെന്നാൽ കർമ്മലേശം കൂടി ദുഃഖത്തെ നൽകുന്നതാണ്. 3. അതുകൊണ്ട് മോക്ഷത്തിന്നുവിരോധികളാണ് കർമ്മങ്ങൾ എന്നുവിചാരിക്കുവിൻ. ഹേ നൃപാദികളേ! ദുഃഖമില്ലാത്ത ആനന്ദപദവിയാണ് മോക്ഷമെന്ന് അറിയുവിൻ.

4. **പ്രത്യക്ഷസൂര്യംധിക്കൃത്യനിമീല്യാക്ഷിദ്വയംനരഃ**
   **വിശ്വാസ്യദൈവംയോഗച്ഛേത്പതത്യേവപരിഭ്രമൻ**

5. **അന്നംനിരസ്യക്ഷുച്ഛാന്ത്യൈ ദൈവംഭജതിയോനരഃ**
   **ദുഃഖംഗച്ഛേത്ക്ഷുധാർത്തസ്സക്ഷുച്ഛാന്തിംനകദാചന**

6. തമൈവാനന്ദമുത്സൃജ്യ നിജമാന്തരമത്ഭുതം
ഈശ്വരാരാധനാരതൊ ദുഃഖമേവസഗച്ഛതി.

സാരം- പ്രത്യക്ഷത്തിലുള്ള സൂര്യനെ ധിക്കരിച്ച് ദൈവത്തെ വിശ്വസിച്ച് കണ്ണ് ചിമ്പി നടക്കുന്നവൻ വഴിതെറ്റി വീഴും. 5. ആഹാരം വിട്ട് വിശപ്പ് മാറ്റാനായ്ക്കൊണ്ട് ദൈവത്തെ ഭജിക്കുന്നവൻ വിശന്ന് ദുഃഖിക്കേണ്ടി വരും. ഒരിക്കലും വിശപ്പുമാറുകയില്ല. 6. അപ്രകാരം ആന്തരമായും അത്ഭുതമായുമിരിക്കുന്ന നിജാനന്ദത്തെ വിട്ട് ഈശ്വരനെ ആരാധിക്കുന്നവൻ ദുഃത്തിൽ മാത്രമാണ് എത്തുക. എന്നാൽ ശരിക്കു നടക്കാതേയും ദൈവത്തെ ഭജിച്ചാൽ ദൈവം വന്ന് കൈപിടിച്ച് ശരിക്ക് നടത്തിക്കുകയും ചോറ് തന്ന് വിശപ്പ് മാറ്റുകയും ചെയ്കയില്ല. അതുപോലെ മനസ്സിനെ നിലക്ക് നിറുത്തീട്ടില്ലെങ്കിൽ ആനന്ദപദത്തേയും ദൈവം തരികയില്ല. മേൽപറഞ്ഞ മൂന്നു പ്രവൃത്തിയും തൻെറ ധർമ്മമാണ്. ദൈവത്തിൻെറ ധർമ്മമല്ല എന്ന് സാരം.

7. ഉത്പഥംധാവതൊശ്വസ്യാസത്പഥെയൊജനംയഥാ
ക്ഷത്തൃധർമ്മൊനെശ്വരസ്യസ്വധർമ്മസ്സ്വമനോജയഃ

8. മനസൊധാരണംസ്വസ്മിൻസ്വധർമ്മഇതിസമ്മതം
അജ്ഞാത്വാനന്ദധർമ്മംതംദുഃഖധർമ്മോവിധീയതെ

സാരം- 7. മാർഗ്ഗം തെറ്റിയോടുന്ന കുതിരയെ ശരിയായ മാർഗ്ഗത്തിൽ കൂടി നടത്തേണ്ട ധർമ്മം സാരഥിയുടേതാകുന്നു. ഈശ്വരൻേറ ധർമ്മമല്ല. അപ്രകാരം മനസ്സിനെ സ്വാധീനപ്പെടുത്തേണ്ട ധർമ്മവും തൻേറതാകുന്നു, ഈശ്വരൻെറതല്ല. കുതിര വഴിതെറ്റി ഓടുമ്പോൾ ഹേ ഈശ്വരാ! കുതിരയെ നേരെ നടത്തിച്ച് തരേണമേ എന്ന് പ്രാർത്ഥിച്ചാൽ ഈശ്വരൻ തെളിച്ച് നേരെ നടത്തി തരികയില്ല. ഈശ്വരൻ നമ്മുടെ കുതിരക്കാരനല്ല. അപ്രകാരം നമ്മുടെ മനഃകുതിരയെയും പ്രാർത്ഥനാദികൾകൊണ്ട് നേരെ നടത്തിക്കയില്ല. മനസ്സിനെ നേരെ നടത്തേണ്ട ഭാരം നമ്മുടേതാണെന്ന് സാരം. 8. മനസ്സിനെ തന്നിൽ നിറുത്തുന്നതാണ് - ധരിക്കുന്നതാണ് സ്വധർമ്മം. ആ ആനന്ദധർമ്മത്തെ അറിയാതെ ദുഃഖധർമ്മത്തെ വിധിക്കുന്നു. എന്നാൽ, ബ്രാഹ്മണ ധർമ്മം യാഗാദികളാണ്, ശൂദ്രധർമ്മം ദ്വിജശുശ്രൂഷയാണ് മനുഷ്യധർമ്മം, പ്രാർത്ഥന, വ്രതവിഗ്രഹാരാധന, ഭിക്ഷാടനം മുതലായവയാൽ ഈശ്വരനെ പ്രസാദിപ്പിക്കുകയാണ്. പരോപകാരമാണ്,

നിഷ്കാമകർമ്മമാണ് എന്നും മറ്റും അനേകവിധത്തിൽ ആചാര്യൻമാർ വിധിച്ചിരുന്നു. ഇവയെല്ലാം ദുഃഖമാണെന്ന് നാം തെളിയിച്ച് പോയിരിക്കുന്നു.

9. **നിജയോഗംവിനാനന്ദോ മനശ്ശക്തേഃകഥംഭവേത്**
**പുംസംയോഗംവിനാപുത്രഃസംഭവേത്കിന്നുയോഷിതഃ**

സാരം- തന്നോട് ചേരാതെ മനസ്സിന്ന് എങ്ങനെ ആനന്ദം സംഭവിക്കും? പുരുഷസംയോഗം കൂടാതെ സ്ത്രീക്ക് എങ്ങനെ പുത്രനുണ്ടാകും.

10. **ഈശ്വരാരാധനാത്പുത്രോ വിധവായനജായതെ**
**നിജാനന്ദസ്തഥാനസ്യാദീശ്വരാരാധനക്രമൈഃ**

സാരം- ഭർത്താവില്ലാത്ത സ്ത്രീക്ക് ഈശ്വരസേവകൊണ്ട് പുത്രനുണ്ടാകയില്ല. അപ്രകാരം ആനന്ദവും അനേകപ്രകാരത്തിലുള്ള ഈശ്വരാരാധനകൾകൊണ്ട് സിദ്ധിക്കയില്ല.

11. **നിരീശാനാംസുതോത്പത്തിഃസ്ത്രീസംഗാന്നേശസേവയാ**
**തഥൈവനിജസൗഖ്യഞ്ചമനോയോഗേനനേശ്വരാൽ**

സാരം- ഈശ്വരനില്ലെന്ന് പറയുന്ന നാസ്തികൻമാർക്ക് പുത്രനുണ്ടാകുന്നത് സ്ത്രീസംഗംകൊണ്ടാകുന്നു. ഈശ്വര ഭജനകൊണ്ടല്ല. അപ്രകാരം തന്നെ തൻെറ ആനന്ദവും തനിക്ക് ഈശ്വരസേവകൊണ്ടല്ല, മനോയോഗം കൊണ്ടാണ് ഉണ്ടാകുന്നത്.

12. **ഈശദ്വാരാവശീകർത്തും മനോമർത്ത്യാസ്സമുദ്യതാഃ**
**ബിംബാർച്ചനാദികുർവ്വന്തഃ പതന്ത്യജ്ഞാനകർമ്മസു**

13. **നേത്രദോഷനിവൃത്ത്യർത്ഥംനേത്രേഷുസികതാംക്ഷിപേത്**
**സുധാചൂർണ്ണംസ്നുഹീക്ഷീരംപൂരയേത്തദനന്തരം**

14. **ഇതിനേത്രചികിത്സാവത് മനോദോഷനിവൃത്തയെ**
**ബിംബപൂജാപ്രാർത്ഥനാദികർമ്മഭിർദൈവസേവനം**

സാരം- ഈശ്വരസേവവഴിക്ക് മനസ്സിനെ വശീകരിപ്പാനായ് കൊണ്ട് ജനങ്ങൾ പുറപ്പെട്ട് ബിംബപൂജ പ്രാർത്ഥന മുതലായ കർമ്മങ്ങളെ ചെയ്ത് അജ്ഞാന കർമ്മങ്ങളിൽ പതിക്കുകയാണ് ചെയ്യുന്നത്. നേത്രരോഗം ശമിപ്പാൻ വേണ്ടി നേത്രങ്ങളിൽ മണലിനേയും ചുണ്ണാമ്പിനേയും ഇടണം ഉടൻ കണ്ണിൽ കള്ളിപ്പാലും ഒഴിക്കണം

എന്ന് നേത്രചികിത്സയെ വിധിച്ചത് പോലെയാണ് മനോദോഷനിവൃത്തിക്ക് ബിംബപൂജാ പ്രാർത്ഥനാദികർമ്മങ്ങൾ കൊണ്ട് ദൈവത്തെ സേവിപ്പാൻ വിധിച്ചത്. പതഞ്ജലി മുതലായ ഋഷികൾ "തപഃസ്വാദ്ധ്യായേശ്വരപ്രണിതാനാനിക്രിയായോഗഃ" എന്ന് സൂത്രാദികൾ കൊണ്ട് ഈശ്വരാർപ്പണങ്ങളെ വിധിച്ചിരിക്കുന്നു! വേദാദികൾ "ഈശ്വരാനുഗ്രഹാദേവപും സാമദ്വൈതവാസനാ" എന്ന് അവദൂത ഗീതാദികൾ കൊണ്ട് ഈശ്വരാനുഗ്രഹത്തെ സമ്പാദിപ്പാൻ വിധിച്ചിരിക്കുന്നു. ക്രിസ്തു പ്രാർത്ഥനാർത്ഥി ജനദാനങ്ങൾ കൊണ്ട് ഈശ്വരനെ പ്രസാദിപ്പാൻ വിധിച്ചിരിക്കുന്നു. ആര്യസമാജക്കാരും ബ്രഹ്മസമാജക്കാരും ഗായത്രി, പ്രാർത്ഥന, പൂണുനൂൽ ധാരണം എന്നിവയാൽ ദൈവത്തെ സേവിപ്പാൻ വിധിച്ചിരിക്കുന്നു. അനേകായിരം കാലം കൊണ്ട് തുടങ്ങിയ ഈശ്വരപ്രാർത്ഥനാപൂജാദികൾകൊണ്ട് മനോദോഷം നീങ്ങിയിട്ടുണ്ടെങ്കിൽ ഇന്നും നാനാ ജാതിഭേദത്താലും നാനാ മതഭേദത്താലും ലോകം മുഴുവനും ഭിന്നിച്ച് കലഹിച്ചുംകൊണ്ടിരിക്കുമോ? അങ്ങനെയുള്ള കലഹത്തെ ശമിപ്പിക്കുന്ന ജ്ഞാനിവചനത്തെ അംഗീകരിക്കാതെ ധിക്കരിക്കുമോ? രാജയോഗാനന്ദാനുഭവങ്ങളെ ഘോഷിക്കുമ്പോൾ "ഭൂധ്യാനംകൊണ്ട് തലമണ്ട പുകഞ്ഞുകാണുന്ന സ്വപ്നങ്ങളാണ്" എന്നും മറ്റും പ്രസിദ്ധപ്പെടുത്താമോ? ഇല്ല. മനോദോഷ നിവൃത്തിക്ക് ഈശ്വരനെ പ്രസാദിപ്പിക്കുവാൻ പുറപ്പെട്ടാൽ കിട്ടുന്ന അനുഭവങ്ങൾ അജ്ഞാനദുഃഖങ്ങളാണ് എന്ന് ഈ വ്യാപാരങ്ങൾ കൊണ്ടും വെളിപ്പെട്ടു.

15. **താദൃക് കർമ്മപരാനാത്മജ്ഞാനാനന്ദവിവർജ്ജിതാൻ ആതുരാൻഭേദദൃഷ്ടിൻകഃപശ്യന്നീശ്വരഭാഗ്ഭവേത്.**

സാരം- അങ്ങനെയുള്ള ഈശ്വരസേവാകർമ്മങ്ങളിൽ ശ്രദ്ധാലുക്കളായ കർമ്മികൾ ജ്ഞാനാനന്ദം ലഭിക്കാതെ ആതുരൻമാരായി ഭേദദൃഷ്ടിയോടുകൂടിയിരിക്കുന്നതിനെ കണ്ടാൽ ആർ ഈശ്വരനെ ഭജിക്കും?

16. **പ്രാച്യാംന്യസ്തംദൃഷ്ടിയുഗ്മാപാശ്ചാത്യംനഹിപശ്യതി കർമ്മന്യസ്തംമനദ്വന്നവേത്ത്യാത്മാനമാന്തരം.**

17. **തസ്മാദാത്മസുഖംകിഞ്ചിൽ ഭുഞ്ജതേനൈവകർമ്മിണഃ മതജാതിപ്രഭേദോക്കൈതഃഖിദ്യന്തെ ബാഹ്യകർമ്മഭിഃ**

സാരം- കിഴക്കുഭാഗത്തേക്ക് നോക്കിയിരിക്കുന്ന കണ്ണ്

പടിഞ്ഞാറുഭാഗത്ത് പിമ്പിൽ നിലനിക്കുന്നവനെ കാണുന്നില്ല. അപ്രകാരം ബാഹ്യകർമ്മത്തിൽ പെട്ടിരിക്കുന്ന മനസ്സ് ഉള്ളിലുള്ള ആനന്ദത്തെ അറിയുന്നില്ല. 17. അതുകൊണ്ട് ആത്മാനന്ദത്തെ അല്പവും കർമ്മികൾ അനുഭവിക്കുന്നില്ല. മതഭേദത്താലും ജാതിഭേദത്താലും വിധിക്കപ്പെട്ട ബാഹ്യകർമ്മങ്ങൾകൊണ്ട് ദുഃഖിക്കുകയാണ് ചെയ്യുന്നത്.

18. **ഭുഞ്ജാനസ്തുനിജാനന്ദം കോവാകർമ്മാതുരോഭവേത്**
**മൃത്തികാമത്തുമിച്ഛേത്കഃപുമാൻകേവലബാലവത്.**

സാരം- നിജാനന്ദത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്ന ഏവൻ കർമ്മാതുരനായി ഭവിക്കും? കേവലം ബാലനെപ്പോലെ മണ്ണുതിന്നാൻ ഏതൊരു പുരുഷൻ ഇച്ഛിക്കും?

19. **ഗവ്യേദുഗ്ദേകരസ്ഥേപി പൂതിപര്യുഷിതോഷ്ണികാം**
**കോവാപാതുംമഹായത്നം കരോതിധനവാൻഭുവി**

സാരം- പശുവിൻപാൽ കയ്ക്കലിരിക്കുമ്പോൾ ദുർഗന്ധിയായിരിക്കുന്ന പഴങ്കഞ്ഞിയെ കുടിപ്പാൻ ഏതൊരു ധനവാൻ യത്നിക്കും? എന്നാൽ - കൊച്ചുകുട്ടിയെപ്പോലെ പ്രായം തികഞ്ഞവർ മണ്ണുതിന്നുവാൻ ഇച്ഛിക്കയില്ല. പശുവിൻപാൽ കയ്ക്കലുള്ള ധനികൻ നാറ്റപ്പഴങ്കഞ്ഞിയെ ഇച്ഛിക്കയില്ല. അപ്രകാരം ആത്മാനന്ദി ഈശ്വരസേവാകർമ്മദുഃഖത്തെ ഇച്ഛിക്കയില്ല എന്നാണ് മേൽപറഞ്ഞ രണ്ട് ശ്ലോകത്തിൻെറ സാരം.

20. **ക്ഷേത്രംബിംബഞ്ചഭിത്വാപിയുഷ്മദ്ദേവസ്യകേചന**
**ചോരാഹരന്തിവിത്താനി നിഗ്രഹംനകരോതിസഃ**

സാരം- ചില കള്ളൻമാർ നിങ്ങളുടെ ഈശ്വരൻെറ ക്ഷേത്രത്തേയും ബിംബത്തേയും ഭേദിച്ച് ദേവസ്വത്തെ ഹരിക്കുന്നു. ദേവൻ അവരെ നിഗ്രഹിക്കുന്നില്ല.

21. **പ്രാർത്ഥയന്തേചതദ് ഭക്താസ്തേഷാമിഷ്ടപ്രദാനതഃ**
**നാനുഗ്രഹഞ്ചകുരുതേകിംതസ്യേശസ്യസേവയാ**

സാരം- ഈശ്വരഭക്തൻമാർ ഈശ്വരനെ പ്രാർത്ഥിക്കുന്നു. അവരുടെ ഇഷ്ടത്തെകൊടുത്ത് അനുഗ്രഹിക്കുന്നതുമില്ല. അങ്ങനെയിരിക്കുന്ന ഈശ്വരൻെറ സേവകൊണ്ടെന്തുഫലം?

## 12. ഉപവാസം എന്നാൽ എന്ത്?

1. **ഉപവാസൊ നിജാനന്ദസമീപെ വാസ ഏവസഃ
അനാഹാരാൽ കായശോഷകരണം നഹി മാനവാഃ**

സാരം- ഉപവാസമെന്നത് നിജാനന്ദത്തിൻെറ സമീപത്തിലുള്ള വാസമാകുന്നു. ഹേ മനുഷ്യരേ!!! ആഹാരം കഴിക്കാതെ ദേഹത്തെ ശോഷിപ്പിക്കുന്നതല്ല, നിശ്ചയം.

## 13. കർമ്മകാണ്ഡവ്യാഖ്യാനം

1. **അശക്താമാ ദൃശാസ്തദ്വ ദശക്താനഹിഭൂഭുജഃ
ആജ്ഞാധനാദിസമ്പത്ത്യാശക്താജ്ഞാനപ്രചാരണെ**

സാരം- ജ്ഞാനത്തെ പ്രചരിപ്പിക്കുവാൻ എന്നെപ്പോലെയുള്ളവർ അശക്തൻമാരാകുന്നു. രാജാക്കൻമാർ ശക്തൻമാരാകുന്നു. അവർ ആജ്ഞാധനാദി സമ്പത്തിയുള്ളവരാണ്. (രാജാക്കൻമാർ നികുതി മുതലായത് കയറ്റുകയൊ മറ്റു വല്ലതൊ എന്തുതന്നെ ചെയ്താലും പ്രജകൾ അക്കാലത്ത് അനുസരിക്കും. അതുകൊണ്ടല്ലയൊ ദ്വിജശുശ്രൂഷയെ ശൂദ്രർക്ക് ചെയ്തുകൂട എന്ന നിയമവും അത് തെറ്റിനടക്കുന്ന ശൂദ്രവധം, ഉടന്തടിച്ചാട്ടം, നരബലി മുതലായ അന്യായനിന്ദ്യകർമ്മങ്ങളും ബഹുകാലം നിന്നത്? ആ സ്ഥിതിക്ക് യോഗജ്ഞാനാനന്ദപദവിയെ അനായാസേന രാജാക്കൻമാർക്ക് ലോകം മുഴുവനും പരത്താമല്ലൊ. അങ്ങനെ ചെയ്യാതെ കർമ്മകാണ്ഡത്തെ സർവ്വത്ര പരത്തിയതുകൊണ്ട് കപടപ്രമാണമിശ്രമായ യോഗജ്ഞാനസാരത്തെ അറിയാത്ത കർമ്മികൾ എന്നുമാത്രമെ തെളിയുന്നുള്ളു.

2. **അവതാരാദയസ്തേപി കിങ്കരാഃ കർമ്മരക്ഷസഃ
തൽകർമ്മരക്ഷോഹന്താരം തിരസ്കുർവ്വന്തിമാമപി**

സാരം- അവതാരാദികൾ എന്ന് പ്രസിദ്ധപ്പെട്ട ശ്രീരാമൻ, ശ്രീകൃഷ്ണൻ, ശങ്കരാചാര്യർ, യേശുക്രിസ്തു മുതലായവരും ജാത്യാചാരം, വിഗ്രഹാരാധനാപ്രാർത്ഥനാദി കർമ്മകാണ്ഡമാകുന്ന രാക്ഷസൻെറ കിങ്കരൻമാരാകുന്നു. ആ കർമ്മകാണ്ഡരാക്ഷസനെ ഹനിച്ച നമ്മെകൂടി തിരസ്കരിക്കുന്നു.

3. ഉന്മൂല്യസഗുണംസർവ്വമയുക്തമതമുൽപഥം
ഈശസ്യനിർഗുണത്വഞ്ച സ്ഥാപിതം തേനഹേതുനാ

4. അശന്യാഭിഹതാവൃക്ഷാ ഇവദഗ്ദപടാഇവ
ശവാഇവാസൻസർവ്വാണി സഗുണാനിമതാന്യഹൊ

5. തേനകർമ്മാസുരഃക്രൂരോ മൃതസ്തനുഗാമിനാം
തസ്യപിണ്ഡക്രിയൈവാത്ര കരണീയാവശിഷ്യതെ

സാരം- അയുക്തവും വഴിതെറ്റിയതും ഈശ്വരൻ സൃഷ്ട്യാദികർത്താവാണ് ദയാദിഗുണനിധിയാണ് എന്ന് പറയുന്നതുമായ സർവ്വ മതത്തെയും ഉൻമൂലനം ചെയ്തിട്ട് ഞാൻ ഈശ്വരന്റെ നിർഗുണാവസ്ഥയെ സ്ഥാപിച്ചു. 4. അതുനിമിത്തം സഗുണങ്ങളായ സർവ്വമതങ്ങൾ ഇടിവെട്ടിയ മരങ്ങൾപോലെയും ദഗ്ദ്ധവസ്ത്രങ്ങൾപോലെയും ശവങ്ങൾപോലെയുമായി. 5. അതിനാൽ ക്രൂരനായ കർമ്മാസുരൻ മരിച്ചു. കർമ്മാസുരാനുഗാമികൾക്ക് അവന്റെ ശേഷക്രിയാപിണ്ഡകർമ്മം മാത്രമേ ബാക്കിയുള്ളു. (ഈശ്വരൻ സഗുണനല്ല, നിർഗുണനാണെന്ന് തെളിയിച്ചതുകൊണ്ട് ഈശ്വരനെ പ്രസാദിപ്പാൻ വേണ്ടി ചെയ്യുന്ന കർമ്മങ്ങളും ആ കർമ്മങ്ങളെ വിധിക്കുന്ന മതങ്ങളും നിഷ്പ്രയോജനങ്ങളെന്ന് സാരം)

6. ഈശ്വരാരാധനാത്യാഗാൽകർമ്മദുഃഖംനവർത്തതെ
ബൗദ്ധേഷു,ഹിന്ദുഷുയഥാക്രൗസ്ത്യാദിഷുചകർമ്മഭിഃ

സാരം- ഈശ്വരാരാധനാകർമ്മങ്ങൾ കൊണ്ട് ഹിന്ദുക്കൾ ക്രിസ്ത്യാനിറ്റികൾ മുതലായവർക്കുള്ള കർമ്മ ദുഃഖം ബൗദ്ധമതക്കാർക്കില്ല. അതിന്നു കാരണം ബൗദ്ധന്മാർ ഈശ്വരാരാധക ഭൂരിപക്ഷത്തെ പരിത്യജിച്ചത് തന്നെ. കഠിനവ്രതം, യാഗം, ഹോമം, പ്രാർത്ഥന, വിഗ്രഹാരാധന, സഗുണ നിർഗുണധ്യാനം മുതലായ കർമ്മങ്ങളാൽ ഹിന്ദുക്കളും മറ്റും അജ്ഞാന ദുഃഖം എത്ര അനുഭവിക്കുന്നു!!

7. യോഗവേദാന്തശാസ്ത്രജ്ഞഃ കർമ്മകാണ്ഡരതഃസുധീഃ
കർമ്മിഭ്യോപിമഹാകർമ്മിയതഃസർവ്വപ്രതാരകഃ

8. സാരവേത്തുര്യോഗവേദവേദാന്താദ്യുപകാരകം
അസാരജ്ഞസ്യതൽസർവ്വംലോകോപദ്രവകാരകം

സാരം- യോഗവേദാന്തശാസ്ത്രങ്ങളെ അറിഞ്ഞവനും

കർമ്മകാണ്ഡത്തിൽ താൽപര്യമുള്ളവനുമായ വിദ്വാൻ കർമ്മികളേക്കാൾ മഹാകർമ്മികളാകുന്നു. എന്തുകൊണ്ടെന്നാൽ അവൻ സർവ്വ വഞ്ചകനാകുന്നു. 8. സാരത്തെ അറിയുന്നവന്റെ യോഗവും വേദവും വേദാന്തവും മറ്റും ഉപകാരത്തെ ചെയ്യുന്നതാകുന്നു. സാരജ്ഞനനല്ലാത്തവന്റെ ആ വിദ്യയെല്ലാം ലോകോപദ്രവത്തെ ചെയ്യുന്നവനാകുന്നു. എങ്ങനെയെങ്കിൽ കർമ്മികൾ കർമ്മം ചെയ്യുന്നതല്ല മഹാദോഷം. യോഗികൾ, വേദാന്തികൾ എന്നും മറ്റും പറയപ്പെടുന്നവർ കർമ്മം ചെയ്യുന്നതാണ് മഹാദോഷം. യോഗികളും ജ്ഞാനികളുംകൂടി നമ്മുടെ വിഗ്രഹാരാധനാധികർമ്മങ്ങളെ ചെയ്യുന്നു. അതുകൊണ്ട് അവ ആവശ്യം ചെയ്യേണ്ടതുതന്നെ എന്ന വിശ്വാസം കർമ്മികൾക്ക് ദൃഢമായി ഉറച്ചുപോകുന്നു. അത്രയും അജ്ഞാനം വർദ്ധിക്കുന്നു. അങ്ങനെ അജ്ഞാനം ഉറപ്പിക്കുന്നതുകൊണ്ട് അജ്ഞാന കർമ്മങ്ങളെ ഖണ്ഢിക്കുന്ന യഥാർത്ഥ യോഗജ്ഞാന ഗ്രന്ഥത്തെ അക്ഷരലക്ഷമായി ഖണ്ഡിച്ച് വിഗ്രഹാരാധനയെ സ്ഥാപിച്ച് ബുദ്ധമതത്തേയും ബ്രഹ്മാനന്ദമതത്തേയും മറ്റും പഞ്ഞിപോലെ ആകാശത്തിൽ പറപ്പിക്കുന്നുണ്ട് എന്നും മറ്റും കർമ്മികൾ പരസ്യംചെയ്യുന്നു. ഉത്തരൻ സ്ത്രീ സഭയിൽ ഞെളിഞ്ഞിരുന്നുംകൊണ്ട് വീശമുറുക്കി ശൗര്യവർണ്ണന ചെയ്തതുപോലെ ലജ്ജയില്ലാതെ ഇങ്ങനെ ആഭാസങ്ങളെ പ്രസിദ്ധപ്പെടുത്തുന്നത് തങ്ങളുടെ അജ്ഞാനത്തെ വെളിപ്പെടുത്തുകയാണ് ചെയ്യുന്നത് എന്നറിവാൻ കൂടി കർമ്മികൾക്ക് ബോധമില്ലാതാക്കിയതുകൊണ്ട് സാരത്തെ അറിയാത്തവരുടെ യോഗശാസ്ത്രാദി പഠനാചാരങ്ങൾ ലോകത്തിന്ന് അധഃപതന ഹേതുക്കളായിരിക്കുന്നു. ആകയാൽ ഇവരെ വഞ്ചകൻമാരായ കർമ്മികൾ എന്ന് പറഞ്ഞതാകുന്നു.

9. **നാസ്തിനിഷ്ക്കാമകർമ്മീ, സമോക്ഷ കാംക്ഷിയതസ്തതഃ ഈശ്വരാർപ്പണകർമ്മാണി കരുതേധികകാമവാൻ**

10. **കർമ്മണഃ കാരണം കാമാഃ കാമാഭാവേനകർമ്മച ദൃശ്യതേ കർമ്മകിഞ്ചിച്ചേൽ കാമബീജഞ്ചവർത്തതെ.**

സാരം- നിഷ്കാമകർമ്മിയില്ല. നിഷ്കാമകർമ്മി എന്ന് പറയുന്നവൻ അധികകാമിയാകുന്നു. (വലിയ ആശപിടിപ്പെട്ടവനാകുന്നു) എന്തുകൊണ്ടെന്നാൽ മോക്ഷത്തിൽ (മഹാനന്ദപദവിയിൽ ആശയമുള്ളവനാകുന്നു. അതുകൊണ്ടാണ് അപ്രകാരം ഈ

ശ്വരാർപ്പണങ്ങളെ ചെയ്യുന്നത്. (ഈശ്വരാർപ്പണമായി കർമ്മം ചെയ്താൽ ഈശ്വരപ്രസാദത്താൽ ചിത്തശുദ്ധിവഴിക്ക് ജ്ഞാനമോക്ഷം സിദ്ധിക്കും എന്ന ശ്രുതികൊണ്ട് ആശപ്പെട്ടിട്ടാണ് അങ്ങനെ ചെയ്യുന്നത് എന്ന് സാരം.) 10. കർമ്മത്തിന് കാരണം കാമമാണ് (ആശയാണ്) കാമമില്ലെങ്കിൽ കർമ്മമില്ല. അല്പമെങ്കിലും കർമ്മം കാണപ്പെടുന്നുണ്ടെങ്കിൽ കാമബീജം ആശാഭീബവും ഉണ്ട്.

വാക്യം- ആസ്താംൽ = അതിരിക്കട്ടെ

11. **പൂജാകാമേസതീശേപിനിഷ്ക്കാമാഃ കരുതേത്യഹൊ ഗീതാവദതി, മർത്ത്യാഃ കിംവിരക്താ ഈശ്വരാദപി.**

സാരം- ഈശ്വരൻകൂടി പൂജയെ കാമിക്കുമ്പോൾ നിഷകാമൻമാരായി കർമ്മങ്ങളെ ചെയ്യുവിൻ എന്ന് ഗീത പറയുന്നു. മനുഷ്യർ ഈശ്വരനേക്കാൾ വിരക്തൻമാരാണോ? ആശയറ്റവരാണോ! ഇവരുടെ ഈശ്വരനെ ആശ ആവാമെന്നും മനുഷ്യർക്ക് ആശ അരുതെന്നും ഉപദേശിക്കുന്നു. ഈശ്വരനോടല്ലയോ ഇങ്ങനെ ഉപദേശിക്കേണ്ടത്? ഭഗവാന് ക്ഷുൽപിപാസാദി ബാധകളും ഇല്ല. ഡാംഭികൻമാരെപ്പോലെ നമ്മെ പൂജിക്കേണമെന്ന അഭിമാനവും ഇല്ല. ലോകപിതാവാണ് എന്ന് അങ്ങുന്ന് പറയുന്നതുകൊണ്ട് ലോകരെ സർവ്വപ്രകാരത്തിലും രക്ഷിപ്പാൻ കടപ്പെട്ടവനുമാണ്. ഈ സംസാരസമുദ്രത്തിൽ മുങ്ങിപ്പൊങ്ങി മയങ്ങി ദുഃഖിക്കുന്ന സന്താനങ്ങളോട് പ്രതിഫലത്തെ കാംക്ഷിക്കാതെ അവരെ ആനന്ദകരയ്ക്ക് കയറ്റേണ്ടതാണ് തൻെറ കുട്ടി കുളത്തിൽ ചാടി മുങ്ങിചാകുന്നതുകണ്ടാൽ പിടിച്ച് കയറ്റിവിടാത്ത പിതാവാരാ ഉള്ളത്? എന്ന് ഈശ്വരനുപദേശിച്ചാൽ എത്ര ഉപകാരമായിരുന്നു. നിഷ്കാമകർമ്മങ്ങളെ ചെയ്യാനും വിരക്തമായി ഭവിപ്പാനും മനുഷ്യൻമാരെയാണോ ഹിംസിക്കേണ്ടത്?

12. **വിരക്തനാം കിമർത്ഥം സാഹിംസായാഗാദി ദുഷ്ക്രിയാ അജ്ഞാനദുഃഖദേശസ്യ സമ്പൂർണ്ണസ്യാപികിംതയാ**

സാരം- അജ്ഞാനത്തേയും ദുഃഖത്തേയും കൊടുക്കുന്ന ഹിംസ (യാഗാദ്രിക്രിയ) വിരക്തൻമാർക്ക് എന്തിന്? ആ ദുഷ്ക്രിയ കൊണ്ട് സമ്പൂർണ്ണനായിരിക്കുന്ന ഈശ്വരന് എന്ത് പ്രയോജനം? (വിരക്തൻമാർക്കും ഈശ്വരന്നും ഉപകാരമില്ലാത്ത യാഗാദിക്രിയ അജ്ഞാനദുഃഖത്തെ വർദ്ധിപ്പാൻ മാത്രം കൊള്ളാം എന്ന് സാരം)

**13. ശ്രീകൃഷ്ണഭഗവൽഗീതം വ്യാഖ്യാനം ബഹുഭികൃതം**
**സർവ്വേപി കർമ്മഠാസ്തേ കശ്ചിദ്യോഗീനദൃശ്യതെ**

**14. വ്യാഖ്യാനം കർമ്മകാണ്ഡേനപൂരിതംബഹുവിസ്തൃതം**
**തേനതേഷാംകർമ്മഠത്വംവ്യാഖ്യാതംപ്രൌഢപണ്ഡിതൈഃ**

**15. യോഗാനന്ദഭുജസ്തേചേദ്ഭൃജയോഗവിരാജിതാം**
**ഗീതാവ്യാഖ്യാഛിന്ന കർന്നകാണ്ഡാംകുർയ്യുർനസംശയഃ**

സാരം- ഭഗവൽഗീതയെ അനേകം പേർ വ്യാഖ്യാനിച്ചിട്ടുണ്ട്. അവരെല്ലാം കർമ്മികൾ. യോഗിയായിട്ട് ഒരുവനേയും കാണുന്നില്ല.
14. വളരെ വിസ്തരിച്ച് കർമ്മകാണ്ഡംകൊണ്ട് വ്യാഖ്യനത്തെ നിറച്ചു. അതുകൊണ്ട് പ്രൗഢൻമാരായ പണ്ഡിതൻമാർ തങ്ങൾ കർമ്മികളാകുന്നു എന്ന് വ്യാഖ്യാനിക്കുകയാണ് ചെയ്തത്. (അസ്മാദൃക്കുകൾക്ക് ആ വ്യാഖ്യാതാക്കൻമാർ യോഗികളല്ല, കർമ്മികളാകുന്നു എന്ന് തീരുമാനിക്കുവാൻ അവരുടെ വ്യാഖ്യാനം മതി. കണ്ട് സംസാരിക്കേണ്ടതില്ല എന്നഭിപ്രായം) 15. അവർ യോഗാനന്ദത്തെ അനുഭവിച്ചവരായിരുന്നു എങ്കിൽ കർമ്മകാണ്ഡത്തെ ഖണ്ഡിച്ച് രാജയോഗംകൊണ്ട് അലങ്കരിച്ച് ഗീതയെ വ്യാഖ്യാനിക്കും സംശയമില്ല.

**16. ദുർല്ലഭജ്ഞാനിധിക്കാരാൽ കർമ്മികോടിപരിഗ്രഹാൽ**
**ഭൂതലംകർമ്മഠാക്രാന്തമിതിചാസ്മിൻസുസാധിതം**

സാരം- ചുരുക്കംപേരായ ജ്ഞാനികളെ ധിക്കരിച്ച് കർമ്മഠകോടികളെ സ്വീകരിച്ചതുകൊണ്ട് ഭൂലോകം കർമ്മഠാക്രാന്തമായി എന്നും ഇതിൽ വഴിപോലെ സാധിച്ചിട്ടുണ്ട്.

**17. കുരുകർമ്മാണീശ്വരസ്യപ്രസാദാൽ ശംഭവേദിതി**
**മതഗ്രന്ഥഃ പാതയന്തി കർമ്മദുഃഖ ജനാനഹൊ!**

സാരം- കർമ്മങ്ങളെ ചെയ്യുക, ഈശ്വരൻെറ പ്രസാദം കൊണ്ട് സുഖം ഭവിക്കും എന്ന് പറയുന്ന മതഗ്രന്ഥങ്ങൾ ജനങ്ങളെ കർമ്മദുഃഖത്തിൽ പതിപ്പിക്കുന്നു. കഷ്ടം!

**18. സുഖേച്ഛവസ്സർവ്വമർത്ത്യാഃ കിഞ്ചിൽകർമ്മാപിദുഃഖദം**
**താദൃശ്യാഗാദികർമ്മാണി കിമർത്ഥംചിന്ത്യതാംജനാഃ**

സാരം- ജനങ്ങളെല്ലാവരും സുഖത്തെ ഇച്ഛിക്കുന്നവരാകുന്നു. അല്പമായ കർമ്മം കൂടി ദുഃഖത്തെ നൽകുന്നതാകുന്നു.

അങ്ങനെയുള്ള യാഗാദികർമ്മങ്ങൾ എന്തിനായ്ക്കൊണ്ട്? ഹേ ജനങ്ങളേ! ആലോചിപ്പിൻ!!.

19. ഈശ്വരസ്യസ്വഭാവസ്തു ചിന്ത്യതെചിന്തകേനചേൽ
തദേകചിന്തനേനൈവ വിഷവൽകർമ്മസന്ത്യജേൽ

20. ആസ്ഥാംതച്ചിന്തിതം പൂർവ്വ മധുനാനന്ദസിദ്ധയെ
യോഗോമയോച്യതെസമ്യക്ശ്രുണുതാന്ദകാംക്ഷിണഃ

സാരം- അലോചനയുള്ളവൻ ഈശ്വരൻെറ സ്വഭാവത്തെകുറിച്ച് ആലോചിക്കുന്നുവെങ്കിൽ ഒരാലോചനകൊണ്ടു തന്നെ കർമ്മങ്ങളെ വിഷംപോലെ ത്യജിക്കും. 140. ഈശ്വരസ്വഭാവത്തെ മുൻ അദ്ധ്യായത്തിൽ ഞാൻ നിരൂപിച്ച് പോയിരിക്കുന്നു. അതിരിക്കട്ടെ ആനന്ദസിദ്ധിക്കുള്ള യോഗത്തെ പറഞ്ഞുകൊള്ളുന്നു. ഹേ അനന്ദകാംക്ഷികളെ! നല്ലവണ്ണം കേൾപ്പിൻ!!

21. കർമ്മാണിദുഃഖരൂപാണി യോഗാത്തദ്ദുഃഖകർമ്മഭിഃ
കർമ്മയോഗോദുഃഖയോഗ ഇത്യാനന്ദവിദാംമതം.

സാരം- കർമ്മങ്ങൾ ദുഃഖസ്വരൂപങ്ങളാകുന്നു. ആ ദുഃഖകർമ്മങ്ങളോടുള്ള യോഗം നിമിത്തം കർമ്മയോഗം ദുഃഖയോഗം എന്നാണ് ആനന്ദരസജ്ഞൻമാരുടെ അഭിപ്രായം.

22. സർവ്വത്യാഗഭയാദേർഹാ ബഹവൊജ്ഞാനമാർഗ്ഗതഃ
പതന്തികർമ്മകാണ്ഡേച സന്യാസഇതിദോഷദഃ

സാരം- സർവ്വമുപേക്ഷിച്ചാൽ നാം എങ്ങനെ ദേഹത്തെ ഭരിക്കും? നമ്മാൽ രക്ഷിപ്പാൻ കടപ്പെട്ടവരും നമ്മെ സ്നേഹിക്കുന്നവരുമായ ബഹുജനങ്ങൾ വല്ലാതെ ദുഃഖിക്കുകയും ചെയ്യും. ഇത്യാദിഭയചിന്തകൾകൊണ്ട് ജ്ഞാനമാർഗ്ഗത്തെ വിട്ട് കർമ്മകാണ്ഡത്തിൽ ജനങ്ങൾ പതിക്കുന്നു. സന്യാസം ഇപ്രകാരമുള്ള ദോഷത്തിനായ്ക്കൊണ്ടും ഭവിക്കുന്നു.

23. വിദ്വാംസഃപത്രകാരാശ്ചഭൂരിപക്ഷാനുഗാഭൂവി
സ്തുവന്തികർമ്മഠാചാര്യാൻ അനുഗച്ഛന്തിതാൻജനാഃ

സാരം- ലോകത്തുള്ള പത്രാധിപൻമാരും വിദ്വാൻമാരും ഭൂരിപക്ഷത്തെ അനുസരിച്ച് കർമ്മഠാചാര്യൻമാരെ ജ്ഞാനിശ്രേഷ്ഠൻമാർ അവതാരങ്ങൾ എന്നും മറ്റും സ്തുതിക്കുന്നു.

അവരെ ജനങ്ങൾ അനുസരിക്കുന്നു. അസത്യം പറയുന്നവരെ സത്യവാൻമാരെന്ന് സ്തുതിക്കുന്നതുപോലെയാണ് ബിംബപ്രതിഷ്ഠാദികളെ ചെയ്യുന്ന ആചാര്യൻമാരെ യോഗി, ജ്ഞാനി, പരമഹംസൻ എന്നും മറ്റും സ്തുതിക്കുന്നത്.

24. **വ്യാജപ്രമാണൈർ ഗുപ്തതംരാജയോഗംമഹാസുഖം**
**അജ്ഞാത്വപണ്ഡിതാഃകർമ്മവർണ്ണയന്ത്യവിചാരതഃ**

സാരം- വ്യാജപ്രമാണങ്ങളാൽ മറക്കപ്പെട്ട മഹാസുഖത്തോടുകൂടി ആനന്ദയോഗത്തെ അറിയാതെ കണ്ട് പണ്ഡിതൻമാർകർമ്മത്തെ വർണ്ണിക്കുന്നു. അത് അവർ ആലോചിക്കാത്തതുകൊണ്ടാകുന്നു.

25. **തെഭക്താദൈവമാഹൂയ പിതരംബാലകൊയഥാ**
**സുഖാപ്ത്യൈദുഃഖശാന്ത്യൈചയെരുദന്തഹെകർമ്മിണഃ**

സാരം- ബാലൻമാർ അച്ഛനെ വിളിച്ച് കരയുന്നതുപോലെ ദുഃഖശാന്തിക്കും സുഖപ്രാപ്തിക്കും ദൈവത്തെ വിളിച്ച് കരയുന്നവർ ഭക്തൻമാരും കർമ്മികളും ആകുന്നു.

26. **അഹമപ്യധികംകാലംകർമ്മകാണ്ഡേനവഞ്ചിതഃ**
**മായാജയായേശ്വരംതം ഭക്തിപൂർവ്വമപൂജയം**

സാരം- ഞാനും കർമ്മകാണ്ഡത്താൽ വഞ്ചിതനായി അധികകാലം മായയെ ജയിപ്പാൻ വേണ്ടി ഈശ്വരനെ ഭക്തിപൂർവ്വം പൂജിച്ചു.

27. **വ്രതൈഃസ്തോത്രൈർമ്മന്ത്രജപൈർവിഗ്രഹാരാധനാദിഭിഃ**
**ഭ്രാന്തവത്കാലമനയം കഥംതതബർവ്വമുച്യതെ.**

സാരം- വ്രതങ്ങൾ സ്തോത്രങ്ങൾ, മന്ത്രജപങ്ങൾ, വിഗ്രഹാരാധന മുതലായ കർമ്മങ്ങൾ ഇവകളെ ആചരിച്ച് ഭ്രാന്തനെപ്പോലെ കാലത്തെ കഴിച്ചുകൂട്ടി.അതെല്ലാം എങ്ങനെ പറയും! പ്രയാസം.

28. **ഈശസ്സ്വപ്നേസമാഗത്യ മുക്തിസ്ഥാനമദർശയത്**
**ഇത്യുക്തമാനഹംപൂർവ്വം സിദ്ധസിദ്ധോപദേശതഃ**

സാരം- സ്വപ്നത്തിൽ ഒരു സിദ്ധൻ വന്ന് സിദ്ധോപദേശം ചെയ്തതുകൊണ്ട് ഈശ്വരൻ സ്വപ്നത്തിൽ വന്ന് മുക്തിസ്ഥാനത്തെ കാണിച്ചുതന്നു എന്ന് ഞാൻ മുമ്പ് പറകയുണ്ടായി.

**29. തത്താദൃഗത്ഭുതംകർത്തുമീശ ഏവസശക്തിമാൻ**
**ഇതിഭ്രമാത്തഥാപൂർവ്വംയാപ്യുക്തമഹോ അഹൊ**

**30. പുനരാലോചനാശക്തിയുക്തിവൈശിഷ്ട്യവൈഭവാൽ**
**മന ഏവേശരൂപാദിചിത്രകാരീതിനിശ്ചിതം**

സാരം- 29. അപ്രകാരമുള്ള അത്ഭുതത്തെ ചെയ്‌വാനായി സ്വപ്നത്തിൽ വന്ന സിദ്ധോപദേശത്തെ ചെയ്‌വാനായിക്കൊണ്ട് ആ ഈശ്വരന് മാത്രമേ കഴികയുള്ളു എന്ന ഭ്രമം ഹേതുവായിട്ട് എന്നാലും അപ്രകാരം പറയപ്പെട്ടതാകുന്നു. ആശ്ചര്യം! ആശ്ചര്യം!

30. അതിനുശേഷം ആലോചനാശക്തിവിശേഷം കൊണ്ടും യുക്തിവൈഭവംകൊണ്ടും ഈശ്വരരൂപാദിചിത്രത്തിൻെറ കർത്താവ് മനസ്സ് തന്നെയെന്ന് നിശ്ചയിച്ചു.

**31. വിരൂപഃസുന്ദരോനസ്യാൽ തങ്കമ്മാൾകനകപ്രസൂഃ**
**തഥാസിദ്ധാദയൊനസ്യുരസിദ്ധാവേഷനാമഭിഃ**

സാരം- നാമങ്ങൾകൊണ്ടും വേഷങ്ങൾകൊണ്ടും വിരൂപൻ സുന്ദരൻ ആകയില്ല. തങ്കമ്മാൾ സ്വർണ്ണപ്രസുവാകയില്ല. അപ്രകാരം അസിദ്ധൻമാർ = ആനന്ദസിദ്ധിയില്ലാത്തവർ വേഷനാമങ്ങൾകൊണ്ട് സിദ്ധനും പരമഹംസനും സ്വാമിയെ യോഗിയോ ജ്ഞാനിയോ ആനന്ദിയോ ബുദ്ധനോ ജീവൻമുക്തനോ മറ്റോ അകയില്ല. അജ്ഞാനകർമ്മികൾ തന്നെ.

**32. മമഗ്രന്ഥാനോത്ഥിതാശ്ചേദിദാനിം കേരളെജനാഃ**
**സർവ്വപ്യുത്തരദേശസ്ഥൈഃ ക്രിയേരൻ കർമ്മഠാദൃഢം**

സാരം- എൻെറ ഗ്രന്ഥങ്ങൾ പുറപ്പെട്ടിട്ടില്ലെങ്കിൽ കേരളീയരെ വടക്കേ ഇന്ത്യയിലുള്ളവർ കർമ്മികളാകും. നിശ്ചയം.

## 14. ക്രിസ്തുമതസാരം

**1. ക്രിസ്തുക്തിമനുഗച്ഛന്തോ യദീശ്വരപരാ അമീ**
**ഭിക്ഷാടനംഗതിസ്തേഷാം നകദാപ്യുന്നതിഭവേൽ**

സാരം- ക്രിസ്തു എന്ന മതാചാര്യൻ പറഞ്ഞതുപോലെ ദൈവമേ ഗതിഎന്നിരുന്നവരാണെങ്കിൽ ക്രിസ്തുമതക്കാർ സ്ഥാനഭ്രഷ്ടൻമാരായി ഭവിക്കും. അവർക്ക്

ഭിക്ഷയെടുക്കുകതന്നെ ഗതി. ഒരിക്കലും ഉയർന്നപദവി ഉണ്ടാകയില്ല.

2. **ദക്ഷഗണ്ഡേതാഡിതശ്ചേതിതരഞ്ചപ്രദർശയ**
**ഇമാംക്രിസ്തിക്തിമുല്ലംഘ്യപാശ്ചാത്യാഃപ്രോന്നതിംഗതാഃ**

സാരം- "നിന്നെ വലത്തെ കവിൾക്ക് അടിക്കുന്നവന് മറ്റേതിനേയും തിരിച്ചുകൊൾക", ഇടത്തെ കവിളും കാണിച്ച് കൊടുക്കുക എന്ന ക്രിസ്തുവചനത്തെ ഉല്ലംഘിച്ചതുകൊണ്ടാണ് ക്രിസ്തുമതക്കാർ ഉന്നതിയെ പ്രാപിച്ചത്.

3. **"തദ്വസ്ത്രംഹർത്തുകാമായ യച്ഛാവൃതിപടഞ്ചതെ"**
**ഇതിക്രിസ്തൂക്തിമുല്ലംഘ്യക്രൈസ്തവാഃപ്രോന്നതിംഗതാഃ**

സാരം- "നിൻെറ വസ്ത്രത്തെ എടുപ്പാൻ ഇച്ഛിക്കുന്നവന് പുതപ്പിനേയും വിടുക" എന്ന ക്രിസ്തുവചനത്തെ ഉപേക്ഷിച്ചതുകൊണ്ടാണ് ക്രിസ്തുമതക്കാർ ഉന്നതിയെ പ്രാപിച്ചത്.

4. **"സർവ്വസ്വംതേദരിദ്രേഭ്യോ യച്ഛസ്വർഗ്ഗേനിധിഭവേൽ"**
**ഇതിക്രിസ്തൂക്തിമുല്ലംഘ്യ പാശ്ചാത്യാഃപ്രോന്നതിംഗതാഃ**

സാരം- "നിൻെറ സർവ്വസ്വത്തിനേയും ദരിദ്രർക്ക് കൊടുക്ക്, എന്നാൽ സ്വർഗ്ഗത്തിൽ നിക്ഷേപമുണ്ടാം" എന്ന ക്രിസ്തുവചനത്തെ ധിക്കരിച്ചതുകൊണ്ടാണ് യൂറോപ്യൻമാർ ഉന്നതിയെ പ്രാപിച്ചത്.

**"നകുർവ്വന്തികൃഷിംധാന്യം സഞ്ചയന്തിനപക്ഷിണഃ**
**തഥാപിതാൻപാലയന്തി പിതാവഃസ്വർഗ്ഗസംസഥിതഃ"**

സാരം- "പറവകൾ (പക്ഷികൾ) കൃഷിചെയ്യുന്നില്ല, ധാന്യം കൂട്ടിവെക്കുന്നില്ല, എങ്കിലും സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ് അവറ്റെ പുലർത്തുന്നു."

ഈ കാണിച്ച ക്രിസ്തുവചനപ്രകാരം അടിക്കുന്നതിനേയും അപഹരിക്കുന്നതിനേയും സഹിച്ച് ക്ഷമിച്ച് സർവ്വസ്വത്തിനേയും ദരിദ്രൻമാർക്ക് കൊടുത്ത് പറവജാതികളെ പോലെ കാലം കഴിക്കാമെന്ന് വിചാരിച്ച് പുരുഷപ്രയോഗം ചെയ്യാതെ ക്രിസ്തുമതക്കാർ നടക്കുന്നതായാൽ അവർ അശ്രീകരൻമാരായി ഭിക്ഷയെടുത്ത് തങ്ങൾക്കും അന്യൻമാർക്കും ഉപദ്രവത്തെ ഉണ്ടാക്കി ഇഹലോകദുഃഖത്തേയും നരകദുഃഖത്തേയും അനുഭവിക്കേണ്ടിവരും. ക്രിസ്തുമതം ഒരിക്കലും പരക്കുകയില്ല.

ഇഹപരസുഖങ്ങൾക്കും ക്രിസ്തുമതപ്രവചാരത്തിനും ഹാനിയെ ചെയ്യുന്ന ക്രിസ്തുവചനങ്ങളെ തീരെ തള്ളി ആലോചാപൗരുഷങ്ങളെ അംഗീകരിച്ച് നടക്കുന്നതുകൊണ്ടാണ് ക്രിസ്തുമതക്കാർ സമ്പൽ പുഷ്ടിയോടും ചക്രവർത്തി പദവിയോടുംകൂടി വർത്തിക്കുന്നത്.

5. **"ശുനകേഭ്യോവിശുദ്ധംതന്നദേയ"മിതിഭാഷണം ക്രിസ്തോസ്സ്യക്ത്വാതന്മതസ്യപ്രചാരം കുർവ്വത്രതെ**

6. **"കിരീണാമഗ്രതോമുക്താ നക്ഷിപേയു"രിതീരണം ക്രിസ്തോസ്സ്യക്ത്വാതന്മതസ്യപ്രചാരംകുർവ്വതേത്രതെ**

7. **വശേകൃത്വാസാമാദാന സൗമുഖ്യൈശ്ചജനാൻബഹുൻ മതംപ്രചാരയന്ത്യത്രക്രൈസ്ത്യാഃകൗശലശാലിനഃ**

സാരം- "വിശുദ്ധമുള്ളതിനെ നായ്ക്കൾക്ക് കൊടുക്കരുത്" എന്ന് ക്രിസ്തു പറഞ്ഞതിനെ തള്ളി ക്രസ്തുമതത്തെ ക്രിസ്ത്യൻമാർ പരത്തുന്നു. 6. "മുത്തുകളെ പന്നികളുടെ മുമ്പിൽ വിതറരുത്" എന്ന് ക്രിസ്തു പറഞ്ഞതിനെ തള്ളി ക്രിസ്ത്യൻമാർ ക്രിസ്തുമതത്തെ പരത്തുന്നു. 7. സാമോപായംകൊണ്ടും ദാനംകൊണ്ടും മുഖം കറുപ്പിക്കാതെ സുമുഖഭാവംകൊണ്ടും അനേക ജനങ്ങളെ വശീകരിച്ച് ക്രിസ്തുമതത്തെ കൗശലശാലികളായ ക്രിസ്ത്യൻമാർ പ്രചരിപ്പിക്കുന്നു. "വിശുദ്ധമുള്ളതിനെ നമ്മൾക്ക് കൊടുക്കരുത് പന്നികളുടെ മുമ്പിൽ മുത്തുകളെ വിതറരുത്" എന്ന് ക്രിസ്തു പറഞ്ഞതിൻെറ സാരം ഭക്തിഹീനൻമാർക്ക് എൻെറ ഉപദേശങ്ങളെ കൊടുക്കരുത് എന്നാകുന്നു. ക്രിസ്ത്യൻമാർ അങ്ങനെയല്ല ചെയ്യുന്നത്. നല്ല വാക്കുകൾ പറഞ്ഞിട്ടും ദ്രവ്യം കൊടുത്ത് സഹായിച്ചിട്ടും ഉപജീവനത്തിനുള്ള പ്രവൃത്തികൾ ഉണ്ടാക്കിക്കൊടുത്തിട്ടും സൗമുഖ്യം കാണിച്ചിട്ടും അനേകജനങ്ങളെ ആകർഷിച്ചുമാണ് മതത്തെ പ്രചരിപ്പിക്കുന്നത്. "ഉദരംനിമിത്തം ബഹുകൃതവേഷം" ഉദരം ഭരിപ്പാൻ വേണ്ടി അനേകവേഷം ജനങ്ങൾ കെട്ടുന്നു. ആ സ്ഥിതിക്ക് ക്രസ്തുമതത്തെ സ്വീകരിക്കുന്നത് ആശ്ചര്യമാണോ? ഹിന്ദുക്കളുടെ ഇടയിലുള്ള ജാതിരാക്ഷസനും ഹിന്ദുക്കളെ ക്രസ്തുമതത്തിലേക്ക് അടിച്ച് ഓടിക്കുന്നു. ഇപ്പറഞ്ഞ സംഗതികൾകൊണ്ടുതന്നെ ആചാര്യനായ ക്രിസ്തുവിൻെറ ഉപദേശങ്ങളിൽ ചിലത് തള്ളി, ആലോചനാപൗരുഷങ്ങളെ അവലംബിച്ച് നടക്കുന്നതു കൊണ്ടാണ് ക്രൈസ്ത്യൻമാർ അഭിവൃദ്ധിയെ പ്രാപിച്ചത് എന്നറിയാം.

8. **ആലോചനാപൗരുഷാഭിവൃദ്ധിഹാനികരംവചഃ**
**ക്രിസ്തോസ്ത്യക്ത്വാദ്യമംകൃത്വാപാശ്ചാത്യഃപ്രോന്നതിംഗതാ**

9. **അഭിവൃദ്ധിക്ഷയകരംവാക്യം ത്യക്ത്വേഷ്ടസാധകാഃ**
**പാശ്ചാത്യാസർവ്വസമ്പന്നാനേശ്വരപ്രാർത്ഥനാദ്ദൃഢം**

10. **പൗരുഷാലോചനോച്ഛേദിമതാചാര്യവചസ്തുയഃ**
**ഉല്ലംഘ്യയുക്തകാരീസ്യാൽ സസുഖീനേതരഃപുമാൻ**

സാരം- ആലോചനകൊണ്ടും പൗരുഷം കൊണ്ടും ഉള്ള അഭിവൃദ്ധിക്ക് ഹാനിയെ ചെയ്യുന്ന ക്രിസ്തുവചനത്തെ തള്ളി പ്രയത്നത്തെ ചെയ്തിട്ടാണ് പാശ്ചാത്യൻമാർ വലിയ നിലയിലെത്തിയത്. 9. അഭിവൃദ്ധിയെ ക്ഷയിപ്പിക്കുന്ന വചനത്തെ തള്ളി ഇഷ്ടത്തെ സാധിക്കുന്നവരായതുകൊണ്ടാണ് ക്രിസ്തുമതക്കാർ സർവ്വ സമ്പന്നൻമാരായത്. ഈശ്വരപ്രാർത്ഥനകൊണ്ടല്ല. നിശ്ചയം 10. പൗരുഷാലോചനകളെ കെടുക്കുന്ന മതാചാര്യന്റെ വാക്കിനെ ഉപേക്ഷിച്ച് യുക്തമായതിനെ പ്രയത്നിക്കുന്നവൻ സുഖിയായി ഭവിക്കും. അങ്ങനെ ചെയ്യാത്തവൻ സുഖിയാവുകയില്ല.

11. **പ്രദർശിതമിഹേശസ്സ മതകാരപ്രകല്പിതഃ**
**സർവ്വദോഷകാരീതി സമ്യഗാലോച്യതാംബുധാഃ**

സാരം- മതകർത്താക്കൻമാരാൽ കല്പിക്കപ്പെട്ട ഈശ്വരൻ സർവ്വപ്രകാരത്തിലും ദോഷത്തെ ചെയ്യുന്നവനാകുന്നു എന്ന് ഇതിൽ ഞാൻ തെളിയിച്ചു. ഹേ വിദ്വാൻമാരേ! നല്ലവണ്ണം ആലോചിക്കുവിൻ!

## 15. ഗായത്രീമന്ത്രത്താൽ ഫലസിദ്ധിയോ?

1. **നിജാനന്ദഭുജസ്തെ ചേദാര്യബ്രഹ്മസമാജഗാഃ**
**ജപാദീൻതൃണവൽത്യക്ത്വാരമേരൻനിജതേജസി.**

സാരം- അവർ നിജാനന്ദത്തെ അനുഭവിച്ചവരാകുന്നുവെങ്കിൽ ആര്യസമാജക്കാരും ബ്രഹ്മസമാജക്കാരും ഗായത്രിജപം മുതലായവയെ ത്രണം പോലെ ത്യജിച്ച് നിജതേജസ്സിൽ രമിക്കും.

2. **തേജസ്വരൂപിണീ സാദിഗായത്രീജ്ഞായതെയാദി**

**സൂര്യാദ്യുപാസനപരാഗയാത്രീകെനജപ്യതെ.**

സാരം- തേജസ്വരൂപിണിയായിരുന്ന ഗായത്രീശക്തിയെ അറിയുന്നുവെങ്കിൽ സൂര്യാദികളുടെ ഉപാസനാപരമായ ഗായത്രിയെ ആർ ജപിക്കും. ഇതിൽ സൂര്യാദി പദപ്രയോഗം ചിലർ ഗായത്രിക്ക് വൈഷ്ണവാദി ദേവപരമായി അർത്ഥം കല്പിച്ച് ഉപാസിക്കുന്നുണ്ട് എന്ന് കാണിപ്പാൻ വേണ്ടിയാകുന്നു.

3. **വേദാത്മീകാന്താംഗായത്രീം ശക്തീംബോധന്തിചേദ്ബുധാഃ**
**വേദേഷ്വംഗേഷുശാസ്ത്രേഷു നമുഹ്യന്തിനസംശയഃ**

സാരം- വിദ്വാൻമാർ ദേവസ്വരൂപിണിയായ ഗായത്രിശക്തിയെ ജ്ഞാനശക്തിയെ അറിയുന്നുവെങ്കിൽ വേദങ്ങളിലും വേദാംഗങ്ങളായ ശാസ്ത്രങ്ങളിലും മോഹിക്കുകയില്ല.

4. **ആനന്ദശക്തിംഗായത്രിം യദിവാജാനതെബുധാഃ**
**ഋഷികല്പിതഗായത്രിംനജപേയുഃകദാചന**

സാരം- ആനന്ദശക്തിയായ ഗായത്രിശക്തിയെ അറിയുന്നു വെങ്കിൽ ഋഷികല്പിതങ്ങളായ ഗായത്രിയെ ഒരുവനും ജപിക്കയില്ല.

5. **മനശക്തിംവിജാനാി ഗായത്രിംയദിമാനവഃ**
**മനസാകല്പിതാംമൂലെ പ്രാണപീഡാംകരോതികിം.**

സാരം- മനഃശ്ശക്തിയായിരിക്കുന്ന ഗായത്രിയെ മർത്ത്യൻ അറിയുന്നുവെങ്കിൽ മനസ്സിനാൽ സങ്കല്പിക്കപ്പെട്ട പ്രാണപീഡയെ മൂലാധാരത്തിൽ ആർ ചെയ്യും. എന്നാൽ ഗായത്രി എന്ന കുണ്ഡലിനീശക്തി മൂലാധാരത്തിനാണ്. പ്രാണനെ അവിടെ പിടിച്ചൊതുക്കിയാലെ സിദ്ധിവരൂ എന്ന് സങ്കല്പിച്ച് മൂലാധാരത്തിൽ മനസ്സിരുത്തി പ്രാണായാമം ചെയ്യുന്നു. അതും പ്രാണപീഡയെന്ന് സാരം.

6. **മൂലാധാരാദിചക്രാണി സങ്കല്പ്യധ്യാനകോടിഭിഃ**
**കോവാഭ്രമേന്മനശ്ശക്തിം ജാനാന്നാനന്ദയോഗിരാട്.**

സാരം- മൂലാധാരം മുതലായ ആറ് ആധാരങ്ങളെ സങ്കല്പിച്ച് **അവയിൽ ഗണപതി ബ്രഹ്മാവ് മുതലായ മൂർത്തികളേയും സങ്കല്പിച്ച് അവരുടെ നാനാ രൂപധ്യാനകർമ്മത്തിൽ മനശക്തിയെ അറിയുന്ന ഏത് ആനന്ദയോഗിരാജൻ ഭ്രമിക്കും. ഭ്രമിക്കില്ലെന്ന് സാരം.**

7. രസ്മാന്നിരന്തരാഭ്യാസാദ്വിരക്ത്യാചനിജംമനഃ
സ്വസ്മിൻസ്ഥാപ്യംതദാനന്തചിഹ്നംനാനാവിധംഭവേത്

8. ശ്രൂയേതസൂക്ഷമവേദസ്സഗോകർണ്ണേദശധാ അഹൊ
വശമേതിമനസ്തസ്മാച്ചതുവേദാനുപരിത്യജേത്

9. സഏവമന്ത്രോമനസൊാവശീകരണകാരണം
ഗായത്ര്യാദ്യഖിലാൻമന്ത്രാൻസന്ത്യജേൽദൂരതഃസുധീഃ

സാരം- 7. അത് ഹേതുവായിട്ട് നിരന്തരാഭ്യാസംകൊണ്ടും വിഷയവിരക്തികൊണ്ടും മനസ്സിനെ തന്നിൽ നിർത്തണം. അപ്പോൾ നാനാപ്രകാരത്തിൽ ആനന്ദചിഹ്നം ഉണ്ടാകും. 8. അന്തർഭാഗത്തിൽ പത്ത് വിധത്തിൽ സൂക്ഷ്മവേദത്തെ കേൾക്കാം. ആയതിനാൽ മനസ്സ് സ്വാധീനത്തിലാകും. നാല് വേദങ്ങളെ തീരെ ത്യജിക്കണം. 9. സൂക്ഷ്മവേദത്തെ കേൾക്കുന്നതാണ് മനസ്സിനെ വശീകരിപ്പാനുള്ള മന്ത്രം. ബുദ്ധിമാൻ ഗായത്രീ മുതലായ സകല മന്ത്രങ്ങളെ ദൂരെ ത്യജിക്കണം.

## 18. ജ്ഞാനമാർഗ്ഗ ഗുണസിദ്ധി

1. ഈശഃക്രിസ്തുംസ്വീകൃതവാൻകിംനേതിജ്ഞാനമപ്യഹോ
നദത്തവാൻക്രിസ്തവേസതൽക്രോശാൽസ്പഷ്ടമേവതൽ

2. ദത്തഞ്ചേദന്ത്യകാലേസഈശമാഹുയസവ്യഥം
മദീശഹേമദീശത്വംകസ്മാന്മാംത്യക്തവാനിതി-

3. ക്രോശാൻപ്രാണാൻവിമുഞ്ചേൽകിംശത്രുണാംപരിഹാസിനാ
മദ്ധ്യേതസ്മാൽജ്ഞാനമപിനദദാതീശ്വരഃപ്രഭുഃ

സാരം- ഈശ്വരൻ ക്രിസ്തുവിനെ സ്വീകരിച്ചുവോ എന്നറിവാൻകൂടി ജ്ഞാനം ക്രിസ്തുവിന് കൊടുത്തിട്ടില്ല എന്നത് ക്രിസ്തുവിൻെറ കരച്ചിൽകൊണ്ടു വ്യക്തമായിത്തന്നെ ഇരിക്കുന്നു. 3. കൊടുത്തിരുന്നുവെങ്കിൽ അവസാന നിമിഷത്തിൽ ക്രിസ്തു "എൻദൈവമേ! എൻദൈവമേ!! നീ എന്നെ കൈവിട്ടത് എന്ത്?" എന്ന് എന്നിങ്ങനെ പരിഹാസികളായ ശത്രുക്കളുടെ ഇടയിൽ വെച്ച് നിലവിളിച്ചു കരഞ്ഞുകൊണ്ട് പ്രാണനെ വിടുമോ? ഒരിക്കലും അങ്ങനെ വരികയില്ല. അതുകൊണ്ട് ഈശ്വരൻ ജ്ഞാനം കൂടി കൊടുക്കുന്നില്ലെന്നത് സ്പഷ്ടം.

4. ഭഗവൽഗിതയാപ്രോക്തംകർത്ത്രോർജ്ജുനായച
നദത്തവാൻജ്ഞാനമീശസ്തഃകവിഭയാൽഗതഃ

5 മാർഗ്ഗമദ്ധ്യേപതൻപ്രാണാനമുഞ്ചദ്ധൈര്യവാരിധിഃ
ഇർത്ഥംമഹാഭക്തിമന്തഃപതന്തിപരമാർത്ഥതഃ

6. ഈശ്വരാദപ്യലബ്ധംതജ്ഞാനമീശ്വരസേവകൈഃ
മത്തോമൂഹൂർത്തമാത്രേണലഭന്തെമാമകാശ്രിതഃ

സാരം- ഭഗവൽഗീതയിൽ പറയും പ്രകാരം കർമ്മങ്ങളെ ചെയ്ത അർജ്ജുനനും ഈശ്വരജ്ജാനത്തെ കൊടുത്തില്ല. അതുകൊണ്ട് കലികാലം വരുന്നു എന്ന് ഭയപ്പെട്ട് പേടിച്ച് രാജ്യംവിട്ടുപോയി. 5. ധൈര്യവാരിധിയായ അർജ്ജുനൻ മാർഗ്ഗമദ്ധ്യത്തിൽ വീണ് ചത്തു. ഇങ്ങനെ മഹാ ഭക്തിമാൻമാർ പരമാർത്ഥത്തിൽ നിന്ന് പതിക്കുന്നു. 6. ഈശ്വരസേവകൻമാർക്ക് ഈശ്വരങ്കൽ നിന്നുകൂടി ലഭിക്കാത്ത ജ്ഞാനവിശേഷത്തെ എൻെറ ഭക്തൻമാർക്ക് എന്നിൽ നിന്ന് മുഹൂർത്തമാത്രംകൊണ്ട് ലഭിക്കുന്നു. (ഈശ്വരഭക്തൻമാർ നാനാജാതിമതഭേദ ഭ്രമംകൊണ്ടും പ്രാർത്ഥനാപൂജാതികർമ്മങ്ങൾ കൊണ്ടും ഇഹപരസുഖങ്ങളിൽ നിന്ന് പതിക്കുന്നതുപോലെ എൻെറ ഭക്തൻമാർ പതിക്കുന്നില്ല. അങ്ങനെയുള്ള ജ്ഞാന വിശേഷാംശം എന്നിൽ നിന്ന് അവർക്ക് സിദ്ധിക്കുന്നു എന്ന് സാരം)

7. ഇതിസത്യേസതിശസ്സഭക്തേഭ്യസ്സർവ്വസമ്പദഃ
ദത്തവാനിതിവാഗ്വ്യാജപുരാവൃത്തസമാഗതം

സാരം- സത്യം ഇപ്രകാരമിരിക്കുമ്പോൾ (ശ്രീകൃഷ്ണനാൽ ഉപദേശിക്കപ്പെട്ട ഭവവത്ഗീതയിൽ പറയും പ്രകാരം കർമ്മങ്ങളെ ചെയ്ത അർജ്ജുനനും ഈശ്വരൻ ജ്ഞാനത്തെ കൊടുത്തില്ല. അതുകൊണ്ട് കലികാലം വരുന്നു എന്ന് ഭയപ്പെട്ട് പേടിച്ച് രാജ്യംവിട്ടുപോയി. ധൈര്യവാരിധിയായ അർജ്ജുനൻ മാർഗ്ഗമധ്യത്തിൽ വീണ് ചത്തു. ക്രിസ്തു പരമ ഭക്തനും സദാചാരനിഷ്ഠനുമായിരുന്നു എന്നല്ല, പ്രസംഗിച്ച് പ്രസംഗിച്ച് അനേക ജനങ്ങളെക്കൊണ്ട് ഈശ്വരനെ പ്രാർത്ഥിപ്പിച്ച മഹാപ്രാർത്ഥകനും ആയിരുന്നു. ഈ പരമ ഭക്തനെ പരീശപ്രാണികൾ പിടിച്ച് മുഖത്ത് തുപ്പി കരണത്തിൽ അടിച്ച് അപമാനിച്ച് കുരിശിൽ തറച്ചപ്പോൾ സങ്കടം സഹിക്കാതെ ദൈവത്തെ വിളിച്ച് നിലവിളിച്ച് നിലവിളിച്ച് കരഞ്ഞ ക്രിസ്തുവിന് നിന്നെ ഞാൻ കൈവിട്ടിട്ടില്ല എന്ന് ഒരാശ്വാസവാക്കു കൂടി ദൈവം

പറഞ്ഞിട്ടില്ല. അങ്ങനെ ഒരു ജ്ഞാനമോ വിശ്വാസമോകൂടി ക്രിസ്തുവിന് ദൈവം കൊടുത്തിട്ടില്ല. നിലവിളിക്കാതെ ഇരിപ്പാനുള്ള ധൈര്യവും കൊടുത്തിട്ടില്ല. അർജ്ജുനനും അങ്ങനെയൊരു ജ്ഞാനം ദൈവം കൊടുത്തിട്ടില്ല. അർജുനനോ ഭവവത്ഗീതയെ അനുസരിച്ച് ഈശ്വരാർപ്പണമായി കർമ്മം ചെയ്ത നിഷ്കാമകർമ്മി. ഈശ്വരാവതാരമാണ് എന്ന് വിശ്വസിച്ച് പൂജിക്കപ്പെടുന്ന ശ്രീകൃഷ്ണൻെറ പരമ ഭക്തൻ, പരമ മിത്രം, ശൂരശിരോമണി, മഹാധൈര്യവാരിധി ഇങ്ങനെയിരിക്കുന്ന അർജ്ജുനനും ഓടി വീണ് മരിച്ചു. ഈശ്വര ഭക്തിവിശേഷവും ഈശ്വരാർപ്പണ കർമ്മങ്ങളും അർജ്ജുനന് സ്വതസിദ്ധമായ ധൈര്യദികൾ കൂടിപ്പോയി അധഃപതിപ്പാനാണ് സഹായികളായത്. ഇങ്ങനെ എത്ര ഭക്തൻമാർ നശിച്ചിരിക്കുന്നു. ഈ സ്ഥിതിക്ക് ഈശ്വരൻ സർവ്വ സമ്പത്തിനേയും ഭക്തൻമാർക്ക് കൊടുത്തു എന്ന വാക്ക് കള്ളപുരാണങ്ങളിൽ നിന്ന് വന്നതാണ്. (സർവ്വൻമാർക്കും മരണമുള്ളതാണ്) അത് പലതരത്തിലും സംഭവിക്കുന്നതുമാണ്. അതുകൊണ്ട് ക്രിസ്തുവിൻേറയും അർജ്ജുനൻേറയും മരണത്തെപറ്റിയല്ല ആക്ഷേപിച്ചിരിക്കുന്നത്. അവർ പരമ ഭക്തൻമാരായിട്ടും ഈശ്വരാനുഗ്രഹംകൊണ്ട് യഥാർത്ഥജ്ഞാനം സിദ്ധിക്കാതെ പരിഭ്രമിച്ച് കരഞ്ഞതിലും കലി വരുന്നു എന്ന് ഭയപ്പെട്ട് ഓടിപ്പോയതിലുമാണ് ആക്ഷേപം.)

8. **"ജ്ഞാനിനൊദുർലഭാല്ലോകെകർമ്മിണഃകോടികോടയഃ"**
**ഇതിവാക്യം സത്യമേവന ജ്ഞാനിദൃശ്യതെക്വചിൽ**

സാരം- ജ്ഞാനികൾ ചുരുക്കം, കർമ്മികൾ അനേകകോടികൾ എന്ന് ശിവജ്ഞാനദീപികയിൽ പറഞ്ഞത് സത്യം തന്നെ. ഒരിടത്തിലും ജ്ഞാനിയെ കാണുന്നില്ല.

9. **ജനകാദ്യാഭൂപതയൊബഭൂവുർജ്ഞാനിസത്തമാഃ**
**ഋഷയൊയോഗിനശ്ചാപിതഥാഭൂതാഃപുരാതനഃ**

10. **ജ്ഞാനീയോഗീമഹാനന്ദ സ്സന്യാസീത്യാദിസംജ്ഞയാ**
**ബഹവോജ്ഞാനഗുരവശ്ചരന്ത്യദ്യാപിഭൂതലെ.**

11. **ഹരിദ്വാരാദിദേശേഷ്വപ്യസംഖ്യാകാതാവസന്ത്യഹൊ**
**പണ്ഡിതാഅപിസർവ്വത്രവർത്തന്തെശാസ്ത്രകുക്ഷയഃ**

12. **ഏവംസതികഥംജ്ഞാനി ദുർലഭത്വംവിചാര്യതെ**
**ഇതിപൃച്ഛതിചേദ്വച്മിതേഷാംവാസ്തവസംഗ്രഹം.**

സാരം- ജനകൻ മുതലായ രാജാക്കൻമാർ ജ്ഞാനിശ്രേഷ്ഠൻമാരായിരുന്നു, പണ്ടുള്ള ഋഷികളും യോഗികളും അപ്രകാരം ജ്ഞാനികളായിരുന്നു, 10. ജ്ഞാനി, യോഗി, മഹാനന്ദൻ, സന്യാസി പരമഹംസൻ, സരസ്വതി, സ്വാമിയാർ എന്നും മറ്റും പേരോടുകൂടി അനേക ജ്ഞാനഗുരുനാഥൻമാർ ഇന്നും ഭൂമിയിൽ സഞ്ചരിക്കുന്നുണ്ട്, 11. ഹരിദ്വാരം, കാശി മുതലായ സ്ഥലങ്ങളിലും അസംഖ്യം ജ്ഞാനികൾ വസിക്കുന്നു, ശാസ്ത്രകുക്ഷികളായ പണ്ഡിതൻമാരും സർവ്വദിക്കിലുമുണ്ട്. 12. ഇങ്ങനെയിരിക്കുമ്പോൾ ജ്ഞാനികൾ ദുർലഭം എന്ന് വിചാരിക്കാമോ? എന്ന് ചോദിക്കുന്നുവെങ്കിൽ അവരുടെ പരമാർത്ഥം ചുരുക്കത്തിൽ പറയാം.

13. **ജ്ഞാനിവേഷധരാഃപ്രായഃകർമ്മിണസ്തേനസംശയഃ**
**യഥാർത്ഥജ്ഞാനിനസ്തേചേ ജ്ഞാനഭൂമിർഭവേദിയം**

14. **ഭാരതംപരിപൂർണ്ണംസ്യാൽജ്ഞാനയോഗാലയൈഃശുഭൈഃ**
**ശിലാദേവാലയാസ്സർവ്വേപലായേരൻനസംശയഃ**

15. **ജ്ഞാനാഗ്നിനാദഹേയുസ്തെ ജാതികാരസ്കരാടവീം**
**ശ്വാരീതഃകലഹോനസ്യാജ്ജനൈക്യഞ്ചഭവേൽഭുവി.**

സാരം- മിക്കപേർ ജ്ഞാനിവേഷത്തെ കെട്ടിയിരിക്കുന്നവരാകുന്നു. അവർ കർമ്മികളാണ്, സംശയമില്ല. അവർ യഥാർത്ഥജ്ഞാനികളാകുന്നുവെങ്കിൽ ഈ ഭാരതഭൂമി ജ്ഞാനഭൂമിയായി ഭവിക്കും. 14. ശുഭങ്ങളായിരിക്കുന്ന ജ്ഞാനയോഗാലയങ്ങൾ ഭാരതത്തിൽ നിറയും. ശിലാദേവാലയങ്ങൾ പാലായനം ചെയ്യും. (അമ്പലങ്ങൾ എല്ലാം ഓടിപ്പോകും, സംശയമില്ല). 15. ജാതികളാകുന്ന കാഞ്ഞിരക്കാട്ടിനെ (വിഷവൃക്ഷവനത്തെ) ജ്ഞാനാഗ്നികൊണ്ട് ചുട്ടുകളയും. ശ്വാക്കളെപ്പോലെ കലഹിക്കയില്ല. ഐകമത്യവും ഉണ്ടാവും. (ഇങ്ങനെ ചെയ്യാത്തതുകൊണ്ട് യഥാർത്ഥ ജ്ഞാനികളില്ല, വേഷക്കാർ എന്നഭിപ്രായം)

16. **ജിത്വാജരാംമൃതിഞ്ചാത്ര ജീവേദാചന്ദ്രതാരകം**
**ഇത്യാദ്യുക്തിർമൃഷാ യസ്മാത്തഥാകോപിനവിദ്യതെ.**

സാരം- ജരാമരണങ്ങൾ കൂടാതെ ആചന്ദ്രതാരം (ലോകമുള്ള കാലം മുഴുവൻ) ജീവിച്ചിരിക്കാം എന്ന് പറയുന്നതും അസത്യമാണ്. എന്തുകൊണ്ടെന്നാൽ അങ്ങനെ ഒരുവനും ഇരിക്കുന്നില്ല.

17. ജ്ഞാനീചേന്നൃപതിർജ്ഞാനംപ്രജാഭ്യോദാതുമർഹതി
ഭവേൽരാജ്യംജ്ഞാനമയഥാരാജാതഥാപ്രജാഃ

18. അശോകനൃപതെരാജ്യഭാരെ ബുദ്ധമതംഭുവി
പ്രജാസ്സമാചരംസ്തസ്യ "യഥാരാജാതഥാപ്രജാഃ"

സാരം- രാജാവ് ജ്ഞാനിയാണെങ്കിൽ പ്രജകൾക്ക് ജ്ഞാനത്തെ കൊടുപ്പാൻ അർഹനാകുന്നു. രാജ്യം വളരെ ജ്ഞാനമുള്ളതായി ഭവിക്കും. രാജാവ് എപ്രകാരമോ അപ്രകാരം പ്രജകളും 18. അശോകനൃപതിയുടെ രാജ്യഭരണകാലത്ത് ബുദ്ധമതത്തെ അദ്ദേഹത്തിൻെറ പ്രജകൾ വഴിപോലെ ആചരിച്ചു. "യഥാരാജാ തഥാപ്രജാ" എന്നല്ലയോ?

19. പശ്യതാംഗ്ലേയഭരണാൽതൽഭാഷാനീതികോവിദാഃ
ഭാരതീയാസ്സ്വവേദാദീൻ വിസ്മരന്തഃപഠന്തിതാം.

20. ഏവം ദൃഷ്ടാന്തപൂർവ്വംസദ്വിചാരഃക്രിയതെയദി
രാജാനഃകർമ്മിണസർവ്വെ ജ്ഞാനിത്വംകവികല്പിതം

സാരം- നോക്കുക, ഇംഗ്ലീഷ് രാജ്യഭരണം ഹേതുവായിട്ട് ഇന്ത്യാക്കാരെല്ലാവരും ഇംഗ്ലീഷ് ഭാഷാനീതികളിൽ പണ്ഡിതൻമാരായി. തങ്ങളുടെ വേദശാസ്ത്രാദികളെക്കൂടി മറന്ന് ഇംഗ്ലീഷുഭാഷയെ പഠിക്കുന്നു. 20. ഇങ്ങനെ ദൃഷ്ടാന്തപൂർവ്വം (അനുഭവപൂർവ്വം) ആലോചിക്കുന്നുവെങ്കിൽ രാജാക്കൻമാരെല്ലാം കർമ്മികൾ. ആത്മജ്ഞാനികൾ എന്ന് കവികളാൽ കല്പിക്കപ്പെട്ടതാകുന്നു.

21. അവിചാരാച്ഛന്നയോഗജ്ഞാനാഭാവാച്ചാമാനുഷൈഃ
കവിപ്രശംസയാവേഷൈർയോദീജ്ഞാനീതിഗണ്യതെ

സാരം- ആലോചിക്കാത്തതുകൊണ്ടും മറയ്ക്കപ്പെട്ട യോഗത്തെ അറിയാത്തതുകൊണ്ടും കവികൾ പ്രശംസിക്കുന്നതുകൊണ്ടും വേഷങ്ങൾകൊണ്ടും യോഗി, ജ്ഞാനി എന്ന് ജനങ്ങൾ ഗണിക്കുന്നതാകുന്നു.

22. സിദ്ധഗീതാശ്രവണതൊ ജനകൊജ്ഞാന്യഭൂദിതി
പ്രമാണംതൂപപന്നംനഇതിതൽകർമ്മഭിഃസ്ഫുടം

സാരം- സിദ്ധഗീതാശ്രവണംകൊണ്ട് ജനകരാജാവ് ജ്ഞാനിയായി എന്ന പ്രമാണം യുക്തമല്ല എന്ന് ജനകൻെറ കർമ്മങ്ങൾ കൊണ്ട് സ്പഷ്ടമായി.

23. ജ്ഞാനിനാം ദുർല്ലഭനാന്തു മതംധിക്കുർവെന്യപാഃ
ഭൂരിപക്ഷമുപാശ്രിത്യ കോടീനാം കർമ്മിണാമഹൊ!

24. വസിഷ്ഠാദിജ്ഞാനിമതംധിക്കൃതം ഭൂരിപക്ഷഗൈഃ
ജാതിവിഗ്രഹപൂജാദി വസിഷ്ഠാദ്യൈർവ്വിഗർഹിതം

25. തദായദിസ്വീകൃതംതൽ ജ്ഞാനാഭാവേനഹിന്ദവഃ
നാനാജാത്യാദികലഹാന്ന ഭവേയുർഹതാശയാഃ

സാരം- രാജാക്കൻമാർ കോടികോടി കർമ്മികളുടെ ഭൂരിപക്ഷത്തെപ്പിടിച്ച് ദുർല്ലഭമായ ജ്ഞാനിമതത്തെ ധിക്കരിക്കുന്നു. 24. ജാതിഭേദവിഗ്രഹാരാധനാദികർമ്മം വസിഷ്ഠാദി ജ്ഞാനി മതത്തെ ധിക്കരിച്ചുകളഞ്ഞു. 25. അക്കാലത്ത് ജ്ഞാനിമതത്തെ സ്വീകരിച്ചിരുന്നുവെങ്കിൽ ജ്ഞാനമില്ലാതെ ഹിന്ദുക്കൾ നാനാജാതികൾ, നാനാദേവോപാസനാദികർമങ്ങൾ എന്നിവയാൽ കലഹിച്ച് കെട്ടു പോകയില്ലായിലുന്നു. വസിഷ്ഠാദി ജ്ഞാനികൾ ജാതിഭേദവിഗ്രഹാരാധനാദികളെ ഖണ്ഡിച്ച പ്രമാണങ്ങൾ ഞാൻ എന്റെ മോക്ഷപ്രദീപാദിഗ്രന്ഥങ്ങളിൽ വളരെ എടുത്ത് ചേർത്തിട്ടുണ്ട്. എങ്കിലും ഇവിടെ ഒന്ന് ഉദാഹരിക്കുന്നത് ഉചിതമായിരിക്കും. വാസിഷ്ഠം.

1. "കാലംയജ്ഞതപോദാനതീർത്ഥദേവാർച്ചനഭ്രമൈഃ
ചിരമാധിശതോപേതാഃ ക്ഷപയന്തിമൃഗാഇവ"

2. "സ്വസ്വവർണ്ണാശ്രമാചാര നിരതാഃസർവ്വമാനവാഃ
നജാനന്തിപരംധർമ്മം വൃഥാനശ്യന്തിഡാംഭികാഃ"

എന്നു വിഷ്ണുഭഗവാൻ. അർത്ഥം- 1. യാഗം, തപസ്സ്, ദാനം, തീർത്ഥാടനം, ബിംബാരാധനം എന്നിവയിൽ ഭ്രമിച്ച് അനേക മനോവ്യഥയോടുകൂടി ചിരകാലമായി ജനങ്ങൾ മൃഗങ്ങളെപ്പോലെ കാലം കഴിച്ചുകൂട്ടുന്നു. 2. അവനവന്റെ ജാതികളിലും ആശ്രമങ്ങളിലും ഉള്ള ആചാരങ്ങളിൽ ആസക്തൻമാരായ സർവ്വമർത്ത്യൻമാരും മോക്ഷധർമ്മത്തെ അറിയുന്നില്ല. ഡാംഭികൻമാരായി വെറുതെ നശിച്ചുപോകുന്നു.

26. വസിഷ്ഠശിഷ്യഃ ശ്രീരാമൊ രാജാ ഗുരു മതംതദാ
യദിജഗ്രാഹസർവ്വാഭിഃ പ്രജാഭിഃ സ്വീക്രിയേതതൽ

27. സർവ്വവ്യാപിഭവേൽജ്ഞാനം ജാതീഭേദാദിവത്ഭുവി
യദിജ്ഞാനം സ്വീക്രിയേതന്യപൈഭാഗ്യോദയസ്തദാ

സാരം- വസിഷ്ഠശിഷ്യനായ ശ്രീരാമരാജാവ് വസിഷ്ഠമതത്തെ അക്കാലത്ത് സ്വീകരിച്ചതാണെങ്കിൽ സർവ്വ പ്രജകളും അതിനെ അനുസരിക്കും. 27. ജാതിഭേദവിഗ്രഹാരാധനാദികൾ പോലെ ജ്ഞാനം ലോകത്തിൽ സർവ്വത്ര വ്യാപിക്കും. രാജാക്കൻമാർ ഏത് കാലത്ത് ജ്ഞാനത്തെ സ്വീകരിക്കുമോ അന്നാണ് ഭാഗ്യം ഉദിക്കുന്നത്.

28. **മതജാത്യാദിഭേദസ്യ രാജ്ഞാംസ്വീകരണാദ്യഥാ**
**പ്രജാപരിഗ്രഹശ്ചാസിൽ ജ്ഞാനസ്യാപിതഥാഭവേൽ**

29. **താദൃഗ്ഭാഗ്യോദയഃകാലഃ കദാവാഭൂതലെഭവേൽ**
**ഇതിജ്ഞാതുമശക്തോഹം താദൃശകർമ്മഠാക്രമഃ**

സാരം- നാനാ മതങ്ങളേയും നാനാ ജാതികളേയും നാനാവിധാചാരങ്ങളേയും രാജാക്കൻമാർ സ്വീകരിച്ചതുകൊണ്ട് പ്രജകളും സ്വീകരിച്ചതുപോലെ ജ്ഞാനത്തേയും രാജാക്കൻമാർ സ്വീകരിച്ചാൽ പ്രജകളും സ്വീകരിക്കും. (എന്നാൽ അജ്ഞാനഭേദദൃഷ്ടിയേയും അതു നിമിത്തം കലഹത്തേയും ഉണ്ടാക്കി ഐകമത്യാദി സുഖത്തെ കെടുക്കുന്ന ജാതിമതാചാരദോഷങ്ങളെ നശിപ്പിച്ച് ഐകമത്യാദി സുഖത്തെ കൊടുക്കുന്ന ജ്ഞാനമതത്തെ രാജാക്കൻമാർ സ്വീകരിച്ചാൽ സകല പ്രജകളും അതിനെ സ്വീകരിക്കും എന്നഭിപ്രായം). 244. അപ്രകാരമുള്ള ഭാഗ്യോദയകാലം ലോകത്തിൽ എന്ന് ഉണ്ടാകും എന്നറിയാൻ ഞാൻ അശക്തനാകുന്നു. (കർമ്മികളുടെ അക്രമം കൊണ്ട് അങ്ങനെയൊരു ഭാഗ്യകാലമുണ്ടാകുവാൻ വിഷമമെന്നഭിപ്രായം.)

30. **പ്രഭുത്വാദി വിഹീനാനാം മാദൃശാമേവദുർല്ലഭഃ**
**ജ്ഞാനോദയഃപുരാപ്യാസീൽ കഥംജ്ഞാനപ്രചാരണം**

31. **ഏവമേവപുരാരഭ്യ ദുർല്ലഭജ്ഞാനിനാംമതം**
**അസ്തംഗതംകർമ്മപാശൈർ ബദ്ധാ ഭൂപാലകാഅപി**

സാരം- പ്രഭുത്വം മുതലായവ ഇല്ലാത്ത എന്നെപ്പോലെയുള്ളവർക്കേ ദുർലഭമായ ജ്ഞാനോദയം പണ്ടും ഉണ്ടായിട്ടുള്ളൂ. പ്രഭുശക്ത്യാദിസാമഗ്രിയില്ലാതെ ആ ജ്ഞാനം എങ്ങനെ പ്രചരിക്കും? പുരാതനകാലം മുതൽക്കേ ദുർലഭമായ ജ്ഞാനികളുടെ മതം അസ്തമിച്ചു. രാജാക്കൻമാർ കൂടി മർമ്മപാശങ്ങളാൽ ബദ്ധൻമാരായി.

32. **നഗ്നാശ്ചരന്തികേചിത്തെ മന്യന്തെ ജ്ഞാനിസത്തമാഃ**
**നഗ്നാഭ്രാന്താശ്ചലാശ്ച തിവ്രഞ്ചശ്ചതഥാവിധാഃ**

സാരം- ചിലർ നഗ്നൻമാരായി സഞ്ചരിക്കുന്നു. അവരെ ജ്ഞാനികളാകുന്നുവെന്ന് വിചാരിക്കുന്നുവെങ്കിൽ ഭ്രാന്തൻമാരും ബാലൻമാരും പശുപക്ഷിമൃഗാദികളും നഗ്നൻമാരാകുന്നു. (അവരേയും ജ്ഞാനികളെന്ന് പറയേണ്ടിവരുമെന്നുസാരം.)

33. **വാങ്മൗനംയദിമൗനഞ്ചേൽ മൂകാനാമസ്തിതൽസദാ**
**മൂകാശ്ചമൗനവിദ്യാഢ്യാ വക്തവ്യാനഹിംസംശയഃ**

സാരം സംസാരിക്കാതിരിക്കുന്നത് മൗനമാണെങ്കിൽ ഊമകളും സംസാരിക്കയില്ല. അവരേയും മൗനജ്ഞാനികളെന്ന് പറയേണ്ടിവരും, സംശയമല്ല.

34. **വനവാസിഫലാശിത്വംജ്ഞാനിത്വമിതിമന്യതെ**
**തദ്ദ്വയംവാനരാണാഞ്ച കിരാതാനാഞ്ചവർത്തതെ.**

സാരം- വനവാസം ചെയ്യുന്നതും കായ്കനികൾ തിന്നുന്നതും ജ്ഞാനിലക്ഷണമാണെന്ന് വിചാരിക്കുന്നു. അത്രണ്ടും കുരങ്ങൻമാർക്കും കാട്ടാളൻമാർക്കും ഉണ്ട്. (ഈ വൃത്തികൊണ്ട് ജ്ഞാനിയാവില്ലെന്ന് സാരം.)

35. **വേഷാവൃത്തിഷുമുഹ്യന്തി ഭൂരിപക്ഷേചപൂരുഷാഃ**
**ജ്ഞാനിനാംലക്ഷണംലോകെ ജാനന്തോദുർലഭാദൃഢം**

സാരം- വേഷങ്ങളിലും ആഹാരാദിവൃത്തികളിലും ഭൂരിപക്ഷത്തിലും ജനങ്ങൾ മോഹിക്കുന്നു. ജ്ഞാനികളുടെ ലക്ഷണം അറിയുന്നവർ ദുർലഭം.

36. **വിജ്ഞാനാംവേഷവൃ–ത്ത്യാദിരുപകാരയഭൂതലെ**
**അജ്ഞാനാമപകാരായ തദ്വേഷാദീൻനവിശ്വസേൽ**

സാരം- ജ്ഞാനികളുടെ വേഷം, പ്രവൃത്തി, വചനം മുതലായവ ലോകത്തിന് ഉപകാരത്തിന്നായ്ക്കൊണ്ടാകുന്നു. അജ്ഞാനികളുടെ വേഷാദികൾ അപകാരത്തിന്നായ്കൊണ്ട് ഭവിക്കുന്നു. അതുകൊണ്ട് അജ്ഞാനികളുടെ വേഷാദികളെ വിശ്വസിക്കരുത്. ജ്ഞാനികളുടെ വേഷംകൊണ്ടുള്ള ഉപകാരവും അജ്ഞാനികളുടെ സന്യാസവേഷം കൊണ്ടുള്ള ദോഷവും മോക്ഷപ്രദീപാദികളിൽ വിസ്തരിച്ചിട്ടുണ്ട്. വേഷത്താൽ ജ്ഞാനി

എന്ന് വിശ്വസിച്ച് ആ വേഷക്കാർ പറയും പ്രകാരം അജ്ഞാന കർമ്മങ്ങളെ ചെയ്ത് ജ്ഞാനാനന്ദം ലഭിക്കാതെ ബഹുജനം കെട്ടുപോകുന്നു.

37. ജ്ഞാനീദയാളുനാസ്ത്യത്രേത്യാഹുഃകർമ്മഭിരാജനാഃ
ജീവത്സ്വസ്മാസുകിംബ്രൂമഃക്വയാമഃകുർമഹേത്രകിം.

സാരം- നാം ജീവിച്ചിരിക്കുമ്പോൾ ദയയുള്ള ഒരു ജ്ഞാനി ഈ ഭാരതഖണ്ഡത്തിൽ ഇല്ലെന്ന് ജനങ്ങൾ അവരുടെ കർമ്മങ്ങൾകൊണ്ട് പറയുന്നു. (എന്നാൽ ഇവരുടെ അജ്ഞാനം ഹേതുവായിട്ടുള്ള നിർദ്ദയകർമ്മങ്ങൾകൊണ്ട് ഈ ഇന്ത്യയിൽ ദയാവാനായ ജ്ഞാനിയില്ലെന്ന് പറയുവാൻ സംഗതി വരുത്തുന്നു. ആഃ അസഹ്യം! നാം എന്തുപറയട്ടെ! നാം എന്തുചെയ്യട്ടെ!! എവിടെപ്പോകട്ടെ!!!

38. യേതുവിദ്യാർത്ഥവിജ്ഞാനെ വിദ്വാംസഇതിവിശ്രുതാഃ
ആത്മതത്വംനജാനന്തി ത്യേതദദ്യാപിസാദ്വചഃ

സാരം- ജ്ഞാനശാസ്ത്രജ്ഞാനംകൊണ്ട് വിദ്വാൻമാരെന്ന് ശ്രുതിപ്പെട്ടവർ ആത്മതത്വത്തെ അറിയുകയിലാ എന്ന് അമനസ്ക്കഖണ്ഡത്തിൽ പറഞ്ഞത് ഇന്ന് സത്യമായിരിക്കുന്നു.

39. ജ്ഞാനിനോപിദന്ത്യേവം ബ്രഹ്മൈവാഹനീശ്വരഃ
ആനന്ദമിച്ഛന്തിചതദാനന്ദൊജ്ഞാനിസംമതഃ

സാരം- ജ്ഞാനികളും ഞാൻതന്നെ ബ്രഹ്മം എനിക്ക് ഈശ്വരൻ ഇല്ല എന്ന് പറയുന്നു. ആനന്ദത്തെ ഇച്ഛിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ആനന്ദം ജ്ഞാനികൾക്കും സമ്മതമായിട്ടുള്ളതാകുന്നു.

40. സത്യോക്തേതരാദിമാർഗ്ഗഃകിംമിഥ്യാദുർഭാഷണംഭവേത്
ജ്ഞാനാഭ്യാസസ്യാദിമാർഗ്ഗഃകഥമജ്ഞാനശീലനം

സാരം- സത്യം പറയുന്നതിന് അസത്യം പറയുന്നത് ആദിപടവാകുമോ? ഇല്ല. ഇപ്രകാരം അജ്ഞാനത്തെ ശീലിക്കുന്നത് ജ്ഞാനത്തിന് ആദിമാർഗ്ഗമാകയില്ല.

41. വിജ്ഞശ്ചാജ്ഞശ്ചതുല്യൗ ദ്വൗമർത്ത്യത്വേനനസംശയഃ
തദ്ധേതുനാതയോസ്സാമ്യവാദസ്ത്വത്യന്തകുത്സിതഃ

സാരം- വിദ്വാനും അവിദ്വാനം മർത്യഭാവംകൊണ്ട്

തുല്യൻമാരാകുന്നു. ആ സംഗതിയെ പിടിച്ച് അവർ തുല്യൻമാരെന്ന് വാദിക്കുന്നത് തുച്ഛമമാകുന്നു.

42. **ശിഷ്യാണാമുപദേശിത്വാദ്ഗുരുശബ്ദഭൃതോരപി അസദ്ഗുരുരൌസദ്ഗുരൌചസ്യാമ്യവാദസ്തുകുത്സിതഃ**

ശിഷ്യൻമാർക്ക് ഉപദേശിക്കുന്നതുകൊണ്ട് രണ്ട് പേർ ഗുരുനാഥൻമാർ ആകുന്നുവെങ്കിലും കർമ്മഗുരുവും ജ്ഞാനഗുരുവും തുല്യൻമാരാണെന്നുള്ള വാദം കുത്സിതമാകുന്നു. എന്നാൽ മനസ്സ് അനാത്മാവുന്നു. അത് ചെയ്യുന്നത് അത്മാവിന് ബാധകമല്ല എന്ന് ഉപദേശിച്ച് ശിക്ഷ്യസന്തതിയെ ആനന്ദത്തിൽ നിന്ന് നിദ്ധകർമ്മങ്ങളുലും വിഗ്രഹാരാധനാധി ദുഃഖകർമ്മങ്ങളിലും പതിപ്പിക്കുന്ന വേദാദികർമഗുരുവും നിക്ഷിദ്ധകർമ്മങ്ങളിൽനിന്നും ദുഃഖകർമ്മങ്ങളിൽ നിന്നും ഉദ്ധരിച്ച് ആനന്ദത്തിൽ ചേർക്കുന്ന യുക്തഗുരുവും എങ്ങനെ സമൻമാരാകും?

43. **"ജ്ഞാനാഗ്നിസ്സർവ്വകർമ്മാണിഭസ്മസാദ്കുരുതെ"യദി കസ്മാൽജ്ഞാനിഹതോമർത്യോമ്രിയതെശിക്ഷതെചതം**

സാരം- ജ്ഞാനാഗ്നി സർവ്വകർമ്മങ്ങളേയും ഭസ്മമാക്കുമെന്ന് ഭഗവൽ ഗീതയിൽ പറഞ്ഞിരിക്കുന്നു. അത് ശരിയാണെങ്കിൽ ജ്ഞാനിയാൽ വധിക്കപ്പെട്ടവർ എന്തുകൊണ്ട് മരിക്കുന്നു? എന്തുകൊണ്ട് ആ ജ്ഞാനിയെ ശിക്ഷിക്കുന്നു? സർവ്വകർമ്മങ്ങളും ഭസ്മമായിട്ടുണ്ടെങ്കിൽ ജ്ഞാനി വെട്ടിയാൽ ഒരുവൻ ചാകയില്ല, മുറിയേൽക്കുകയുമില്ല. ജ്ഞാനിയെ രാജാവ് ശിക്ഷിക്കുകയുമില്ല. ബീജത്തെ വറുത്തിട്ട് വിതച്ചാൽ ആ ബീജം മുളക്കുന്നില്ല. അപ്രകാരം ജ്ഞാനാഗ്നികൊണ്ട് കർമ്മബീജം നശിച്ചിട്ടുണ്ടെങ്കിൽ ജ്ഞാനി വെട്ടിയാലും കുത്തിയാലും ആർക്കും വേദനയും കേസ്സും ഉണ്ടാവാനവകാശമില്ല. വേദനയും വ്യവഹാരവും ഉണ്ടാവുന്നതുകൊണ്ട് ആ പ്രമാണങ്ങൾ ജ്ഞാനികൾക്ക് ഒത്തവണ്ണം നടപ്പാൻ വേണ്ടി ഉണ്ടാക്കിയതാണെന്ന് തെളിയുന്നു.

44. **ഭസ്മാൽകൃതകർമ്മാചേദർജ്ജുനോജ്ഞാനവഹ്നിനാ കഥംകലിഭയാദ്ധാവൻപപാതപഥിബാലവൽ**

45. **ഭസ്മാൽകൃതകർമ്മാചേജ്ജനകോജ്ഞാനവഹ്നിനാ അജ്ഞാനയാഗകർമ്മാണിസകഥംകൃതവാൻപുരാ.**

**46. ഭസ്മാൽകൃതകർമ്മാചേൽശ്രീരാമോജ്ഞാനവഹ്നിനാ കഥംസശൂദ്രകവധംകൃതവാൻജാതിമോഹിതഃ**

**47. ഭ്രഷ്ടബീജംപ്രരോഹേന്നതഥാകർമ്മപിനോൽഭവേൽ ചേൽ ഭസ്മസാൽകൃതംജ്ഞാനവഹ്നിനാസ്മദിവിധെയഥാ**

44. അർജ്ജുൻ ജ്ഞാനാഗ്നികൊണ്ട് കർമ്മങ്ങളെ ഭസ്മമാക്കിയിരുന്നുവെങ്കിൽ കലിയിൽനിന്ന് ഭയപ്പെട്ട് ഓടിപ്പോയി എങ്ങനെ ബാലനെപ്പോലെ പതിച്ചു? 45. ജനകരാജൻ ജ്ഞാനാഗ്നികൊണ്ടേ കർമ്മങ്ങളെ ഭസ്മമാക്കിയിരുന്നുവെങ്കിൽ അജ്ഞാനയാഗകർമ്മങ്ങളെ എങ്ങനെ ചെയ്തു? 46. ശ്രീരാമൻ ജ്ഞാനാഗ്നികൊണ്ട് കർമ്മങ്ങളെ ഭസ്മമാക്കിയിരുന്നുവെങ്കിൽ ജാതിയാൽ മോഹിതനായി എങ്ങനെ ശൂദ്രനെ വധിച്ചു? 47. വറുത്തവിത്ത് മുളയ്ക്കുകയില്ല. അപ്രകാരം ജ്ഞാനാഗ്നികൊണ്ട് ഭസ്മമാക്കിയെങ്കിൽ ബുദ്ധാദിയിലെന്നപോലെ കർമ്മം ഉണ്ടാകയില്ല. ബുദ്ധൻ ജാത്യാചാരകർമ്മങ്ങൾ കൊണ്ട് ആരേയെങ്കിലും ഉപദ്രവിച്ചുവോ? യാഗാദി കർമ്മങ്ങൾകൊണ്ട് അജ്ഞാനിയായി കലിയിൽ നിന്ന് ഭയപ്പെട്ട് ഓടിപ്പോയോ? ഈശ്വരപ്രാർത്ഥനയെ ചെയ്തുവോ? ഇല്ല. എന്തുകൊണ്ട്? ജ്ഞാനാഗ്നികൊണ്ട് കർമ്മങ്ങളെ ഭസ്മാക്കിയതുകൊണ്ട്! ഞാൻ മതഭേദത്തെകൂടി ഭസ്മമാക്കിയിരിക്കുന്നു. എന്നാൽ സൂര്യനുദിക്കുമ്പോൾ ഇരുട്ട് നശിക്കുന്നതുപോലെ ജ്ഞാനം ഉണ്ടാകുമ്പോൾ അജ്ഞാനകർമ്മങ്ങളൊക്കെ നശിക്കുമെന്നാണ് "ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാൽകുരുതെ" എന്നതിന് അർത്ഥം ഗ്രഹിക്കേണ്ടത്. അല്ലാതെ കർമ്മഫലം ജ്ഞാനിയെ ബാധിക്കുകയില്ല, എന്തും ചെയ്യാമെന്ന അർത്ഥം കൽപ്പിച്ച് അജ്ഞാനകർമ്മങ്ങളെ ആചരിച്ചും പഠിപ്പിച്ചും അഖിലൻമെരെയും അധഃപതിപ്പിക്കുകയല്ല ചെയ്യേണ്ടത് അഗ്നിയെ അറിവില്ലാത്ത ബാലനല്ലാതെ അറിവുള്ളവരാരും ഹസ്തംകൊണ്ട് പിടിക്കയില്ല. അപ്രകാരം അജ്ഞാനകർമ്മങ്ങളെ ജ്ഞാനികൾ ചെയ്കയില്ല എന്ന് സാരം.

**48. ഭസ്മാൽകൃതകർമ്മാചേൽക്രിസ്തുർജ്ഞാനാഗ്നി നാകഥം മമാരേശ്വരമാഹൂയരക്ഷേഭീശ ഇതിസ്മരൻ.**

സാരം- ക്രിസ്തു ജ്ഞാനാഗനികൊണ്ട് കർമ്മങ്ങളെ ഭസ്മമാക്കിയിരുന്നുവെങ്കിൽ ഈശ്വരൻ രക്ഷിക്കുമെന്ന് വിചാരിച്ച് ഈശ്വരനെ വിളിച്ച് മരിക്കുമോ? ഇല്ല. ഈശ്വരൻെറ സ്ഥിതി

അറിയാത്തതുകൊണ്ടാണ് പ്രാർത്ഥനക്കും കരച്ചിലിനും സംഗതി വന്നത്. ഈശ്വരൻ ഭക്തൻമാരിലും പ്രസാദിക്കുന്ന ജാതിയല്ലെന്ന് മുൻ അദ്ധ്യായത്തിൽ നാം തെളിയിച്ചിട്ടുണ്ട്.

## 17. ജാതിയിലെ യുക്തിരാഹിത്യം

1. **സർവ്വസ്യജഗതഃകർത്താഈശത്യഭിധീയതെ**
   **കസ്മാൽനകുരുതെജാതിഭേദാദീനീശ്വരോഖിലെ**

സാരം- സർവ്വജഗത്തിൻെറ കർത്താവ് ഈശ്വരനാണെന്ന് പറയുന്നു. ഈശ്വരൻ ജാതിഭേദാദികളെ എതുകൊണ് എല്ലാ ജനത്തിലും സൃഷ്ടിക്കുന്നില്ല. ജാതിഭേദം, വിഗ്രഹാരാധന മുതലായവ ഈശ്വരൻ വിധിച്ച ധർമ്മങ്ങളാണെങ്കിൽ ബുദ്ധാദിമതങ്ങളിൽ എന്തുകൊണ്ട് അവയില്ല? അവതരിച്ചിട്ടും ആ മതങ്ങളിൽ ജാതിഭേദവിഗ്രഹാരാധനാദികളെ ഏർപ്പെടുത്താത്തത് എന്തുകൊണ്ട്? അങ്ങനെ ചെയ്യാത്തതുകൊണ്ട് അവതാരങ്ങളും ആചാരങ്ങളും എല്ലാം മതാചാര്യകല്പിതങ്ങളാകുന്നു. അവതരിച്ചിട്ടും വർണ്ണധർമ്മങ്ങളെ ഈശ്വരൻ ഉദ്ധരിക്കും എന്ന് പറഞ്ഞത് അബദ്ധം. അത് ആലോചന പോരാത്തതുകൊണ്ട് വന്നതാകുന്നു.

2. **മതഭേദൊജാതിഭേദൊ മനുഷ്യേഷ്യേഷുനവർത്തതെ**
   **ഇതിജ്ഞാനമപീശസ്സു കിംനായച്ഛജഗൽപിതാ**

സാരം- മനുഷ്യരുടെ ഇടയിൽ ജാതിഭേദവും മതഭേദവും ഇല്ലാത്തതാണ് എന്ന ജ്ഞാനം കൂടി ലോകപിതാവ് കൊടുക്കാഞ്ഞത് എന്താണ്? (കൊടുക്കാത്തതുകൊണ്ട് ഇല്ലാത്ത ജാതിമതഭേദമുണ്ടെന്ന് തെറ്റുദ്ധരിച്ച് സന്താനങ്ങൾ ഇന്നും തമ്മിൽ തല്ലുന്നതുകൊണ്ട് മതവാദികൾ ഈശ്വരനെപറ്റി കരുണാനിധി എന്നും മറ്റും പറയുന്നത് ഒന്നും വിശ്വാസയോഗ്യമല്ല എന്നഭിപ്രായം)

3. **ഹിന്ദുനാമിവമാന്യേഷാ മീശ്വാരാരാധനാക്രമാഃ**
   **ജാതിഭേദാദികലഹൊ നാശശ്ചാപിനതാദൃശഃ**

സാരം- ഹിന്ദുക്കൾക്കുള്ളതു പോലെ ഈശ്വരാരാധനാ സമ്പ്രദായങ്ങൾ മറ്റുമതങ്ങൾക്കില്ല. ഹിന്ദുക്കൾക്കുള്ളതുപോലെ നാനാജാതിഭേദാദി കലഹവും നാശവും മറ്റുള്ള മതക്കാർക്കില്ല.

ബ്രഹ്മണൻ, നമ്പൂതിരി, ക്ഷത്രിയൻ, വൈശ്യൻ, അമ്പലവാസി, എളയത്, ഏറാടി, ചാക്യാർ, നമ്പിടി, പൊതുവാൾ, മൂസത്, വാരിയർ, സാമന്തൻ, നായർ, കടുവട്ടൻ, ചെട്ടി, അമ്പിട്ടൻ, ആണ്ടി, കൈക്കോളൻ, ഒട്ടൻ, ആശാരി, ഈഴവൻ, തിയ്യൻ, മണ്ണാൻ, കണിയാൻ, അരയൻ, മുക്കുവൻ, കണക്കൻ, പുലയൻ, പറയൻ എന്നിങ്ങനെ മുന്നൂറോളം ജാതികൾ ഈ ദക്ഷിണ ഇന്ത്യയിൽ തന്നെ ഉണ്ട്. ഇവരുടെ ജാതിഭേദാചാരങ്ങളും ഞാൻ ശ്രേഷ്ടൻ, നീ നികൃഷ്ടൻ എന്നുള്ള ഭേദദൃഷ്ടി മത്സരങ്ങളും പലവക. ശൈവൻ, വൈഷ്ണവൻ, ശാക്തൻ, സാംഖ്യ, യോഗം, വേദാന്തം, പൂർവ്വമീമാംസ ഇത്യാദി മതഭേദമത്സരം മഹത്ത്. എൻെറ ശിവൻ മീതെ, അല്ല എൻെറ വിഷ്ണുവാണ് മീതെ, ശിവൻ ഭിക്ഷക്കാരൻ എന്നിങ്ങനെ ഈശ്വര താരതമ്യത്തെ പറ്റിയുള്ളതല്ല അനേക ദേവീ ദേവൻമാരുടെ ഉപാസനകൾ. ഇങ്ങനെ അനേക വിധമത്സരങ്ങൾ അവയെല്ലാം പറവാൻ പ്രയാസം. വെളുക്കാൻ തേച്ച് പാണ്ടു പിടിച്ചും എന്ന് പറഞ്ഞകൂട്ടത്തിൽ ഹിന്ദുക്കളുടെ മത പരിഷ്കാരങ്ങളും വർദ്ധിച്ചിരിക്കുന്ന ഈശ്വര ഭക്തി സമ്പ്രദായങ്ങളും ഒരു മതത്തിലുമില്ലാത്ത അജ്ഞാന ജാതിമത ഭേദമത്സരങ്ങളുടെ അഭിവൃദ്ധിക്കാണ് ഇന്നും കാരണമായിരിക്കുന്നത് എന്ന് ചുരുക്കി പറവാനേ നമുക്കവസരമുള്ളൂ. ഈ സ്ഥിതിക്ക് ഈശ്വരനെപറ്റി ഇവർ പറയുന്നത് ഒന്നും പരമാർത്ഥത്തിലല്ലെന്നു കൂടി പറഞ്ഞുകൊള്ളുന്നു.

4. **യദിജ്ഞാനമയച്ഛൽസവിനാജാത്യാദിമത്സരം**
**ഐകമത്യാദിസൗഖ്യേന ജീവേയുസ്സർവ്വമാനവാഃ**

സാരം- ഈശ്വരജ്ഞാനത്തെകൊടുത്തുവെങ്കിൽ ജാതി മത്സരംകൂടാതെ ഐകമത്യസുഖത്തോടും പരമാനന്ദത്തോടും കൂടി സർവ്വ മർത്യൻമാരും ജീവകാലത്തെ കഴിക്കും. (അനേകായിരം കാലമായി പ്രാർത്ഥനാദികളായ അനവധികർമ്മങ്ങൾകൊണ്ട് ഈശ്വരനെ ആരാധിച്ചിട്ടും ഈശ്വരൻ ഇവർക്ക് ജ്ഞാനം കൂടി കൊടുക്കാത്തതുകൊണ്ട് ഇവരുടെ പ്രയാസാദിപദാർത്ഥങ്ങൾക്കും പ്രാർത്ഥനാദികൾക്കും പ്രസാദിക്കുന്ന ദൈവം ഇല്ലെന്നത് സിദ്ധം.)

5. **അധഃകൃതേഷുകേചിത്തുയാന്തിബുദ്ധമതംതഥാ**
**കേചിൽക്രിസ്തുമതാദീനിജാതിമത്സരഹേതുനാ**

6. യഥാർത്ഥജ്ഞാനിനസ്സന്തിചേദേവം നഭവേൽസ്ഥിതിഃ
ചേജ്ജാനന്തിപിമാംയുക്തമേവംനസ്യാൽകദാചന

സാരം- അധഃകൃതവർഗ്ഗങ്ങളിൽ ചിലർ ബുദ്ധമതത്തിലേക്കും ചിലർ ക്രിസ്തുമതത്തിലേക്കും ചിലർ ആര്യസമാജത്തിലേക്കും മറ്റും ഓടിപ്പോകുന്നു. അത് ജാതിഭേദമത്സരം കൊണ്ടാകുന്നു. 204. സഥാർത്ഥജ്ഞാനികൾ ഉണ്ടെങ്കിൽ ഇങ്ങനെ വരികയില്ല. യോഗിയായ എന്നെ അറിയുന്നു എങ്കിലും ഇങ്ങനെ ഒരിക്കലും വരികയില്ല.

7. ശിവവിഷ്ണ്വാദിദേവാനാം വേഷംധൃത്വാത്രകേചന
നടാനടന്തിനാട്യേഷു തേസ്യൂകിംകിം ശിവാദയഃ

8. ജ്ഞാനിവേഷധാരാസ്ലദ്വൽ ജ്ഞാനവന്തൊഭവന്തികിം
അജ്ഞാനസ്വാർത്ഥലിപ്സാദി കാരണംവേഷധാരണം

സാരം- ശിവൻ, വിഷ്ണു, ബ്രഹ്മാവ്, ദേവേന്ദ്രൻ, ഗണപതി, സുബ്രഹ്മണ്യൻ മുതലായ ദേവൻമാരുടെ വേഷംകെട്ടി ചിലർ നാടകങ്ങളിൽ നടിക്കുന്നു. ആ നടൻമാർ യഥാർത്ഥത്തിലുള്ള ദേവൻമാരാണോ? അല്ല. 8. അപ്രകാരം ജ്ഞാനിവേഷങ്ങളെ ധരിച്ചിരിക്കുന്നവരും യഥാർത്ഥജ്ഞാനികളായിട്ട് ഭവിക്കുമോ? ഇല്ല. ജ്ഞാനി, യോഗി, സ്വാമിൻ, ആചാര്യൻ എന്നും മറ്റും വേഷം കെട്ടുവാനുള്ള കാരണം അജ്ഞാനം, സ്വാർത്ഥസമ്പാദനത്തിലുള്ള ഇച്ഛ, ഗതിയില്ലായ്മ മുതലായവയാകുന്നു. തീർത്ഥസ്നാനം ചെയ്താൽ ഗതികിട്ടും, ഏകാദശ്യാദിവ്രതങ്ങൾകൊണ്ട് മുക്തികിട്ടും എന്നും മറ്റും വിചാരിച്ച് പലരും അതാത് കർമ്മങ്ങളെ അനുഷ്ഠിക്കുന്നതുപോലെ സന്യസിച്ചാൽ മുക്തികിട്ടും എന്നു വിചാരിച്ച് ചിലരാജാക്കൻമാരും മറ്റു ബഹുപേരും പുത്രമിത്രാദികളെ ഉപേക്ഷിച്ച് ഭിക്ഷുക്കളായി സഞ്ചരിക്കയും കാശ്യാദി സ്ഥലങ്ങളിൽ ചെന്ന് നിവസിക്കയും ചെയ്യുന്നു. ഇത് അജ്ഞാനംകൊണ്ടാണ്, 2 ഉപജീവിക്കാൻ സ്വത്തില്ലാതെ ചിലർ, 3. ചില മടിയൻമാർ പണിയെടുക്കാതെ കാലം കഴിപ്പാൻ വേണ്ടി സന്യാസിവേഷം കെട്ടുന്നു. ഇത് ഗതിയില്ലാത്തതുകൊണ്ട് 4. ചിലർ പേരിന്നുവേണ്ടി ജ്ഞാനി, യോഗി എന്നും മറ്റും നടിക്കുന്നു. ഇങ്ങനെ പല സംഗതിവശാൽ അനേക ജ്ഞാനികളെ കാണപ്പെടുന്നതാകുന്നു. ആകയാൽ ഇവർ യഥാർത്ഥജ്ഞാനികളല്ലെന്ന് സാരം.

9. **നാനാജാതിമതാചാര പരാഹൈന്ദവഭൂഭുജഃ തദൈവതൽപ്രജാആസ"ന്യഥാരാജാതഥാപ്രജാ"**

10. **ഹിരണ്യാസുരകാലതു ഹിരണ്യായനമോനമഃ ഇതിപ്രായൊജപന്തിസ്മ "യഥാരാജാതഥാപ്രജാ"**

സാരം- നാനാജാത്യാചാരങ്ങളിലും നാനാ മതാചാരങ്ങളിലും ശ്രദ്ധയോടുകൂടിയവരായിരുന്നു ഹിന്ദുരാജാക്കൻമാർ. അപ്രകാരംതന്നെ അവരുടെ പ്രജകളും നാനാജാതി മതാചാരതാല്പരൻമാരായി. അതുകൊണ്ടാണ് യഥാരാജാ തഥാപ്രജ എന്ന വാക്യം പണ്ടേ ഉണ്ടായത്. 10. ഹിരണ്യാസുരൻെറ കാലത്തിൽ "ഹിരണ്യായനമഃ" എന്ന് ബഹുപേർ ജപിച്ചു. രാജാവ് എപ്രകാരമോ പ്രജകളും അപ്രകാരം.

11. **കർമ്മകാണ്ഡരതാസ്സർവ്വേനൃപാനജ്ഞാനതൽപരാഃ ഇതിപ്രദർശിതംസമ്യഗ്ജനകാദിചരിത്രതഃ**

സാരം- എല്ലാരാജാക്കൻമാരും ജാത്യാചാരാദികർമ്മങ്ങളിൽ ആസക്തൻമാരാണ്. ജ്ഞാനതൽപരൻമാരല്ല എന്ന് ജനകരാജൻ മുതലായവരുടെ ചരിത്രം കൊണ്ട് തെളിയിച്ചിരിക്കുന്നു.

12. **മാതൃഃപിതുർജാതി മതഭേദാചാരാനുവർത്തനാൽ സുതനാമപിതജ്ജാത്യാഭൃഭിമാനഃ പ്രവർദ്ധതെ**

സാരം- മാതാവിൻേറയും പിതാവിൻേറയും ജാതിമതഭേദാചാരങ്ങളെ അനുസരിക്കുന്ന നിമിത്തം അവരുടെ സന്താനങ്ങൾക്ക് അതാത് ജാതിമതഭേദങ്ങളിലുള്ള മമത്വം വർദ്ധിക്കുന്നു.

13. **നാനാജാതിമതാചാരഭേദദൃഷ്ടി പ്രവർത്തകാൻ ശിക്ഷന്തേചേദൈകമത്യസുഖം രാജ്യേഷ്ഠസംഭവേൽ**

സാരം- നാനാപ്രകാരത്തിലുള്ള ജാതികൾ, മതങ്ങൾ, ആചാരങ്ങൾ എന്നിവകൊണ്ട് ഭേദദൃഷ്ടിയെ ഉണ്ടാക്കുന്നവരെ ശിക്ഷിക്കുന്നു എങ്കിൽ രാജ്യങ്ങളിൽ ഐക്യമത്യസുഖം ഉണ്ടാക്കും.

14. **ആശ്രിത്യബാലപ്രകൃതിർവർദ്ധതെസഹവാസിനം യഥാലതാസമീപസ്ഥംവൃക്ഷമാശ്ലിഷ്യവർദ്ധതെ.**

സാരം- ലത = വള്ളി സമീപത്തിലുള്ള വൃക്ഷത്തെ ചുറ്റിപടർന്നു വളർന്നതുപോലെ ബാലൻമാരുടെ സ്വഭാവം സഹവാസിയെ

അനുവർത്തിക്കുന്നു. എന്നാൽ ശിശുക്കൾ ആരോടുകൂടി വളരുന്നവോ അവരുടെ ഭാഷയും സമ്പ്രദായവും ശിശുക്കളും പഠിക്കുന്നു എന്ന് സാരം.

15. **പാശ്ചാത്യസ്യശിസ്ലസ്യഭാഷയാവദതീപ്സിതം വിദ്യാഭ്യാസംവിനാമാതൃപിത്രാദിസഹവാസതഃ**

സാരം- ഒരു യൂറോപ്യൻെറ കുട്ടി യൂറോപ്യൻെറ ഭാഷയിൽ തൻെറ ഇഷ്ടത്തെ പറയുന്നു. വിദ്യഭ്യാസം ചെയ്യുന്നതിനുമുമ്പ് തന്നെ മാതാപിതാക്കൻമാരുടെ സഹവാസംകൊണ്ടാണ് അങ്ങനെ സംസാരിപ്പാൻ കഴിയുന്നത്.

16 **കേരളീയദ്രാവിഡാദ്യശ്ശിശവഃപ്രാഹുരീഹിതം കൈരള്യാദിഗിരാമാതൃപിത്രാദിസഹവാസതഃ**

സാരം- മലയാളികൾ ദ്രാവിഡൻമാർ മുതലായവരുടെ ശിശുക്കൾ മാതാപിതാക്കൾ മുതലായവരുടെ സഹവാസംകൊണ്ട് മലയാളം തമിഴ് മുതലായ ഭാഷയിൽ സംസാരിക്കുന്നു.

17. **ബാല്യാൽപ്രഭൃതിസംസർഗ്ഗാത്തദ്വത്തോഷാംമതാദിഷ്ഠ അഭിമാനശ്ചഭവതിസഹിസാധാരണഃഖലു.**

സാരം- അപ്രകാരം ബാല്യം മുതൽക്കുള്ള സംസർഗ്ഗം ഹേതുവായിട്ട് അവരുടെ ശിശുക്കൾക്കും അവരുടെ ജാതിമതാചാരങ്ങളിൽ മമത്വവും സംഭവിക്കുന്നു. അങ്ങനെ വരുന്നത് സാധാരണമാണല്ലോ. എന്നാൽ ആദിമുതൽക്ക് മാതാപിതാക്കൻമാർ മുതലായവരോടുള്ള പരിചയംനിമിത്തം ഞാൻ ഹിന്ദു ഞാൻ ശൈവൻ ഞാൻ വൈഷ്ണവൻ കൃസ്ത്യൻ ഞാൻ റോമൻ കത്തോലിക്ക് ഞാൻ ബൗദ്ധൻ ഞാൻ ഇസ്ലാം എന്നും മറ്റും നാനാമത ജാതിഭേദവും എൻെറ മതം ഉൽകൃഷ്ടം നിൻെറ മതം നികൃഷ്ടം എന്നും മറ്റുമുള്ള വാദവും ദുരഭിമാനവും മതമമത്വവും കലഹവും ഒരു തത്വവും അറിവാൻ കഴിയാത്ത ബാല്യകാലം മുതൽക്കെ നീക്കിയാൽ നീങ്ങുവാൻ പ്രയാസമായ വിധത്തിൽ അകത്ത് വേരൂന്നി വർദ്ധിച്ചുപോയി എന്നു സാരം.

18. **മാതൃഭാഷാവിനാകോപി ഭാഷതെനാന്യഭാഷായാ അദൌപരിചയാഭാവാൽ സർവ്വംപരിചയാഗതം**

സാരം- ശിശുത്തരമായിരിക്കുമ്പോൾ മാതൃഭാഷയിലല്ലാതെ ഒരു

ശിശുവും മറ്റൊരുഭാഷയിൽ സംസാരിക്കുന്നില്ല. അത് അന്യപരിചയമില്ലാത്തതുകൊണ്ടാണ്. സർവ്വവും പരിചയം വഴിക്കുവരുന്നതാകുന്നു.

19. **അമാംസഭുക്കുസുതാമാംസം ഭുഞ്ജതേനാത്രനീരസഃ പശ്യമാംസാശിനാം പുത്രാഃസരസംഭക്ഷയന്തിതൽ.**

സാരം- മാംസം ഭക്ഷിക്കാത്തവരുടെ കുട്ടികൾ മാംസം തിന്നുന്നില്ല. മാംസത്തിൽ ഇവർക്കു രസമില്ല. മാംസം ഭക്ഷിക്കുന്നവരുടെ കുട്ടികൾ മാംസത്തെ രസത്തോടുകൂടി ഭക്ഷിക്കുന്നു.

20. **ചിരാൽപരിചയാന്മാംസമിഷ്ടംസംജാതായതെയഥാ തഥാജാതിമതാചാര വിഗ്രഹാരാധനാദയഃ**

സാരം- ബഹുകാലം പഴകിയതുകൊണ്ടു മാംസം ഇഷ്ടമായതുപോലെ ജാതികളും മതഭേദങ്ങളും വിഗ്രഹാരാധനാദി കർമ്മങ്ങളും ഇഷ്ടമായി തീർന്നതാകുന്നു. ഒരു ബ്രാഹ്മണ ശിശു ഞാൻ ശൂദ്രനാണെന്ന് പറയുന്നില്ല. അപ്രകാരം തന്നെ ഒരു ശൂദ്രശിശുവും ഞാൻ ബ്രാഹ്മണനാണെന്നോ ഈഴവനാണെന്നോ പറയുന്നില്ല. ഒരു ഈഴവശിശു ഞാൻ നായരാണെന്നോ പുലയനാണെന്നോ പറയുന്നില്ല. ബ്രാഹ്മണാദി ശിശുക്കൾ ഞാൻ ശൂദ്രൻ ഞാൻ ഈഴവൻ എന്നേ അഭിമാനിക്കുന്നുള്ളൂ. ക്രൈസ്ത്യബൗദ്ധാദി മതങ്ങളിലുള്ള ശിശുക്കളും പ്രായം തികയുമ്പോൾ ഞാൻ ഹിന്ദുവാണ് എന്നും മറ്റും പറയുന്നില്ല. ഞാൻ കൃസ്ത്യനാണ് ഞാൻ ബൗദ്ധനാണ് എന്നേ പറയുന്നുള്ളൂ. ഇങ്ങനെ ലോകത്തിലുള്ള സർവ്വമതക്കാരും അതാത് ജാതിമതക്കാർ എന്നേ അഭിമാനിക്കുന്നുള്ളൂ. അതാത് മതങ്ങളിൽ പറഞ്ഞ ആചാരങ്ങളേയും ഈശ്വരപ്രർത്ഥനാദി കർമ്മങ്ങളേയും മാത്രമേചെയ്യുന്നുള്ളൂ. എന്തുകൊണ്ട്? ബാല്യം മുതൽക്ക് അങ്ങനെ കേട്ടും കണ്ടും പഴകിയതുകൊണ്ടാകുന്നു. ഇങ്ങിനെ വേദാന്തശാസ്ത്രത്തിൽ = അദ്വൈതമതത്തിൽ പരിചയിച്ചവർ അഹംബ്രഹ്മാസ്മി = ഞാൻ എങ്ങും നിറഞ്ഞ ഈശ്വരനാകുന്നു. ജഗത്ത് മിഥ്യയാകുന്നു എന്ന് പറയുന്നു. അതിന് വിപരീതമായി നാസ്തിക മതത്തിൽ പരിചയിച്ചവർ ഈശ്വരനില്ല ജഗത് മാത്രമെ ഉള്ളൂ എന്ന് പറയുന്നു. വെള്ള വസ്ത്രത്തിൽ കറുപ്പ് ചുകപ്പ് മഞ്ഞ മുതലായ ചായത്തെ

പിടിപ്പിക്കുന്നതുപോലെയും വിഷം കലർത്തുന്നതുപോലെയും ശുദ്ധമായശിശുഹൃദയത്തിൽ എൻെറ മതം എൻെറ ജാതി എൻെറ ആചാരം എന്ന അഭിമാനത്തെ (ദുരഭിമാനവൃക്ഷത്തെ) നട്ടുവളർത്തിയിരിക്കുന്നു. ഇന്നും അങ്ങനെ വളർത്തിവരുന്നു.

**21. കുഷ്ഠാദിരോഗവർജ്ജാതി മതരോഗാസ്സുതാനപി**
**പിത്രാദി ഗുരുഭൂതേഭ്യഃ സംക്രാമന്ത്യത്ഭുതംമഹൽ**

സാരം- കുഷ്ഠം വസൂരിക പ്ലേഗ് മുതലായ രോഗങ്ങൾ പോലെ ജാതിരോഗങ്ങളും മാതാവ് പിതാവ് മുതലാവരിൽ നിന്നും ഗുരുജനങ്ങളിൽ നിന്നും സംക്രമിക്കുന്നു. വലിയ അത്ഭുതം.

**22. ഏവംജാതിമതാന്യത്ര ബഹൂന്യാഗന്തുകാന്യഹൊ!**
**ഏകംമതംസ്വതസ്സിദ്ധമാനന്ദമതമേവതൽ.**

സാരം- ഇങ്ങനെയാണ് ലോകത്തിൽ ജാതികളും മതങ്ങളും വളരെ ഉണ്ടായത്. ഇതെല്ലാം ഇടയിൽ വന്നുചേർന്നതാണ്. ജനിക്കുമ്പോൾ ഉള്ളതല്ല. ജനിക്കുമ്പോൾ കൂടെ ജനിച്ച മതം ഒന്നുമാത്രം. അതു ആനന്ദമതമാകുന്നു.

**23. നാനാജാത്യഭിമാനസ്തു ഹിന്ദുനാമഗതോയഥാ**
**നാനാമതാഭിമാനശ്ച ലോകെ സങ്കല്പഭേദതഃ**

സാരം- ഹിന്ദുക്കൾക്ക് നാനാജാതികൾ എന്ന ഭേദബുദ്ധി എങ്ങനെഉണ്ടായോ അങ്ങനെ സങ്കൽപ്പഭേദംകൊണ്ട് നാനാമതങ്ങളെന്ന ഭേദബുദ്ധിയും ലോകത്തിൽ വന്നുചേർന്നു.

**24. ദൈവസൃഷ്ടൊജാതിമതഭേദശ്ചേൽകുത്രവർത്തതെ**
**പ്രകൃതൗനൃപതിശ്രേഷ്ഠാഃപണ്ഡിതൈഃകല്പിതഃപുരാ**

സാരം- ജാതിഭേദവും മതഭേദവും ദൈവം സൃഷ്ടിച്ചതാണെങ്കിൽ അത് ദേഹപ്രകൃതിയിൽ എവിടെ ഇരിക്കുന്നു. ഹേ രാജശ്രേഷ്ഠൻമാരെ! അത് പണ്ഡിതൻമാരാൽ കൽപ്പിക്കപ്പെട്ടതാണ്.

**25. ജാത്യാഭിന്നായദിനരാഃശൂദ്രയാവിപ്രസംഗമെ**
**നരസോനാനുരാഗശ്ച സുതോൽപത്തിശ്ചനോഭവേൽ.**

**26. അജയാഗജസംഗോവാ സുതോവാകുത്രജായതെ**
**ചേൽഭിന്നജാതയോമർത്ത്യാ നതഥാസംഗമാദയഃ**

സാരം- മനുഷ്യൻ ഭിന്നജാതികളാണെങ്കിൽ ശൂദ്രസ്ത്രീയോടുള്ള ബ്രാഹ്മണ സംഗമത്തിൽ സന്താനമുണ്ടാകയില്ല. ആയ്നക്കു ആടിനോടു സംഗമമോ പുത്രനോ ഉണ്ടാകുന്നുണ്ടോ? ഇല്ല. അപ്രകാരം മർത്ത്യൻമാർ ഭിന്നജാതികളാണെങ്കിൽ സ്നേഹവും സംഗമസുഖവും പുത്രനും ഒന്നും ഉണ്ടാകയില്ല.

**27. അധഃകൃതാനാംജാതീനാമുൽകൃഷ്ട സ്ത്രീ സമാഗമാൽ സുഖസൂന്വാദയോനസ്യുര്യദിതെ ഭിന്നജാതയഃ**

സാരം- മനുഷ്യൻ ഭിന്ന ജാതികളാണെങ്കിൽ താണ ജാതികളാണെന്ന് പറയപ്പെടുന്നവർക്ക് ഉൽകൃഷ്ടജാതി സ്ത്രീകളോടുള്ള സംഗത്താൽ സുഖവും സന്താനവും മറ്റും ഉണ്ടാകയില്ല.

**28. പാശ്ചാത്യാനാംഹൈന്ദവാനാംസ്ത്രീ പുംയോഗേപിസന്തതിഃ സൗഖ്യംവാനഭവേൽ ക്വാപിയദിതെഭിന്നജാതയഃ**

സാരം- മനുഷ്യർ ഭിന്നജാതികളാണെങ്കിൽ യൂറോപ്യർക്കും ഹിന്ദുക്കൾക്കും പരസ്പരം സ്ത്രീപുരുഷ സംഘംകൊണ്ട് സൗഖ്യമോ സന്താനമോ ഉണ്ടാകയില്ല.

**29. നികൃഷ്ടോൽകൃഷ്ടജാത്യാദി സ്പർദ്ധമാനാനരാഅവി മിളന്ത്യാനന്ദസിദ്ധ്യാർത്ഥം തസ്മാദാനന്ദജാതയഃ**

സാരം- നികൃഷ്ടജാതികളെന്നും ഉൽകൃഷ്ടജാതികളെന്നു പറഞ്ഞുമത്സരിക്കുന്ന ജനങ്ങളും ആനന്ദത്തിനു വേണ്ടി പരസ്പരം ചേരുന്നു. അതുകൊണ്ട് സർവ്വൻമാരും ആനന്ദജാതികളാകുന്നു.

**30. ആനന്ദസൂത്രം ധരതതന്തുസംയോഗനിർമ്മിതം യജ്ഞസൂത്രംത്യജതയദ്യൂയമാനന്ദജാതയഃ**

സാരം- ഹേ മർത്ത്യൻമാരേ! ആനന്ദസൂത്രത്തെ ധരിക്കുവിൻ. നൂൽകൊണ്ടുണ്ടാക്കിയ സൂത്രത്ത = പൂണുനൂലിനെ ത്യജിക്കുവിൻ എന്തുകൊണ്ടെന്നാൽ നിങ്ങൾ ആനന്ദജാതികളാകുന്നു.

**31. യസ്മിൻസ്യൂതംജീവജാലം സൂത്രേമണിഗണാ ഇവ ആനന്ദസൂത്രംതൽധൃത്വാതന്തുസൂത്രംത്യജേജ്ജനഃ**

സാരം- സൂത്രത്തിൽ മണികളെന്നപോലെ ഏതൊന്നിൽ ജീവികളെല്ലാം കോർത്തുകിടക്കുന്നുവോ എന്നാൽ ഏതൊന്നിനെ ആശ്രയിച്ചുകൊണ്ടിരിക്കുന്നുവോ ആ ആനന്ദസൂത്രത്തെ ധരിച്ച് ജനം പൂണുനൂലിനെ ത്യജിക്കേണ്ടതാണ്. ഇങ്ങനെ പൂണുനൂലിനെ ത്യജിക്കേണ്ടതായിരിക്കേ ബ്രാഹ്മണർ ധരിക്കുന്ന പൂണുനൂലിലും വടക്കേ ഇന്ത്യയിൽ നിന്ന് വന്ന ആര്യ സമാജക്കാർ കൊടുക്കുന്ന പൂണുനൂലിലും അധഃകൃത വർഗ്ഗക്കാരായ മലയാളികൾക്ക് ഭ്രമിപ്പാൻ അവകാശമുണ്ടോ? ആനന്ദസൂത്രം ധരിപ്പാൻ ജനനാൽ തന്നെ സർവ്വജനങ്ങൾക്കും അവകാശമുള്ളപ്പോൾ ഇങ്ങനെ ചെയ്യുന്നത് എത്ര ആഭാസം.

**32. പൂർവ്വംദ്വിജാതിമാത്രസ്യ തന്തുസൂത്രസ്യധാരണം,**
**അധഃകൃതാനാംതൽകർമ്മകാർപ്പാസക്ഷാമകാരണം.**

സാരം- പണ്ട് ദ്വിജൻമാർമാത്രം പൂണുനൂൽ ധരിച്ചിരുന്നു. ഇപ്പോൾ താണജാതിക്കാർ അപ്രകാരം പൂണുനൂൽ ധരിക്കുന്നതുകൊണ്ട് പരുത്തിനൂലിന് ക്ഷാമത്തിന് (എന്നാൽ താണജാതിക്കാർ എന്ന് പറയപ്പെടുന്ന അനേകം ജനങ്ങൾ പൂണുനൂലിൽ ഭ്രമിക്കുന്നു എന്ന് സാരം.)

**33. അനേകലക്ഷസംഖ്യാതാഹിന്ദവൊഭൂരിജാതയഃ**
**ഭൂരിജാതിപരിഗ്രാഹാൽസ്പർദ്ധന്തെതെപരസ്പരം.**

സാരം- അനേക ലക്ഷം ഹിന്ദുക്കൾ അനേകജാതികളോടുകൂടി ഇരിക്കുന്നു. ജാതിഭൂരിയെ സ്വീകരിച്ചത്കൊണ്ട് ഹിന്ദുക്കൾ പരസ്പരം മത്സരിക്കുന്നു.

**34. ഭൂരിജാതിപരിത്യാഗാജ്ഞാതിസ്പർദ്ധാനവർത്തതെ**
**ക്രൈസ്ത്യാദിഷുക്ഷയൊനാസ്തിയഥാഹിന്ദുഷുജാതിതഃ**

സാരം- ജാതി നിമിത്തം ഹിന്ദുക്കളുടെ ഇടയിലുള്ളത് പോലെ ജാതിസ്പർദ്ധയും ക്ഷയവും ക്രിസ്ത്യാനിറ്റി മുതലായ മതങ്ങളിൽ ഇല്ല. അവർ അനേകജാതി എന്ന ഭൂരിപക്ഷത്തെ ത്യജിച്ചതുതന്നെ അതിനു കാരണം. അനേകലക്ഷം ഹിന്ദുക്കൾ അന്ന് മുതൽ ഇന്നും നാനാ ജാതി ഭേദത്താൽ തമ്മിൽ തല്ലി തലയുടച്ചും ക്രിസ്തുമതത്തിൽ ചേർന്നുകൊണ്ടും ഇരിക്കുന്നു.

35. ഹിന്ദൂനാംഭൂരിപക്ഷസ്സുയക്തകിംജാതിസംഗതൗ
ഹസന്ത്യന്യമതസ്ഥാശ്ച സത്മാദ്ധിഗ്ഭൂരിപക്ഷിണഃ

സാരം- ജാതിഭേദം വേണ്ടതാണെന്ന സംഗതിയിൽ ഹിന്ദുക്കളുടെ ഭൂരിപക്ഷം സ്വീകരിക്കുന്നത് യുക്തമാണോ? അന്യമതക്കാരും ഹിന്ദുമതജ്ഞാനികളും ജാതിഭേദത്തെപ്പറ്റി പരിഹസിക്കുന്നു. അതുകൊണ്ട് ഭൂരിപക്ഷത്തെ ധിക്കരിക്കേണ്ടതാണ്.

36. ജാതെരസത്വെപ്യസ്തിവദതാംവിദുഷാംകഥം
അപ്രത്യക്ഷസ്വർഗ്ഗസുഖജ്ഞാനശക്തിഭവത്യഹൊ!

സാരം- ഇല്ലാത്ത ജാതിയെ ഉണ്ടെന്ന് വാദിക്കുന്ന വിദ്വാൻമാർക്ക് അപ്രത്യക്ഷത്തിലുള്ള സ്വർഗ്ഗസുഖത്തെ അറിവാനുള്ള ശക്തി എങ്ങനെ ഉണ്ടാകും?

37. പ്രത്യക്ഷവിഷയംജ്ഞാതുമശക്താനാംകഥംഭവേത്
അപ്രത്യക്ഷേശ്വരഗുണജ്ഞാനശക്തിർവ്വിചിന്ത്യതാം

സാരം- പ്രത്യക്ഷത്തിലുള്ള വിഷയത്തെ അറിവാൻ ശക്തിയില്ലാത്തവർക്ക് അപ്രത്യക്ഷത്തിലുള്ള ഈശ്വരനേയും ഈശ്വരഗുണങ്ങളേയും അറിവാൻ ശക്തി എങ്ങനെ ഉണ്ടാകും? ഉണ്ടാകയില്ല. എന്നാൽ അവനവൻെറ ദേഹത്തെ നോക്കിയാൽ ജാതിഭേദമില്ലെന്ന് അറിയാം. എന്തുകൊണ്ട്? ഭേദത്തെ കാണിക്കുന്ന അടയാളം ഇല്ലാത്തതുകൊണ്ട്. ആനന്ദത്തെ സർവ്വൻമാരും ആഗ്രഹിക്കുന്നതുകൊണ്ട് എല്ലാവരും ആനന്ദമതക്കാരാകുന്നു. മതഭേദവും ഇല്ലെന്നറിയാം. അതുകൂടി അറിവാൻ കഴിയാതെ ജാതിഭേദത്തിലും മതഭേദത്തിലും ഈശ്വരനേയും ഈശ്വരഗുണങ്ങളേയും അറിഞ്ഞിട്ടാണ് വർണ്ണിക്കുന്നത് എന്ന് വിശ്വസിക്കുന്നതിൽപരം അബദ്ധമില്ലെന്ന് സാരം.

38. മതകർത്തൄതയാതുല്യൗഭേദാഭേദകരൗനരൗ
കർത്തൄത്വാദുഭയൊസ്സാമ്യവാദസ്ത്വത്യന്തകുത്സിതഃ

സാരം- മതങ്ങൾക്ക് കർത്താക്കൻമാരായതുകൊണ്ട് രണ്ടുപേർ സമൻമാരാകുന്നു. ഒരു മതകർത്താവ് ജാതി ഭേദത്തേയും മതഭേദത്തേയും ഉണ്ടാക്കുന്നു. ഒരു മതകർത്താവ് ആ രണ്ട് ഭേദത്തേയും നശിപ്പിച്ച് ഐകമത്യത്തെ ഉണ്ടാക്കുന്നു. മതകർത്തൃധർമ്മത്തെപ്പിടിച്ച് അവർ രണ്ടാളും തുല്യൻമാരെന്ന് വാദിക്കുന്നത് ഏറ്റവും ബുദ്ധിഹീനതയാകുന്നു.

## 18. തപസ്സ് എന്ന പൊള്ളത്തരം

1. **അനാഹാരവ്രതൈർഘോരൈരെസ്താപയന്തിവപുംഷിയെ**
**തപസ്വിനശ്ചേദ്ദാരിദ്ര്യ തപ്താ അപി തപസ്വിനഃ**

സാരം- ആഹാരം കഴിക്കാതെ ഘോരവ്രതങ്ങൾകൊണ്ട് ദേഹത്തെ തപിപ്പിക്കുന്നവർ തപസ്സികളാണെങ്കിൽ ദാരിദ്ര്യംകൊണ്ട് പട്ടിണികിടന്ന് തപിക്കുന്നവരും തപസ്വികളാകുന്നു.

## 19. ത്യാഗം - ശരിയും തെറ്റും

1. **ക്രിസ്തുഹിന്ദുമതാചാര്യഗുരവോന്യേപിഭൂരയഃ**
**സർവ്വസ്വാമത്യാജൻലോകഭ്രാന്തയെശ്രേയസെനസഃ**

സാരം- ക്രിസ്തുവും ഹിന്ദുമതാചാര്യൻമാരും മറ്റുമതങ്ങളിലുള്ള ഗുരുജനങ്ങളും ബഹുപേർ സർവ്വസ്വത്തിനെ ത്യജിച്ചത് ലോകഭ്രമത്തിനായ്ക്കൊണ്ട് ഭവിച്ചു. ലോകശ്രേയസ്സിനായ്ക്കൊണ്ട് ഭവിച്ചില്ല.

2. **സർവ്വത്യാഗാർത്ഥമജ്ഞാത്വാ സർവ്വത്യാഗപരായണാഃ**
**പരന്നസങ്കടംഭോക്തും ശ്രദ്ധാനാ അഹൊ! അഹൊ!**

സാരം- സർവ്വത്യാഗത്തിന്റെ അർത്ഥത്തെ അറിയാതെ സർവ്വത്യാഗത്തെ ചെയ്തവർ സങ്കടമായിരിക്കുന്ന പരാന്നത്തെ ഭുജിപ്പാൻ ശ്രദ്ധയോടുകൂടിയിരിക്കുന്നു. ആശ്ചര്യം! ആശ്ചര്യം!! സർവ്വത്യാഗമെന്നത് സർവ്വമനോദോഷത്യാഗമാകുന്നു.

3. **സർവ്വത്യാഗൊമനോദോഷ ത്യാഗഏവസുഖായസഃ**
**സുഖഹേതുധനത്യാഗ സ്വപരക്ലേശകാരണം.**

സാരം- സർവ്വത്യാഗമെന്ന് പറയുന്നത് മനോദോഷങ്ങളെ അതായത് ആശ, മമത്വം, ക്രോധം, ദ്വേഷം, മുതലായ ദുർവൃത്തികളെ ത്യജിക്കുന്നതാകുന്നു. ആ ത്യാഗം സുഖത്തിനായ്കൊണ്ട് ഭവിക്കുന്നു. സുഖത്തിന് ഹേതുവായിരിക്കുന്ന ദ്രവ്യത്തെ ത്യജിക്കുന്നത് തനിക്കും അന്യൻമാർക്കും ദുഃഖത്തെ ഉണ്ടാക്കുന്നതാകുന്നു. ഈ സംഗതിയെ ഇതിൽ പല ശ്ലോകങ്ങളിലും മോക്ഷപ്രദീപത്തിൽ ഭിക്ഷാടന പ്രകരണത്തിലും തെളിയിച്ചിട്ടുണ്ട്.

4. സർവ്വത്യാഗകൃതഃപ്രായസർവ്വസംഗ്രഹണേച്ഛവഃ
വാഞ്ഛന്തിഗുരവൊഭൂത്വാ വശീകർത്തും ജഗന്തിതെ.

5. നചേത്സംഗ്രഹവാഞ്ഛാതെ പ്രസംഗാദുപദേശതഃ
സ്വീകര്യഃകിംജനധനം നിരസ്തസ്വകുടുംബകാഃ

സാരം- സർവ്വത്യാഗം ചെയ്ത മിക്കപേർ സർവ്വത്തേയും സംഗ്രഹിപ്പാനിച്ഛിക്കുന്നു. എങ്ങനെ എങ്കിൽ - അവർ ഗുരുഭൂതൻമാരായി ജനങ്ങളെ വശീകരിപ്പാനാഗ്രഹിക്കുന്നു. 5. സർവ്വസംഗ്രഹത്തിലാശയില്ലെങ്കിൽ സ്വകുടുംബത്തെക്കൂടി ത്യജിച്ചുകൊണ്ടിരിക്കുന്ന അവർക്ക് പ്രസംഗം എന്തിന്? ഉപദേശമെന്തിന്? ജനധനമെന്തിന്?

6. അഹംസർവ്വപരിത്യാഗീ യോഗിത്യാദ്യഭിമാനതഃ
കീർത്ത്യാർത്ഥംകേചിദജ്ഞാനാ ദ്വേഷവൃത്തിരതാജനാഃ

സാരം- ഞാൻ സർവ്വത്തേയുമുപേക്ഷിച്ച യോഗിയാണ് എന്ന് അഭിമാനിച്ച് കീർത്തി സമ്പാദിപ്പാൻ വേണ്ടി ചിലർ അജ്ഞാനം ഹേതുവായിട്ടും സന്യാസികളുടെ വേഷത്തിലും വൃത്തിയിലും തൽപരൻമാരാകുന്നു. പ്രാർത്ഥന, ഏകാദശിനോൽമ്പ് മുതലായ വ്രതങ്ങൾകൊണ്ട് മുക്തികിട്ടുമെന്ന് തെറ്റിദ്ധരിച്ച് അതാതിനെ ചെയ്യുന്നതുപോലെ സർവ്വത്തേയും ഉപേക്ഷിച്ചാൽ മുക്തികിട്ടുമെന്ന് അജ്ഞാനംകൊണ്ട് ചിലർ സന്യാസിക്കുന്നു. കേചിദജ്ഞാനാൽ എന്ന പദത്തിൻെറ സാരമതാണ്.

7. നാഹംകേനാപിദുഃഖീശ ദർശിസന്തൃപ്തിമാൻസദാ
ഇതികേചിൽഭ്രാമയന്തി ഗോപിതാഖിലസങ്കടാഃ.

സാരം- ചിലർ എന്തുസങ്കടമുണ്ടായാലും അതിനെ മറച്ചുംകൊണ്ട് ഞാൻ ഒന്നുകൊണ്ടും ദുഃഖിയല്ല, സദാ ഈശ്വരനെ കണ്ടുകൊണ്ട് തൃപ്തനായിരിക്കുന്നു എന്ന് നടിച്ചുകൊണ്ട് ലോകത്തെ ഭ്രമിപ്പിക്കുന്നു. എന്നാൽ ചിലർ ജാലവിദ്യയെ കാണിച്ചിട്ടും കാറ്റും വെയിലും ഏറ്റ് പട്ടിണി കിടന്ന് മരച്ചുവട്ടിലും മറ്റുമിരുന്നിട്ടും ആരുമറിയാതെ ഉപായേന ആഹാരം കഴിച്ചിട്ടും ഇടക്കിടെ ഈശ്വരനാമത്തെ ഉച്ചരിച്ചിട്ടും കണ്ണടച്ചിരുന്നിട്ടും പിഞ്ചിരിപൂണ്ട് ആനന്ദിയാണെന്ന് നടിച്ചിട്ടും "മഹാൻ മഹാൻ, ദുഃഖങ്ങളിൽ വികാരിയല്ല ആഹാരം കൂടിയില്ല, എപ്പോഴുമാനന്ദി" എന്നിങ്ങനെ അനേക ജനങ്ങളുടെ പ്രശംസയ്ക്കും നമസ്കാരാദി

പൂജാബഹുമാനങ്ങൾക്കും പാത്രമായിത്തീരുന്നു എന്ന് സാരം.

8. **സുഖയോഗേനമോക്ഷായൈപ്ല്യസർവ്വത്യാഗാഗിസങ്കടം
കിമർത്ഥംയാന്തിലോകാംശ്ച്രഭ്രാമയന്തിഹദേശികാഃ**

സാരം- സുഖമായ യോഗംകൊണ്ട് സാധിക്കേണ്ടതായ മോക്ഷത്തിനുവേണ്ടി സർവ്വത്യാഗാദിസങ്കടത്തെ എന്തിനായ്ക്കൊണ്ട് പ്രാപിക്കുന്നു? ആചാര്യൻമായി ജനങ്ങളെയും എന്തിന് ഭ്രമിപ്പിക്കുന്നു?

## 30. നിരീശ്വരവാദം

1. **നിരീശാഃകോടയസ്സന്തിതേകിമീശ്വരസേവയാ
രാജ്യംവാഭീഷ്ടസിദ്ധിംവാപ്രാപ്നുവന്തിസ്വപൗരുഷാൽ**

സാരം- ഈശ്വരനില്ലെന്ന് വാദിക്കുന്നവർ കോടികൾ ഉണ്ട്. അവർ രാജ്യത്തെയൊ അഭീഷ്ടത്തെയൊ പ്രാപിക്കുന്നത് ഈശ്വരസേവകൊണ്ടാണോ? അല്ല. തങ്ങളുടെ പൗരുഷം കൊണ്ടാകുന്നു.

2. **യസ്മാദാനന്ദമിച്ഛന്തി നാസ്തികാഅപിനേശ്വരം
തസ്മാദാനന്ദഏവത്രാ നാസ്തികാനാഞ്ചസംമതഃ**

സാരം- ഈശ്വരനില്ലെന്ന് വാദിക്കുന്ന നാസ്തികൻമാരും ആനന്ദത്തെ ആഗ്രഹിക്കുന്നു. ഈശ്വരനെ ആഗ്രഹിക്കുന്നില്ല. അതുകൊണ്ട് ആനന്ദംതന്നെ നാസ്തികൻമാർക്കും സമ്മതമായിട്ടുള്ളത്.

3. **സംമതശ്ചേശ്വരസ്സുസർവേഷാം, നാസ്തികാഃകഥം
നിരാകുർവ്വന്തിയുഷ്മാകമീശ്വരംനാസ്തിവാദതഃ**

സാരം- സർവ്വൻമാർക്കും ഈശ്വരൻ സമ്മതനാകുന്നു എങ്കിൽ നാസ്തികൻമാർ ഈശ്വരനില്ലെന്ന് വാദിച്ച് നിങ്ങളുടെ ഈശ്വരനെ നിരാകരിപ്പാൻ കാരണമെന്ത്?

4. **സംമതശ്ചേദീശ്വരസ്സുസർവ്വേഷാം, ജ്ഞാനിനഃകഥം
അനീശ്വരോഹം ബ്രഹ്മാമിതിവാദരതാസ്സദാ.**

സാരം- ഈശ്വരൻ സർവ്വസമ്മതനാണെങ്കിൽ ജ്ഞാനികളുടെ ഇടയിൽ ഞാൻ നിരീശ്വരനാണ് ബ്രഹ്മമാണ് എന്നവാദത്തിൽ

എങ്ങനെ താൽപര്യമുണ്ടായി,

5. **ബൗദ്ധാജൈനാശ്ചസാംഖ്യാശ്ചനാസ്തികാബഹവൊഭൂവി തദ്ഭൂരിപക്ഷസ്വീകാരാദാത്മനന്ദൊഭവേന്നുകിം.**

6. **നഭവേത്തത്രദൃഷ്ടാന്തസ്ത്വാത്മാനന്ദാനുഭൂതിദാൻ പ്രത്യയാൻസ്വാനുഭൂതിഞ്ചനശംസന്തിമതേഷ്വതെ.**

സാരം- ബുദ്ധമതക്കാരും ജൈനമതക്കാരും സാംഖ്യമതക്കാരും ആയ നിരീശ്വരൻമാർ ലോകത്തിൽ വളരെയുണ്ട്. ആ ഭൂരിപക്ഷത്തെ സ്വീകരിക്കുന്നതുകൊണ്ട് നിജാനന്ദം ഉണ്ടാകുമോ? ഉണ്ടാകയില്ല. 6. അതിന് ദൃഷ്ടാന്തം ആനന്ദാനുഭവത്തേയും ആ അനുഭവത്തിൽ എത്തിക്കുന്ന അടയാളങ്ങളേയും അവരുടെ മതങ്ങളെ വർണ്ണിച്ചുകാണുന്നില്ല.

## 21. പരലോകം - സത്യമോ മിഥ്യയോ?

1. **മതകാരൈർഭ്രാമിതാസാപ്രകൃതിർമ്മരണാത്പരം സ്വർഗ്ഗാദീൻഗന്തുമിച്ഛന്തീകർമ്മദുഃഖേനബദ്ധ്യതെ.**

സാരം- മതകർത്താക്കൻമാരാൽ തെറ്റിദ്ധരിപ്പിക്കപ്പെട്ട പ്രകൃതിയാണ് മരിച്ചശേഷം സ്വർഗ്ഗാദികളിൽ പോകുവാനിച്ഛിച്ച് കർമ്മദുഃഖത്തിൽ പെട്ട് കിടക്കുന്നത്. എന്നാൽ ഈശ്വര പ്രാർത്ഥനായാഗ വ്രതവിഗ്രഹാരാധനാദികളെ ചെയ്താൽ സ്വർഗ്ഗത്തിലും വൈകുണ്ഠത്തിലും മറ്റുമുള്ള ഉപരിലോകങ്ങളിലും ചെന്ന് ശാശ്വതാനന്ദത്തെ അനുഭവിക്കാം. അത് നോക്കുമ്പോൾ ഈ ഭൂലോകസുഖം തുച്ഛം, ദുഃഖം എന്നും മറ്റും മതങ്ങളും മതാചാര്യൻമാരും വർണ്ണിച്ചതുകേട്ട് ജനങ്ങൾ ആ ലോകസുഖത്തെ കാംക്ഷിക്കുന്നതാകുന്നു. ഇത് ജനങ്ങളുടെ യാഥാർത്ഥ പ്രകൃതിയല്ല. എവിടെവിടെ ആനന്ദമുണ്ടെന്ന് ഭ്രമിപ്പിക്കുന്നുവോ അവിടേക്ക് ആനന്ദപ്രകൃതി പായും. അത് സാധാരണയാണ്. വിശന്നു അലയുന്ന യാചകൻമാരോട് ഇന്നദിക്കിൽ ഒരു അന്നദാതാവുണ്ട്, അവിടെ ചെന്നാൽ യാചകൻമാർക്ക് മൃഷ്ടാന്ന ഭോജനവും വസ്ത്രാദികളും കൊടുക്കും, ഞാൻ കണ്ടിട്ടുണ്ട് എന്ന് ഒരു മുരം കളവ് പറഞ്ഞാൽ അതുകേട്ട് യാചകൻമാർ അവിയേക്കോടും. എല്ലാവരും ദുഃഖത്തിൽ നിന്ന് വേർപെട്ട് സുഖിക്കണമെന്ന വിചാരക്കാരാകുന്നു.

അതാണ് അവിടേക്ക് ഓടുവാൻ കാരണം. നോക്കുക. ക്രിസ്ത്യൻമാർ ഒരു സ്വർഗ്ഗമേ വിശ്വസിച്ച് കഷ്ടപ്പെടുന്നുള്ളു. ഹിന്ദുക്കൾ, സ്വർഗ്ഗം, വൈകുണ്ഠം, കൈലാസം എന്നിങ്ങനെ പല ഉപരിസ്ഥാനങ്ങളെ വിശ്വസിച്ചു കഷ്ടപ്പെടുന്നു. എന്തുകൊണ്ടെന്നാൽ ഒരു സ്വർഗ്ഗമേ ക്രിസ്തുമതാചാര്യൻമാർ സൃഷ്ടിച്ചിട്ടുള്ളൂ. ഹിന്ദുമതാചാര്യൻമാർ സ്വർഗ്ഗത്തിനും പുറമെ വൈകുണ്ഠാദി പല ആനന്ദസ്ഥാനങ്ങളെ സൃഷ്ടിച്ചിരിക്കുന്നു. അതുകൊണ്ടാണ് ഒന്നിൽ മാത്രം ക്രിസ്ത്യൻമാരും നാനാസ്ഥാനങ്ങളിൽ ഹിന്ദുക്കളും എത്തുവാൻ ആഗ്രഹിക്കുന്നത്. അതുകൊണ്ട് ദുഃഖനിവൃത്തിയേയും ആനന്ദപ്രാപ്തിയേയും വർണ്ണിച്ച് ജനപ്രകൃതിയെ പല വിധത്തിലും തെറ്റിക്കാമെന്നത് സിദ്ധമല്ലയോ? ഒരു സ്വൽപസംഗതിയെ കൂടി ഇവിടെ കാണിക്കാം. ഹിന്ദുക്കൾ അനേകജാതികളെ വിശ്വസിച്ചിക്കുന്നു. ക്രിസ്തു ബൗദ്ധമഹാമതാദികൾ അനേകജാതികളെ വിശ്വസിച്ചിട്ടില്ല. എന്തുകൊണ്ടെന്നാൽ ക്രിസ്തുമതാചാര്യൻമാർ അനേകജാതികളുണ്ടെന്ന് തെറ്റിദ്ധരിച്ചിട്ടില്ല. അതുതന്നെ അതിനു കാരണം. ഹിന്ദുമതാചാര്യൻമാർ അനേകജാതികളുണ്ടെന്ന് തെറ്റിദ്ധരിപ്പിച്ചു. അതുതന്നെ അതിനു കാരണം. ഇങ്ങനെ ആലോചിക്കുന്നതായാൽ അനേകം തെറ്റിദ്ധാരണകളെ ആചാര്യൻമാർ ഉണ്ടാക്കിയിരിക്കുന്നു എന്ന് കാണാം. ഗ്രന്ഥവിസ്താരഭയത്താൽ അധികം വിസ്തരിക്കുന്നില്ല.

2. **കേഷാഞ്ചിൽപ്രകൃതിർനാത്രസ്വർഗ്ഗാദൗസുഖമിച്ഛതി യാഗാദിഭിഃകഥംതച്ചേത്പ്രച്ഛ്യതേശ്രൂണുതോത്തരം.**

സാരം- ചിലരുടെ പ്രകൃതി ഇവിടെയല്ല സുഖത്തെ ഇച്ഛിക്കുന്നത്. യാഗം, പ്രാർത്ഥന മുതലായ കർമ്മങ്ങളാൽ സ്വർഗ്ഗാദികളിലുള്ള ആനന്ദത്തെയാണ് ഇച്ഛിക്കുന്നത്. അതെങ്ങനെ എന്ന് ചോദിക്കുന്നുവെങ്കിൽ പറയാം: കേൾപ്പിൻ!

3. **ദുഃഖശാന്തിസുഖപ്രാപ്തിരത്രൈവ ജ്ഞാനിസംമതാ മരണാനന്തരംനേതിചിന്തനീയംനൃപാദിഭിഃ**

സാരം- ദുഃഖമില്ലാത്ത പദവിയും ആനന്ദപ്രാപ്തിയും ജീവിച്ചിരിക്കുമ്പോൾ തന്നെയാണ് - മരിച്ചതിന് ശേഷം കിട്ടേണ്ടതല്ല എന്നാണ് ജ്ഞാനികളുടെ പക്ഷം. ഇത് രാജാക്കൻമാരാലും മറ്റുള്ളവരാലും ആലോചിക്കപ്പെടേണ്ടതാണ്.

4. പുമർത്ഥാഅനുഭോക്തവ്യാ അത്രൈവനമൃതെഃപരം
അർത്ഥകാമൗമൃതെശ്ലേഷം കിംനതദ്വൽപരം സുഖം.

സാരം- പുരുഷാർത്ഥങ്ങളെ ഈ ലോകത്തിൽ തന്നെയാണ് അനുഭവിക്കേണ്ടത്. മരിച്ചതിനു ശേഷമല്ല പണം സമ്പാദിക്കുന്നതും ഇഷ്ടമനുഭവിക്കുന്നതും മരിച്ചതിനു ശേഷമാണോ? അല്ല. അപ്രകാരം പരമാനന്ദവും = മുക്തിയും ഇവിടെതന്നെയാണ് അനുഭവിക്കേണ്ടത്.

5. മൃതേരനന്തരംമുക്തിഷ്ചേൽകഥംജ്ഞായതെബുധൈഃ
മൃതാനായാന്തിനാഹുശ്ചമുക്താവസ്ഥാംകദാചന.

സാരം- മരിച്ചശേഷമാണ് മുക്തി എങ്കിൽ അതിനെ വിദ്വാൻമാർ എങ്ങനെ അറിഞ്ഞു. മരിച്ചവർ മടങ്ങിവരുകയോ തങ്ങൾ മുക്തൻമാരായ അവസ്ഥയെ ഒരിക്കലും പറയുകയോ ചെയ്യുന്നില്ല. പിന്നെങ്ങനെ അറിഞ്ഞു.

വാക്യം- ശ്രുത്യാജ്ഞാതമിതിചേത് മതവിശ്വാസിനാം ശ്രതിസമഞ്ജസാ.

സാരം- മുക്തി വേദപ്രമാണത്താൽ അറിയപ്പെട്ടുവെന്ന് പറയുന്നുവെങ്കിൽ മതവിശ്വാസികളുടെ വേദം ശരിയായിട്ടുള്ളതല്ല.

6. സ്വർഗ്ഗപ്രാപ്തിശ്ചമുക്തിശ്ചസ്വസ്മിന്നേവമനോലയഃ
അന്യത്രേതിപ്രവാദസ്തു നയുക്തനാന്തുകർമ്മിണാം.

സാരം- സ്വർഗ്ഗപ്രാപ്തിയും മുക്തിയും തന്നിൽ തന്നെയുള്ള മനോലയമാണ്. മറ്റൊരേടത്ത് = ദേവലാകത്തിലാണ്, വൈകുണ്ഠത്തിലാണ് എന്നും മറ്റുമുള്ള വാദം യുക്തൻമാരുടേതല്ല. അത് കർമ്മികളുടെ - അയുക്തൻമാരുടെ വാദമാണ്.

7. ഇജ്യതേസ്ഥീയതേസുഷ്ടുയസ്മിൻസസ്വർഗ്ഗഉച്യതെ
നരഃകായതിഖിന്നോസ്തിയസ്മിൻസനരകഃസ്മൃതഃ

സാരം- സുഖമായിരിക്കുന്നത് സ്വർഗ്ഗമെന്നും ദുഃഖമായിരിക്കുന്നത് നരകമെന്നുമാകുന്നു. സ്വർഗനരകപദങ്ങളുടെ നിരുക്തി = ലക്ഷ്യാർത്ഥം.

8. സ്വർഗ്ഗോസ്തിദൈവരാജ്യംതദാനന്ദാപ്തിസ്തുതത്രഹി
മരണാനന്തരം പ്രാപ്യാനാത്രേത്യാഹുഃപ്രമാണിനഃ

സാരം- സ്വർഗ്ഗമുണ്ട്, അതാണ് ദൈവരാജ്യം, അവിടെ തന്നെയാണ് ആനന്ദപ്രാപ്തി. അത് മരിച്ചശേഷം പ്രാപിക്കേണ്ടതാണ്. ഈ ലോകത്തിൽ പ്രാപിക്കുന്നതല്ല എന്ന് പ്രമാണികൾ പറയുന്നു.

9. **തൽപ്രമാണിപ്രമാണേഷുസർവ്വേലോകാഭ്രമന്ത്യഹൊ!**
**തേനാത്മസൗഖ്യഹന്താരഃകിമാശ്ചര്യമതഃപരം**

സാരം- ആ പ്രമാണികളിലും പ്രമാണങ്ങളിലും സർവ്വ ജനങ്ങളും ഭ്രമിക്കുന്നു. അതുകൊണ്ട് നിജാനന്ദത്തെ കെടുക്കുന്നു. ഇതിൻ മീതെ ആശ്ചര്യമെന്ത്?

10. **യോഷിൽസുഖമജാനത്ഭിസ്സ്വർഗ്ഗസ്ത്രീസുഖമുച്യതെ**
**ഷണ്ഡൈസ്തദ്വിശ്വസന്ത്യത്രകിമാശ്ചര്യമതഃപരം**

സാരം- സ്ത്രീസുഖത്തെ അറിയാത്ത നപുംസകൻമാർ ദേവ സ്ത്രീ സംഭോഗസുഖത്തെ പറയുന്നതിന്ന് ഈലോകത്തിൽ വിശ്വസിക്കുന്നു. ഇതിൻ മീതെ ആശ്ചര്യമെന്ത്?

11. **അജ്ഞാനന്തോനിജാനന്ദംസ്വർഗ്ഗാദീൻവർണ്ണയന്തിതത്**
**വിശ്വസന്തിചസർവ്വേപികിമാശ്ചര്യമതഃപരം**

സാരം- ആത്മാനന്ദത്തെ അറിയാത്തവർ സ്വർഗ്ഗാദികളെ വർണ്ണിക്കുന്നു. അതിനെ സർവ്വൻമാരും വിശ്വസിക്കുന്നു. ഇതിൻ മീതെ ഒരാശ്ചര്യമെന്ത്?

12. **അപശ്യതസ്സ്വസൗന്ദര്യംപരരൂപംപ്രശംസതഃ**
**ജാത്യന്ധാൻവിശ്വസന്ത്യത്രകിമാശ്ചര്യമതഃപരം**

സാരം- തൻെറ സൗന്ദര്യത്തെ കാണാത്തവരും അന്യൻെറ സൗന്ദര്യത്തെ വർണ്ണിക്കുന്നവരുമായ ജാത്യന്ധൻമാരെ ജനങ്ങൾ വിശ്വസിക്കുന്നു. ഇതിൻ മീതെ ഒരാശ്ചര്യമെന്ത് - സ്ത്രീസുഖത്തെ അറിയാൻ കഴിയാത്ത നപുംസകൻ ദേവസ്ത്രീസുഖത്തെ വർണ്ണിക്കുന്നത് വിശ്വസിക്കുന്നതുപോലെയും തൻെറ സൗന്ദര്യത്തെ കാണാൻ കഴിയാത്ത ജനനാൽ കുരുടൻ അന്യൻെറ സൗന്ദര്യത്തെ വർണ്ണിക്കുന്നത് വിശ്വസിക്കുന്നതുപോലെയുമാണ് ആത്മാനന്ദത്തെ അറിയാത്തവർ അപ്രത്യക്ഷത്തിലുള്ള സ്വർഗ്ഗാദി സുഖത്തെ വർണ്ണിക്കുന്നതിനെ ജനങ്ങൾ വിശ്വസിക്കുന്നത് എന്നാണ് മേൽപറഞ്ഞ ശ്ലോകങ്ങളുടെ സാരം.

13. **വിഷയസുഖമിഹൈവപൗരുഷേണ**
**ജനനിവഹഃസ്വദതേയഥാതഥൈവ**
**സഹജസുഖമിഹൈവസേവനീയം**
**നഹിമരണാത്പരമീശ്വരപ്രസാദാത്**

സാരം- ജനങ്ങൾ പൗരുഷംകൊണ്ട് വിഷയസുഖത്തെ അനുഭവിക്കുന്നതുപോലെ ആത്മാനന്ദത്തെ ഇവിടെതന്നെ അനുഭവിക്കേണ്ടതാണ്. മരിച്ചതിന് ശേഷം ഈശ്വരപ്രസാദംകൊണ്ട് സ്വർഗ്ഗാദികളിൽ അനുഭവിക്കേണ്ടതല്ല. ഹേ മർത്ഥ്യൻമാരേ, നിങ്ങൾ ഭാര്യാവിഷയസുഖം ഇവിടെത്തന്നെ അനുഭവിക്കുന്നു. അപ്രകാരം നിങ്ങളുടെ ആത്മാനന്ദവും ഇവിടത്തന്നെയല്ലയോ അനുഭവിപ്പാൻ കടപ്പെട്ടിരിക്കുന്നത്? സ്വർഗ്ഗാദികളിൽ പോയിട്ട് വേണമെന്ന് പറയുന്ന വേദങ്ങളേയും അചാര്യൻമാരേയും വിശ്വസിപ്പാനവകാശമുണ്ടോ? നിങ്ങളുടെ ആത്മാവ് നിങ്ങളുടെ അകത്തോ ഇരിക്കുന്നത്, സ്വർഗ്ഗാദിലോകങ്ങളിലോ ഇരിക്കുന്നത്? ഒന്നാലോചിപ്പിൻ.

## 22. പുണ്യപാപചിന്തകൾ

1. **ഗംഗാസ്നാനം പുണ്യമിതി മന്യന്തെ മർത്ത്യജാതയഃ**
**പുണ്യവന്തസ്തർഹിസർവ്വെ മത്സ്യാദിജലജന്തവഃ**

സാരം- ഗംഗാസ്നാനം പുണ്യമെന്ന് മനുഷ്യർ വിചാരിക്കുന്നു. അങ്ങനെയാണെങ്കിൽ മത്സ്യം, തവള മുതലായ സർവ്വജന്തുക്കളും വളരെ പുണ്യശാലികളാകുന്നു.

2. **വൈദികീപശുഹിംസാതു പുണ്യകർമ്മേതിവക്തിചേൽ**
**പുണ്യാൽപുണ്യംവൈദികംയച്ചൗര്യാസത്യാദിദുഷ്കൃതം**

സാരം- വൈദികപശുഹിംസ പുണ്യകർമ്മമാണ് എന്ന് പറയുന്നുവെങ്കിൽവൈദികമായ കളവ്, അസത്യം, വിശ്വാസവഞ്ചന മുതലായ പാപകർമ്മം പുണ്യത്തിലും വെച്ച് പുണ്യമാകുന്നു. പ്രാണിഹിംസനത്തിന് തുല്ല്യമായ പാപമില്ലെന്നിരിക്കുമ്പോൾ വേദോക്തകർമ്മം നടത്തുവാൻ ചെയ്യുന്ന ഹിംസനം പുണ്യമെന്ന് വരുന്ന പക്ഷം വേദോക്തകർമ്മം കഴിപ്പാൻ വേണ്ടി കക്കുന്നതും അസത്യം പറയുന്നതും ചതിക്കുന്നതും മറ്റും പുണ്യകർമ്മത്തിനേക്കാൾ മഹാപുണ്യമാകുന്നു. ഇതിൽഅധികം പുനരെന്തൊരുകഷ്ടം!

3. പുണ്യഭൂമിഭ്രമാൽദേശാൻ കാശ്യദീൻധാവാതാംനൃണാം
തത്രത്യഗുരുഷുഭ്രാന്തിർഭവതീതികിമൽഭുതം

സാരം- പുണ്യഭൂമി എന്നഭ്രമംകൊണ്ട് കാശി, ഹരിദ്വാരം മുതലായ ഉത്തരദിക്കുകളിലേക്ക് ഓടുന്ന കൂട്ടർക്ക് അവിടെയുള്ള ആചാര്യൻമാരിൽ ഭ്രമം ഭവിക്കുന്നത് അത്ഭുതമല്ല.

4. യദികാശീപുണ്യഭൂമിസ്തത്രത്യാസ്സർവ്വപൂരുഷാഃ
പുണ്യവന്തസ്സംഭവേയുസ്തഥാകസ്മാന്നദൃശ്യതെ.

5. ബഹവഃപാപിനസ്തത്രഗംഗാതീരേപിസന്ത്യഹൊ
കണ്ഠംഛിത്വാധനംഹർത്തുമപിസന്നദ്ധകൗതുകാഃ

6. ഗംഗാജലസ്നാനപാനവിശ്വാനാഥകടാക്ഷതഃ
പുണ്യത്വാച്ചകഥംതത്രപാപിനാംസംഭവൊജനാഃ

സാരം- കാശിപുണ്യഭൂമിയാണെങ്കിൽ അവിടെയുള്ള ജനങ്ങളെല്ലാം പുണ്യവാൻമാരായി തീരേണ്ടവരാണ്. എന്തുകൊണ്ട് അങ്ങനെ കാണപ്പെടുന്നില്ല? 5. ഗംഗാതീരത്തിൽ കൂടി വളരെ പാപികളുണ്ട്. അവർ കഴുത്തറുത്ത് പണത്തെ അപഹരിക്കാൻ ഒരുങ്ങി സന്തോഷിച്ചിരിക്കുന്നവരാണ്. 6. ഗംഗാജലസ്നാന പാനങ്ങൾകൊണ്ടും കാശിവിശ്വനാഥൻെറ കടാക്ഷംകൊണ്ടും പുണ്യസ്ഥമായിരിക്കുന്നതുകൊണ്ടും ഹേ ജനങ്ങളേ! അവിടെ പാപികളുണ്ടാകുമോ?

7. ഏവംസൃജംശ്ചേൽപാപാനിനകുര്യാൽ കോപിമാനവഃ
ശിക്ഷാഹോനഭവേൽകോവാസ്വഭാവോല്ലംഘനെക്ഷമഃ

സാരം- അങ്ങനെ സൃഷ്ടിച്ചിരുന്നു എങ്കിൽ ആരും പാപത്തെ ചെയ്കയില്ല. ശിക്ഷക്ക് പാത്രമാകയുമില്ല. സ്വഭാവത്തെ ലംഘിപ്പാൻ ആരെക്കൊണ്ട് കഴിയും? ആരെക്കൊണ്ടും കഴികയില്ല.

8. ഇക്ഷുർനതിക്തോഭവതി സർവ്വദാമധുരസ്തഥാ
സൃഷ്ടാശ്ചേൽ സ്വാത്വികാമർത്ത്യാഃ, കിംപാപിഷ്ഠാഭവന്തിതെ.

9. ചന്ദ്രശ്ശീതസ്സദാനോഷ്ണസ്തഥാ സൃഷ്ടാജനായദി
സ്വാത്വികാഃ നഹിപാപസ്സ്യുഃകിമർത്ഥംദണ്ഡനംപ്രഭോ?

10. പാപിദണ്ഡനയത്നശ്ച നസ്യാദീശസ്യകശ്ചന
ഏവം കസ്മാന്നകുരുതെ സർവ്വശക്തോ ഗുണീയദി.

സാരം- കരിമ്പ് കയ്ക്കുന്നില്ല. എപ്പോഴും മധുരമായിരിക്കുന്നു.

അപ്രകാരം ജനങ്ങളെ സൽഗുണങ്ങളോടുകൂടി സൃഷ്ടിച്ചാൽ അവർ പാപം ചെയ്കയില്ല. 9. ചന്ദ്രൻ എപ്പോഴും ശീതളനായിരിക്കുന്നു. ഉഷ്ണിച്ചിരിക്കുന്നില്ല. അപ്രകാരം ജനങ്ങളെ സൽഗുണങ്ങളോടുകൂടി സൃഷ്ടിച്ചാൽ അവർ പാപികളാകയില്ല. ഈശ്വരന് ശിക്ഷിക്കേണ്ടി വരികയുമില്ല. 10. പാപികളെ ദണ്ഡിക്കേണ്ടുന്ന പ്രയത്നവും ഈശ്വരനില്ല. (പാപികളെ വിചാരണ ചെയ്ത് നരകത്തിലേക്കും മറ്റും അയക്കേണ്ട ഭാരവും നരകത്തെ സൃഷ്ടിക്കേണ്ട പണിയും ഒന്നുമില്ല.) സർവ്വശക്തനായ ഈശ്വരൻ സൽഗുണമാത്രന്മാരായി സൃഷ്ടിക്കുന്നില്ല?

11. **രാഗാദ്യപേതാഹൃദ്ഭൂമി കാശിത്യസ്മാദൃശാംമതം**
**പുണ്യഭൂമിശ്ചസംജ്ഞാത്വാധാവന്ത്യഹഹദിഗ്ഭ്രമാൽ**

സാരം- രാഗദ്വേഷാദികൾ പോയ മനോഭൂമിയാണ് കാശി. അതാണ് പുണ്യഭൂമി എന്നാണ് അസ്മാദൃശ്യൻമാരുടെ മതം. അതിനെ അറിയാതെ ദിക്കുകളിൽ ഭ്രമിച്ച് ഓടുന്നു (കാശിയും കൈലാസവും വൈകുണ്ഡവും ബ്രഹ്മലോകവും സർവ്വമോക്ഷസ്ഥലവും മനോഭൂമിയാണെന്ന് വിവരിക്കാം.)

12. **പ്രാർത്ഥകോഗുണവാൻക്രിസ്തുസ്തായീശോന ദത്തവാൻ**
**അഭയംസ്മൃതഃക്രോശംശ്ശത്രു ദണ്ഡനസങ്കടാൽ**

13. **കിഞ്ചസർവ്വമതസ്ഛാസ്തെഭക്തനാശംഗതാഅഹൊ**
**ആസ്താംനാശോഭക്തദുഃഖമപീശോനഹരൽകൃതഃ**

സാരം- പ്രാർത്ഥകനും മഹാ ഗുണവാനുമായിരുന്നു യേശുക്രിസ്തു. ക്രിസ്തുവിന് ഈശ്വരൻ അഭയത്തെ കൊടുത്തില്ല. ശത്രുക്കൾ ദണ്ഡിട്ട സങ്കടം നിമിത്തം ക്രിസ്തു നിലവിളിച്ച് മരിച്ചു. കഷ്ടം! മരിച്ചതിരിക്കട്ടെ, ഭക്തൻമാരുടെ ദുഃഖത്തെക്കൂടി ഈശ്വരൻ തീർക്കാത്തത് എന്തുകൊണ്ട്? (മരണത്തെകൂടി തീർക്കുവാൻ കടപ്പെട്ടിരിക്കെ മനോദുഃഖത്തെ കൂടി ഈശ്വരൻ തീർക്കാത്തതുകൊണ്ട് മതവാദികൾ പറയും പ്രകാരമല്ലീശ്വരധർമ്മമെന്ന് അഭിപ്രായം).

14. **ഈശ്വരാജ്ഞാംസമുല്ലംഘ്യവൃക്ഷസ്യഫലഭക്ഷണാൽ**
**ആദാംഹവ്വാംശശാപേശോഭവതംപാപിനാവിതി**

15. **തേനതജ്ഞാനാരാശ്ചപി പാപാത്മാനോഭവൻഭുവി**
**താൻപാപാന്മോക്തുകാമസ്സഈശഃക്രിസ്തുമജീജനൽ**

16. **പാപസ്യപരിഹാരാർത്ഥംമർത്ത്യാനാമീശ്വരോബലിം**
**കൃതവാൻക്രിസ്തുമിത്യാഹുസ്സച്ചാപീശ്വരദൂഷണം**

സാരം- ഈശ്വരൻെറ കല്പനയെ ലംഘിച്ച് വൃക്ഷത്തിൻെറ ഫലത്തെ തിന്നതുകൊണ്ട് നിങ്ങൾ പാപികളായി ഭവിപ്പിൻ എന്ന് ഈശ്വരൻ ആദം ഹവ്വ എന്ന രണ്ടുപേരെ ശപിച്ചു. 15. അതുകൊണ്ട് ആദം ഹവ്വ എന്നവരിൽനിന്ന് ജനിച്ച മർത്ത്യൻമാരും പാപികളായി ഭവിച്ചു. പാപികളായ മനുഷ്യരെ പാപത്തിൽ നിന്ന് മോചിപ്പാൻ ഇച്ഛിച്ച് ഈശ്വരൻ ക്രിസ്തുവിനെ ജനിപ്പിച്ചു. 16. ഈശ്വരൻ മനുഷ്യപാപ പരിഹാരത്തിന്ന് ക്രിസ്തുവിനെ ബലി കൊടുത്തതാണെന്ന് പറയുന്നു. അങ്ങനെ പറയുന്നതും ഈശ്വര ദൂഷണമാകുന്നു.

17. **അനുഗ്രഹാദേവമർത്ത്യാൻപാപന്മോക്തുംസഈശ്വരഃ**
**ശക്തഃകിമർത്ഥംഭക്തംതംകൃതവാൻബലിമീശ്വരഃ**

18. **കൃപാകരസ്യദേവസ്യ സർവ്വശക്തസ്യഭൂഷണം**
**ഹനനാവാസ്വഭക്താനാം രക്ഷണംവാബുധോത്തമാഃ**

സാരം- അനുഗ്രഹം കൊണ്ടുതന്നെ മർത്ത്യൻമാരെ പാപത്തിൽ നിന്ന് മോചിപ്പാൻ ഈശ്വരൻ ശക്തനാണ്. (മനുഷ്യൻ പാപത്തിൽ നിന്ന് മോചിക്കട്ടെ എന്ന് ഒന്നാഗ്രഹിച്ചാൽ മതി. മോചിക്കും.) പിന്നെന്തിനായ്ക്കൊണ്ടു ക്രിസ്തുവിനെ (ഭക്തനെ) ബലികൊടുത്തു? (കൊല്ലിച്ചു) ദയാനിധിയായിരിക്കുന്ന ദൈവത്തിന്ന്, സർവ്വശക്തന്ന് (എന്നാൽ അനുഗ്രഹംകൊണ്ടുതന്നെ ഇഷ്ടം സാധിപ്പാൻ കഴിയുന്നവന്ന്) ഭൂഷണം ഭക്തനെ കൊല്ലുന്നതോ? രക്ഷിക്കുന്നതോ? ഹേ പണ്ഡിതശ്രേഷ്ഠൻമാരെ! പറയുവിൻ.

19. **ഈശ്വരേദോഷമാരോപ്യാപീദൃശംമതവാദിനഃ**
**വദന്തിഹതഥാവക്തും ജുഹ്വാജിഹ്രേതിമാമകി**

സാരം- ഈശ്വരങ്കൽ ഇങ്ങനെയുള്ള ദോഷത്തെ ആരോപിച്ചുകൊണ്ടും മതവാദികൾ പറയുന്നു. അപ്രകാരം പറവാനയ്ക്കൊണ്ട് ഞാൻ ലജ്ജിക്കുന്നു.

20. **മൂഢഃപീഢാപനോദാർത്ഥമജാദിബലികാരകഃ**
**തേകിമേഷാമീശ്വരസ്യഗുരവൊബലികർമ്മണി**

സാരം- മൂഢൻമാർ പീഡ നീങ്ങുവാൻവേണ്ടി ആട്, കോഴി മുതലായവയെ അറുത്ത് ബലികഴിക്കുന്നുണ്ട്. ആ

മൂഢൻമാരാണോ ബലികഴിക്കുന്ന വിഷയത്തിൽ ഇവരുടെ ഈശ്വരനെ ഗുരു? എന്നാൽ, അവർ ചെയ്യുന്നതുകണ്ട് ഈ ബലികൊടുക്കുന്ന സമ്പ്രദായം ഈശ്വരൻ പഠിച്ചതാണോ?

21. ആദംഹവ്വാപാപിനൗചേത്തൽപുത്രാഅപിപാപിനഃ
ഇതിപുത്രേഷുപാപാനിനാരോപ്യന്തേമഹാത്മഭിഃ

22. അനീതിമാനീശഇതിദൂഷണായതദീരണം
പിത്രാഗസഃകൃതേപുത്രഃകോപിരാജ്ഞാനദണ്ഡ്യതെ

23. അസംബന്ധപ്രലാപേനപ്രായേണമതവാദിനഃ
ഈശ്വരംദൂഷയന്ത്യേവകർണ്ണാരുന്തുദമേവതൽ

സാരം- ആദം, ഹവ്വാ എന്നവർ പാപികളായി എങ്കിൽ അവരുടെ പുത്രൻമാരും പാപികളാകുന്നു എന്ന് യോഗ്യൻമാർ മാതാപിതാക്കൻമാരുടെ കുറ്റങ്ങളെ പുത്രൻമാരിൽ ചുമത്തുകയില്ല. 22. അങ്ങനെ ചുമത്തുന്നത് ഈശ്വരൻ നീതിയില്ലാത്തവനാണ് എന്ന ദൂഷണമായിത്തീരുന്നു. രാജാവ് മാതാപിതാക്കൻമാരുടെ കുറ്റത്തിന് ഒരു പുത്രനേയും ശിക്ഷിക്കുന്നില്ല. 23. മതപാനാദികളുടെ അയുക്തവചനം ഈശ്വരദൂഷണമായിത്തന്നെ ഇരിക്കുന്നു. അത് ചെവിക്ക് അസഹ്യം തന്നെ. (ഇങ്ങനെ അസഹ്യമാം വണ്ണം ഈശ്വരദൂഷണത്തിനിടവരുത്തുന്നത് ആലോചന പോരാത്തതുകൊണ്ടാകുന്നു.)

24. പുത്രാഞ്ഛപ്ത്വാപാപിനസ്താൻ കൃത്വാപാപസ്യശാന്തയെ
പുത്രംഹത്വാബലീംകുര്യാദീശശ്ചേൽസതുകീദൃശഃ

സാരം- പുത്രൻമാരെ ശപിച്ച് പാപികളാക്കുക, പാപശാന്തിക്ക് പുത്രനെ അറുത്ത് ബലികൊടുക്കുക, എങ്കിൽ ആ ഈശ്വരൻ എന്തീശ്വരനാണ്?

25. ഗതിഃപിതുഃസ്യാൽപുത്രസ്യകർമ്മണേതിഭ്രമന്ത്യഹൊ!
തഥാചേൽപുത്രദുഷ്കൃത്യാൽപിതാദുർഗ്ഗതിമാപ്നുയാൽ

സാരം- പുത്രൻെറ സൽകർമ്മംകൊണ്ട് പിതാവിന് ഗതിവരുമെന്ന് ഭ്രമിക്കുന്നു. അങ്ങനെ വരുമെങ്കിൽ പുത്രൻെറ പാപകർമ്മംകൊണ്ട് പിതാവ് നരകത്തിലും പോകണം.

26. ദുഃഖസ്യാനുഭവാൽപാപ ശാന്തിസ്സ്യാദിതിചേന്മതം
തർഹിദണ്ഡംകരേധൃത്വാ താഡ്യതാംമസ്തകോപരി

27. ഖണ്ഡശഃകണശഃഛിത്വാ കരാദ്യവയവാൻനിജാൻ
ദുഃഖംഭുക്ത്വാപാപശാന്തിം കിംനകുർവ്വന്തികർമ്മഠാഃ

സാരം- ദുഃഖം അനുഭവിച്ചാൽ പാപശാന്തി വരുമെന്നാണ് നിങ്ങളുടെ മതമെങ്കിൽ വടിയെടുത്ത് തലയിൽ തല്ലുവിൻ. 27. അവനവൻെറ കരചരണാദികളായ അവയവങ്ങളെ അല്പാൽപ്പം അരിഞ്ഞ് ദുഃഖത്തെ അനുഭവിച്ച് പാപശാന്തിയെ കർമ്മികൾ ചെയ്യാത്തതെന്താണ്? ദുഖത്തെ അനുഭവിച്ചു തന്നെ പാപശാന്തി വരുത്തേണമെന്ന് പറയുന്നത് അബദ്ധമെന്ന് സാരം.

28. തപ്ലായഃശംഖചക്രാദി മുദ്രാദഗ്ദകരാനരാഃ
ഭവന്തിദുഃഖഭാജോത്ര പാപശാന്ത്യൈതുവൈഷ്ണവാഃ

വൈഷ്ണവമതക്കാർ പാപശാന്തിക്ക് വേണ്ടി ഇരുമ്പ് പഴുപ്പിച്ച് ശംഖം, ചക്രം മുതലായ മുദ്രകളെ വെച്ച് കൈകളെ പഴുപ്പിച്ച് ദുഃഖത്തെ അനുഭവിക്കുന്നു.

29. അഗ്നിസ്പർശാദ്ദേഹദാഹൊയഥാസ്വാഭാവികസ്സയ
ദുഃഖകർമ്മപരിഗ്രാഹോ ദുഃഖയൈവസുഖായന.

സാരം- അഗ്നിയെ തൊട്ടാൽ ദേഹം ദഹിക്കുന്നത് എപ്രകാരം സ്വാഭാവികമോ അപ്രകാരം ദുഃഖകർമ്മങ്ങളെ ചെയ്യുന്നത് ദുഖത്തിനായ്കൊണ്ട് മാത്രമല്ലാതെ സുഖത്തിനായിത്തീരുകയില്ല.

30. സത്കർമ്മപുണ്യംധർമ്മശ്ച മനോധാരണമാത്മനി
പുണ്യകർമ്മഫലംസൗഖ്യംപ്രാഹുസ്തന്മനസോജയാത്

സാരം- മനസ്സിനെ തന്നിൽ നിർത്തുന്നതുതന്നെയാണ് സൽധർമ്മവും പുണ്യവും. പുണ്യകർമ്മത്തിൻെറ ഫലം സൗഖ്യമാണെന്ന് പറയുന്നു. ആ സൗഖ്യം മനോജയംകൊണ്ടാണ് സിദ്ധിക്കുന്നത്. രാജപദവിയിലെത്തിയിട്ടും മനസ്സിനെ ജയിപ്പാൻ കഴിയായ്കയാൽ മറ്റുരാജാവിൻെറ രാജ്യത്തെ പിടിച്ചടക്കുവാൻ വേണ്ടി യുദ്ധത്തിന്നുപോയി അനേക അനർത്ഥങ്ങളിൽ പെട്ടും സ്വരാജ്യഭ്രഷ്ടനായിട്ടും ദുഃഖിക്കുന്നത് അനുഭവമല്ലയൊ? പ്രകൃത്യാ സംഭവിക്കുന്ന പുത്രമിത്രാദികളുടെ വിയോഗരോഗപിഡാദിനിമിത്തം ദുഃഖിക്കാത്ത ചക്രവർത്തിയോ രോജാവോ ആർ? ഇങ്ങനെ ആലോചിക്കുമ്പോൾ മനോജയമുണ്ടെങ്കിൽ മാത്രമേ സുഖം സിദ്ധിക്കയുള്ളു എന്നത് സിദ്ധമായി. അതുകൊണ്ടാണ് സൽക്കർമ്മവും സ്വധർമ്മവും പുണ്യവും മനോജയവുമാണെന്ന് പറഞ്ഞത്.

## 23. പൂജ ഒരു നിഷ്ഫലകർമ്മം

1. **ഈശ്വരഃസൃഷ്ടികർത്തേതിവദന്തിമതവാദിനഃ**
**തഥാചേൽ സകഥം പൂജ്യഃ സൃഷ്ടിഃ കഷ്ടകരീയതഃ**

സാരം- ഈശ്വരൻ സൃഷ്ടികർത്താവുകുന്നു എന്ന് മതവാദികൾ പറയുന്നു. അങ്ങനെയാണെങ്കിൽ ഈശ്വരനെ പൂജിക്കാമോ? (പൂജിച്ചുകൂട) എന്തുകൊണ്ടാന്നാൽ സൃഷ്ടി ഏറ്റവും കഷ്ടപ്രവൃത്തിയാകുന്നു.

2. **പൂജയാദ്യന്തദുഷ്ടോപി പ്രസീദതിതഥേശ്വരഃ**
**പ്രസീദേദിതിബുദ്ധ്യാകിം പൂജയന്തിതമീശ്വരം**

3. **സവിചാരോപ്യസംബന്ധഃസ്വധർമ്മംസകഥംത്യജേൽ**
**സംഹാരഞ്ചാപിതദ്ധർമ്മം സഹജംവദതിശ്രുതിഃ**

സാരം- പൂജകൊണ്ട് അത്യന്തം ദുഷ്ടനും പ്രസാദിക്കുന്നുണ്ട്. അപ്രകാരം ഈശ്വരനും പ്രസാദിക്കുമെന്ന് വിചാരിച്ചിട്ടോ ഈശ്വരനെ പൂജിക്കുന്നത്? ആ വിചാരവും അസംബന്ധമാകുന്നു. സ്വധർമ്മത്തെ അവൻ ത്യജിക്കയില്ല. സംഹാരവും ഈശ്വരൻെറ സഹജധർമ്മമായിട്ടാണ് വേദം പറയുന്നത്.

**"സഹജംകർമ്മകൌന്തേയ സദോഷമപിനത്യജേൽ"**
**ഇതിപ്രമാണവാനിശാഃ സ്വഭക്താനപിഹന്തിഹാഃ**

4. **നൈവേദ്യൈഃപായസാദ്യൈശ്ചപൂജയന്തീശ്വരംജനാഃ**
**ക്ഷുൽപിപാസാപീഡിതഃകിംസമ്പൂർണ്ണോയുഷ്മദീശ്വരഃ**

സാരം- പായസാദി നൈവേദ്യങ്ങൾകൊണ്ട് ജനങ്ങൾ ഈശ്വരനെ പൂജിക്കുന്നു. സമ്പൂർണ്ണനായ നിങ്ങളുടെ ഈശ്വരൻ വിശപ്പും ദാഹവും കൊണ്ട് വലയുന്നുവോ?

5. **സ്നാപയന്തീസങ്കല്പാൽ പ്രതിമാംതസ്യമാനവാഃ**
**അശുദ്ധഃകിംയുഷ്മദീശൊവിശുദ്ധഇതിവഃശ്രുതിഃ**

സാരം- ഈശ്വരഭാവന ചെയ്ത് ഈശ്വരൻെറ പ്രതിമയെ കുളിപ്പിക്കുന്നു. നിങ്ങളുടെ ഈശ്വരൻ അശുദ്ധനാണോ? വിശുദ്ധൻ എന്നാണ് നിങ്ങളുടെ വേദം പറയുന്നത്.

6. **വാദ്യചാമരദീപാദ്യൈരുത്സവേഷ്വർച്ചയന്തിതം**
**വാദ്യാഡംബരകാംക്ഷികിംഡാംഭികോയുഷ്മദീശ്വരഃ**

സാരം- ഉത്സവകാലങ്ങളിൽ വാദ്യങ്ങൾ, വെഞ്ചാമരങ്ങൾ, വിളക്കുകൾ, തഴകൾ, ആലവട്ടം, ആന, കൊടി, വെടി മുതലായ അനേകങ്ങളായ ആഡംബരങ്ങളോടുകൂടി ഈശ്വരനെ ആരാധിക്കുന്നു. നിങ്ങളുടെ ഈശ്വരൻ വാദ്യാഡംബര കാംക്ഷിയായ ഡാംബികനാണോ?

7. **മദ്യമാംസൈസമർപ്യാപുപൂജയന്തിശ്വരംജനാഃ**
**മദ്യപായീശവാശികിംയുഷ്മദീശൊഗുണാകരഃ**

സാരം- മദ്യമാംസങ്ങളെ സമർപ്പിച്ചിട്ടും ജനങ്ങൾ ഈശ്വരനെ പൂജിക്കുന്നു. ഗുണനിധിയായ നിങ്ങളുടെ ദൈവം മദ്യപാനം ചെയ്യുന്നവനും, ശവംതീനിയുമാണോ?

8. **ധാനാദ്യുപായനാനീശായാർപ്പയന്തീഹമാനവാഃ**
**ഉപായനാഭിമാനീകിംനൃപവദ്യുഷ്മദീശ്വരഃ**

9. **ഏവമജ്ഞാനപാഠാൻഹാ പാഠയന്തിശിശൂനപി**
**അജ്ഞാനശാലാനാസ്ത്യേവബിംബാലയസമാഭുവി**

10. **കാകദന്തോസ്തിനാസ്തിതിവാദവന്മതജാതിതഃ**
**കുർവ്വൽഭൃകലഹംജ്ഞാനമപീശോനപ്രയച്ഛതി.**

സാരം- ധനങ്ങൾ, ആടകൾ, ആഭരണങ്ങൾ മുതലായ കാഴ്ചദ്രവ്യങ്ങളെ മനുഷ്യർ ഈശ്വരനായികൊണ്ട് അർച്ചിക്കുന്നു. നിങ്ങളുടെ ഈശ്വരൻ രാജാവിനെപ്പോലെ തിരുമുൽ കാഴ്ചവെച്ചുകൊള്ളേണമെന്ന അഭിമാനിയാണോ? 9. ഇങ്ങിനെ അജ്ഞാനപാഠങ്ങളെ ശിശുക്കൾക്കുകൂടി പഠിപ്പിക്കുന്നു. ഈശ്വരാരാധന സ്ഥലംപോലെ അജ്ഞാനം പഠിപ്പിക്കുന്ന സ്കൂൾ മറ്റൊന്നില്ല. (അമ്പലങ്ങളിലും മറ്റാരാധനാസ്ഥലങ്ങിലും മറ്റും കാണിക്കുന്നതുകൊണ്ട് കുട്ടികളുംകൂടി ഇങ്ങനെയാണ് ഈശ്വരനെ പൂജിക്കേണ്ടതെന്ന് മനസ്സിലാക്കുന്നു. അവർ വളരുമ്പോൾ അതേ വിധം ആചരിക്കുന്നു. ഈ ആരാധനാക്രമം അബദ്ധമാണെന്ന് പറയുന്ന ജ്ഞാനിശ്രേഷ്ഠൻമാരെ അടിച്ചോടിക്കുന്നു. ജ്ഞാനി മൗനിയായിരുന്നാലും ഞങ്ങളുടെ ക്ഷേത്രത്തിലുള്ള വേലയ്ക്കും പൂജയ്ക്കും വരിപ്പണം തരണം, തന്നിട്ടില്ലെങ്കിൽ ഈ നാട്ടിലിരിപ്പാൻ പാടില്ല, കാട്ടിൽചെന്ന് പാർത്തുകൊള്ളണം. എന്നും മറ്റും പറഞ്ഞ് ജ്ഞാനിയെ ശകാരിക്കുന്നു. ഈ പരിഷ്കൃത കാലത്തു (ബ്രിട്ടീഷ് ഭരണകാലത്തു) കൂടി ഇങ്ങനെയുള്ള ശകാരത്തിന്ന് ഈ നാം (ആനന്ദമതദ്രഷ്ടാവ് പാത്രമായിരിക്കുന്നു. ഈ സ്ഥിതിക്ക് നാട്ടിൽ

എങ്ങനെ പരമാർത്ഥജ്ഞാനം പറക്കും?) 10. കാക്കയ്ക്ക് പല്ല് ഉണ്ട്, ഇല്ല എന്ന വാദം പോലെ മതജാതി നിമിത്തം കലഹിക്കുന്നവർക്ക് ജ്ഞാനം കൂടി ഈശ്വരന് കൊടുക്കുന്നില്ല.

11. **കയാപരീക്ഷയാജ്ഞാതൊദയാദിഗുണവാനിതി**
**ഈശ്യസ്സതുഷ്ണിംവസതിപൂജാപത്സ്വപിദേഹിനാം**

12. **ശത്രുശ്ചരണംപ്രാപ്തംനിർദ്ദയശ്ചാപിരക്ഷതി**
**ഏതാവദപ്യകുർവ്വണസ്യേശസ്യഭജനേനകിം**

സാരം- അനുജൻമാരെ ജ്യേഷ്ഠൻമാർ ഹിംസിക്കുന്നുവെങ്കിൽ അവരുടെ അച്ഛൻ സഹിക്കുമോ? ഇല്ല. അനുജൻെറ പക്ഷത്തിൽ ചേർന്ന ഉടനെ ജ്യേഷ്ഠൻമാരെ ശിക്ഷിക്കും. എന്നാൽ എളിയ പ്രാണികളെ കൊല്ലുന്നതു കണ്ട് ലോകപിതാവായ നിങ്ങളുടെ ഈശ്വരൻ മിണ്ടാതെയിരിക്കയില്ല, ഉടനെ ശിക്ഷിക്കുമെന്ന് സാരം. 11. ഏതൊരു പരീക്ഷകൊണ്ടാണ് നിങ്ങൾ ഈശ്വരൻ ദയാദിഗുണനിധിയാണെന്നറിഞ്ഞത്? ജനങ്ങളുടെ പൂജകളിലും ആപത്തുകളിലും ഈശ്വരൻ ഉദാസീനനായിട്ടാണ് ഇരിക്കുന്നത്. 12. ശത്രുവും നിർദ്ദയനും കൂടി ശരണംപ്രാപിച്ചവനെ രക്ഷിക്കുന്നു. ഇതുകൂടി ചെയ്യാത്ത ഈശ്വരൻെറ സേവകൊണ്ട് എന്താ പ്രയോജനം?

13. **"പ്രതിഷ്ഠയാസാർവ്വഭൌമപദം" സ്യാദിതിശാസ്ത്രതഃ**
**പ്രതിഷ്ഠാകാരകേഭ്യസ്തൽ കിമീശോനപ്രയച്ഛതി**

സാരം- ഈശ്വരപ്രതിമയെ പ്രതിഷ്ഠിച്ചാൽ ചക്രവർത്തിയാവാമെന്ന് ശ്രീമഹാഭാഗവതത്തിൽ ശ്രീകൃഷ്ണൻ പറഞ്ഞിരിക്കുന്നു. ഈ പ്രമാണപ്രകാരം പ്രതിഷ്ഠിക്കുന്നവർക്ക് ഈശ്വരൻ ചക്രവർത്തിസ്ഥാനം കൊടുക്കാത്തത് എന്തുകൊണ്ട്? ഹിന്ദുരാജാക്കൻമാരും ബ്രാഹ്മണരും മുഴുവനും പ്രതിഷ്ഠിച്ച് ഈശ്വരനെ ചിരകാലമായി ആരാധിച്ചുവരുന്നു. ഇപ്പോൾ ശൂദ്രരും ഈഴവരും മറ്റുള്ളവരുംകൂടി അങ്ങനെ പ്രതിഷ്ഠിച്ച് ഈശ്വരപൂജയെ ചെയ്യുന്നു. ഇവർക്ക് ആർക്കും ചക്രവർത്തിസ്ഥാനം കൊടുക്കാത്തതെന്താണ്? എല്ലാവരും പ്രതിഷ്ഠിച്ച് ആരാധിക്കുന്നു. ആർക്കാ ചക്രവർത്തിസ്ഥാനം കൊടുക്കേണ്ടത്, ഒരാൾക്ക് കൊടുത്താൽ പക്ഷഭേദമായിത്തീരും എന്ന് ശങ്കിച്ചിട്ടാണോ ഈശ്വരൻ കൊടുക്കാത്തത് എന്ന് നാം ശങ്കിക്കുന്നു. വോട്ടെടുത്ത് അധികം വോട്ട് കിട്ടുന്നവർക്ക്

ചക്രവർത്തിസ്ഥാനം കൊടുക്കുന്നതിന്ന് വിരോധമില്ല. ഈ പുതിയ സമ്പ്രദായം ഈശ്വരൻ ഗ്രഹിച്ചിട്ടില്ലായിരിക്കാം. പുരാണപുരുഷനാണല്ലൊ.

14. **കിഞ്ചവിശ്വസ്യസഗുണമീശ്വരംകർമ്മയോഗിനഃ**
**ആലോചനാപൗരുഷാഭ്യാമനന്ദാച്ചപതന്ത്യഹൊ**

15. **അഭീഷ്ടംസകലംദദ്യാദീശഃപൂജാദിനേത്യഹൊ**
**ഉഭയഭ്രഷ്ടതാം യാന്തിബഹവോദ്യാപിദേഹിനഃ**

സാരം- അത്രയുമല്ല, (ഈശ്വരൻ സഗുണൻ എന്ന് പറയുന്നത് ഈശ്വരദൂഷണം മാത്രമായിട്ടല്ല ഇരിക്കുന്നത്) കർമ്മികൾ സഗുണനായിരിക്കുന്ന ഈശ്വരനെ വിശ്വസിച്ച് ആലോചനയിൽ നിന്നും പൗരുഷത്തിൽ നിന്നും ആനന്ദത്തിൽ നിന്നും പതിച്ചുപോകയും ചെയ്യുന്നു. കഷ്ടം! 15. എങ്ങനെയെങ്കിൽ പ്രർത്ഥനാപൂജാദി കർമ്മങ്ങൾകൊണ്ട് ഈശ്വരൻ സർവ്വാഭീഷ്ടത്തേയും തരും എന്ന് കരുതി ബഹുപേർ ഈ പരിഷ്കൃതകാലത്തും ഉഭയഭ്രഷ്ടൻമാരായി ഭവിക്കുന്നു. (വിഷയസുഖത്തിൽനിന്നും പരമാനന്ദത്തിൽ നിന്നും പതിക്കുന്നു എന്ന് സാരം)

16. **പൗരുഷാലോചനേഹിത്വായേസ്യുർദൈവപരായണഃ**
**തേമോക്ഷാദിഹസൗഖ്യാച്ച പതന്ത്യേവനസംശയഃ**

17. **രാജ്യാദിമോക്ഷപര്യാന്താസമ്പൽസ്യാദീശപൂജയാ**
**ഇതിമത്വാചകൃത്വാചഹിന്ദവഃപദവിച്യുതാഃ**

സാരം- പൗരുഷത്തേയും ആലോചനത്തേയും വിട്ട് 'ദൈവമേ ഗതി' എന്ന് വിശ്വസിച്ചിരിക്കുന്നവർ മോക്ഷത്തിൽ നിന്നും ഇഹസുഖത്തിൽ നിന്നും പതിക്കും. സംശയമില്ല. 17. രാജ്യം തുടങ്ങി മോക്ഷംവരെയുള്ള സമ്പത്ത് ഈശ്വരാരാധനം കൊണ്ട് സിദ്ധിക്കുമെന്ന് വിചാരിച്ചിട്ടുമാണ് ഹിന്ദുക്കൾ സ്ഥാനഭ്രഷ്ടൻമാരായത്. (സ്വസ്ഥാസ്ഥിഷ്ഠത ദൈവമേവഹിനൃണാം വൃദ്ധൗക്ഷയെകാരണം", "ദൈവാധീനം ജഗൽസർവ്വം മന്ത്രാധീനന്തുദൈവതം", "ധിക്പൗരുഷമർത്ഥകം", (സ്വസ്ഥൻമാരായിരിപ്പിൻ, ദൈവംതന്നെ മനുഷ്യരുടെ അഭിവൃദ്ധിക്കും ക്ഷയത്തിന്നും കാരണം, ദൈവത്തിൻെറ വശത്തിലാണ് ലോകം മുഴുവൻ, ദൈവത്തെ മന്ത്രംകൊണ്ട് സ്വാധീനപ്പെടുത്താം. പൗരുഷത്തെ ധിക്കരിക്കണം, അത്

അനർത്ഥം) ഇത്യാദി ഭർത്തൃഹരി മുതലായ പ്രമാണങ്ങളെ വിശ്വസിച്ച് ദൈവം എല്ലാം തരുമെന്ന് കരുതി പൗരുഷാലോചനകളെ വേണ്ടുംവിധം ചെയ്യാതെ മന്ത്രതന്ത്രാദികളെക്കൊണ്ട് ദൈവത്തെ വശീകരിപ്പാൻ പുറപ്പെട്ടതാണ് പതിപ്പാൻ സംഗതി വന്നത് എന്നഭിപ്രായം.

18. **ബി.എ.മഖ്യപരീക്ഷാസുസുജയംയാന്തിയേത്രതെ**
**പഠനാദ്വാപ്രാർത്ഥനാദികരണാദ്വാമഹേശിതുഃ**

19. **വിചിത്രകരണാന്യത്രകുർവ്വന്ത്യഭ്യാസിനോജനാഃ**
**കായികാഭ്യാസതോവാതൽബിംബപൂജാദിനാഥവാ**

സാരം- ബി.എ. മുതലായ പരീക്ഷകളിൽ ജയിക്കുന്നവർ പഠിച്ചിട്ടൊ ഈശ്വരപ്രാത്ഥനബിംബപൂജാദികളെ ചെയ്തിട്ടൊ? 19. അഭ്യാസികൾ പിമ്പം മുമ്പം മറിയുക മുതലായ അത്ഭുതകരണങ്ങളെ ചെയ്യുന്നത് കായികാഭ്യാം കൊണ്ടോ ബിംബപൂജാപ്രാർത്ഥനാദികളായ ഈശ്വരാരാധനകൾ കൊണ്ടോ? എന്നാൽ എത്രകാലം ഈശ്വരനെ ഭജിച്ചാലും പഠിക്കാതെ പരീക്ഷകളിൽ പാസ്സാകുവാനും കായികാഭ്യാസം ചെയ്യാതെ നാനാവിധ കരണം മറിവാനും ഒരുവനും കഴിയാത്തതുപോലെ പൗരുഷാലോചനാജ്ഞാനങ്ങളില്ലാതെ അഭീഷ്ടസിദ്ധി ദൈവസേവകൊണ്ട് ഉണ്ടാകയില്ല എന്ന് സാരം.

വാക്യം- പശ്യത = നോക്കുക

20. **വിമാനവഹ്നിശകടവാഹനാദീനികുർവതെ**
**ഛായാഗ്രാഹിസ്വനഗ്രാഹിദൂരസൂക്ഷ്മപ്രദർശിനീ**

21. **ദൂരസ്ഥവാർത്താസംഗ്രാഹിതന്ത്ര്യതന്ത്രൗമഹാൽഭുതെ**
**യന്ത്രാണീരചയന്തേ്യവംബുദ്ധിപൗരുഷശാലിനഃ**

22. **സർവലോകോപകാരീണീസർവാൽഭുതകരാണിച**
**ഈശസേവാവശാൽബുദ്ധിവിശേഷാദ്വാകൃതാനിതൈ.**

23. **പുരാവതാരേശപുത്രഭക്താഈശപാരായണാഃ**
**ചക്രുഃകിമീദൃശംയന്ത്രമേകമപ്യുപകാരകം**

24. **പ്രാർത്ഥനാജപപൂജാദെസ്സർവ്വംസിദ്ധ്യേന്നസംശയഃ**
**ന്തതൃജ്ഞാദുഃഖയന്ത്രാണികൃത്വാതെനിധനംഗതഃ**

സാരം- മനുഷ്യർ ആകാശവിമാനം, തീവണ്ടി, തീക്കപ്പൽ, തീബോട്ട്, കാർ, സൈക്കിൾ മുതലായ വാഹനങ്ങളെ ഉണ്ടാക്കുന്നു.

ഛായാഗ്രാഹി, സ്വനഗ്രാഹി, ദൂരദർശിനി, സൂക്ഷ്മദർശിനി, ദൂരവാർത്തയെ ഗ്രഹിക്കുന്ന കമ്പി, കമ്പിയില്ലാകമ്പി മുതലായ യന്ത്രങ്ങളെ ബുദ്ധിപൗരുഷശാലികൾ ഉണ്ടാക്കുന്നു. 22. ഇവ സർവ്വലോകോപകാരങ്ങളായും അത്ഭുതകരങ്ങളായും ഇരിക്കുന്നു. ഈശ്വരഭജനംകൊണ്ടോ ബുദ്ധിവിശേഷംകൊണ്ടോ അവർ ഉണ്ടാക്കിയത്? (ബുദ്ധിവിശേഷംകൊണ്ടാകുന്നു) 23. ഈശ്വരപരായണൻമാരായ അവതാരങ്ങളും, ദൈവപുത്രനും ഭക്തൻമാരും പണ്ടുണ്ടായിരുന്നു. ഇങ്ങനെ ലോകോപകാരമായ ഒരു ഒറ്റയന്ത്രമെങ്കിലും അവർ ഉണ്ടാക്കിയോ? ഇല്ല. 24. ഈശ്വരന്റെ പ്രാർത്ഥന, ജപം, പൂജ മുതലായവയാൽ സർവ്വം സിദ്ധിക്കും, സംശയമില്ല, ഇങ്ങനെയുള്ള അജ്ഞാന ദുഃഖയന്ത്രങ്ങളെ - (മതങ്ങളെ) ഉണ്ടാക്കി മരിച്ചുപോയി.

**25. ഈശജ്ഞാസ്തഇതിഭ്രാന്ത്യാപൂജ്യന്തെകർമ്മിഭിസ്തുതെ**
**ജ്ഞാനപൗരുഷഹന്തൃണാംതേഷാപൂജാപ്രമാദതഃ**

സാരം- ഈശ്വരനെ അറിഞ്ഞവരാണ് അവർ എന്ന ഭ്രമം കൊണ്ട് കർമ്മികൾ അവരെ (അവതാരാദികളെ) പൂജിക്കുന്നു. ജ്ഞാനത്തേയും പൗരുഷത്തേയും കെടുക്കുന്ന അവരെ പൂജിക്കുന്നത് തെറ്റിദ്ധരിച്ചിട്ടാണ്.

**26. കേചിന്മന്ത്രേണമുഹ്യന്തികേചിൽപ്രാർത്ഥനയാതഥാ**
**കേചിദ്ധോമാദി കൃത്യൈശ്ചരൂപധ്യാനേനകേചന**

**27. ക്ഷേത്രേഷുഭദ്രകാളീനാമനേകാനജകുക്കുടാൻ**
**ഛിത്വാഗൽഗളനാളേഭ്യോഗളദ്രുധിരധാരയാ**

**28. പന്ഥാനംപങ്കിലംകൃത്വാ മാംസമദ്യാദിപൂജയാ**
**പ്രസാദമഭിവാഞ്ഛന്തിഭദ്രകാള്യാസ്തുകേചന**

സാരം- ചിലർ മന്ത്രം കൊണ്ടും ചിലർ ഈശ്വരപ്രാർത്ഥനകൊണ്ടും ചിലർ ഹോമയാഗാദികർമ്മങ്ങൾകൊണ്ടും ചിലർ ഈശ്വര രൂപധ്യാനങ്ങൾ കൊണ്ടും യഥാർത്ഥജ്ഞാനത്തെ കളഞ്ഞുകുളിക്കുന്നു. 27-28. ചിലർ ഭദ്രകാളി ക്ഷേത്രങ്ങളിൽ അനേകം ആടു കോഴികളെ അറുത്ത് അവയുടെ കണ്ഠങ്ങളിൽ നിന്ന് ഒഴുകുന്ന രക്ത ധാരകൊണ്ട് മാർഗ്ഗത്തെ പങ്കിലമാക്കി ആട് കോഴികളുടെ മാംസത്തേയും മദ്യത്തേയും വെച്ചു പൂജിച്ച് ഭദ്രകാളി പ്രസാദത്തെ കാംഷിക്കുന്നു. കൽക്കത്തയിലെ കാളീക്ഷേത്രം, പരിയാനമ്പറ്റക്കാവ്, കൊടുങ്ങല്ലൂർ, ചേർത്തല,

മുതലായ കാളീക്ഷേത്രങ്ങളിൽ പൂരകാലങ്ങളിൽ ചെന്ന് നോക്കുവിൻ അസംഖ്യാദങ്ങളായ ആടുകോഴികളെ അറക്കുമ്പോഴുള്ള ആർത്തനാദങ്ങളുടേയും അവയുടെ കണ്ഠങ്ങളിൽ നിന്ന് ഒഴുകുന്ന രക്തം കുടിപ്പാനും മാംസം തിന്നുവാനും ആശിച്ചുവന്നിരിക്കുന്ന കാക്കകളുടെ ശബ്ദങ്ങളുടേയും കടിപിടികളുടേയും രക്തത്തിൻെറയും പൂരംകൊണ്ട് ഭദ്രകാളീക്ഷേത്രങ്ങൾ ചണ്ഡാളകുടികളേക്കാളും സ്മശാനസ്ഥലങ്ങളേക്കാളും ദുഷിച്ച് കിടക്കുന്ന അശുദ്ധപ്രദേശങ്ങളായി കാണപ്പെടും. ഇന്ത്യയിൽ ജ്ഞാന ദയാനിധികൾ ഇല്ലെന്നും ലോകമാതാവായ ഇവരുടെ ദേവി മക്കളുടെ രക്തം കുടിച്ച് മാസം തിന്നുന്ന പാപിനിയാണെന്നും പ്രസിദ്ധപ്പെടുത്തുന്ന ആപ്പീസുകളാണോ കൽക്കത്താകാളീ ക്ഷേത്രം മുതലായ കാവുകൾ?

29. **ശ്രീരാമകൃഷ്ണപരമഹംസോമാംസംസമർപ്യഹാ**
**അപൂജയൻപരാശക്തിം മതമോഹോമഹാനഹൊ**

30. **പുത്രമാംസംജഗന്മാതാ കിംഭുഞ്ജീതേതിമാനസെ**
**ശങ്കാപിനാഭൂദ്ധംസസ്യ മതവിശ്വാസഹേതുനാ**

സാരം- ശ്രീരാമകൃഷ്ണപരമഹംസൻ മാംസത്തെ സമർപ്പിച്ച് പരാശക്തിയെ പൂജിച്ചു. മതമോഹം വല്ലാത്തത്. പുത്രമാംസത്തെ ജഗൽമാതാ ഭക്ഷിക്കുമോ എന്ന ശങ്കകൂടി പരമഹംസന് ഉണ്ടായില്ല. എന്തുകൊണ്ട്? മതവിശ്വാസം കൊണ്ട്!

31. **ഈശഃപൂജാഭിമാനീചേജ്ജനൈസ്സർവ്വൈസ്സ്വപൂജനം**
**കാരയേൽസർവ്വശക്തസ്യകിമശക്യംജഗത്രയെ**

32. **സാഹായ്യംമതകർത്തൄണാംകിമർത്ഥംതസ്യഹേജനാഃ**
**മതകർത്തൃസഹായാൽകിമസ്യൂജദ്യുഷ്മദീശ്വരഃ**

33. **സ്ത്രീപുംസോർമൈഥുനേച്ഛാവൽസൃഷ്ടാചേദ്ഭക്തിരീ**
**സർവ്വേസ്വയംതംഭജേയുർയ്യുഷ്മൽപ്രേരണയാവിനാശ്വരെ**

34. **വിനാഗുരൂപ ദേശേനനരാഃപക്ഷിമൃഗാദയഃ**
**സ്ത്രീപുംസംയോഗനിരതാഃയുഷ്മൽപ്രേരണയാനുകിം**

സാരം- ഈശ്വരന് തന്നെ പൂജിക്കണമെന്ന് അഭിമാനമുണ്ടെങ്കിൽ സർവ്വജനങ്ങളെക്കൊണ്ടും തന്നെ പൂജിപ്പിക്കും. സർവ്വശക്തന് മൂന്ന് ലോകത്തിലും കഴിയാത്ത കാര്യമൊന്നുമില്ല. 32. ഹേ

ജനങ്ങളേ! മതകർത്താക്കൻമാരുടെ സഹായംകൊണ്ടാണോ സൃഷ്ടിച്ചത്. അല്ല! (ആ സ്ഥിതിക്ക് തന്നെ പൂജിപ്പാനും അവരുടെ സഹായം വേണ്ട.) 33. സ്ത്രീപുരുഷൻമാർക്ക് പരസ്പരസംഗത്തിൽ ഇഷ്ടം സൃഷ്ടിച്ചതുപോലെ ഈശ്വരനിൽ ഭക്തിയും സൃഷ്ടിച്ചതാണെങ്കിൽ സർവ്വ ജനങ്ങളും നിങ്ങളുടെ ഉപദേശാദി പ്രേരണകൂടാതെ താനേതന്നെ ഈശ്വരനെ പൂജിക്കും. 34. ഗുരുജനങ്ങളുടെ ഉപദേശം കൂടാതെതന്നെ മനുഷ്യരും പക്ഷിമൃഗാദിജന്തുക്കളും സ്ത്രീപുരുഷ സംഗത്തിൽ രമിക്കുന്നു. നിങ്ങൾ പ്രേരിപ്പിച്ചിട്ടാണോ? അല്ല.

**35. ഈശഃപൂജാഭിമാനിചേൽതൽപൂജാനിരതാജ്ഞനാൻ**
**കുര്യാദ്ഗുരൂപദേശേനവിനാസ്ത്രീപുംരതാന്യഥാ**

**36. നിവാരിതോപിരാഗാദിർഗുരുഭിർജായതെസ്വയം**
**നിവാരിതാപിഭക്തിശ്ചതഥാജായേതദൈവതെ**

**37. ഉപദേശാഃകിമർത്ഥം ഹേവേദശാസ്ത്രാദയശ്ചവഃ**
**ധ്യായേയുരീശംസർവ്വേപിതഥാകർത്തുംസശക്തിമാൻ**

സാരം- ഈശ്വരൻ പൂജാഭിമാനിയാണെങ്കിൽ ഗുരുപദേശംകൂടാതെ ജനങ്ങളെ സ്ത്രീപുരുഷസംഗത്തിൽ താൽപര്യമുള്ളവരാക്കിയ പോലെ ഈശ്വരപൂജയും താൽപര്യമുള്ളവരാക്കിമാറ്റും. 36. ഗുരുജനങ്ങൾ രാഗദ്വേഷകാമക്രോധാദികൾ അരുത് എന്ന് വിലക്കിയാലും അവ താനേ ഉണ്ടാകുന്നു. അപ്രകാരം ഈശ്വരഭക്തിയും അരുതെന്ന് തടഞ്ഞാലും ഈശ്വരനിൽ ഭക്തി തനിയെ ഉണ്ടാകും. 37. ഹേ ഉപദേഷ്ടാക്കൻമാരെ ഈശ്വരവിചാരം ചെയ്യണമെന്നതിന് നിങ്ങളുടെ ഉപദേശം എന്തിന്. (യഥാർത്ഥ മതത്തെ സ്ഥാപിച്ച് ഈശ്വര സേവാദി ധർമ്മമാർഗ്ഗത്തെ ഉപദേശിച്ച് ലോകത്തിനെ ഉദ്ധരിപ്പാൻ ശ്രീരാമാദ്യാവതാരങ്ങളും യേശുക്രിസ്തു എന്ന ദേവപുത്രനും ദേവദൂതൻമാരും എന്തിന്? മേലാൽ ഖഡ്ഗി മശീഹ മുതലായവർ ഭൂലോകത്ത് വരേണ്ട ആവശ്യമെന്ത്?) സർവ്വൻമാരും തനിയെതന്നെ ഈശ്വരനെ ഭജിച്ച് മുക്തൻമാരായിക്കൊള്ളും. അങ്ങനെ ചെയ്‌വാനുള്ള ശക്തിയോടുകൂടിയവനാണ് നിങ്ങളുടെ ഈശ്വരൻ. മാതാപിതാക്കൻമാരും ഗുരുജനങ്ങളും രാജാക്കൻമാരും കൂടി രാഗദ്വേഷാദികൾ അരുത് എന്ന് ഉപദേശിച്ചാലും കഠിനമായി ദണ്ഡിച്ചാലും രാഗദ്വേഷാദികൾ തനിയെ ഉണ്ടാകുന്നു. ആ ശിക്ഷാകർത്താക്കൻമാരും ഉണ്ടാകുന്നു. അപ്രകാരം

ഈശ്വരഭക്തിയും പ്രകൃതിയിൽ സൃഷ്ടിച്ചതാണെങ്കിൽ ഈശ്വര ഭക്തി അരുതെന്ന് ലോകം മുഴുവനും കൂടി നിരോധിച്ചാലും നിൽക്കയില്ല. സർവ്വൻമാരും ഈശ്വരനെ ഭജിക്കും. നിരീശ്വരൻമാരും ലോകത്തിൽ ഉണ്ടാകയില്ല. ആ തരത്തിൽ ഈശ്വരൻ ചെയ്യാത്തതുകൊണ്ട് ഈശ്വരനെതന്നെ ഭജിക്കണമെന്ന ദുരഭിമാനമില്ല. (ഈശ്വരൻ ദുരഭിമാനിയാണെന്നും മറ്റും പറയിപ്പിക്കാൻ സംഗതി വരുത്തുന്നതും ഖഢ്കി, മശീഹ മുതലായവയുടെ പുനരാഗമനത്തെ കാത്ത് ആകാശത്ത് നോക്കിക്കൊണ്ട് ജനങ്ങൾ ഇരിക്കുന്നതും മതകർത്താക്കൻമാരുടെ ആലോചനപോരായ്മ, അവർക്ക് ലഘുവായി ലോകപൂജ്യൻമാരായി കാലംകഴിക്കാമെന്ന ദുരാലോചന, ചിലേടത്ത് അത് രണ്ടുംകൂടി ചേർന്നത് എന്നഭിപ്രായം.)

38. ക്ഷുൽപിപാസെഇവേശസ്സ്വഭക്തിമസൃജദ്യദി
സർവ്വേപിതംസംഭജേയുഭക്ഷ്യപേയെസ്വയംയഥാ

സാരം- വിശപ്പും ദാഹവുമെന്നപോലെ ഈശ്വരഭക്തിയേയും ഈശ്വരൻ സൃഷ്ടിച്ചതാണെങ്കിൽ ഭക്ഷണവസ്തുക്കളേയും പാനീയത്തേയും സർവ്വൻമാരും സേവിക്കുന്നതുപോലെ ഈശ്വരനേയും താനെ വഴിപോലെ ഭജിക്കും.

39. ഈശ്വരഃസൃഷ്ടിഹർത്തേതി വദന്തോമതവാദിനഃ
സതൂയുഷ്മാന്വിമുഞ്ചേൽകിമഹത്വാബ്രൂതപണ്ഡിതാഃ

40. ആശ്രയാശൊയഥാതദ്വാദാശ്രിതാന്തക ഈശ്വരഃ
ഇതിസിദ്ധെകിമർത്ഥംതൽപൂജനംബ്രൂതപണ്ഡിതാഃ

സാരം- ഈശ്വരൻ സൃഷ്ടികളേസംഹരിക്കുന്നവനാകുന്നു എന്ന് പറയുന്ന മതവാദികളേ! ആ ഈശ്വരൻ നിങ്ങളെ സംഹരിക്കാതെ (കൊല്ലാതെ) വിടുമോ? ഹേ പണ്ഡിതൻമാരേ! പറയുവിൻ. 40. ആശ്രയാശൻ (ആശ്രയിച്ചവരെ അശിക്കുന്നവൻ, ഭക്ഷിക്കുന്നവൻ) അഗ്നി എപ്രകാരമോ, അപ്രകാരം ആശ്രയിച്ചവരെ നശിപ്പിക്കുന്നവനാകുന്നു എന്നത് സിദ്ധമായിരിക്കുമ്പോൾ എന്തിനായ്കൊണ്ട് ഈശ്വരനെ പൂജിക്കുന്നു. ഹേ പണ്ഡിതൻമാരേ! പറയുവിൻ.

41. അജ്ഞാനയാഗപൂജാദികർമ്മഭിർജ്ഞാനമുദ്ഭവേത്
ഇത്യുക്തിരഗ്നിസംശ്ലേഷാച്ചൈത്യംസ്യാദിതിവാക്യവത്

സാരം- അജ്ഞാനയാഗപൂജാദികർമ്മങ്ങൾ കൊണ്ട് ജ്ഞാനം ഉണ്ടാകുമെന്ന് പറയുന്നത് അഗ്നിയെ ആലിംഗനം ചെയ്താൽ തണുപ്പ് കിട്ടുമെന്ന് പറയുന്നത് പോലെയാണ്.

## 24. പൂർവ്വജൻമസങ്കല്പം

1. **പൂർവ്വജൻമകൃതാൽപാപാദല്പായുരിതികഥ്യതെ**
   **അകാലപാതോവൃക്ഷാദേഃകിന്നുപ്രാക്തനപാപ്മന**

2. **ചിരായുസ്സൗഖ്യമൂലഞ്ചപൂർവ്വപുണ്യമിതാര്യതെ**
   **ചിരസ്ഥിതിഃഫലാഢ്യത്വംകിംതരോപൂർവ്വപുണ്യതഃ**

സാരം- പൂർവ്വജൻമം ചെയ്ത പാപംകൊണ്ടാണ് അല്പായുസ്സാകുന്നത് എന്ന് പറയുന്നു, വൃക്ഷഫലാദികൾ അകാലത്തിൽ പതിക്കുന്നത് പൂർവ്വജൻമത്തിൽ ചെയ്ത പാപംകൊണ്ടാണോ? 2. ദീർഘായുസ്സിനും സുഖത്തിനും കാരണം പൂർവ്വജൻമം ചെയ്ത പുണ്യമാണെന്ന് പറയുന്നു. വൃക്ഷം വളരെകാലം നിൽക്കുന്നതും ഫലങ്ങൾകൊണ്ട് ശ്രേഷ്ഠമായിരിക്കുന്നതും വൃക്ഷം പൂർവ്വജൻമത്തിൽ ചെയ്ത പുണ്യകർമ്മങ്ങൾ കൊണ്ടാണോ? (വൃക്ഷത്തിലെ കായകൾ ചിലത് പിഞ്ചായിരിക്കുമ്പോൾതന്നെ വീണുപോകുന്നു, ചിലത് മൂത്ത് പഴുക്കുന്നു. വൃക്ഷങ്ങൾ മനുഷ്യരേക്കാൾ വളരെക്കാലം നിൽക്കുന്നു. ഇതെല്ലാം വൃക്ഷമോ കായ്കളോ പൂർവ്വജൻമം ചെയ്തപുണ്യഫലമാണെന്ന് പറയുന്നത്പോലെയാണ് മനുഷ്യരുടെ അല്പായുദീർഘായുഷ്ക്കാലാദിവാദം.

3. **പാപനാംസംഭവേഹേതുർനാസ്തീതിപ്രതിപാദിതം**
   **പൂർവ്വം,തേനൈവയുഷ്മാകംവാദോയം സുനിരാകൃതഃ**

സാരം- മനുഷ്യർക്ക് പാപം ഉണ്ടാവാൻ തന്നെ കാരണമില്ലെന്ന് മുമ്പ് ഞാൻ പ്രതിപാദിച്ചിട്ടുണ്ട്. അതുകൊണ്ടുതന്നെ നിങ്ങളുടെ ഈ വാദം (പൂർവ്വജൻമത്തിൽ ചെയ്ത പാപംകൊണ്ടാണ് അല്പായുസ്സും അനവധി ദുഃഖവും ഉണ്ടാകുന്നത് എന്ന വാദം) ഉടഞ്ഞുപോയി. ഈ വാദം താഴെ പറയുന്ന സംഗതികൾകൊണ്ടും തകർന്നുപോകുന്നു.

4. **സൃഷ്ടേഃപൂർവ്വംകർമ്മനാസ്തിസൃഷ്ടികാലെ കഥംസമഃ**
   **യുഷ്മദീശോസൃജൽസർവ്വാൻതാരതമ്യേനദേഹിനഃ**

5. **പൂർവ്വജന്മകൃതേനാദൃസുഖദുഃഖാദിസംഭവഃ ഇതിജ്ഞാതംകഥം? സൂക്ഷമദർശിനാദർപ്പണേനകിം?**

സാരം- സൃഷ്ടിക്കുന്നതിന് മുമ്പ് ആരും കർമ്മം ചെയ്തിട്ടില്ല. അങ്ങനെയിരിക്കുമ്പോൾ സൃഷ്ടികാലത്തിൽ നിങ്ങളുടെ ഈശ്വരൻ സർവ്വദേഹികളുടേയും താണതരത്തിലും ഉയർന്നതരത്തിലും മറ്റും പല പ്രകാരത്തിൽ എങ്ങനെ സൃഷ്ടിച്ചു? ഈശ്വരൻ സമനാകുന്നു. ആ സ്ഥിതിക്ക് പക്ഷഭേദത്തോടുകൂടി സൃഷ്ടിക്കാമോ? പുണ്യപാപതാരതമ്യഭേദം കൊണ്ടാണ് ജന്തുക്കളുടെ സുഖദുഃഖാദിസംഭവം, അല്ലാതെ ഈശ്വരന് പക്ഷഭേദമില്ലെന്ന് പറയുന്നു. അതിന് വിരോധമായിരിക്കുന്നു സൃഷ്ടികർമ്മം. പുണ്യപാപമൊന്നും ചെയ്യാത്ത ആദിസൃഷ്ടിയിൽ തന്നെ ഈശ്വരൻ പക്ഷഭേദവ്യത്യസ്ഥത സൃഷ്ടിക്കാൻ കാരണമെന്ത്? 6. പൂർവ്വകർമ്മത്തിങ്കൽ ചെയ്ത കർമ്മംകൊണ്ടാണ് ഈ ജൻമത്തിൽ സുഖദുഃഖാദികൾ ഉണ്ടാകുന്നത് എന്ന് നിങ്ങൾ എങ്ങനെ അറിഞ്ഞു? സൂക്ഷ്മദർശനകണ്ണാടികൊണ്ടോ?

6. **മനസാദർപ്പണേനൈവദൃഷ്ടംജന്മാന്തരംയദി മതജാത്യാദൃഭേദശ്ചകസ്മാത്തേനനദൃശ്യതെ**

7. **മതഭേദോജാതിഭേദോനാസ്തീത്യാലോകനേപ്യഹോ ദർപ്പണംനോപകുർവ്വത്തന്നവിശ്വാസ്യംകദാചന**

സാരം- മനസ്സാകുന്ന കണ്ണാടി കൊണ്ടുതന്നെയാണ് (മനസ്സിൻെറ ജ്ഞാനവിശേഷം കൊണ്ടുതന്നെയാണ്) പൂർവ്വജൻമം കണ്ടത് ജ്ഞാനവിശേഷം കൊണ്ടുതന്നെയാണ് പൂർവ്വജൻമം കണ്ടത് എന്ന് പറയുന്നു എങ്കിൽ, ആ ജ്ഞാനക്കണ്ണാടികൊണ്ട് മതജാതിഭേദം ഇല്ലെന്ന് കാണാത്തത് എന്തുകൊണ്ടാണ്? 7. മതഭേദവും ജാതിഭേദവും ഇല്ലെന്ന് കാൺമാൻകൂടി ഉപകാരപ്പെടാത്ത നിങ്ങളുടെ സൂക്ഷ്മദർശനകണ്ണാട ഒരിക്കലും വിശ്വാസയോഗ്യമല്ല. എന്നാൽ ജാതിമതഭേദവും മതഭേദവും ഇല്ലെന്നുള്ളത് മനുഷ്യൻെറ ദേഹം നോക്കിയാലും ആലോചിച്ചാലും അറിയാം. അതുകൂടി അറിവാൻ കഴിയാത്ത നിങ്ങളുടെ ജ്ഞാനം പൂർവ്വജൻമത്തിലുള്ള പുണ്യപാപങ്ങളെ കൂടി സുഖദുഃഖകാരണമായി അറിഞ്ഞു എന്ന് പറയുന്നത് ഒരിക്കലും വിശ്വാസയോഗ്യമല്ലെന്ന് സാരം.

8. **ആനന്ദമതമസ്മാകംസർവ്വേഷാം ദേഹിനാം മതം ഇതിജ്ഞാനേനോപപന്നംതെദിവിശ്വാസ്യംനകഹിചിൽ**

സാരം- സർവ്വൻമാരായ നമ്മുടെ മതം ആനന്ദമതമാകുന്നു എന്ന് കാൺമാൻ കൊള്ളരുതാത്ത സൂക്ഷ്മദർശനകണ്ണാടി (ജ്ഞാനം) ഒരിക്കലും വിശ്വാസയോഗ്യമല്ല.

9. **സ്വത്മദൃഷ്ടൗനോപകുർവ്വൽ സൂക്ഷ്മദർശനദർപ്പണം**
**ജന്മാന്തരകൃതാലോകെനോപകുർയ്യാന്നസംശയഃ**

സാരം- തന്നെ കാൺമാൻ ഉപകരിക്കാത്ത സൂക്ഷ്മദർശനകണ്ണാടി (മതവിശ്വാസികളുടെ ജ്ഞാനം) മുൻജൻമങ്ങളിൽ ചെയ്തതിനെ കാൺമാൻ ഉപകാരപ്പെടുന്നതല്ല. സംശയമില്ല.

10. **ഏതൽപുണ്യംപാപമിതിർദർശനേനോപരകാരകഃ**
**സൂക്ഷ്മദർശോദർശയേൽകിംപൗർവ്വദൈഹികകർമ്മതൻ**

സാരം- ഇത് പുണ്യം, ഇത് പാപം എന്ന് കാണിപ്പാൻ കഴിയാത്ത സൂക്ഷ്മകണ്ണാടി (ജ്ഞാനം) പൂർവ്വജന്മങ്ങളിൽ ചെയ്ത പുണ്യപാപകർമ്മങ്ങളെ കാണിക്കുന്നതെങ്ങനെ? എന്നാൽ പുണ്യപാപങ്ങളെ വേർതിരിച്ചറിവാൻ ശക്തിയില്ലാത്തവർ മുജ്ജന്മങ്ങളിൽ ചെയ്ത പുണ്യപാപങ്ങളെ ഒരിക്കലും അറികയില്ല. കാട്ടുമൃഗങ്ങളും കാട്ടാളൻമാരും കൂടി തങ്ങളുടെ സന്താനങ്ങളെ സ്നേഹിച്ചു പോറ്റുന്ന സ്ഥിതിക്ക് ഈശ്വരൻ സൃഷ്ടിസന്താനസംഹർത്താവാണ് എന്ന് പറയുന്നത് കാട്ടുമൃഗകാട്ടാളൻമാരേക്കാൾ ദുഷ്ടനാണ് ഈശ്വരൻ എന്ന ദൂഷണമായിത്തീരുന്നു. അങ്ങനെ പറയുന്നത് പാപമാണെന്നറിയുന്നില്ല. ഭക്ഷണാർത്ഥം അനേകങ്ങളായ അനാഥപ്രാണികളെ ഹിംസിക്കുന്നു. അത് പാപമാണെന്നറിയുന്നില്ല. വ്രതവിഗ്രഹാരാധനാദികളായ അജ്ഞാനകർമ്മങ്ങൾ പാപങ്ങളാണെന്നറിയുന്നില്ല. പശുഹിംസാസഹിതങ്ങളായ യാഗശ്രാദ്ധാദി കർമങ്ങൾ പാപങ്ങളാണെന്നറിയുന്നുമില്ല. ഹിംസിക്കാതെയിരിക്കുന്നതാണ് പുണ്യകർമ്മമെന്നറിയുന്നില്ല. മനസ്സിനെ ഒതുക്കി നിജാനന്ദത്തെ അനുഭവിക്കുന്നതാണ് പുണ്യകർമ്മമെന്നറിയുന്നില്ല. ഇങ്ങനെ പ്രത്യക്ഷത്തിലുള്ള പാപപുണ്യങ്ങളെ അറിയാത്തവർ അപ്രത്യക്ഷത്തിലുള്ള പുണ്യപാപസ്വർഗ്ഗനരക സുഖദുഃഖാദികളെപ്പറ്റി പുയുന്നതും വർണ്ണിക്കുന്നതും ആർക്കും വിശ്വസിപ്പാൻ കൊള്ളരുതാത്തതാണ് എന്ന് സാരം.

11. **തേഷാമീശസ്സർവ്വശക്തഇതിതെഘോഷയന്ത്യഹൊ!**
**തസ്മാത്കർമ്മഫലംദാതൂമിഹലോകെസശക്തിമാൻ.**

12. കസ്മാത്പുനർജന്മനിവാസ്വർഗ്ഗേവാഫലമീശ്വരഃ
യച്ഛേദിതിവദന്ത്യേതെബുദ്ധിമദ്ഭിവ്വിചാര്യതാം.

സാരം- കർമ്മികളുടെ ഈശ്വരൻ സർവ്വശക്തനാണെന്ന് അവർ ഘോഷിക്കുന്നു. അതുകൊണ്ട് ഈശ്വരസേവാകർമ്മഫലത്തെ ഈ ലോകത്തിൽ കൊടുപ്പാൻ ഈശ്വരൻ ശക്തനാണ്. പിന്നെ എന്തുകൊണ്ടാണ് പുനർജൻമത്തിലോ സ്വർഗ്ഗത്തിലോ ഈശ്വരൻ ഫലം കൊടുക്കുമെന്ന് പറയുന്നത്? ഇതിനെപ്പറ്റി ബുദ്ധിമാൻമാർ ആലോചിക്കേണ്ടതാണ്.

13. രാജാദയസ്സേവകെഭ്യോയച്ഛന്ത്യത്രൈവതദ്ഭൃതിം.
തേഭ്യോപ്യശക്തഈശകിംസർവ്വശക്തസ്സചിന്ത്യതാം.

സാരം- രാജാക്കൻമാർ പ്രമാണികൾ മുതലായവർ സേവകൻമാർക്ക് ശമ്പളത്തെ ഇവിടെത്തന്നെ കൊടുക്കുന്നു. ആ പ്രമാണികളെക്കാൾ അശക്തനാണോ സർവ്വശക്തനായ ഈശ്വരൻ?

14. ക്ഷുധിതസ്യക്ഷുധാദുഃഖംദാതാഹരതിതത്ക്ഷണം
തഥേശ്വരേണകർത്തവ്യംനോചേത്കിംതസ്യസേവയാ

സാരം- ദാനം ചെയ്യുന്നവൻ വിശപ്പുകൊണ്ടുള്ള ദുഃഖത്തെ യാഗത്താൽ തീർത്തുകൊടുക്കുന്നു. അപ്രകാരം ഈശ്വരനും ചെയ്യേണ്ടതാകുന്നു. അങ്ങനെ ചെയ്യുന്നില്ലെങ്കിൽ എന്തിന് ഈശ്വരസേവ?

15. മരണാനന്തരംസിദ്ധ്യേത്ഫലമിത്യാഗ്രഹേണകിം
കൃഷിവാണിജ്യകർമ്മാദീൻജനാഃകുർവ്വന്തിഹേബുധാഃ

സാരം- ഹേ വിദ്വാൻമാരെ! കൃഷി, കച്ചവടം മുതലായ കർമ്മങ്ങളെ ജനങ്ങൾ ചെയ്യുന്നത് മരിച്ചശേഷം ലാഭം കിട്ടുമെന്നാഗ്രഹിച്ചിട്ടാണോ? അല്ല. ഇപ്പോൾതന്നെ ഫലം കിട്ടുവാനാണ്.

16. സർവ്വശക്തസ്തുസദ്യസ്സശക്തോദാതുംഫലംഭുവി
മരണാത്പരമിത്യുക്തിഃകർമ്മിണാംനഹിയുജ്യതെ

സാരം- സർവ്വശക്തനായിരിക്കുന്ന ഈശ്വരനാവട്ടെ ഉടനെ ഫലത്തെ കൊടുപ്പാൻ ശക്തനാകുന്നു. അങ്ങനെ ഇരിക്കെ മരണത്തിനുശേഷം ഫലം കൊടുക്കുമെന്ന് കർമ്മികൾ പറയുന്നത് അയുക്തമാകുന്നു.

17. മരണാനന്തരംരാജാഭൃതിംദദ്യാദിതീച്ഛയാ
ബിഭർത്തിരാജ്യംതന്മന്ത്രീ കിംകിംബ്രൂതവിപശ്ചിതഃ

സാരം- രാജാവ് മരിച്ചതിന് ശേഷം മാസപ്പടി തരുമെന്നുള്ള ആഗ്രഹംകൊണ്ടാണോ ദിവാൻ രാജ്യം ഭരിക്കുന്നുത്? ഹേ പണ്ഡിതൻമാരെ പറയുവിൻ.

18. മരണാനന്തരംഭോജ്യം ഫലമിത്യാഗ്രഹേണകിം
പിപീലികാദിർഭോജ്യാനിസഞ്ചിനൊതിദിനെദിനെ.

സാരം- മരിച്ചതിനുശേഷം തിന്നാനുള്ള ആഗ്രഹംകൊണ്ടാണോ എറുമ്പ് മുതലായ ജന്തുക്കൾ അരി മുതലായ ഭക്ഷണസാധനങ്ങളെ ദിവസംതോറും ശേഖരിക്കുന്നത്?

19. മനുഷ്യഭിന്നവർഗ്ഗാണാം ജന്തുനാംകോടികോടിഭിഃ
ഇഷ്യതെസുഖമത്രൈവ യഥാശക്ത്യാനുഭൂയതെ

സാരം- മനുഷ്യജാതിയിൽ നിന്ന് ഭിന്നവർഗ്ഗങ്ങളായ ജന്തുക്കൾ അനേകകോടികളുണ്ട്. അവയെല്ലാം ഈ ഭൂലോകത്ത് തന്നെ സുഖത്തെ ആഗ്രഹിക്കുന്നു. യഥാശക്തി അനുഭവിക്കുകയും ചെയ്യുന്നു.

20. രോഗദുഃഖാനിവൈദ്യസ്തു ഹരേദത്രൈവരോഗിണാം
മരണാത്പരമിത്യുക്തിർഭ്രാന്തനാമേവയുജ്യതെ.

സാരം- വൈദ്യൻ രോഗികളുടെ രോഗദുഃഖത്തെ ഇവിടെതന്നെ ശമിപ്പിക്കുന്നു. മരിച്ചതിന് ശേഷം എന്ന് പറയുന്നത് ഭ്രാന്തൻമാർക്കേ യോജിക്കയുള്ളു.

21. ആസ്താംമരണശേഷംവാരോഗശാന്തിരിതിസ്മരൻ
മന്ദോപിതേനവൈദ്യേനചികിത്സാംനഹികാരയേത്.

സാരം- പക്ഷേ, മരിച്ചതിന്ന് ശേഷം രോഗം ശമിക്കട്ടെ എന്ന് വിചാരിച്ച് നിസ്സാരൻകൂടി അങ്ങനെപറയുന്ന വൈദ്യനെക്കൊണ്ട് ചികിത്സിപ്പിക്കയില്ല. ആ വൈദ്യനെ ഉപേക്ഷിക്കും. എന്നാൽ ഒരു വൈദ്യൻ വളരെകാലം ചികിത്സിച്ചിട്ടും രോഗശാന്തിസുഖം കിട്ടാതെ രോഗി ചോദിക്കുമ്പോൾ വൈദ്യൻ ഈ ജൻമം മുഴുവൻ ചികിത്സിപ്പിക്കുവിൻ! മരിച്ചതിന്ന് ശേഷം സ്വർഗ്ഗത്തിൽ രോഗശാന്തി സുഖംകിട്ടും എന്ന് പറഞ്ഞാൽ ആ വൈദ്യനെ ഉപേക്ഷിക്കും. അതുപോലെ ഈശ്വര ഭജനം കൊണ്ടുള്ള

ദുഃഖനിവൃത്തിയും ആനന്ദവും സ്വർഗ്ഗത്തിൽ കിട്ടും, പുനർജൻമത്തിൽ കിട്ടും എന്ന് പറയുന്ന മതങ്ങളേയും മതാചാരൻമാരെയും ഉപേക്ഷിക്കേണ്ടതാണ് എന്ന് സാരം.

വാക്യം- കതഇതിചേര് = എന്തുകൊണ്ടെന്നാൽ

22. **അത്രൈവാനന്ദഭോഗാശാപ്രകൃതേസ്സർവ്വജീവിനാം**
**മരണാത്പരമിത്യുക്തിർവ്വികൃതിർമതവാദിനാം**

സാരം- മനുഷ്യരുടേയും മറ്റുള്ള സകല പ്രാണികളുടേയും പ്രകൃതി ഈ ഭൂലോകത്തു തന്നെ സുഖം അനുഭവിക്കേണമെന്നാകുന്നു. മരണത്തിന് ശേഷം എന്ന് പറയുന്നത് മതാചാര്യൻമാരുടെ വികൃതിയാകുന്നു. മനുഷ്യാദിസകല ജീവികൾക്കും ഈ ഭൂലോകത്ത് തന്നെ സുഖം അനുഭവിപ്പാണ് ആഗ്രഹം എന്നത് ഈ അധ്യായത്തിലെ പദ്യങ്ങൾകൊണ്ട് തെളിയിച്ചിട്ടുണ്ട്.

23. **നൃണാംതിരശ്ചാഞ്ചാത്രൈവസുഖേച്ഛാപ്രകൃതേസ്സദാ**
**യഥായതംസാധയന്തിസുഖമത്രൈവദേഹിനഃ**

സാരം- മനുഷ്യരുടെയും മറ്റുള്ള സകല പ്രാണികളുടെയും പ്രകൃതിക്ക് ഇവിടെതന്നെയാണ് സുഖമനുഭവിപ്പാനാശ. യത്നത്തിന് തക്കവണ്ണം പ്രാണികൾ ഈ ഭൂമിയിൽ തന്നെ ുഖത്തെ സമ്പാദിക്കുകയും ചെയ്യുന്നു.

## 25. പൗരുഷം തന്നെ മഹാ തപസ്സ്

1. **മനുഷ്യഭിന്നവർഗ്ഗേഷുപ്രാണിനഃകോടികോടയഃ**
**നഹീശ്വരപ്രാർത്ഥനയാഭോഗാൻഭുഞ്ജന്തി,പൗരുഷാൽ**

സാരം- മനുഷ്യരിൽനിന്ന് ഭിന്നവർഗ്ഗങ്ങൾ അനവധിയുണ്ട്. അവ ഒരോ വർഗ്ഗങ്ങളിൽ കോടിക്കോടി ജന്തുക്കൾ ഉണ്ട്. അവ ഈശ്വരസേവകൊണ്ടല്ല ഭോഗങ്ങളെ അനുഭവിക്കുന്നത് പൗരുഷം കൊണ്ടാകുന്നു.

2. **രാഗാദ്വേഷാദിശത്രുന്യോജിത്വാത്മനിരമേതസഃ**
**ആനന്ദചക്രവർത്തിഹപൗരുഷാലോചനായുതഃ**

സാരം- പൗരുഷാലോചനകളോടുകൂടി രാഗദ്വേഷാദികളാകുന്ന ശത്രുക്കളെ ജയിച്ച് തന്നിൽ രമിക്കുന്നവൻ ഏവനോ അവൻ

ഈ ലോകത്തിൽ ആനന്ദചക്രവർത്തിയാകുന്നു. എന്നാൽ ആലോചനാപൗരുഷങ്ങൾ കൊണ്ട് ശത്രുക്കളെ ജയിച്ച് ക്രീഡിക്കുന്നവൻ ഈ ലോകത്തിൽ സുഖചക്രവർത്തിയാകുന്നു. അതുപോലെ രാഗദ്വേഷാദികളെ ജയിച്ച് തന്നിൽ രമിക്കുന്നവൻ ആനന്ദലോകത്തിന്ന് ചക്രവർത്തിയായിത്തീരുന്നു. (പരമാനന്ദിയായ മുക്തനാകുന്നു.)

3. **ഇഹൈവസ്വർഗ്ഗസിഖിനാഃ പൗരുഷാലോചനയുതാഃ**
**താഭ്യാംഹീനാഅസ്വതന്ത്രാദുഃഖിതാദൈവദൂഷകാഃ**

സാരം- പൗരുഷാലോചനകളോടുകൂടിയവർ ഇവിടെത്തന്നെ സ്വർഗ്ഗസുഖികളാണ്. അത് രണ്ടും ഇല്ലാത്തവർ സ്വാതന്ത്ര്യമില്ലാത്തവരും ദുഃഖികളും ദൈവദൂഷകൻമാരുമാണ്.

4. **സ്വയംപ്രക്ഷാളയേൽസ്വസ്യദേഹജംദുർമലംനരഃ**
**തഥാന്തരമലഞ്ചാപിനേശ്വരൊദുർമലപഹൃൽ**

5. **സ്വാഭീഷ്ടംപൌരുഷാൽജ്ഞാനാൽസ്വയമേവാജ്ജയേൽ**
**ഈശ്വരെഭാരമാരോപ്യയതന്തേനയഥാവിധി**

സാരം- തൻെറ ദേഹത്തിൽ നിന്നുണ്ടായ ദുഷിച്ച മലത്തെ താൻ കഴുകികളയുന്നതുപോലെ തൻെറ മനോമാലിന്യത്തേയും താൻ പരിശുദ്ധമാക്കണം. ഈശ്വരൻ മലം വാരിക്കൊണ്ടുപോകുന്ന തോട്ടിയല്ല. 5. തൻെറ കാര്യത്തെ താൻ തന്നെ പൗരുഷംകൊണ്ടും ജ്ഞാനംകൊണ്ടും നേടണം. ഈശ്വരനിങ്കൽ ജനങ്ങൾ വേണ്ടതുപോലെ യജ്ഞിക്കുന്നില്ല.

6. **പരിഷ്കൃതേപികാലേസ്മിൻപൌരുഷാദീനിഹായഹാ**
**ഭജന്തിദൈവംസ്വാർത്ഥായനസിദ്ധ്യതികിമപ്യഹൊ**

സാരം- ഈ പരിഷ്കൃതകാലത്തിൽ കൂടി പൗരുഷം, ആലോചന മുതലായവയെ വിട്ട് കാര്യസിദ്ധിക്ക് ദൈവത്തെ ഭജിക്കുന്നു. കഷ്ടം! ഒന്നും സിദ്ധിക്കുന്നില്ല. ആശ്ചര്യം!

## 26. പ്രാർത്ഥനാദി പ്രഹസനങ്ങൾ

1. **സർവ്വജ്ഞാശ്ചേൽസസർവ്വാണീ വിജാനാതിവിശേഷതഃ**
**കിമർത്ഥംപ്രാർത്ഥനാഭീഷ്ടാപ്രാപ്തയേതസ്യസന്നിധൗ.**

സാരം- ഈശ്വരൻ സർവ്വജ്ഞനാണെങ്കിൽ സർവ്വങ്ങളേയും അറിയും. ഇഷ്ടം സിദ്ധിപ്പാൻ വേണ്ടി ഈശ്വരസന്നിധിയിൽ വിശേഷിച്ച് പ്രാർത്ഥിക്കുന്നത് എതിനായ്ക്കൊണ്ട്? (എല്ലാം അറിയുന്നവനാണ് ഈശ്വരൻ എന്ന് മതവാദികൾ വർണ്ണിക്കുന്ന അവസ്ഥയ്ക്ക് ഒന്നും പ്രാർത്ഥിക്കേണ്ട ആവശ്യമില്ല. പ്രാർത്ഥിക്കുന്നത് ആലോചന പോരാത്തുതുകൊണ്ടാകുന്നു.)

2. **പ്രാർത്ഥനദ്ധ്യാനപൂജാദികർമ്മവൃദ്ധ്യനുരൂപിണി**
**അജ്ഞാനഭേദയോരേവവൃദ്ധിഃകർമ്മിഷുദൃശ്യതെ**

സാരം- പ്രാർത്ഥന, ധ്യാനം, പൂജ മുതലായ കർമ്മങ്ങളുടെ അഭിവൃദ്ധിക്കനുസരിച്ച് കർമ്മികളിൽ അജ്ഞാന ഭേദദൃഷ്ടികളുടെ അഭിവൃദ്ധിതന്നെയാണ് കാണപ്പെടുന്നത്. എന്നാൽ എത്ര വളരെ ഈശ്വരാരാധനങ്ങളെ ചെയ്യുന്നുവോ അത്ര വളരെ അജ്ഞാനവും ഭേദദൃഷ്ടിയും വർദ്ധിക്കുന്നു എന്ന് സാരം.

3. **"അങ്കോലവൃക്ഷമാരൂഢൊജപേദേകാഗ്രമാനസഃ**
**രാജാധിരാജൊഭവതി" ത്യേതദ്വാക്യമനുസ്മരൻ**

4. **ജപൻകസ്മാൽസാർവ്വഭൊമപദംനാപ്നോതികശ്ചന**
**സ്വയംഭരണകാംക്ഷോത്ഥഃകലഹാകേനഹേതുനാ.**

സാരം- "അങ്കോലവൃക്ഷത്തിൽ കയറി ഏകാഗ്രചിത്തനായി ജപിച്ചാൽ ചക്രവർത്തിയായി ഭവിക്കും" എന്ന് ദത്താത്രേയ സംഹിതയിൽ ശിവൻ പറഞ്ഞിരിക്കുന്നു. 4. ഈ പ്രമാണത്തെ അനുസരിച്ച് ജപിച്ച് ഒരുവനും ചക്രവർത്തിയായിത്തീരാത്തത് എന്തുകൊണ്ടാണ്? സ്വയം ഭരണത്തിലുള്ള ആശകൊണ്ട് എന്തിന് കലഹിക്കുന്നു? കലഹമൊന്നും കൂടാതെ ഹിന്ദുക്കളിൽ ഒരാൾക്ക് ചക്രവർത്തിയാവാമല്ലോ എന്ന് സാരം.

5. **കേചിദശ്വത്ഥതുളസീ പ്രദക്ഷിണപരായണാഃ**
**കേചിദ്വിഭൂതിരുദ്രാക്ഷ ധരാമോക്ഷേച്ഛയാജനാഃ**

സാരം- ചിലർ മോക്ഷത്തിലുള്ള ഇച്ഛകൊണ്ട് അശ്വത്ഥതുളസികളെ പ്രദക്ഷിണം ചെയ്യുന്നു. ചിലർ ഭസ്മരുദ്രാക്ഷങ്ങളെ ധരിക്കുന്നു, ആശ്ചര്യം!

6. **കേചിദ്രാജ്യാദിസർവ്വസ്വം ഹിത്വാഗത്വാവനേഷ്വപി**
**വസന്തിമൂക്തയെഹന്ത ദുഃഖം സമ്പാദയന്തിച**

7. **ദരിദ്രാ ഇവവിത്തേശാ സ്സന്യാസാത്ത്യക്തസമ്പദഃ**
**ഭിക്ഷാടനാൽ പരദ്രോഹ മാത്മദ്രോഹഞ്ച കുർവ്വതെ**

സാരം- ചിലർ മോക്ഷത്തിനെ ആഗ്രഹിച്ച് രാജ്യം, കുടുംബം, സ്വത്ത് മുതലായവയെ ഉപേക്ഷിച്ച് വനത്തിലും ചെന്ന് വസിക്കുന്നു. കഷ്ടം! ദുഃഖത്തെ സമ്പാദിക്കുകയും ചെയ്യുന്നു. 7. ധനികൻമാർ സന്യസിച്ച് സർവ്വസ്വത്തുക്കളെ ഉപേക്ഷിച്ച് ധരിദ്രൻമാരെപോലെ ഭിക്ഷയെടുത്ത് പരദ്രോഹത്തേയും ആത്മദ്രോഹത്തേയും ചെയ്യുന്നു. (ഇങ്ങനെ ഭിക്ഷയെടുക്കുന്നത് പരദ്രോഹവും ആത്മദ്രോഹവും ആകുമെന്ന് മോക്ഷപ്രദീപത്തിൽ വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്. ഇതിലും തെളിയിക്കുന്നു.)

8. **അനാദികാലമാരംഭ്യസർവ്വേപിമതവർത്തിനഃ**
**രുദന്തിദൈവമാഹൂയരോഗാദിപരിപീഡയാ**

9. **ഏതാവൽകാലപര്യന്തംതാദൃഗ്ദുഃഖവിവർജ്ജിതം**
**ലോകംകസ്മാന്നാകരോൽസചിന്ത്യതാംകഥ്യതാംനൃപാഃ**

സാരം- പുരാതനകാലം മുതൽക്കേ സർവ്വമതസ്ഥൻമാരും ലോകദാരിദ്ര്യാദികൾകൊണ്ട് മഹാ ദുഃഖംനിമിത്തം ദൈവത്തെ വിളിച്ച് കരയുന്നു. 9. ലോകത്തിൽ ഇതേ വരെ ആവിധ ദുഃഖമില്ലാത്തവിധത്തിൽ ദൈവം ചെയ്യാഞ്ഞത് എന്തുകൊണ്ടാണ്? ഹേ നൃപൻമാരെ ആലോചിപ്പിൻ! പറവിൻ

10. **പൌരുഷാദീൻപുരസ്കൃത്യപാശ്ചാത്യാഃകാര്യസാധകാഃ**
**തേപിദുഃഖനിവൃത്ത്യർത്ഥംപ്രാർത്ഥയന്തെബതേശ്വരം**

സാരം- പൗരുഷം, ആലോചന, ധീരത മുതലായവയെ മുൻനിർത്തികൊണ്ട് കാര്യത്തെ സാധിക്കുന്നവരാണ് പാശ്ചാത്യൻമാർ (യൂറോപ്പ്യൻമാർ മുതലായവർ) അവരും ദുഃഖനിവൃത്തിക്ക് ഈശ്വരനെ പ്രാർത്ഥിക്കുന്നു. കഷ്ടം!

11. **ക്രിസ്തോരാരഭ്യപൂർവ്വഞ്ചയാചന്തെപൂപമീശ്വരം**
**ശിശവേപ്യകപൂപംനദത്താവാനീശ്വരഃപ്രഭുഃ**

12. **ഇഷ്ടദാതാരക്ഷകസ്സദയാളുഃശക്തിമാനിതി**
**കയാപരീക്ഷയാജ്ഞാതഃകഥയന്തീശസേവകാഃ**

സാരം- ക്രസ്തുവിന് മുമ്പും, ക്രിസ്തുതുടങ്ങിയിട്ടും അപ്പത്തിന് വേണ്ടി ദൈവത്തെ പ്രാർത്ഥിക്കുന്നു. ശിശുവിന്കൂടി ഒരപ്പം പ്രഭുവായിരിക്കുന്ന ഈശ്വരൻ കൊടുത്തിട്ടില്ല. 12. ഈശ്വരൻ

ഇഷ്ട ദാതാവാണ്, രക്ഷകനാണ്, ദയാലുവാണ്, ശക്തിവിശേഷം ഉള്ളവനാണ് എന്ന് ഏത് പരീക്ഷകൊണ്ടാണ് അറിഞ്ഞത്? ഈശ്വരഭക്തൻമാർ പറയട്ടെ.

13. **കദാചീൽപ്രർത്ഥിതെസിദ്ധെ ദൈവശക്തോരിതിഭ്രമാൽ ദേവാലയപ്രാർത്ഥനാദികർമ്മശ്രദ്ധാപ്രവർദ്ധതെ**

14. **യദ്യസ്തിശക്തിസ്സിദ്ധിസ്സ്യാൽസർവ്വസ്യപ്രാർത്ഥിതസ്യച തഥാനാസ്തിബഹുഷ്വേകംകദാചിൽഫലിതംഭവേൽ**

15. **കാലാനുകൂല്യാൽസ്വസ്യൈവതൽസിദ്ധമവിചാരയൻ പ്രാർത്ഥനാബിംബപൂജാദിമഹാത്മ്യാദിതിമന്യതെ.**

സാരം- ചിലപ്പോൾ പ്രാർത്ഥിച്ചത് സിദ്ധിക്കുമ്പോൾ ഈശ്വരശക്തികൊണ്ടാണെന്ന് ഭ്രമിച്ച് അമ്പലങ്ങളിലും പള്ളികളിലും വെച്ച് പ്രാർത്ഥിപ്പാനും വിഗ്രഹാരാധനാദി കർമ്മങ്ങൾ ചെയ്‌വാനും ശ്രദ്ധവർദ്ധിക്കുന്നതാകുന്നു. 14. ഈശ്വരശക്തി അവിടെയുണ്ടെങ്കിൽ പ്രാർത്ഥിച്ചത് എല്ലാം സിദ്ധിക്കും. അപ്രകാരം ഭവിക്കുന്നില്ല. അനേകകാര്യങ്ങളിൽ ഒന്ന് ഒരിക്കൽ ഫലിക്കാം. 15. തൻെറ കാലഗുണംകൊണ്ട് തന്നെയാണ് അത് സിദ്ധിച്ചത് എന്ന് ആലോചിക്കാതെ പ്രാർത്ഥനയുടേയും വിഗ്രഹാരാധനാദികർമ്മങ്ങളുടേയും മഹാത്മ്യം എന്ന് വിചാരിക്കുന്നു.

16. **അഗ്നിഃസ്പൃഷ്ടൊദഹത്യേവസർവ്വദാസർവ്വമാനവാൻ സത്യാംശക്തൌതഥാസിദ്ധ്യേൽസർവ്വദാപ്രാർത്ഥനാഫലം**

സാരം- അഗ്നിയെ തൊട്ടാൽ എല്ലായ്പ്പോഴും എല്ലാവരേയും ദഹിപ്പിക്കുന്നു. ക്ഷേത്രം, പള്ളി എന്നിവയിൽ ശക്തിയുണ്ടെങ്കിൽ അപ്രകാരം എല്ലായ്പ്പോഴും പ്രാർത്ഥനയുടെ ഫലം സിദ്ധിക്കും (ചിലപ്പോൾ അഗ്നിയെ തൊട്ടാൽ പൊള്ളുക, ചിലപ്പോൾ പൊള്ളില്ല എന്നില്ല. ചിലർ തൊട്ടാൽ പൊള്ളുക. ചിലർ തൊട്ടാൽ പൊള്ളില്ല എന്ന സമ്പ്രദായവും ഇല്ല. എപ്പോഴും ആർ തൊട്ടാലും പൊള്ളും അപ്രകാരം ഒരു ശക്തി അമ്പലം, പള്ളി മുതലായ ഭജനസ്ഥലങ്ങളിലുണ്ടെങ്കിൽ സർവ്വൻമാരുടേയും പ്രാർത്ഥനയും സർവ്വ സമയത്തും ഫലിക്കും. അങ്ങനെ കാണാത്തതുകൊണ്ട് ചിലത് ഫലിക്കുന്നത് തൻെറ കാലാനുകൂല്യം മാത്രമാകുന്നു എന്ന് സാരം.

17. രക്ഷാപീശ്വരധർമ്മശ്ചേദ്രക്ഷാസ്മാനിത്യപേക്ഷയാ
കിമർത്ഥംതം പ്രേരയന്തി തസ്യാധർമ്മംസപാലയേൽ

18. സൃജലോകാനീശ്വരേതിയുഷ്മൽപ്രാർത്ഥനയാകിമു
അസൃജൽസതഥാരക്ഷാ ധർമ്മശ്ചേൽ പ്രാർത്ഥനാവൃഥാ

സാരം- ലോകരക്ഷയും ഈശ്വരധർമ്മമാണെങ്കിൽ ഞങ്ങളെ രക്ഷിക്കൂ എന്ന പ്രാർത്ഥനകൊണ്ട് ഈശ്വരനെ പ്രേരിക്കുന്നത് എതിന്? അവന്റെ ധർമ്മത്തെ അവൻ രക്ഷിക്കും. 18. ഹേ ഈശ്വരാ! നീ ലോകങ്ങളെ സൃഷ്ടിക്ക് എന്ന് നിങ്ങൾ പ്രാർത്ഥിച്ചിട്ടാണോ സൃഷ്ടിച്ചത്? അല്ല. അപ്രകാരം രക്ഷയും അവന്റെ ധർമ്മമാണെങ്കിൽ അവൻ രക്ഷിക്കും. പ്രാർത്ഥന വെറുതെ. (ആലോചന പോരാത്തതുകൊണ്ട് പ്രാർത്ഥിക്കുന്നു)

19. വികാസയതിപത്മാനിസുര്യസ്തൽപ്രാർത്ഥനാംവിനാ
തഥാരക്ഷേൽസ്വധർമ്മശ്ചേദ്രക്ഷാ സർവ്വജ്ഞഈശ്വരാഃ

സാരം- സൂര്യൻ താമരപൂക്കളെ വികസിപ്പിക്കുന്നു (വിരിയിപ്പിക്കുന്നു) താമരപ്പൂക്കൾ ഈസ്വരനെ പ്രാർത്ഥിച്ചിട്ടല്ല അങ്ങനെ ചെയ്യുന്നത്. അപ്രകാരം രക്ഷിക്കുന്നത് സ്വധർമ്മമാണെങ്കിൽ ഈശ്വരൻ രക്ഷിക്കും. സർവ്വജ്ഞനാകുന്നു. (എല്ലാമറിയുന്നവനാകുന്നു ഈശ്വരൻ എന്ന് നിങ്ങൾ വാദിക്കുന്ന സ്ഥിതിക്ക് ഒന്നും അറിഞ്ഞുകൂടാത്തവനോട് പ്രാർത്ഥിക്കുന്നതുപോലെ പ്രാർത്ഥിക്കുന്നത് ആലോചനയില്ലാത്തതുകൊണ്ടാകുന്നു.)

20. ഉന്മീലയതിചന്ദ്രശ്ച കുമുദാനിസ്വയംതഥാ
സർവ്വാൻരക്ഷേൽസ്വധർമ്മശ്ചേദ്രക്ഷാസർവ്വജ്ഞഈശ്വരഃ

സാരം- ചന്ദ്രൻ തനിയെ ആമ്പൽപൂക്കളെ വിരിയിപ്പിക്കുന്നു. അപ്രകാരം രക്ഷിക്കുന്നത് സ്വധർമ്മമാണെങ്കിൽ ഈശ്വരൻ സർവ്വൻമാരേയും രക്ഷിക്കും. സർവ്വജ്ഞനാകുന്നു.

21. വായർവ്വാതിസ്വയംചന്ദ്ര സൂര്യലോകപ്രകാശകൗ
യുഷ്മാൽപ്രാർത്ഥനയാകിംനുബോധഹീനഃകിമീശ്വരഃ

സാരം- കാറ്റ് തനിയെ അടിക്കുന്നു. ചന്ദ്രസൂര്യൻമാർ ലോകങ്ങൾക്ക് വെളിച്ചം കൊടുക്കുന്നു. നിങ്ങൾ പ്രാർത്ഥിച്ചിട്ടാണോ? അല്ല. ഈശ്വരൻ ജ്ഞാനഹീനനാണോ? (കാറ്റടിക്കുവാനും ചന്ദ്രസൂര്യൻമാരോട് വെളിച്ചം നൽകുവാനും നിങ്ങൾ

പ്രാർത്ഥിക്കുന്നില്ല. അപ്രകാരം ഈശ്വരനോടും പ്രാർത്ഥിക്കേണ്ട ആവശ്യമില്ല. പ്രകൃതിസിദ്ധമായ കാര്യം നടന്നുകൊണ്ടേ ഇരിക്കും. പ്രാർത്ഥിക്കുന്നത് ആലോചന പോരാത്തതുകൊണ്ടാകുന്നു.)

22. **പ്രാർത്ഥനാക്രിയയാതേനധർമ്മം കാരയിതുംജനൈഃ**
**പ്രോദ്യുക്തൈഃസംഹരാസ്മാനിത്യപേക്ഷാപിക്രിയേതതൈഃ**

23. **സംഹാരശ്ചാപിതദ്ധമ്മ ഇതിയുഷ്മന്മതംനനു**
**തദ്ധർമ്മകരണേപീശഃ പ്രാർത്ഥനീയൊായഥാസ്ഥിതൗ**

സാരം- പ്രാർത്ഥിച്ച് ഈശ്വരനെക്കൊണ്ട് ഈശ്വരധർമ്മം ചെയ്യിക്കാൻ യജ്ഞിക്കുന്ന ജനങ്ങൾ ഞങ്ങളെ കൊല്ലണമേ (സംഹരിക്കണമേ) എന്നുകൂടു പ്രാർത്ഥിക്കണം. 23. സംഹാരവും ഈശ്വരധർമ്മം എന്നാണ് നിങ്ങളുടെ മതം. രക്ഷാധർമ്മത്തെ പ്രാർത്ഥിക്കുന്നതുപോലെ സംഹാരധർമ്മത്തെ ചെയ്യുവാനും പ്രാർത്ഥിക്കേണ്ടതാണ്.

24. **പ്രാർത്ഥനാദിക്രിയേശസ്യപ്രസാദായനകല്പതെ**
**അജ്ഞാനവ്യാസനായേതിസമ്യഗത്രപ്രദർശിതം**

സാരം- പ്രാർത്ഥന, വിഗ്രഹാരാധന മുതലായ കർമ്മങ്ങൾ ഈശ്വരപ്രസാദത്തിന്ന് കൊള്ളുന്നതല്ല. അജ്ഞാനദുഃഖത്തിനാണു ആ കർമ്മങ്ങൾ എന്ന് ഇതിൽ നല്ലവണ്ണം തെളിയിച്ചിട്ടുണ്ട്.

25. **പിതൃത്വം സർവ്വശക്തത്വം സർവ്വജ്ഞത്വം ദയാളുതാ**
**ഈശസ്യസന്തിചേൽസേവാനിരർത്ഥെതിപ്രകാശിതം**

സാരം- സർവ്വലോകത്തിൻെറ പിതൃഭാവം, സർവ്വശക്തി, സർവ്വജ്ഞത്വം, ദയ എന്നിവ ഈശ്വരന് ഉണ്ടെങ്കിൽ ഈശ്വരസേവ ചെയ്യുന്നത് വ്യർത്ഥമെന്ന് ഇതിൽ തെളിയിച്ചിട്ടുണ്ട്.

26. **സൃഷ്ടിസ്ഥിതിസ്സംഹരണംസ്വധർമ്മാ ഈശ്വരസ്യചേൽ**
**തൽസേവാദിക്രിയാസ്സർവ്വാനിർത്ഥാ ഇതിസാശിതം**

സാരം- സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ഈശ്വരൻെറ സ്വധർമ്മങ്ങളാണെങ്കിൽ ഈശ്വരസേവാദികർമ്മമെല്ലാം നിഷ്പ്രയോജനമെന്ന് ഞാൻ സാധിച്ചു.

27. **ഈശ്വരസ്സഗുണോനേതിനിർഗുണസ്സർവ്വഥേതിച**
**പ്രദർശിതംസമ്യഗസ്മിൻകിംകിംകിംതസ്യസേവയാ**

സാരം- ഈശ്വരൻ ദയാദിഗുണങ്ങളുള്ളവനല്ല, നിർഗുണനാകുന്നു. എന്നും സർവ്വപ്രകാരത്തിൽ ഇതിൽ തെളിയിച്ചിട്ടുണ്ട്. അങ്ങനെയുള്ള ഈശ്വരസേവകൊണ്ട് ഫലമില്ല.

28. **നിർഗുണസ്സഗുണശ്ചേതിപക്ഷദ്വയസമാശ്രയാൽ**
**അപീശസേവാവ്യാർത്ഥേതിസമൃഗസ്മിൻപ്രകാശിതം**

സാരം- ഈശ്വരൻ ദായാദിസർവ്വഗുണപരിപൂർണ്ണനാണ് എന്ന് പറയുന്ന പക്ഷക്കാരുടേയും ഗുണങ്ങളില്ലാത്തവനാണെന്ന്. പറയുന്ന പക്ഷക്കാരുടേയും (രണ്ടുപക്ഷത്തേയും) പിടിച്ചുകൊണ്ടാണ് ഈശ്വരഭജനം വ്യർത്ഥമെന്ന് തെളിയിച്ചത്. (സഗുണനായാലും ഭജിക്കേണ്ട ആവശ്യമില്ല. നിർഗുണനായാലും ഭജിക്കേണ്ട ആവശ്യമില്ല എന്ന് തീരിമാനിച്ചത്)

29. **നിരൂപണാദീശ്വരസ്യമതസ്യാപിനിരർത്ഥതാ**
**സംസിദ്ധൈവതതസ്തസ്മാദ്വിരമാമിവ്യൂഥാശ്രമാൽ**

സാരം- ഈശ്വരനിരൂപണം കൊണ്ട് ഈശ്വരമതത്തിൻെറ നിഷ്ഫലത്വവും സിദ്ധിച്ചു. അതുകൊണ്ട് ആ വൃഥാശ്രമത്തിൽ നിന്ന് വിരമിക്കുന്നു.

30. **പ്രാർത്ഥനാനിതാഃക്രൈസ്ത്യാഃപാശ്ചാത്യാഃപാർത്ഥിവാ**
**അപി തദ്ഭൂരിപക്ഷസ്വീകാരാദാത്മാനന്ദോഭവേന്നുകിം.**

31. **നഭവേത്തസ്യദൃഷ്ടാന്തഃ ക്രിസ്തുസ്സപ്രാർത്ഥനാപരഃ**
**ഈശമായഹൂദുഃഖാർത്തഃപ്രാണാനന്തേമുമോചഹാ!**

32. **കിഞ്ചമുക്തിസ്തുസ്വർഗ്ഗേസ്യാനമൃതെ പരമിതിരീതം**
**ആത്മാനന്ദാനുഭോക്താചേൽ ക്രിസ്തുരേവംവദേൽകിമു.**

സാരം- ക്രിസ്തുമതക്കാർ യൂറോപ്പിലെ ചക്രവർത്തിമാരും കൂടി ഈശ്വരപ്രാർത്ഥനയിൽ തല്പരൻമാരാകുന്നു. അവരുടെ ഭൂരിപക്ഷത്തെ സ്വീകരിച്ചാൽ ആനന്ദമതം ഉണ്ടാകുമോ? ഉണ്ടാകയില്ല. 31. പ്രാർത്ഥനാതല്പരനായി മതകർത്താവായിരുന്ന ക്രിസ്തു ഈശ്വരനെ വിളിച്ച് ദുഃഖിച്ച് മരിച്ചു. 32. അത്രയുമല്ല, മുക്തി സ്വർഗ്ഗത്തിലാണ്, മരിച്ചതിന് ശേഷമാണ് എന്നും ക്രിസ്തു പറഞ്ഞിരിക്കുന്നു. ക്രിസ്തു ആത്മാനന്ദത്തെ അനുഭവിച്ചിട്ടുണ്ടായിരുന്നു വെങ്കിൽ ഇപ്രകാരം പറയുമോ?

**33. നിജാനന്ദമപശ്യൻസ സ്വർഗ്ഗാനന്ദം പ്രശംസതി**
**കഥംജ്ഞാതം സ്വർഗ്ഗസുഖം കഥ്യതാംക്രൈസ്ത്യപണ്ഡിതാഃ**

സാരം- തൻെറ ആനന്ദത്തെ കാണാത്ത ക്രിസ്തു സ്വർഗ്ഗസുഖത്തെ പ്രശംസിക്കുന്നു. ക്രിസ്തു സ്വർഗ്ഗസുഖത്തെ എങ്ങനെ അറിഞ്ഞു. ഹേ ക്രിസ്തുപണ്ഡിതൻമാരെ പറയുവിൻ!

**34. അപ്രത്യക്ഷസ്വർഗ്ഗസുഖം ജ്ഞാതുംശക്തസ്യദേഹിനഃ**
**ഹസ്തസ്ഥിതസ്വർഗ്ഗസ്സുഖ ജ്ഞാനെശക്തിഃകുതൊനഹി.**

സാരം- അപ്രത്യക്ഷമല്ലാത്ത = അനുഭവമില്ലാത്ത സ്വർഗ്ഗസുഖത്തെ അറിവാൻ ശക്തനായ മർത്ത്യന് കൈക്കലുള്ള = തന്നിലുള്ള സ്വർഗ്ഗസുഖത്തെ അറിവാൻ എന്തുകൊണ്ട് കഴിഞ്ഞില്ല?

**35. അദ്യാപിപ്രാർത്ഥനാകർമ്മ നിരതാക്രൈസ്ത്യസന്തതിഃ**
**ആത്മാലാഭൊസ്തി ചേൽദൂരെത്യജേത്താം പ്രാർത്ഥനാക്രിയാം**

സാരം- ഇപ്പോഴും ക്രിസ്ത്യൻമാർ പ്രാർത്ഥനയിൽ തല്പരൻമാരാകുന്നു. ആത്മലാഭം അവർക്കുണ്ടെങ്കിൽ ആ പ്രാർത്ഥനാകർമ്മത്തെ അവർ ദൂരെ ത്യജിക്കും. എന്നാൽ ക്രിസ്തുമതം ഇക്കാലത്ത് മറ്റുള്ള സർവ്വ മതങ്ങളേക്കാൾ വളരെ പടർന്നിട്ടുള്ളതും ചക്രവർത്തികൾകൂടി സ്വീകരിച്ചിട്ടുള്ളതു മാകുന്നു. ആ മഹാ ഭൂരിപക്ഷത്തെ സ്വീകരിക്കുന്നത് ആത്മാനന്ദത്തിന് ഉതകുന്നതല്ല എന്നാണ് മേൽ പറഞ്ഞ ആറ് ശ്ലോകങ്ങളുടെ സാരം. പ്രാർത്ഥനകൊണ്ട് ഈശ്വരൻ ആഭീഷ്ടത്തെ കൊടുക്കുകയില്ല, നിഗ്രഹിക്കയേ ഉള്ളൂ എന്ന് മുമ്പ് തെളിയിച്ചിട്ടുണ്ട് ക്രിസ്തുവും അതിന് ഉദാഹരണമാണല്ലോ.

**36. ഗായത്രിമന്ത്രനിരതാ ആര്യബ്രഹ്മസമാജഗാഃ**
**തൽഭൂരിപക്ഷഗ്രഹണാദാത്മാനന്ദൊഭവേന്നുകിം.**

**37. നഭവേത്തത്രദൃഷ്ടാന്തൊ ഗായത്രീനിരതാദ്വിജാഃ**
**അനാദികാലമാരഭ്യ വർത്തന്തേദ്യാപികർമ്മസു.**

സാരം- ആര്യസമാജക്കാരും ബ്രഹ്മസമാജക്കാരും ഗായത്രിമന്ത്രത്തിൽ തല്പരൻമാരാകുന്നു. അവരുടെ ഭൂരിപക്ഷത്തെ സ്വീകരിച്ചാൽ ആത്മാനന്ദം ഉണ്ടാകുമോ? ഉണ്ടാകയില്ല. 37. അതിന് ദൃഷ്ടാന്തം - ഗായത്രീ മന്ത്രത്തിൽ നിരതൻമാരായി ഇരിക്കുന്ന ദ്വിജൻമാർ അനേകായിരം

കാലമായിട്ടും ഇപ്പോഴും കർമ്മങ്ങളിൽ വർത്തിക്കുന്നു. എന്നാൽ അനേകകാലം മുമ്പ് തുടങ്ങി ഗായത്രി മന്ത്രംകൊണ്ട് എന്നല്ല, അനേകായിരം മന്ത്ര തന്ത്ര യന്ത്രോപായങ്ങൾ കൊണ്ട് ഈശ്വരനെ പ്രസാദിപ്പാൻ യത്നിച്ചിട്ടും ദ്വിജൻമാരിൽ പ്രസാദിക്കാത്ത ഈശ്വരൻ ആ ദ്വിജൻമാരുടെ ഗായത്രിമന്ത്രം, പ്രാർത്ഥന, പൂണൂൽ ധാരണം, അഗ്നിഹോത്രം എന്ന ചതുരുപായങ്ങളെ കൊണ്ടും പ്രാർത്ഥനാഗായത്രി മന്ത്രം കൊണ്ടും ഈശ്വരനെ പ്രസാദിപ്പിക്കുവാൻ പുറപ്പെട്ട ആര്യസമാജക്കാർക്കും ബ്രഹ്മസമാജക്കാർക്കും ഈശ്വരൻ പ്രസാദിക്കയില്ല. ഈ സംഗതിയെയും ഭജിക്കുന്നവരെ കൂടി ഈശ്വരൻ നിഗ്രഹിക്കയേ ഉള്ളൂ എന്നും ഈ സർവ്വൻമാരുടെ പ്രമാണങ്ങൾ പിടിച്ച് തന്നെ മുമ്പ് ഞാൻ വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്.

38. **ദ്വിജാതിരിവമന്ത്രാദ്യൈരാര്യബ്രഹ്മസമാജഗാഃ**
**കാലംനയന്തിയുക്താശ്ചേൽ ത്യജേയുഃപ്രാർത്ഥനാദികാൻ**

സാരം- ബ്രാഹ്മണൻമാരെ പോലെ ആര്യസമാജക്കാരും ബ്രഹ്മസമാജക്കാരും മന്ത്രാദികൾ കൊണ്ട് കാലത്തെ കഴിക്കുന്നു. ഇവർ യുക്തൻമാരാകുന്നു എങ്കിൽ പ്രാർത്ഥനാദികളെ ത്യജിക്കും.

## 27. ബിംബാരാധനയുടെ നിരർത്ഥകതാ വാദം

1. **ശിലാദ്യൈശ്വരബിംബാനിജഡാന്യുൽപാടയന്ത്യയഹൊ**
**ചോരാനൃപാഃപൂജയന്തിസ്വസ്വാഭീഷ്ടാർത്ഥസിദ്ധയെ**

സാരം- കല്ല് മരം മുതലായവയാൽ ഉണ്ടാക്കപ്പെട്ട ഈശ്വരവിഗ്രഹങ്ങൾ ചൈതന്യമില്ലാത്തവയാണ്. കള്ളൻമാർ അവയെ ഉൽപാടനം ചെയ്യുന്നു (പുഴക്കുന്നു). നൃപൻമാർ പൂജിക്കുന്നു. എന്തിനുവേണ്ടി? അവനവൻെറ അഭീഷ്ടം സിദ്ധിപ്പാൻവേണ്ടി, ആശ്ചര്യം! (ബിംബങ്ങളെ ഉൽപാടനം ചെയ്താൽ പ്രതിഷ്ഠിക്കുമ്പോൾ സ്ഥാപിച്ചിട്ടുള്ള രത്നങ്ങളെ എടുത്ത് അഭീഷ്ടത്തെ സാധിപ്പിക്കാമെന്നാണ് കള്ളൻമാരുടെ വിചാരം) ബിംബങ്ങളെ പൂജിച്ചാൽ ദൈവപ്രസാദത്താൽ അഭീഷ്ഠം സാധിക്കാമെന്നാണ് രാജാക്കൻമാരുടെ വിചാരം. അതൊന്നും സിദ്ധിച്ചുകാണുന്നില്ല. കള്ളൻമാർ ബിംബത്തെ

കുത്തിപ്പുഴക്കിയതുകൊണ്ട് അവർക്ക് ചില ക്ഷേത്രങ്ങളിൽ നിന്ന് സ്വത്ത് കിട്ടികാണുന്നുമുണ്ട്.

2. **യജ്ഞവ്രതക്ഷേത്രബിംബപൂജാതീർത്ഥാടനാദിഷു**
**കർമ്മവഹ്നിഷുഹാമർത്ത്യാനശ്യന്തിശലഭാഇവ**

സാരം- യാഗം, വൃതം, ക്ഷേത്രനിർമ്മാണം, ബിംബപൂജ, തീർത്ഥാടനം മുതലായ കർമ്മാഗ്നികളിൽ ജനങ്ങൾ പാറ്റകളെന്ന പോലെ നശിക്കുന്നു. കഷ്ടം!

3. **നൃണാംജ്ഞാനംമഹാബന്ധു രഞ്ജാനന്തുമഹാരിപുഃ**
**അജ്ഞാനബിംബപൂജാദി കിമർത്ഥംകഥ്യതാംജനാഃ**

സാരം- മനുഷ്യർക്ക് ജ്ഞാനം മഹാബന്ധുവും അജ്ഞാനം മഹാശത്രുവും ആകുന്നു.

4. **ദുഖകർമ്മാപികർത്തവ്യാ ദേഹരക്ഷാകരംനൃഭിഃ**
**ദുഃഖോജ്ഞാനകരംകർമ്മ കിമർത്ഥംക്രിയതെജനൈഃ**

സാരം- ദുഃഖകർമ്മമായിരുന്നാലും ജനങ്ങൾ ചെയ്യേണ്ടതായിട്ടുണ്ട്. അത് ദേഹരക്ഷയ്ക്ക് വേണ്ടിയകർമ്മമാകുന്നു. ദുഃഖത്തേയും അജ്ഞാനത്തേയും ഉണ്ടാക്കുന്ന ബിംബപൂജാദികർമ്മത്തെ എന്തിനായ്ക്കൊണ്ട് ജനങ്ങൾ ചെയ്യുന്നു?

5. **ബിംബാരാധനകർമ്മാദികർമ്മഠാഃകോടികോടയഃ**
**തദ്ഭൂരിപക്ഷസ്വീകാരാദാത്മാനന്ദോ ഭവേന്നുകിം.**

6. **നഭവേത്തത്രദൃഷ്ടാന്തസ്ത്വാത്മബിംബെഹൃദിസ്ഥിതെ**
**ബിംബപൂജാവ്രതാദിഭ്യഃകർമ്മദുഖെപതന്തിതെ.**

സാരം- ബിംബാരാധന മുതലായ കർമ്മങ്ങളെ ചെയ്യുന്ന കർമ്മികൾ അനേക കോടികൾ ഉണ്ട്. അവരുടെ ഭൂരിപക്ഷത്തെ സ്വീകരിച്ചാൽ ആത്മാനന്ദമുണ്ടാകുമോ? ഉണ്ടാകയില്ല. 6. ആനന്ദബിംബം ഹൃദയത്തിലിരിക്കുമ്പോൾ ശിലാബിംബപൂജ, വ്രതം, തീർത്ഥസ്നാനം മുതലായ കർമ്മങ്ങൾ നിമിത്തം കർമ്മികൾ കർമ്മദുഃഖത്തിൽ പതിക്കുന്നു.

7. **ധനകോടിവ്യയംകൃത്വാക്ഷേത്രബിംബാദികാരണം**
**അജ്ഞാനദുഃഖകലഹാൻകോവാക്രീണാതിബുദ്ധിമാൻ.**

സാരം- ക്ഷേത്രബിംബാദികൾക്കുവേണ്ടി കോടിദ്രവ്യത്തെ

ചെലവുചെയ്ത് അജ്ഞാനദുഃഖകലഹങ്ങളെ ഏതൊരു ബുദ്ധിമാൻ വിലക്കുവാങ്ങും?

8. **ദ്വിജാനാംബിബപൂജാദികർമ്മസുഭ്രാന്തചേതസഃ**
**അധഃകൃതാഃപതന്ത്യദ്യ ഭൂരിപക്ഷപരിഗ്രഹാൽ.**

സാരം- ബ്രാഹ്മണരുടെ ബിംബപൂജാദികർമ്മങ്ങളിൽ ഭ്രമിച്ച് അവരുടെ ഭൂരിപക്ഷത്തെ സ്വീകരിച്ച് ഇക്കാലത്ത് അധഃകൃതവർഗ്ഗക്കാർ ബിംബപൂജാദി കർമ്മങ്ങളിൽ പതിക്കുന്നു.

9. **ഗാത്രക്ഷേത്രേമഹാക്ഷേത്രേസ്വാത്മദേവസ്യസന്നിധൗ**
**ആനന്ദപൂരമഹാത്മ്യമേകദായദിദൃഷ്ടവാൻ**

10. **കർമ്മാന്ധകൂപെമർത്ത്യഘ്നാൻപാതയേത്കിംസപണ്ഡിതഃ**
**ക്ഷേത്രബിംബപ്രതിഷ്ഠാഭിർഭാരതംകിന്നുദൂഷയേത്.**

11. **യോഗജ്ഞാനസ്യാദിമാർഗ്ഗഃകർമ്മേതികഥയേന്നുകിം**
**ക്ഷീരപാനസ്യാദികാര്യംവിഷപാനംഭവേന്നുകിം**

12. **പ്രാചീംഗന്തുഃപ്രതീച്യാന്തുഗതിരാദ്യാഭവേന്നുകിം**
**ശൈത്യാപ്തയേഗ്നിസംവേശാദികാര്യൊഭാവേന്നുകിം.**

സാരം- ദേഹക്ഷേത്രമായ മഹാക്ഷേത്രത്തിൽ ആനന്ദദേവന്റെ സന്നിധിയിലുള്ള ആനന്ദപൂരത്തെ ഒരിക്കൽ കണ്ടിരുന്നുവെങ്കിൽ 10. ആ പണ്ഡിതൻ ജനങ്ങളെ കർമ്മാന്ധകൂപത്തിൽ പതിപ്പിക്കുമോ? ക്ഷേത്രബിംബപ്രതിഷ്ഠകൾകൊണ്ട് ഭാരതത്തെ ദുഷിപ്പിക്കുമോ? 11. യോഗജ്ഞാനത്തിന് ആദിമാർഗ്ഗം കർമ്മമെന്ന് പറയുമോ? പാൽകുടിപ്പാൻ ഒന്നാമതായ മാർഗ്ഗം വിഷം കുടിക്കുന്നതാണോ? 12. കിഴക്കോട്ടുപോകുവാനുള്ള ആദിമാർഗ്ഗം പടിഞ്ഞാട്ടു പോകുന്നതാണോ? തണുപ്പ് സിദ്ധിപ്പാനുള്ള ആദിവഴി തീയിൽ ചാടുന്നതാണോ?

13. **യോഗാഭ്യാസസ്യാദിമാർഗ്ഗോവിയോഗാഭ്യാസനംനുകിം**
**ഊർദ്ധ്വംഗന്തുരധോയാത്രാത്വാദിമാർഗൊഭവേന്നുകിം.**

സാരം- യോഗാഭ്യാസത്തിനുള്ള ആദിമാർഗ്ഗം വിയോഗാഭ്യാസമാണോ? (ചേരുന്നതിനുപകരം പിരിയുകയാണോ ചെയ്യേണ്ടത്?) മേല്പോട്ട് പോകുന്നതിന്ന് കീഴ്പ്പോട്ടിറങ്ങുതാണോ ആദിമാർഗ്ഗം? എന്നാൽ വിഗ്രഹാരാധനാദികർമ്മങ്ങൾ യോഗജ്ഞാനത്തിന്ന് നേരെ വിപരീതങ്ങളാകുന്നു.

ആദിപടിയല്ലെന്നാണ് മേൽ കാണിച്ച അഞ്ച് ശ്ലോകങ്ങളുടെ സാരം.

14. **ആത്മാസഹായോക്തവ്യമനസസ്തദ്വിയോഗദൈഃ**
**കർമ്മഭിർബിംബപൂജാദ്യൈഃകഥംതദ്യോഗഉച്യതാം**

സാരം- തന്നോട് ചേർക്കേണ്ട മനസ്സിനെ തന്നിൽ നിന്ന് പിരിയിപ്പിക്കുന്ന ബിംബപൂജാദികർമ്മങ്ങൾ കൊണ്ട് തന്നോടുള്ള യോഗം എങ്ങനെ സിദ്ധിക്കും. പറയുവിൻ!

15. **അനാത്മബിംബപൂജാദികർമ്മയോഗസ്തുദുഃഖദഃ**
**ആത്മാനന്ദഃകഥംതേനവിപരീതേനകഥ്യതാം.**

സാരം- ആത്മാവല്ലാത്ത ബിംബത്തെ പൂജിക്കുന്ന കർമ്മയോഗം ദുഃഖത്തെ നൽകുന്നതാണ്. ആ വിപരീതമായ അനാത്മപൂജകൊണ്ട് ആത്മാനന്ദം എങ്ങനെ സിദ്ധിക്കും? പറയുവിൻ.

16. **ജാതിവിഗ്രഹപൂജാദിഭേദാചാരഭൃതാംനൃണാം**
**അഭേദാത്മജ്ഞാനസുഖംനകദാപിഭവേദൃഢം.**

സാരം- ജാതിഭേദ വിഗ്രഹപൂജാ മുതലായ ഭേദാചാരങ്ങളെ അനുഷ്ഠിക്കുന്നവർക്ക് അഭേദജ്ഞാനംകൊണ്ടുള്ള സുഖം ഒരിക്കലും സിദ്ധിക്കയില്ല.

17. **ഭേദാചാരവതാംതേനസമദൃഷ്ടിർഭവേദിതി**
**വചോധഃപതനാദൂർദ്ധ്വഗതിസ്സ്യാദിതിവാക്യവത്.**

സാരം- ഭേദാചാരപ്രവർത്തകൻമാർക്ക് ഭേദാചാരംകൊണ്ട് സമദൃഷ്ടി ഭവിക്കും എന്ന് പറയുന്നത് അധഃപതനം കൊണ്ട് ഊർദ്ധ്വഗതി സിദ്ധിക്കുമെന്ന് പറയുന്നത് പോലെയാണ്.

18. **ജാതിഭേദപ്രവൃത്താനാം ബിംബപൂജാദികർമ്മിണാം**
**ഹിന്ദുനാംസമദൃഷ്ടിർവ്വാജ്ഞാനംവാനഹിദൃശ്യതെ.**

സാരം- ജാതിഭേദത്തോടുകൂടി ബിംബപൂജാദികളെ ചെയ്യുന്ന ഹിന്ദുക്കൾക്ക് സമദൃഷ്ടിയോ ജ്ഞാനമോ കാണപ്പെടുന്നില്ല.

19. **വർണ്ണയേയുസ്വർഗ്ഗസുഖമപ്രത്യക്ഷംബുധാഃകിമു**
**അജാനന്തൊനിജാനന്ദംഫലം പൂജാദികർമ്മണാം**

20. **പുനർജ്ജന്മനിവാസ്വർഗ്ഗെലഭേതേതിവദന്ത്യഹൊ!**
**സ്വകരസ്ഥംഫലംജ്ഞാതുമശക്താഃപണ്ഡിതാഃകഥം.**

21. **സ്വർഗ്ഗസ്ഥകല്പിഫലംവർണ്ണയന്തിതിചിന്ത്യതാം**
**അനുഭൂയസുഖംസ്വർഗ്ഗാദാഗതാഃകിന്നുപണ്ഡിതാഃ**

സാരം- വിദ്വാൻമാർ അപ്രത്യക്ഷതിലുള്ള സ്വർഗ്ഗസുഖത്തെ വർണ്ണിക്കുമോ? നിജാനന്ദത്തെ അറിയാത്തതുകൊണ്ട് വിഗ്രഹാരാദികർമ്മങ്ങളുടെ ഫലം പുനർജൻമത്തിലോ സ്വർഗ്ഗത്തിലോ കിട്ടുമെന്ന് പറയുന്നതാകുന്നു. കൈക്കലുള്ള ഫലത്തിനെ അറിവാൻ കഴിയാത്ത പണ്ഡിതൻമാർ സ്വർഗ്ഗത്തിലുള്ളകൽപകഫലത്തെ വർണ്ണിക്കുന്നത് എങ്ങനെയെന്ന് ആലോചിപ്പിൻ! സ്വർഗ്ഗസുഖത്തെ അനുഭവിച്ച് സ്വർഗ്ഗത്തിൽ നിന്ന് വന്നവരാണോ പണ്ഡിതൻമാർ? എന്നാൽ തന്നിലുള്ള ആനന്ദത്തെ അറിവാൻ കഴിയാത്തവർ അപ്രത്യക്ഷത്തിലുള്ള സ്വർഗ്ഗസുഖത്തെ വർണ്ണിക്കുന്നതിനെ വിശ്വസിക്കുന്നത് ശരിയല്ലെന്ന് സാരം.

22. **കെരളീഭാഷയാപൂർവ്വം വിസ്തരേണകൃതാമയാ**
**ഗ്രന്ഥാസ്സുകേരളെരാജ്യെ പ്രചരന്തികചിത്കചിത്**

സാരം- മുമ്പ് കേരളഭാഷയിൽ വിസ്തരിച്ച് ഞാൻ നിർമ്മിച്ച ഗ്രന്ഥങ്ങൾ കേരളത്തിൽ ചിലേടത്ത് പ്രചരിക്കുന്നു.

23. **മമമോക്ഷപ്രദീപാദിപ്രചാരാദിഹകേരള**
**ജാതിവിഗ്രഹപൂജാദി കർമ്മകാണ്ഡസ്യഖണ്ഡനം**

24. **മിശ്രഭുക്തിസ്തഥാമിശ്ര വിവാഹാശ്ചാപികെശ്ചിന**
**യോഗപ്രസംഗശ്ചജനെസ്സമാരഭ്യന്തസമ്പ്രതി.**

25. **വ്യാജപ്രമാണമസ്തീതി വിദിതംബാലകൈരപി**
**പണ്ഡിതൈരപ്യവിദിതമതഃകിമധീകാത്ഭുതം.**

സാരം- എൻെറ മോക്ഷപ്രദീപാദി ഗ്രന്ഥങ്ങളുടെ പ്രചാരം നിമിത്തം ചില ജനങ്ങൾ ജാതിഭേദത്തേയും ബിംബപൂജാദികർമ്മങ്ങളേയും ഖണ്ഡിപ്പാനും മിശ്രഭോജനത്തേയും മിശ്രവിവാഹത്തേയും ചെയ്യുവാനും യോഗത്തെ പ്രസംഗിപ്പാനും ഇപ്പോൾ തുടങ്ങിയിരിക്കുന്നു. 25. കള്ള പ്രമാണങ്ങൾ ഉണ്ടെന്ന് ബാലകൻമാർകൂടി അറഞ്ഞുതുടങ്ങിയിരിക്കുന്നു. ഇത് പണ്ഡിതൻമാർകൂടി അറിഞ്ഞിട്ടില്ലാത്തതായിരുന്നു. ഇതിലധികം എന്താ ഒരത്ഭുതം?

## 28. ബുദ്ധമതവിമർശനം

1. **ബുദ്ധമപ്യവമന്യന്തെ ബൗദ്ധാമാംസനിഷേവണാൽ**
**ഏവമീശഞ്ചസ്തികാശ്ചവിഷയാനന്ദവാഞ്ചയാ.**

സാരം- ബുദ്ധമതക്കാർ മാംസം തിന്നുന്നനിമിത്തം ബുദ്ധനെക്കൂടി അപമാനിക്കുന്നു. ഇപ്രകാരം വിഷയാനന്ദ വാഞ്ഛകൊണ്ട് ഈശ്വരമതക്കാർ ഈശ്വരനെയും അപമാനിക്കുന്നു.

2. **നിന്ദ്യമാംസരസ്സസ്നേഹോപീശെബുദ്ധേചനോന്യൃണാം**
**അസ്തിചേത്തുച്ഛസൗഖ്യായ നിരാകുര്യുർന്നതൗജനാഃ**

സാരം- നിന്ദ്യമായ മാംസരസത്തിലുള്ള സ്നേഹം കൂടി ഈശ്വരനിലും ബുദ്ധനിലും മനുഷ്യർക്കില്ല. ഉണ്ടെങ്കിൽ തുച്ഛമായയാനന്ദത്തിന് വേണ്ടി ജനങ്ങൾ ഈശ്വരനേയും ബുദ്ധനെയും നിരാകരിക്കുമോ? ഇല്ല.

3. **ബൗദ്ധാലഭ്യാനന്ദരസംപിബന്ത്യാനന്ദയോഗതഃ**
**കേചിൽകേരളഖണ്ഡെദ്യാസാരപക്ഷപരിഗ്രഹാൽ**

4. **ഏവംഭൂരിപരിത്യാഗസദൃശൊ ദുഃഖസംക്ഷയഃ**
**സാരപക്ഷപരിഗ്രാഹസദൃശം സുഖമേധതെ.**

സാരം- ബുദ്ധമതക്കാർക്ക് അലഭ്യമായ ആനന്ദത്തേയും കേരളത്തിൽ ചിലർ ഇപ്പോൾ ആനന്ദയോഗത്തിൽ നിന്ന് അനുഭവിക്കുന്നു. അതിന് കാരണം സാരപക്ഷസ്വീകാരം തന്നെ.
4. ഇങ്ങനെ ഭൂരിപക്ഷത്തെ എത്ര ഉപേക്ഷിക്കുന്നുവോ അത്ര ദുഃഖവും നശിക്കുന്നു. സാരപക്ഷത്തെ എത്ര സ്വീകരിക്കുന്നുവോ അത്ര ആനന്ദവും വർദ്ധിക്കുന്നു.

5. **ആനന്ദയോഗൊദൃഷ്ടശ്ചൽബുദ്ധാദൈെസ്സന്മതേഷുസഃ**
**പ്രസ്തുതസ്യാദ്യാതൊബാലവൃദ്ധാവധിസുഖപ്രദഃ**

സാരം- ആനന്ദയോഗത്തെ കണ്ടിരുന്നുവെങ്കിൽ ബുദ്ധാതികൾ അവരുടെ മതങ്ങളിൽ അതിനെ പ്രസ്താവിക്കും എന്തുകൊണ്ടെന്നാൽ ബാലൻ മുതൽ വൃദ്ധൻവരെ സുഖത്തെകൊടുക്കുന്നതാണ് ആനന്ദയോഗം.

6. **ഭിക്ഷാടനക്രമം ബുദ്ധസ്തന്മഃതേനപ്രകാശയേൽ**
**പാപേനമിശ്രംഭിക്ഷാന്നംസുഖയോഗവിരോധിച.**

സാരം- ഭിക്ഷയെടുക്കുന്ന സമ്പ്രദായത്തെ ബുദ്ധൻ തൻെറ മതത്തിൽ നിയമിക്കയില്ല. ഭിക്ഷയെടുത്ത് ഭക്ഷിക്കുന്നത് ആനന്ദയോഗത്തിന് വിരോധിയും പാപമിശ്രമാവുമാകുന്നു. എന്നാൽ ആനന്ദയോഗവിരോധിയും പാപമിശ്രവുമായ ഭിക്ഷാടനത്തെ ബുദ്ധൻ ഏർപ്പെടുത്തിയതുകൊണ്ട് ബുദ്ധൻ ആനന്ദയോഗത്തെ അറിഞ്ഞിട്ടില്ലെന്ന് സാരം.

7. **രാജ്യാധികാരീബുദ്ധസ്സരാജസ്ഥാനെയഗിസ്ഥിതഃ**
**പ്രജാശ്ചതന്മതസ്ഥാസ്സ്യുർയ്യഥാരാജാതഥാപ്രജാ.**

സാരം- രാജ്യത്തിന്ന് അധികാരിയായ ബുദ്ധൻ രാജസ്ഥാനത്തിരുന്നതാണെങ്കിൽ പ്രജകളും ബുദ്ധമതനിഷ്ഠയോടുകൂടിയിരിക്കും "യഥാരാജാതഥാപ്രജാ" എന്നാണല്ലോ.

8. **സ്വസ്യാപിഭിക്ഷാദുഃഖം നരാജ്യംജ്ഞാനമയംഭവേൽ**
**ആജ്ഞാദിശക്തിസാദ്ധ്യംതദ്രാജ്യത്യാഗൊനസമ്പ്രതം.**

സാരം- ബുദ്ധനും ഭിക്ഷാടനദുഃഖമില്ല. രാജ്യം ജ്ഞാനമയമായി ഭവിക്കുകയും ചെയ്യും. ആ ജ്ഞാദിശക്തികൾകൊണ്ട് ബുദ്ധന് അത് സാധിക്കുന്നതാണല്ലൊ. ബുദ്ധൻ രാജ്യത്തിനെ ത്യജിച്ചത് യുക്തമായില്ല.

9. **യഥാർത്ഥയോഗിനാംഹാഹാഹാസാർത്ഥഞ്ചാഭവൽഭുവി**
**ബുദ്ധാദിത്യാഗരീതിസ്സുജ്ഞാനംലോകെകഥംഭവേൽ.**

സാരം- ബുദ്ധൻ മുതലായവരുടെ സർവ്വത്യാഗസമ്പ്രദായം യഥാർത്ഥയോഗികളെ പരിഹസിപ്പാൻ സംഗതി വരുത്തിയിരിക്കുന്നു. കഷ്ടം! കഷ്ടം! ലോകത്തിൽ എങ്ങനെ ജ്ഞാനമുണ്ടാകും?

വാക്യം- ബുദ്ധാദിത്യാഗരീതിഃ കഥംയഥാർത്ഥയോഗിപരിഹാസ കാരണമിതിചേൽ..

സാരം- ബുദ്ധാദികളുടെ ത്യഗരീതി എങ്ങനെ യഥാർത്ഥ യോഗിപരിഹാസത്തിന് കാരണമായിരിക്കുന്നു എങ്കിൽ,

10. **ബ്രഹ്മാനന്ദസ്വാമിയോഗീകസ്യാദ്ബുദ്ധാദിവത്ത്യജൻ**
**സർവ്വസ്വംനഗതോരൈത്രവവസതീതിഹസന്തിമാം.**

സാരം- ബുദ്ധൻ, ഭർത്തൃഹരി, യേശുക്രിസ്തു, പട്ടണത്താർ, തായുമാനവർ, ഭദ്രഗിരിയാർ മുതലായവർ സർവ്വമുപേക്ഷിച്ചു പോയതിപോലെ ബ്രഹ്മാനന്ദസ്വാമി ശിവയോഗി എന്തുകൊണ്ട് സർവ്വമുപേക്ഷിച്ച് പോയിട്ടില്ല? ഇവിടെതന്നെ വസിക്കുന്നുവെന്ന് എന്നെ ഹസിക്കുന്നു.

കിഞ്ച = അത്രയുമല്ല,

11. **ക്രൈസ്ത്യാദിമതവദ്ധിംസാപ്രാർത്ഥനാദിക്രിയാക്രമൈഃ**
**നദുഃഖകാരിബുദ്ധസ്യമതംതേനവിശിഷ്യതെ.**

സാരം- ക്രിസ്തുമതം, ഹിന്ദുമതം മുതലായ മതങ്ങൾപോലെ ഹിംസകൊണ്ടും പ്രാർത്ഥന, വ്രതം, മുതലായ കർമ്മങ്ങൾകൊണ്ടും ദുഃഖത്തെ ഉണ്ടാക്കിത്തീർക്കുന്നതല്ല ബുദ്ധമതം. അങ്ങനെ ഒരു വിശേഷവും ബുദ്ധമതത്തിനുണ്ട്.

12. **മനഃപ്രധാനിനോബൗദ്ധാൻതദ്ഭിന്നാദൂഷയന്തിഹാ!**
**ബൗദ്ധാനാംദേഹഭിന്നാത്മാനാസ്തിതേനാസ്തികാഇതി**

സാരം- മനസ്സിനെ പ്രധാനമാക്കിയിരിക്കുന്ന ബുദ്ധമതക്കാരെ മറ്റുള്ള മതക്കാർ ബുദ്ധമതക്കാർക്ക് ദേഹത്തിൽ നിന്ന് ഭിന്നമായിട്ടൊരാത്മാവില്ല. അവർ നാസ്തികൻമാരാണെന്ന് പറഞ്ഞ് ദുഷിക്കുന്നു. കഷ്ടം! മനോലയമായാൽ നിർവ്വാണമായി, മോക്ഷം സിദ്ധിച്ചു. എന്ന ബുദ്ധമതക്കാരുടെ സിദ്ധാന്തത്തെ ഈ ദൂഷകൻമാർ അറിയുന്നില്ല. ഇവർ ഒരാത്മാവിനെ മനസ്സിൽ നിന്ന് വേറിട്ട് കല്പിച്ചത് പോലെയും പുറമെ ഒരീശ്വരനെ പൂജിക്കുന്ന പോലെയും ബുദ്ധമതക്കാർ ചെയ്യാത്തതുകൊണ്ടാണ് അവരെ ദുഷിക്കുന്നത്.

## 29. ഭിക്ഷാടനം

1. **ഭിക്ഷാടനം പുണ്യമിതി ഗണ്യന്തെഹാബുധൈരപി**
**തർഹിഭിക്ഷാശിനസ്സർവ്വേ ദരിദ്രാഃ പുണ്യശാലിനഃ**

സാരം- ഭിക്ഷയെടുക്കുന്നത് പുണ്യമാണെന്ന് വിദ്വാൻമാരും വിചാരിക്കുന്നു. അങ്ങനെയാണെങ്കിൽ ഭിക്ഷയെടുത്ത് കാലം കഴിക്കുന്ന സർവ്വ ദരിദ്രൻമാരും പുണ്യശാലികളാകുന്നു.

2. വിനാന്നദൈവതംകോവാസംസാരിജ്ഞാനിയോഗിനഃ
രക്ഷിതുംപ്രഭുരസ്സീഹസാർവ്വഭൗമാനപിക്ഷമഃ

സാരം- സംസാരികളേയും ജ്ഞാനികളേയും യോഗികളേയും ചക്രവർത്തികളേയുംകൂടി രക്ഷിപ്പാൻ സമർത്ഥനായ പ്രഭു അന്നമെന്ന ദൈവമല്ലാതെ വേറെ ആർ? എന്നാൽ അന്നം കൂടാതെ ആരും രക്ഷപ്പെടുകയില്ലെന്ന് സാരം.

3. ഭിക്ഷാടാനാന്മഹദ്ദൈവമന്നമേവേതിസൂത്ര്യതെ
ബുദ്ധാദിഭീയ്യതഃസർവ്വത്യാഗെഭിക്ഷാന്നമിഷ്യതെ.

സാരം- ബുദ്ധൻ മുതലായ ജ്ഞാനികൾ ഭിക്ഷയെടുത്തതുകൊണ്ട് അന്നം തന്നെ വലിയ ദൈവം എന്ന് അവർ ചൂണ്ടിക്കാണിക്കുന്നു. എന്തുകൊണ്ടെന്നാൽ സർവ്വസ്വത്തിനേയും ത്യാഗംചെയ്ത് അവർ ഭിക്ഷാന്നത്തെ കാംഷിക്കുന്നു. ദൈവസഹായംകൊണ്ടോ ജ്ഞാനശക്തികൊണ്ടോ രക്ഷപ്പെടുമെങ്കിൽ അവർ ഭിക്ഷയെടുക്കയില്ല. ഭിക്ഷയെടുത്തതുകൊണ്ട് ദൈവത്തേക്കാൾ വലിയരക്ഷകൻ അന്നംതന്നെ എന്ന് സാരം.

കിഞ്ച = അത്രയുമല്ല.

4. അനാലോചനയാസർവ്വത്യാഗോസ്മാഭിനുഷ്ഠിതാ
ഇതിഭിക്ഷാടനാൽപാഠമാചാര്യാഃപാഠയന്തിസ്സൻ

സാരം- ഞങ്ങൾ ആലോചന പോരാത്തതുകൊണ്ട് സർവ്വത്തേയും ത്യജിച്ചതാകുന്നു എന്ന പാഠത്തെ ബുദ്ധൻ യേശുക്രിസ്തു, ഭർതൃഹരി മുതലായ അനേകയോഗ്യൻമാർ ഭിക്ഷയെടുത്തതുകൊണ്ട് മനുഷ്യരെ പഠിപ്പിക്കുന്നു. എന്നാൽ ദേഹഭരണത്തിനുള്ള സ്വത്ത് കൈക്കൽവെക്കേണ്ടതാണ്. അങ്ങനെ ചെയ്യാതെ മുഴുവൻ ഉപേക്ഷിക്കുന്നത് ഇഹസുഖത്തിനും നിജാനന്ദത്തിനും ഹാനിയാണെന്ന് കരുതി ആലോചിച്ച് രക്ഷപ്പെടുവാൻ ഈ യോഗ്യൻമാരുടെ ഭിക്ഷാടനം നിമിത്തം നമുക്ക് സംഗതി വന്നു എന്ന് സാരം.

5. മോക്ഷപ്രദീപേമത്ഗ്രന്ഥേഭിക്ഷാദോഷമവർണ്ണയം
തംപശ്യന്യദിദോഷജ്ഞഃസർവ്വസ്വംനഃപരിത്യജേൽ

സാരം- മോക്ഷപ്രതീപമെന്ന എന്റെ ഗ്രന്ഥത്തിൽ ഭിക്ഷാടനദോഷത്തെ ഞാൻ വർണ്ണിച്ചിട്ടുണ്ട്. വിദ്വാൻ ആ

പുസ്തകത്തെ നോക്കുന്നുവെങ്കിൽ സ്വത്തിനെ നിശ്ശേഷം ഉപേക്ഷിക്കില്ല.

6. **ആത്മദ്രോഹപരദ്രോഹ നിവൃത്ത്യർത്ഥമഹംജനാഃ**
**അമുഞ്ചന്നഖിലംദ്രവ്യം വർത്തേത്രാനന്ദയോഗിരാട്.**

7. **അജ്ഞാത്വാതംസൂക്ഷ്മധർമ്മം നിന്ദന്തുകധിയോഥവാ**
**സുധിയോപിനമെഹാനിർയ്യോഗിരാജസ്യകചന**

സാരം- ഹെ ജനങ്ങളേ! ആത്മദ്രോഹത്തിൻെറയും പരദ്രോഹത്തിൻെറയും നിവൃത്തിക്കുവേണ്ടി ഞാൻ സ്വത്തിനെ മുഴുൻ തൃജിക്കാതെ ആനന്ദയോഗിരാജനായി വർത്തിക്കുന്നതാകുന്നു. 7. ആ സൂക്ഷമധർമ്മത്തെ അറിയാതെ അയോഗ്യൻമാരൊ യോഗ്യൻമാരോ നിന്ദിച്ചുകൊള്ളട്ടെ, യോഗിരാജനായ എനിക്ക് ഹാനിയില്ല.

8. **ജനജ്ഞാനായമത്തത്വം വിവൃണോമിനചാന്യഥാ**
**യാഥാർത്ഥയോഗിധിക്കാരാത്ജ്ഞേയാർത്ഥാന്നാപതന്ത്വിതി**

സാരം- യഥാർത്ഥയോഗികളെ ധിക്കരിക്കുന്നതുകൊണ്ട് അറിയേണ്ടതിൽനിന്ന് ജനങ്ങൾ അധഃപതിച്ചുപോകേണ്ട എന്ന് വിചാരിച്ച് ജനങ്ങളുടെ അറിവിനുവേണ്ടി എൻെറ തത്ത്വത്തെ വിവരിച്ചതാകുന്നു. മറ്റൊരു പ്രകാരത്തിലല്ല. എന്നാൽ ആ പ്രശംസക്കുവേണ്ടിയല്ലെന്ന് സാരം.

9. **ഹിതംകാലോചിതഞ്ചാന്നംഭിക്ഷായാമതിദുർലഭം**
**ദേഹാസ്വാസ്ഥ്യംതേനഭവേദ്യൊഗഭ്രഷ്ടസ്തതൊഭവേൽ.**

സാരം- ഹിതമായും കാലോചിതമായും ഇരിക്കുന്ന ഭക്ഷണം ഭിക്ഷാടനത്തിങ്കൽ കിട്ടുവാൻ വിഷമമായതുകൊണ്ട് ദേഹത്തിന്ന് സുഖക്കേടുണ്ടാവും. അതിനാൽ യോഗഭ്രഷ്ടനായി ഭവിക്കയും ചെയ്യും. സുഖമായിരിക്കുന്ന ഭോജനം കൊണ്ട് സന്തോഷിച്ച് ദേഹത്തെ സംരക്ഷിച്ച് യോഗത്തെ അതായത് - മനോനിരോധത്തെ സാധിക്കേണമെന്ന് താഴെ കാണിക്കുന്ന പ്രമാണത്തിനും നമ്മെപ്പോലുള്ള യോഗികളുടെ അനുഭവത്തിനും വിരോധമാണ് ഭിക്ഷാടനം. ദേഹസുഖമില്ലെങ്കിൽ ഇഹലോകസുഖവുമില്ല. പ്രയത്നസാദ്ധ്യമായ നിജാനന്ദവും സിദ്ധിക്കയില്ല. സമുദ്രം കടക്കുവാനുള്ള തോണി കേടുവന്നാൽ സമുദ്രത്തിൽ മുങ്ങിച്ചാവുകതന്നെ ഗതി. അപ്രകാരം സംസാരദുഃഖസമുദ്രം

കടപ്പാനുള്ള ദേഹത്തിന്ന് കേടുതട്ടിയാലുള്ള അനുഭവം ദുഃഖംതന്നെ. അതിന്ന് പ്രമാണം.

10. **സർവ്വസ്യസ്വാസ്യസന്ത്യാഗാത്സ്വപരദ്രോഹകാരകഃ**
**ഭവന്തിഭിക്ഷയാതസ്മാത്സത്യാഗസ്സംമതൊനനഃ**

സാരം- ദേഹരക്ഷക്ക് കരുതാതെ സർവ്വസ്വത്തിനേയും ഉപേക്ഷിച്ച് ഭിക്ഷയെടുത്തവർ തങ്ങൾക്കും അന്യൻമാർക്കും ഉപദ്രവത്തെ ഉണ്ടാക്കുന്നവരാകുന്നു. അതുകൊണ്ട് അങ്ങനെയുള്ള നിശ്ശേഷത്യാഗം നമുക്ക് സമ്മതമായിട്ടുള്ളതല്ല.

11. **സർവ്വത്യാഗാൽപരാന്നേന കാലയാപനതല്പരാഃ**
**സന്യാസിനഃസർവ്വജനാൻ ഭ്രാമയന്തിഭ്രമന്തിച.**

സാരം- സർവ്വത്തേയും ഉപേക്ഷിച്ച് ഭിക്ഷയെടുത്ത് കാലം കഴിക്കുന്ന സന്യാസികൾ സർവ്വജനങ്ങളെ ഭ്രമിപ്പിക്കുന്നു, തങ്ങളും ഭ്രമിക്കുന്നു. എങ്ങനെ എങ്കിൽ ഇദ്ദേഹം ധനികൻ, ഇദ്ദേഹം ഹൈക്കോർട്ടുജഡ്ജിപ്പണിയിൽ ഇരുന്ന യോഗ്യൻ, ഇദ്ദേഹം പ്രഭു, പണവും പണിയും തൃണംപോലെ പരിത്യജിച്ച് സന്യസിച്ച് ഭിക്ഷയെടുക്കുന്നു. കാണേണ്ടതിനെ (ദൈവത്തെ) കണ്ട മഹാതത്വജ്ഞാനിയല്ലാതെ ഇങ്ങനെ സർവ്വത്യാഗം ചെയ്യുമോ എന്ന് പര്യാലോചനാ നിപുണൻമാരായ പാശ്ചാത്യൻമാർകൂടി ഭ്രമിക്കുന്നു. ഇങ്ങനെയാണ് ലോകത്തെ പരിഭ്രമിപ്പിക്കുന്നത്. ആനന്ദതത്വം അറിയാതെയും ഭിക്ഷക്കുവേണ്ടിയും തങ്ങളും ഭ്രമിക്കുന്നു. അതുകൊണ്ട് സർവ്വത്യാഗം എന്തിനുകൊള്ളാം? ലോകത്തെ ഭ്രമിപ്പാനും ഭിക്ഷാനടനാദി ദുഃഖത്തിൽപെട്ട് ഭ്രമിപ്പാനും കൊള്ളാം. അതുകൊണ്ടാണ് മമ്പുറത്തെ ശ്ലോകം കൊണ്ട് സർവ്വത്യാഗം എന്നത് സർവ്വമനോദോഷത്യാഗമെന്ന് വിചാരിച്ചത്. മനോദോഷങ്ങൾ കൊണ്ടാണ് സർവ്വൻമാർക്കും സർവ്വദുഃഖവുമെന്ന് വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്. മനസ്സിൻെറ അഹങ്കാരദോഷം കൊണ്ടല്ലയൊ ഞാൻ ഉൽകൃഷ്ട ജാതി, നീ നികൃഷ്ട ജാതി, ഞാൻ ഹിന്ദു, ഞാൻ ക്രിസ്ത്യാനി എന്നും മറ്റും നാനാജാതി മതഭേദാഭിമാനം കൊണ്ട് ലോകം മുഴുവനും ഭിന്നിച്ചുകിടക്കുന്നത്.

12. **അലസാശ്ചദരിദ്രാഷ്ചബുദ്ധിഹീനാശ്ചഭിക്ഷയാ**
**ലോകക്ഷാമം വർദ്ധയന്തിദൃഷ്ടാഭൈക്ഷഭുജൊഗുരൂൻ.**

സാരം- ഭിക്ഷയെടുത്ത് ഭക്ഷിക്കുന്ന ആചാര്യൻമാരെ കണ്ട് മടിയൻമാരും ദരിദ്രൻമാരും ബുദ്ധിഹീനൻമാരും ഭിക്ഷയെടുത്ത് ലോകത്തിൽ ക്ഷാമത്തെ വർദ്ധിപ്പിക്കുന്നു. എന്നാൽ - ലോകഗുരുക്കൻമാർ ലോകത്തിൽ ക്ഷാമത്തെ വർദ്ധിപ്പാൻകൂടി ഗുരുക്കൻമാരായിത്തീർന്നിരിക്കുന്നു. ഇങ്ങനെയുള്ള ദോഷത്തിനും ഇവരുടെ സർവ്വസ്വപരിത്യാഗം സംഗതിവരുത്തുന്നു എന്ന് സാരം.

13. **യോഗിനാംസാമഹാനന്ദപദവീക്വാമഹാത്മനാം**
**യാചനാദുഃഖവൃത്തിഃക്വാജ്ഞാനൻഭൈക്ഷംചരേതൽകിമു.**

സാരം- മഹായോഗികളുടെ ആ ആനന്ദപദവി എവിടെ? ഭിക്ഷാടനദുഃഖോപജീവനം എവിടെ? ആനന്ദപദവിയെ അറിയുന്നവൻ ഭിക്ഷയെടുത്ത് ഭക്ഷിക്കുമോ?

14. **യദിസ്വംനാസ്തിശക്തിശ്ചയത്നായനഹിചേത്തദാ**
**ഭിക്ഷാമടന്തു സർവ്വസ്വംത്യക്ത്വാഭിക്ഷാടനന്തുധിക്.**

സാരം- ധനവും ഇല്ല, പ്രയത്നംചെയ്യാൻ ശക്തിയും ഇല്ല, എങ്കിൽ ഭിക്ഷയെടുത്ത് ഉപജീവിക്കട്ടെ.

15. **പുരാതനാമഹാരാജാ ബഹവൊഹാവനംഗതാഃ**
**മുക്തികാമാമഹാകഷ്ട ദശമാപുർമതഭ്രമാൽ.**

16. **തഥാകഷ്ടദശാമന്യാ നാത്മാനഞ്ചാപയന്തുതെ**
**തന്നിവൃത്തിംകർത്തുമേവ വൃത്തിമേവംനയാമ്യഹം.**

സാരം- മതഭ്രമംനിമിത്തം പണ്ടുള്ള മഹാരാജാക്കൻമാർ മുക്തിയെ കാംക്ഷിച്ച് വനത്തിലേക്കുപോയി മഹാകഷ്ടാവസ്ഥയെ പ്രാപിച്ചു. 16. അപ്രകാരമുള്ള കഷ്ടാവസ്ഥയിൽ ആ ആചാര്യൻമാർ തങ്ങളേയും മറ്റുള്ളവരേയും ചാടിച്ചുകൊള്ളട്ടെ. ആ കഷ്ടാവസ്ഥയിൽ നിന്ന് നിവൃത്തിപ്പാൻവേണ്ടി മാത്രം ഞാൻ ഇങ്ങനെ ഉപജീവനം കഴിക്കുന്നതാകുന്നു. എന്നാൽ ഭിക്ഷയെടുത്ത് അന്യൻമാർക്കും തനിക്കും ഉപദ്രവത്തെയുണ്ടാക്കി അധഃപതിക്കാതെ കഴിക്കേണമെന്ന പാഠത്തെ പഠിപ്പിക്കുവാൻ വേണ്ടിയുള്ള സ്വത്തുകൊണ്ട് ഇവിടെത്തന്നെ യോഗാനന്ദിയായി ഞാൻ വർത്തിക്കുന്നതാകുന്നു.

17. ഉദ്യമം ബന്ധുമുത്സൃജ്യ നിജമാലസ്യവൈരിണം
സ്വീകൃത്യഭിക്ഷയാദ്രോഹം കർത്തുകഥമഹംയതെ.

സാരം- പുരുഷപ്രയത്നമായ ബന്ധുവിനെവിട്ട് ആലസ്യം = മടി എന്ന ശത്രുവിനെ സ്വീകരിച്ച് ഭിക്ഷയെടുത്ത് അന്യൻമാർക്കും എനിക്കും ഉപദ്രവത്തെ ഉണ്ടാക്കുവാൻ ഞാൻ ശ്രമിക്കുമോ? ഒരിക്കലും ശ്രമിക്കയില്ല.

18. ഭിക്ഷാടനം കാര്യമിതിദൃഷ്ടാന്തസ്യപ്രദർശനെ
ബുദ്ധാദീനാംഭൂരിപക്ഷഗ്രഹണംനോപപദ്യതെ.

സാരം- ഭിക്ഷയെടുത്ത് ഉപജീവിക്കുന്നത് നല്ലതാണെന്ന് തെളിയിപ്പാൻ ബുദ്ധൻ, ക്രിസ്തു, മുതലായ സർവ്വത്യാഗികളുടെ ഭൂരിപക്ഷത്തെ സ്വീകരിക്കുന്നത് യുക്തമല്ല.

19. സേചനെനൈധതെസസ്യം ക്ഷീയതെസേചനംവിനാ
തദ്വദേവശരീരഞ്ച രക്ഷായാരക്ഷയാദൃഢം.

സാരം- സസ്യം നനക്കുന്നത്കൊണ്ട് വളരുന്നു. നനക്കാഞ്ഞാൽ ക്ഷയിക്കയും ചെയ്യുന്നു. അപ്രകാരം തന്നെ ശരീരവും ആഹാരാദിരക്ഷകൊണ്ട് സുഖിച്ച് വളരുകയും ആ രക്ഷയില്ലാതെ വരുമ്പോൾ രോഗത്താലും ദുഃഖത്താലും ക്ഷയിക്കയും ചെയ്യുന്നു.

20. ചലനംമനസോദുഃഖംനൈശ്ചല്യംമോക്ഷഉച്യതെ
തീർത്ഥാടനാദിക്രിയയാമനശ്ചാല്യതെമതം.

21. ഏവംക്രിയാഭിർബ്ബഹ്വീഭിർമതംമാനസകായയോഃ
ആനന്ദപ്രകൃതെഃപ്രായൊ വിരോധിനരസന്തതെഃ

സാരം- മനസ്സിൻെറ ചലനമാണ് ദുഃഖം. മനസ്സ് അടങ്ങുന്നതാണ് ദുഃഖമില്ലാത്ത പദവി = മുക്തി. മതം തീർത്ഥാടനാദി കർമ്മങ്ങൾകൊണ്ട് മനസ്സിനെ ചലിപ്പിക്കുന്നു. 21. ഇങ്ങനെ അനേകകർമ്മങ്ങൾകൊണ്ട് മനസ്സിൻേറയും ദേഹത്തിൻേറയും സുഖ പ്രകൃതിക്ക് മതം വിരോധിയായിരിക്കുന്നു. ഈ പ്രരകൃതത്തിൽ സന്യസിച്ച് ഭിക്ഷയെടുപ്പിക്കുക, ദൈവം സർവ്വഭീഷ്ടത്തേയും തരുമെന്ന് പറഞ്ഞ് പൗരുഷാലോചനകളിൽ നിന്ന് പതിപ്പിക്കുക. മുതലായ ദോഷങ്ങളെകൂടി ഓർക്കേണ്ടതാണ്.

കിഞ്ച = അത്രയുമല്ല.

## 30. മതം: ഒരു ശിവയോഗി വീക്ഷണം

1. **മതാക്ഷേപഃകോപഹേതുസ്സ്ഥാപിക്ഷമയാമമ**
**കൃതിംവിലോകയന്വിദ്വാന്വിസ്മയാനന്ദവാൻ ഭവേൽ**

സാരം- മതങ്ങളെ ആക്ഷേപിക്കുന്നത് കോപത്തിന് കാരണമാകുന്നു എങ്കിലും ക്ഷമയോടുകൂടി എന്റെ കൃതിയെ ഉറ്റുനോക്കുന്ന വിദ്വാൻ ആശ്ചര്യപ്പെടുകയും ആനന്ദിക്കുകയും ചെയ്യും.

2. **കോപിദുഃഖംനേച്ഛതീഹസർവ്വേപിസുഖകാംക്ഷിണഃ**
**മതാന്നിദുഃഖംയച്ഛന്തിതസ്മാത്താന്യാക്ഷിപാമ്യഹം.**

സാരം- ഒരുവനും ദുഃഖത്തെ ഇഛിക്കുന്നില്ല. സർവ്വൻമാരും സുഖത്തെയാണ് കാംക്ഷിക്കുന്നത്. മതങ്ങൾ ദുഃഖത്തെ കൊടുക്കുന്നു. അതുകൊണ്ട് മതങ്ങളെ ഞാൻ ആക്ഷേപിക്കുന്നതാകുന്നു. മതങ്ങൾ ദുഃഖത്തെ നൽകുന്നവയാകുന്നു എന്ന് ഇതിൽ പലസ്ഥലത്തും തെളിയിക്കുന്നുണ്ട്.

3. **തിക്തമപ്യൗഷധംസേവ്യംരോഗിഭിസ്സുഖസിദ്ധയെ**
**മതാക്ഷേപാദസഹ്യാപിഗ്രാഹ്യാമദ്ഗിർമുമുക്ഷുഭി**

സാരം- രോഗികൾക്ക് ഔഷധം കയ്കുന്നതാണെങ്കിലും സുഖം സിദ്ധിപ്പാൻ വേണ്ടി സേവ്യമാണ്. അപ്രകാരം മതത്തെ ആക്ഷേപിക്കുന്നതുകൊണ്ട് അസഹ്യമാണെങ്കിലും മോക്ഷേച്ഛുക്കൾക്ക് (ദുഃഖത്തിൽനിന്ന് വേർപ്പെടുവാൻ ഇച്ഛിക്കുന്നവർക്ക്) എന്റെ വചനം ഗ്രഹിക്കപ്പെടുവാൻ യോഗ്യമാണ്.

4. **ഈശിത്വേനൈവസർവ്വൈക്യകർത്തുംശക്തസ്സിദ്ധിമാൻ**
**ഹിന്ദുനാമപിയോക്തൃത്വെ കസ്മാച്ഛക്തോനകഥ്യതാം.**

5. **ക്രിസ്തുരപ്യാത്മശത്രുംസ്താന്വശീകർത്തുംനശക്തിമാൻ**
**ആസംശ്ചേൽസിദ്ധയസ്തസ്യരിപവസ്സ്യുസ്സുഹൃത്തമാഃ**

സാരം- ഈശിത്വം എന്ന സിദ്ധികൊണ്ടുതന്നെ സർവ്വമതക്കാരേയും ഐകമത്യത്തിലിരുത്തുവാൻ കഴിയുന്ന സിദ്ധൻ ഹിന്ദുക്കളെക്കൂടി യോജിപ്പാൻ ശക്തനാവാഞ്ഞത് എന്തുകൊണ്ടാണ്? പറയുവിൻ. ഈശിത്വം എന്ന സിദ്ധിയുടെ ശക്തി അല്പം പറയാം. "ഈശിതാചശക്തിനാം ഭൂതഭൗതികാനാം സ്വേച്ഛയാപ്രേരണം" എന്ന് യോഗസാരസംഗ്രഹം.

അർത്ഥം- പഞ്ചഭൂതങ്ങളേയും പഞ്ചഭൂതമയമായ മനുഷ്യാദി സർവ്വ ജീവലോകത്തേയും പർവ്വാദി സ്ഥാവരവസ്തു സമൂഹത്തേയും തന്റെ ഇഷ്ടംപോലെ നടത്തുവാൻ കഴിയുന്ന സിദ്ധിയാണ് ഈശിത്വം. ഈ സിദ്ധൻ സൂര്യചന്ദ്രൻമാരോട് തെക്കുവടക്ക് സഞ്ചരിക്കുവിൻ എന്ന് കൽപ്പിച്ചാൽ അവർ അങ്ങനെ സഞ്ചരിക്കും. മാരുതൻ=(കാറ്റ്) പടിഞ്ഞാറോട്ട് അടിക്കുന്നുവെങ്കിൽ കിഴക്കോട്ടടിക്കട്ടെ എന്ന് കല്പിച്ചാൽ അങ്ങനെചെയ്യും. മദ്യപിച്ചോടുന്ന ആനയോട് ഇവിടെ നിൽക്ക് എന്ന് കല്പിച്ചാൽ അവന്റെ അരികിൽചെന്ന് അനങ്ങാതെ നിൽക്കും ഇങ്ങനെ സർവ്വരേയും സർവ്വത്തേയും നടത്തിക്കാം. ഇങ്ങനെയുള്ള സിദ്ധൻമാർ ഹിന്ദുമതത്തിൽ പലരുമുണ്ടായിരുന്നിട്ടും ജാത്യാവിരുദ്ധകീരിപാമ്പുകളെ പോലെ ജാതിഭേദത്താൽ കലഹിക്കുന്ന ഹിന്ദുക്കളെ യോചിപ്പിക്കാത്തതെന്താണ്? മതഭേദങ്ങളാൽ കലഹിക്കുന്ന സർവ്വ ലോകത്തെ യോചിപ്പിക്കാത്തത് എന്തുകൊണ്ടാണ്? യോചിപ്പിക്കാൻ തക്ക യുക്തികളും അനുഭവങ്ങളും അടങ്ങിയ ഗ്രന്ഥംകൂടി എഴുതിയിടാഞ്ഞതെന്തുകൊണ്ടാണ്? മറ്റുള്ള മഹാസിദ്ധികളെയും എടുത്തെഴുതി ഞാൻ ഗ്രന്ഥം വലുതാക്കുന്നില്ല. എന്റെ ആനന്ദവിമാനത്തിൽ സിദ്ധികളെ വിസ്തരിച്ച് ദണ്ഡിച്ചിട്ടും ഉണ്ട്, അത് വായിച്ചാൽ സിദ്ധി പണ്ട് കാണിച്ചു, ഇന്നും ചിലർ കാണിക്കുന്നുണ്ട് എന്ന് പറയുന്നത് കൺകെട്ട്, ഇന്ദ്രജാലം മുതലായ കള്ളവിദ്യകൊണ്ടാണ് എന്ന് ബോധ്യം വരും. 5. ക്രിസ്തുവും തന്റെ ശത്രുക്കളെ വശീകരിപ്പാൻ ശക്തനായില്ല. ക്രിസ്തുവിന് സിദ്ധിയുണ്ടായിരുന്നു വെങ്കിൽ ക്രിസ്തുവിന്റെ ശത്രുക്കൾ ഉറ്റബന്ധുക്കളായി തീരുമായിരുന്നു, സിദ്ധികളായി ഭ്രമിക്കാത്തവരും സ്വാധീനപ്പെടാത്തവരുമായ സംസാരികൾ ലോകത്തിലില്ല. ഇല്ലാത്ത ജാതിഭേദത്തിലും മതഭേദത്തിലും ഭ്രമിച്ച് ദുഃഖിക്കാതെ ഇരിപ്പാൻ കൂടി ഈ സിദ്ധൻമാരും ഇവരുടെ ഈശ്വരനും ഒരു സിദ്ധികൊടുക്കുന്നില്ല. ഈ സിദ്ധൻമാർക്കും ഈശ്വരനും കൊടുപ്പാൻ കഴിയാത്ത ഈ സിദ്ധിയെ നമ്മുടെ സിദ്ധഗ്രന്ഥങ്ങൾ ബഹുപേർക്ക് കൊടുത്തിരിക്കുന്നു. ആനന്ദസോപാനം ഒന്നു വായിച്ചുനോക്കുവിൻ. എന്നാൽ ഇതാണ് പരമാർത്ഥത്തിലുള്ള ആനന്ദസിദ്ധി, മറ്റുള്ളതെല്ലാം ദുഃഖത്തെ നൽകുന്ന സിദ്ധികളാണെന്നറിയാം.

6. മതകാരാഗൃഹാന്മോക്തു മിച്ഛതഃകിമതഃപരം
ഏവംസർവ്വഹിതംയുക്തം തിരസ്കുർവ്വന്തിമാമപി

സാരം- മതജേലിൽ നിന്ന് മോചിപ്പാൻ ഇതിൻമീതെ എന്താ ഉള്ളത്. ഇങ്ങനെ സർവ്വൻമാർക്കും ഹിതനായി യുക്തനായിരിക്കുന്ന എന്നെകൂടി തിരസ്കരിക്കുന്നു.

7. കർമ്മശൃഖലയാബദ്ധാ മതകാരാഗൃഹെനൃപാഃ
ബന്ദീനിഭാഹാഖിദ്യന്തെ ശക്താബന്ദീവിമോചനെ.

സാരം- തടവുകാരെ വിടുവാൻ ശക്തൻമാരായ രാജാക്കൻമാർ തടവുകാരെ പോലെ മതമാകുന്ന ജേലിൽ കർമ്മ ശൃംഖലയാൽ ബദ്ധൻമാരായി ദുഃഖിക്കുന്നു.

8. ദാരിദ്ര്യഹാരിണൊഭൂപാ ദരിദ്രാഇവഹാക്ഷുധാ
സന്ദഹ്യന്തെവ്രതൈർഘോരൈർമതദൗർഭാഗ്യബാധിതാഃ

സാരം- ദാരിദ്ര്യത്തെ നശിപ്പിക്കുന്ന രാജാക്കൻമാർ കഠിനവ്രതത്തെ പട്ടിണികൊണ്ട് ദരിദ്രൻമാരെ പോലെ മതദൗർഭാഗ്യ പീഢിതൻമാരായി വിശന്ന് തപിക്കുന്നു. ജേലിൽ ഈ കഷ്ടമില്ല. മതജേലിൽ പട്ടിണികൂടി കിടക്കണം.

9. അജ്ഞാനന്തോപിശീതോഷ്ണെ രാജധാനീ സുഖവാസനാൽ
തദ്ദുഖംഭുജ്ഞതെഭൂപാഹന്ത! തീർത്ഥാടനഭ്രമാൽ

സാരം- രാജധാനിയിൽ ദുഃഖമായിരിക്കുന്നതുകൊണ്ട് രാജാക്കൻമാർ ശീതോഷ്ണങ്ങളെ അറിയാത്തവരായതുകൊണ്ട് തീർത്ഥയാത്രയിലുള്ള ഭ്രമംനിമിത്തം ശീതോഷ്ണദുഃഖം അനുഭവിക്കുന്നു. ഈ ദുഃഖവും ദരിദ്രൻമാരെ പോലെ രാജാക്കൻമാർ അനുഭവിക്കുന്നതിന് മതമാണ് കാരണം.

10. മതേഷുവിഷവദ്വ്യാജശാസ്ത്രാണാംസത്തയാബുധാഃ
ഭ്രമന്തിതാൻ സർവ്വലോകാഃ അനുഗച്ഛന്തിഹാഹതാഃ

സാരം- വിഷംപോലെ മതങ്ങളിൽ കപടപ്രമാണങ്ങൾ ഉള്ളതുകൊണ്ട് വിദ്വാൻമാർ ഭ്രമിച്ചിരിക്കുന്നു. ആ വിദ്വാൻമാരെ അനുസരിച്ച് ജനങ്ങൾ കെടുന്നു.

11. വിവേകാനന്ദമതിമാൻ "ആൾവാ"നൃപതയെസതെ
ഉപാദിശദ്ബിംബപൂജാംമതമോഹൊമഹാനഹൊ

12. ശ്രീരാമകൃഷ്ണപരമഹംസസംഘസ്തുകേരളെ
പ്രചാരയതിഹാകഷ്ടം കർമ്മകാണ്ഡംപുനഃപുനഃ

സാരം- വിവേകാനന്ദനെന്ന മതിമാൻസത്തായ ആൾവാരാജന്ന് വിഗ്രഹാരാധനത്തെ ഉപദേശിച്ചു. മതമോഹം മഹത്ത്. കഷ്ടം! 12. ശ്രീരാമകൃഷ്ണപരമഹംസമിഷ്യൻ കേരളത്തിൽ കർമ്മകാണ്ഡത്തെ പിന്നെയും പിന്നെയും പരത്തുന്നു. ഹാ കഷ്ടം!

13. സ്വതന്ത്രാനസ്വാതന്ത്രാംശ്ചപ്രജ്ഞാനജ്ഞാനസംയുതാൻ
ഊഹാപോഹവിശേഷജ്ഞാനന്ധവിശ്വാസിനസ്തഥാ

14. കുർവ്വന്തീഹമതാന്യേവ മഹായോഗ്യാനപിധ്രുവം
തപന്തം ശൂദ്രകംരാമൊദ്വിജോക്ത്യാസഞ്ജെഘ്നാനഹാ

15. നമ്രിയേതദ്വിജശിശുഃശൂദ്രസ്യതപസേതിസഃ
വിചചാരനരാമോപി മതവിശ്വാസമൂലതഃ

സാരം- സ്വാതന്ത്രമുള്ളവരെ സ്വാതന്ത്രമില്ലാത്തവരായിട്ടും പ്രജ്ഞൻമാരെ അജ്ഞാനികളായിട്ടും ഊഹാപോഹങ്ങളാൽ വിശേഷത്തെ കണ്ടുപിടിക്കുന്നവരെ അന്ധവിശ്വാസികളായിട്ടും 14. മഹായോഗ്യൻമാരെകൂടി അയോഗ്യൻമാരായിട്ടും ചെയ്യുന്നത് മതങ്ങൾതന്നെ. നോക്കുക, ശ്രീരാമൻ ഒരു ബ്രാഹ്മണൻെറ വാക്കുകൊണ്ട് തപസ്സ് ചെയ്യുന്ന ശൂദ്രനെ വധിച്ചു. 15. ശൂദ്രൻെറ തപസ്സുകൊണ്ട് ബ്രാഹ്മണൻെറ കുട്ടി മരിക്കയില്ല എന്ന് ശ്രീരാമനും മതവിശ്വാസം നിമിത്തം വിചാരിച്ചില്ല. ശ്രീരാമൻ ഈശ്വരൻെറ അവതാരമാണെന്ന് ഹിന്ദുക്കൾ വിശ്വസിച്ചിരിക്കുന്നു. അതിനാൽ ഇന്നും ക്ഷേത്രംകെട്ടി ശ്രീരാമ പ്രതിഷ്ഠയെ പൂജിക്കുന്നു. അങ്ങനെയിരിക്കുന്ന രാമൻ ഈശ്വരഭജനം ചെയ്യുന്ന ശൂദ്രകനെ വധിച്ചു. മതത്തിനെ വിശ്വസിച്ചതുകൊണ്ടാണ് ഈ അബദ്ധം വന്നത്. ശൂദ്രന് ദ്വിജശുശ്രൂഷയെ ചെയ്തുകൂടാ, തപസ്സ്, വിഗ്രഹാരാധന മുതലായ കർമ്മങ്ങൾ ചെയ്തുകൂടാ എന്നാണ് ഹിന്ദുമതം. ജാതിഭേദം ശശ്വിഷാണം പോലെ ഇല്ലാതെയിരിക്കുമ്പോൾ അത് ഉണ്ടെന്ന് പറയുന്ന കള്ളപ്രമാണത്തെ വിശ്വസിക്കാമൊ? അതിനെ ആസ്പദമാക്കി ശൂദ്രനെ വധിക്കാമൊ? ആ അത്യബദ്ധം ഇരിക്കട്ടെ, ഒരുവൻെറ ഈശ്വരഭജനംകൊണ്ട് മറ്റൊരുവൻെറ കുട്ടിചത്തു എന്ന്

സ്വപ്നേപിസ്മരിക്കത്തക്കതാണോ? ഇങ്ങനെ എത്ര യോഗ്യൻമാരെയാണ് മതങ്ങൾ കുണ്ടിൽ ചാടിച്ചിട്ടുള്ളത്? ഇന്നും ലോകത്തിലുള്ള യോഗ്യൻമാരേയും അയോഗ്യൻമാരെയും പതിപ്പിക്കുന്ന പാതനയന്ത്രം മതയന്ത്രംപൊലെ മറ്റൊന്നില്ല. നാം കർമ്മകാണ്ദുഃഖക്കാട്ടിനെ കഷ്ടപ്പെട്ട് വെട്ടിനീക്കി ഒരുവഴിക്ക് ആനന്ദബീജം വിതച്ച് ഫലിപ്പിച്ചുവരുന്നു. അപ്പോഴക്ക് മറ്റൊരുവഴിയെ ഇവിടെയുള്ള കർമ്മികളും വടക്കെ ഇന്ത്യയിൽനിന്ന് വന്നിട്ടുള്ള ശ്രീരാമകൃഷ്ണ പരമഹംസമിഷ്യനും മറ്റും കൂടി അതിനെ നശിപ്പിച്ച് കർമ്മകാണ്ഡകാഞ്ഞിരക്കാട്ടിനെ വളർത്തുവാൻ ബദ്ധശ്രദ്ധയോടുകൂടി വേലചെയ്യുന്നു.

**"കാലംയജ്ഞതപോദാന തീർത്ഥദേവാർച്ചനഭ്രമൈഃ**
**ചിരമാധിശതോപേതാഃ ക്ഷപയന്തിമൃഗാഇവ"**

16. **യുഷ്മാൽഭ്രാമിതമർത്ത്യൌർഘഭ്രമശാന്തിചികീർഷയാ**
**മതസ്ഥിതാന്യയുക്താനി ദർശയാമ്യത്രനാന്യഥാ**

സാരം- നിങ്ങളാൽ ഭ്രമിക്കപ്പെട്ട ജനസമുദായത്തിൻെറ ഭ്രമത്തെ തീർക്കാനുള്ള ഇച്ഛകൊണ്ടാണ് ഞാൻ മതങ്ങളിലുള്ള അയുക്തങ്ങളെ കാണിക്കുന്നത്. മറ്റൊന്നുകൊണ്ടല്ല. (മത്സരാദികൾ കൊണ്ടല്ല.)

17. **മതകാരാഗൃഹെമർത്ത്യർഹിംസാദീന്മതകാരകാഃ**
**കാരയന്തിയഥാതദ്വൽ സാക്ഷാൽബന്ദീകൃതൈരപി**

18. **നകരാന്തിനീചത്വം നിർബന്ധാൽദണ്ഡധാരകാഃ**
**നപാഠയന്ത്യനാചാരാൻ മതകാരാഗൃഹെയഥാ**

സാരം- മതാചാര്യൻമാർ മതമാകുന്നജേലിൽ വെച്ച് മനുഷ്യരെകൊണ്ട് ഹിംസാദികളെ ചെയ്യിക്കുന്നതുപോലെ തടവുകാരെകൊണ്ടുകൂടി ജയിലർ, വാർഡർ എന്നിവർ നിർബന്ധിച്ച് നീചകർമ്മങ്ങളെ ചെയ്യിക്കുന്നില്ല. അനാചാരങ്ങളേയും പഠിപ്പിക്കുന്നില്ല. എന്നാൽ ഒരു കുടുംബം പോലെ യോജിച്ചിരിക്കേണ്ടതായ മതത്തിൽ നാനാമതങ്ങളേയും ജാതികളേയും അനാചാരങ്ങളേയും ഏർപ്പെടുത്തി ശീലിപ്പിച്ച് ഭേദദൃഷ്ട്യാ കലഹിപ്പിക്കുന്ന അഭ്യാസം മതജേലിലേ ഉള്ളൂ. മറ്റേജയിലുകളിലില്ല. യാഗാദികളിൽ പശുഹിംസയെ ചെയ്യിച്ച് മാംസം തിന്നാത്ത ബ്രാഹ്മണരെകൂടി നിർബന്ധിച്ച് മാംസം തീറ്റിക്കുന്ന നിഷിദ്ധകർമ്മം മതജേലിലേയുള്ളൂ. മറ്റേജേലുകളിലില്ല.

യാഗാദികളിൽ പശുഹിംസയെചെയ്യിച്ച് മാംസംതിന്നാത്ത ബ്രാഹ്മണരെകൂടി നിർബന്ധിച്ച് മാംസം തീറ്റിക്കുന്ന നിഷിദ്ധർമ്മം മതജേലിലേഉള്ളൂ. മറ്റേജേലിലില്ല. ചൈതന്യമുള്ള മനുഷ്യരെ ചൈതന്യമില്ലാത്ത ശിലാദിപ്രതിമകൾക്ക് അടിമകളാക്കിയും വൃതങ്ങളാൽ പട്ടിണിയിൽ പെടുത്തിയും ഉറക്കമൊഴിപ്പിച്ചും അജ്ഞാന കർമ്മദുഃഖികളാക്കിത്തീർക്കുന്ന അസദ്വ്യാപാരം മതജേലിലല്ലാതെ മറ്റേ ജേലിലില്ല. ഈശ്വര പ്രർത്ഥനാദികൾകൊണ്ട് സകലവും സിദ്ധിക്കുമെന്ന് കളവ് പറഞ്ഞ് പൗരുഷാലോചനകളിൽ നിന്ന് പതിപ്പിച്ചും സന്യസിപ്പിച്ച് സമ്പന്നൻമാരെകൂടി ഭിക്ഷയെടുപ്പിച്ചും ദുഃഖത്തിൽ ചാടിക്കുന്ന കടുംകൈ മതജേലിലല്ലാതെ മറ്റേജേലുകളിൽ ഇല്ല. കുടിലുതൊട്ട് കൊട്ടാരം വരെ സർവ്വ പ്രജകളേയും ചക്രവർത്തികളേയും കൂടി കർമ്മശൃംഘലകൊണ്ട് ബന്ധിച്ച് അസ്വതന്ത്രൻമാരാക്കീടുവാൻ മതജേലിനല്ലാതെ മറ്റേജേലുകൾക്ക് കഴിയുകയില്ലെന്ന് സമഷ്ടിയായി പറവാനല്ലാതെ വിസ്തരിപ്പാൻ വിഷമം. എങ്കിലും ആലോചിച്ച് വായിക്കുന്നവർക്ക് എൻെറ സിദ്ധഗ്രന്ഥങ്ങൾ മതജേലിലുള്ള ദോഷങ്ങളെ മുഴുവൻ ചൂണ്ടിക്കാണിക്കും.

19. **ഈശ്വരസ്യപ്രസാദായ മതകർമ്മയഥാവിധി**
 **കർത്തവ്യമിതിചിന്തായാ, നോചേട്ദുർഗ്ഗതിരേവനഃ**

20. **ആത്മീയത്വാഭിമാനേന ലാഭപൂജ്യത്വകാംക്ഷയാ**
 **മതാചാര്യകൃതോപായൈർമതകർത്താമഹീതലെ**

21. **ഈശസ്യകലയാജാത ഇതിമോഹാച്ചാമാനവാഃ**
 **മഹീഭൃൽസാർവ്വഭൗമാശ്ച സർവ്വൈമതവശെസ്ഥിതാഃ**

22. **സപ്തഭിഃകാരണൈരേഭിയ്യുക്തായുക്തൂവിചാരണാം**
 **മതകാര്യേനകുർവ്വന്തി മതിമന്തൊന്യപാഅപി**

സാരം- 19. ഈശ്വരൻെറ പ്രസാദത്തിന് മതത്തിൽ പറഞ്ഞ കർമ്മം വിധിപോലെ ചെയ്യണം. അല്ലെങ്കിൽ നമുക്ക് നരകമാണ് എന്ന വിചാരം കൊണ്ടും, 20. തൻെറ മതം എന്ന മമത്വം കൊണ്ടും ലാഭത്തേയും പൂജ്യതയേയും കാംക്ഷിച്ച് ചിലമതാചാര്യൻമാർ ചെയ്യപ്പെട്ട ഉപായങ്ങൾകൊണ്ടും (അതായത് ഈ മതത്തെ അനുസരിച്ചാൽ ദുഃഖങ്ങൾ നീങ്ങും അഭീഷ്ട സിദ്ധിക്കും, സ്വർക്ഷഗ്ഗംകിട്ടും. അങ്ങനെ പലർക്കും കിട്ടിയിട്ടുണ്ട് എന്നൊരു വക ജാലവിദ്യകൾ കൊണ്ട് അത്ഭുതങ്ങളെ കാണിച്ച് ഇതെല്ലാം മതതന്ത്രങ്ങൾകൊണ്ട് ഈശ്വരപ്രസാദത്താൽ സിദ്ധിച്ച

മഹാസിദ്ധികളാണെന്ന് ഭ്രമിപ്പിക്കുക. ഇങ്ങനെ പല ഉപായങ്ങൾകൊണ്ടും) 21. മതകർത്താവ് ഭൂമിയിൽ ഈശ്വരകലയോടുകൂടി ജനിച്ചതാകുന്നു എന്ന മോഹംകൊണ്ട് മനുഷ്യരും രാജാക്കൻമാരും ചക്രവർത്തികളും സർവ്വൻമാരും മതങ്ങൾക്ക് അടിമപ്പെട്ടുപോയി. 22. ഈ ഏഴു കാരണങ്ങൾകൊണ്ട് മതവിഷയത്തിൽ ബുദ്ധിമാൻമാരായ രാജാക്കൻമാർ കൂടി യുക്തായുക്തവിചാരണ ചെയ്യുന്നില്ല.

**23. ഇത്ഥംഭൂതെഭൂതലേസ്മിൻ സത്യജ്ഞാനംകഥംഭവേൽ
മതയുദ്ധംകഥംശാമ്യേൽ സമതാചകഥംഭവേൽ**

സാരം- ഇപ്രകാരം ഭൂമിയിൽ യഥാർത്ഥ ജ്ഞാനം എങ്ങനെ ഉണ്ടാകും? മതകലഹം എങ്ങനെ ശമിക്കും? എങ്ങനെവരും?

**24. ഐകമത്യപരിഷ്കാര സുഖസ്യപരിപന്ഥിനഃ
മതാചാര്യാഇതിജ്ഞാതം മയായോഗംവിതന്വതാ**

സാരം- ഐകമത്യം കൊണ്ടും പരിഷ്ക്കാരങ്ങൾകൊണ്ടുമുള്ള സുഖത്തിന് ശത്രുകൾ മതാചാര്യൻമാരാകുന്നു എന്ന് യോഗത്തെ പരത്തുന്ന എന്നാൽ അറിയപ്പെട്ടിരിക്കുന്നു. ഭിന്നിച്ച് കിടക്കുന്ന ജനസമുദായങ്ങളെ മുഴുവൻ യോജിപ്പിക്കുവാനും പ്രാർത്ഥനാവിഗ്രഹാരാധനാദി കർമ്മദുഃഖങ്ങളിൽ പെട്ട് കിടക്കുന്നവരെ ആനന്ദത്തോട് ചേർക്കുവാനും വേണ്ടി ലോകം മുഴുവനും ഒരേ ആനന്ദമത ജാതിക്കാരാകുന്നു എന്ന് തെളിയിച്ചുകൊണ്ട് പരത്തുന്നവയാണ് എന്റെ ആനന്ദകൃതികൾ. അവയെ വായിക്കരുത്, വായിച്ചാൽ കെട്ടുപോകും എന്ന് മതാചാര്യൻമാർ നിർബന്ധിക്കുന്നു അതുകൊണ്ട് ഇവർ മതപരിഷ്ക്കാരാദി മതവിരോധികൾതന്നെ.

**25. മതാചാര്യവചസ്ത്യാഗാദേവപാശ്ചാത്യദേശിനാഃ
പരിഷ്കാരാഗ്രഗണ്യാസ്തെ ചക്രവർത്തിപദംഗതാഃ**

സാരം- യൂറോപ്യൻമാർ മതാചാര്യന്റെ വാക്കിനെ ത്യജിച്ചതുകൊണ്ടുതന്നെയാണ് പരിഷ്ക്കാരികളിൽവെച്ച് അഗ്രഗണ്യൻമാരായി ചക്രവർത്തിപദത്തെ പ്രാപിച്ചത്.

**26. മതാനിദൂഷയന്തീശം ഹിതാനിനനൃണാം തതഃ
ഇതിപ്രദർശിതംസമ്യ ഗദ്ധ്യായെ പ്രഥമേമയ.**

സാരം- മതങ്ങൾ ഈശ്വരനെ ദൂഷിക്കുന്നു. അതുകൊണ്ട് അവ

ജനങ്ങൾക്ക് ഹിതത്തെ ചെയ്യുന്നവയല്ല എന്ന് മുൻ അധ്യായത്തിൽ ഞാൻ നല്ലവണ്ണം തെളിയിച്ചിട്ടുണ്ട്.

27. **പിത്രാദിഭിഃകൃതംനാമ സഹജംന, തഥാമതം**
**കല്പിതംമതകാരൈശ്ച സ്നേഹഃപരിചയാച്ചിരം.**

സാരം- പിതാവ് മുതലായവർ ശിശുവിനെ ഒരു പേർ വിളിക്കുന്നു. ആ പേർ കൂടെ ജനിച്ചിട്ടുള്ളതല്ല. അപ്രകാരം മതാചാര്യൻമാർ ഒരു മതം കൽപ്പിച്ചതാകുന്നു. അത് ജനിക്കുമ്പോൾ കൂടെയുള്ളതല്ല. പരിചയംകൊണ്ടു പേരിലും മതത്തിലും സ്നേഹമുണ്ടായതാകുന്നു.

28. **മന്നാമന്മതംജാതിർമശോഭിഷ്ടദാകഃ**
**ഏവംമഹാഭിമാനശ്ച ചിരാൽ പരിചയാന്നൃണാം**

29. **തേനാസഹ്യാജാതിമതനിഷേധോക്തിരഭൂന്നൃണാം**
**മാംസാശനനിഷേധോക്തി വൃഥാമാംസാശിനാംതഥാ.**

സാരം- എൻെറ പേർ, എൻെറ മതം, എൻെറ ജാതി, എൻെറ ഈശ്വരൻ, സർവ്വാഭീഷ്ടത്തേയും നൽകുന്നവൻ ഇങ്ങനെ മഹത്തായ മമത്വം ജനങ്ങൾക്ക് പരിചയംകൊണ്ട് ഉണ്ടായി. അതുകൊണ്ട് മാംസ ഭക്ഷണത്തെ ദുഷിക്കുന്നത് മാംസഭക്ഷകൻമാർക്ക് എങ്ങനെ അസഹ്യമായിരിക്കുന്നുവോ അപ്രകാരം ജാതിമതങ്ങളെ നിഷേധിക്കുന്നത് മർത്ത്യൻമാർക്ക് അസഹ്യമായിതീർന്നിരിക്കുന്നു.

30. **ഏനമാസിന്നിജാനന്ദ മതജാത്യാദിവിസ്മൃതിഃ**
**നാനാമതാഭിമാനശ്ച പ്രാവർദ്ധതമഹീതലെ.**

സാരം- ഇങ്ങിനെയാണ് സഹജമായ ആനന്ദമതത്തേയും ആനന്ദജാതിയേയും മറന്നുപോയതും, നാനാ മതഭേദബുദ്ധി ലോകത്തിൽ വർദ്ധിച്ചതും.

31. **അസത്യമതാജാത്യാദി സംച്ഛേദെ സർവ്വജീവിനാം**
**ആനന്ദപ്രകൃതിസ്സത്യാമാം പ്രേരയതിനേതരഃ**

സാരം- അസത്യങ്ങളായ മതങ്ങളേയും ജാതികളേയും ആചാരങ്ങളേയും ഖണ്ഡിപ്പിക്കാനായിക്കൊണ്ട് എന്നെ പ്രേരിപ്പിക്കുന്നത് സർവ്വ ജീവികളുടേയും സത്യമായ ആനന്ദപ്രകൃതിയാകുന്നു. ചിലർ തങ്ങളെ ഈ ഗ്രന്ഥം

എഴുതുവാൻ പ്രോത്സാഹിപ്പിച്ചത് സ്നേഹിതൻമാരാണെന്നും ചിലർ ബി.എ. ബിരുധദാരിയായ ഇന്നാളാണെന്നും ചിലർ ഇന്ന പ്രഭുവാണെന്നും മറ്റും ഗ്രന്ധപ്രാരംഭത്തിൽ പ്രസ്താവിച്ചുകാണപ്പെടുന്നുണ്ട്. ഈ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയെ പ്രേരിപ്പിച്ചത് ആട്, കോഴി, മുതലായ പ്രണികളും സർവ്വലോക പ്രകൃതിയുമാകുന്നു. എന്നാൽ ആട്, കോഴിമുതലായ ആനാഥപ്രാണികളെ അറക്കുന്ന സങ്കടം സഹിച്ചുകൂടാതെയും നാനാമതം നിമിത്തം മർത്ത്യൻമാർ മത്സരിക്കുന്നതും ദുഃഖകർമ്മങ്ങളിൽ പതിക്കുന്നതും കണ്ട്, നാനാമതത്തെ ഖണ്ഡിച്ച് ആനന്ദമതത്തെ പ്രകാശിപ്പിക്കുവാൻ പുറപ്പെട്ടതാകുന്നു.

വാക്യം- നാനാമതസമസ്തീതി വദന്തിചേൽകിം ചിഹ്നം?= നാനാമതമുണ്ടെന്ന് പറയുന്നുവെങ്കിൽ എന്താ അടയാളം

32. **ആനന്ദചിഹ്നംഹിത്വാന്യമതചിഹ്നംജനേഷു കിം പ്രകൃതൌവിദ്യതെദൈവദത്തം ദർശയതാധുനാ.**

സാരം- ആനന്ദചിഹ്നമല്ലാതെ ജനങ്ങളിൽ വേറെമതചിഹ്നം എന്താ ഉള്ളത്? പ്രകൃതിയിൽ എന്താ ഉള്ളത്? നിങ്ങളുടെ ദൈവംതന്ന ചിഹ്നത്തെ കാണിച്ചുതരുവിൻ.

33. **ഹസ്തിനാംഹസ്തവൽപക്ഷിവർഗ്ഗാണാംപക്ഷവൽസ്വതഃ അസ്ത്യന്യന്മതചിഹ്നഞ്ചേത്തത്തദ്ദർശയതാധുനാ.**

സാരം- ആനകൾക്ക് തുമ്പികൈ എന്നപോലെയും പക്ഷികൾക്ക് പക്ഷം = ചിറക് എന്നപോലെയും, അന്യമതചിഹ്നം സ്വതഃസിദ്ധമായിട്ടുണ്ടെങ്കിൽ അതാത് ചിഹ്നത്തെ ഇപ്പോൾ കാണിക്കുവിൻ!

34. **സന്തോഷപൂർവ്വം യുഷ്മാകം മതമംഗീകരോമ്യഹം യുഷ്മദൈവേനദത്തം തന്മചിഹ്നന്തുകിംജനാഃ**

സാരം- ഹേ ജനങ്ങളേ! നിങ്ങളുടെ ദൈവത്തിനായി ദത്തമായ മതചിഹ്നം എന്താണ്? കാണിക്കുവിൻ! ഞാൻ സന്തോഷത്തോടുകൂടി നിങ്ങളുടെ മതത്തേ സ്വീകരിക്കാം. വാക്യം- ആനന്ദമതചിഹ്നം കിമിതിപൃച്ഛ്യതെചേൽ - ആനന്ദമതചിഹ്നം എന്താണെന്നു ചോദിക്കുന്നുവെങ്കിൽ.

നാനാമതകലഹം നശിപ്പിച്ച് രാജ്യത്തിൽ ഐകമത്യസുഖാദികൾ ഉണ്ടാക്കുവാൻ ഉതകുന്ന മതം ഏതാണെന്നുകൂടി ഒരു വിചാരണ ചെയ്തുനോക്കാം. 1. ഒരു ശൈവമതക്കാരനോട് വിഷ്ണുവിനെ ഭജിക്കുന്നുവോ എന്ന് ചോദിച്ചാൽ "വിഷ്ണുനാമം കൂടി ഉച്ചരിക്കരുത്" എന്നാണ് ഞങ്ങളുടെ മതം എന്ന് അവൻ പറയും. ആനന്ദം വേണോ എന്ന് ചോദിച്ചാൽ വേണമെന്നേ ആ ശൈവമതക്കാരൻ പറകയുള്ളൂ. 2. ഒരു വൈഷ്ണവ മതക്കാരനോട് ശിവനെ ഭജിക്കുന്നുവോ എന്ന് ചോദിച്ചാൽ "ശൈവമതക്കാരനെ തൊട്ടുകൂടെ"ന്നാണ് ഞങ്ങളുടെ മതമെന്ന് പറയും. ആനന്ദം വേണോ എന്ന് ചോദിച്ചാൽ വേണമെന്നേ വൈഷ്ണവനും പറകയുള്ളൂ. 3. ബ്രഹ്മസമാജക്കാരോടോ ആര്യസമാജക്കാരോടോ ശൈവമതത്തെ സ്വീകരിക്കുന്നുവോ എന്ന് ചെദിച്ചാൽ "ഞങ്ങൾ ശിവാദി വിഗ്രഹ പൂജകൻമാരല്ല: എകദൈവമായ ബ്രഹ്മത്തെ ഉപാസിക്കുന്നവരാകുന്നു"വെന്ന് പറഞ്ഞേ നിഷേധിക്കും. ആനന്ദം വേണോ എന്ന് ചോദിച്ചാൽ വേണമെന്നേ പറകയുള്ളൂ. 4. ഒരു ക്രിസ്തുവിനോടോ മുഹമ്മദനോടോ ഹിന്ദുമതത്തെ സ്വീകരിക്കുന്നുവോ എന്ന് ചോദിച്ചാൽ ക്രിസ്തുവിശ്വാസം കൊണ്ടേ മുക്തികിട്ടൂ എന്ന് ക്രിസ്ത്യനും മുഹമ്മദ് നബിവചനത്തെ അനുസരിച്ചാലേ ഗതിയുള്ളൂവെന്ന് മുഹമ്മദനും പറഞ്ഞ് മറ്റുള്ള മതങ്ങളെ നിഷേധിക്കും. ആനന്ദം വേണമോ എന്ന് ചോദിച്ചാൽ വേണമെന്നേ ആരും പറകയുള്ളൂ. ഇങ്ങനെ സർവ്വമതക്കാരും താന്താൻ വിശ്വസിച്ച മതത്തെ മഹത്തായി വാദിച്ച് മറ്റുമതങ്ങളെ നിഷേധിക്കയേയുള്ളൂ. ആനന്ദം വേണോ എന്ന് ചോദിച്ചാൽ സർവ്വമതക്കാരും വേണമെന്ന് പറയും. വിചാരണചെയ്ത് ആലോചിച്ച് മനസ്സിനെ പുണ്ണാക്കാതെയും വിധിന്യായങ്ങളെഴുതി ബുദ്ധിമുട്ടാതെയും സർവ്വമതവാദികളുടെ വായ്മൊഴിയെ അനുസരിച്ച് ലോകം മുഴുവൻ ഒരേ ആനന്ദമതക്കാരാകുന്നു എന്നൊരു വിധി കൊടുക്കാം. പരമാർത്ഥം ഇങ്ങനെ ഇരിക്കുന്നതുകൊണ്ട് നാം നാനാജാതി മതക്കാരാകുന്നുവെന്ന് തെറ്റിദ്ധരിപ്പിക്കുന്ന മതങ്ങളുടേയും ആചാര്യൻമാരുടേയും അടിമകളായി നാനാകർമ്മങ്ങളെചെയ്തും മത്സരിച്ചും ദുഃഖിപ്പിക്കാൻ അവകാശമില്ല. നാം ദുഃഖകുലജാതൻമാരല്ല. ആനന്ദകുലജാതൻമാരാകുന്നു എന്നറിഞ്ഞ് ഇനിയെങ്കിലും ആനന്ദിപ്പിൻ!

35. ഭൂരിപക്ഷംസമാദായ മതഗ്രന്ഥനിരൂപണാൽ
സാരാൽപതന്തിഹാലോകാസ്സൂരയോഭൂരയോഭൂവി.

സാരം- ഭൂരിപക്ഷത്തെ സ്വീകരിച്ച് മതഗ്രന്ഥത്തെ നിരൂപണം ചെയ്യുന്നതുകൊണ്ട് സാരപക്ഷത്തിൽ നിന്ന് ജനങ്ങൾ പതിച്ചുപോകുന്നു. കഷ്ടം! ലോകത്തിൽ വിദ്വാൻമാർ ഭൂരികൾ. എന്നാൽ അനേക വിദ്വാൻമാരുടെ അഭിപ്രായങ്ങളെ അതായത് സർട്ടിഫിക്കറ്റുകളേയും അനേകംപേർ അംഗീകരിക്കുന്നതിനേയും വിലവെച്ച് വിശേഷപ്പെട്ട പുസ്തകമെന്ന് തീരുമാനിക്കുന്നതുകൊണ്ട് ജനങ്ങൾ മതദുഃഖത്തിൽ പെട്ട് പോകുന്നു. അതുകൊണ്ട് അജ്ഞാന ദുഃഖകർമ്മങ്ങളിൽ നിന്ന് വേർപ്പെടുത്തി ആത്മാനന്ദത്തെ കൊടുപ്പാൻ ഉതകീട്ടുണ്ടോ, ഉതകുന്നതോ എന്ന ഒറ്റസംഗതിയെ പിടിച്ചുകൊണ്ടാണ് മതഗ്രന്ഥത്തിൻെറ യോഗ്യതയെ തീരുമാനിക്കേണ്ടത് എന്ന് സാരം

വാക്യം- ഭൂരിപക്ഷോദോഷായൈവെതിവിവൃണോമി.

ഭൂരിപക്ഷം ദോഷത്തിനായ്കൊണ്ട് തന്നെ എന്ന് വിവരിക്കുന്നു.

36. ഭൂരയൊനഹിമത്പക്ഷെ തഥാപ്യാനന്ദസിദ്ധയഃ
ഭൂരയസ്സന്തിഭക്താനാം തഥാനാന്യത്രകുത്രചിൽ.

സാരം- എൻെറ പക്ഷത്തിൽ അനേകംപേർ ഇല്ല. എങ്കിലും എൻെറ ഭക്തൻമാർക്ക് ആനന്ദസിദ്ധി വളരെ ഉണ്ട്. അങ്ങിനെ ഒരു മതത്തിലും ഇല്ല.

37. ആത്മപ്രശംസാസത്യാവാ മദുക്തിരികഷ്യതാം
ആനന്ദയുക്തിനികഷെഗൃഹ്യതാംസ്വർണ്ണവത്തതഃ

സാരം- ഞാൻ പറഞ്ഞത് ആത്മപ്രശംസയോ സത്യമോ എന്നത് ആനന്ദമാകുന്ന ഉരക്കല്ലിൽ ഉരച്ചുനോക്കുവിൻ. അതിനുശേഷം സ്വർണ്ണത്തെ എന്നപോലെ സ്വീകരിക്കുവിൻ! എന്നാൽ - ഉരക്കല്ലിൽ ഉരച്ചുനോക്കി മാറ്റുള്ള സ്വർണ്ണത്തെ സ്വീകരിക്കുന്നതുപോലെ അഖണ്ഡനീയങ്ങളായ യുക്ത്യാനുഭവങ്ങൾകൊണ്ട് അജ്ഞാനകർമ്മങ്ങളെ അടിച്ചുടച്ച് മനുഷ്യർക്ക് ആനന്ദത്തെ നൽകീട്ടുള്ളത് ഏത് ഗ്രന്ഥമാണെന്ന് പരിശോധിച്ച് അങ്ങനെയുള്ള ഗുണം തികഞ്ഞ മതഗ്രന്ഥത്തെ സ്വീകരിക്കുവിൻ എന്ന് സാരം.

വാക്യം - കസ്മാദേവമുച്യത ഇതിചേൽ

സാരം- എന്താ ഇങ്ങനെ പറയുന്നത് എങ്കിൽ

38. ഗൃഹാദിനിർമ്മിതൗ ഭൂരിപക്ഷമസ്വീകരുതാനഘ്ലാഃ
    മതെഭൂരിപരിഗ്രാഹൊ മഹാനർത്ഥായസർവ്വദാ.

സാരം- വീടുപണി മുതലായതിൽ ഭൂരിപക്ഷത്തെ സ്വീകരിച്ചുകൊൾവിൻ. മതവിഷയത്തിൽ ഭൂരിപക്ഷത്തെ സ്വീകരിക്കുന്നത് എല്ലായ്പോഴും മഹത്തായ അനർത്ഥത്തിന്നായ്കൊണ്ടാണ്. വീടുപണി മുതലായവയിൽ മരംപിടിപ്പാനും ചെങ്കല്ല്, വെട്ടുകല്ല്, കരിങ്കല്ല്, കാറ മുതലായ സാമാനങ്ങളെ കടത്തിക്കൊണ്ടുവരുവാനും മറ്റും ഭൂരിപക്ഷത്തെ ആശ്രയിക്കാതെ ആർക്കും കഴികയില്ല. അങ്ങനെയുള്ള വിഷയങ്ങളിൽ ഭൂരിപക്ഷം ആവശ്യംതന്നെ. മതവിഷയത്തിൽ ഭൂരിപക്ഷത്തെ സ്വീകരിക്കരുത്. സാരപക്ഷത്തെ മാത്രമേ സ്വീകരിക്കാവൂ എന്ന് സാരം.

39. മതാനിസന്തിഭൂരീണിഭൂരിപക്ഷപരിഗൃഹാൽ
    യുദ്ധ്യന്തെസർവ്വലോകാശ്ചതസ്മാദ്ഭൂരിപരിത്യജേൽ

സാരം- ലോകത്തിൽ ഭൂരിമതങ്ങളുണ്ട്. ഭൂരിമതങ്ങളെ സ്വീകരിച്ചതുകൊണ്ട് ജനങ്ങൾ പരസ്പരം കലഹിക്കുന്നു. അതുകൊണ്ട് ഭൂരിപക്ഷത്തെ ഉപേക്ഷിക്കേണ്ടതാണ്.

40. നാനാമതസ്ഥാനാഹൂയമതവാദഞ്ചകുർവ്വതെ
    മതൈകത്വംനവിന്ദന്തെ ഗച്ഛന്തെവയഥാഗതം.

സാരം- നാനാമതക്കാരേയും വിളിച്ചുചേർത്തി മതവാദത്തെ ചെയ്യുന്നു. ലോകം മുഴുവനും ഒരേമതക്കാരാകുന്നു എന്ന അഭിപ്രയത്തിൽ എത്തുന്നില്ല. അവരെല്ലാം വന്നതുപോലെ തന്നെ പോകുന്നു. എന്നാൽ ചിലപ്രമാണിമാർ അനേകം മതക്കാരെ വിളിച്ചു ചേർത്തി മതപ്രസംഗം ചെയ്യിപ്പിക്കുന്നു. അതിൻെറ ആവശ്യം അവരുടെ പ്രമാണിത്വത്തെ പ്രകടിപ്പിക്കുവാൻ കൊള്ളാം. ഐകമത്യാദി സുഖത്തിനാകുന്നു എങ്കിൽ മതങ്ങളുടെ വിരുദ്ധാംശങ്ങളെ നീക്കി യോചിപ്പിക്കുവാൻ ശ്രമിക്കേണ്ടതാകുന്നു.

41. ഏതദ്ഭൂരിപരിഗ്രാഹാ ദാത്മാനന്ദോഭവേന്നുകിം
നഭവേദഭിമാനത്തെ സ്വംസ്വംശംസന്തിനൊഹിതം

സാരം- ഈ കൂട്ടരുടെ ഭൂരിപക്ഷത്തെ സ്വീകരിച്ചാൽ ആത്മാനന്ദം ഉണ്ടാകുമോ? ഇല്ല എന്തുകൊണ്ടെന്നാൽ അവർ അഭിമാനത്താൽ അവനവൻെറ മതത്തെ പ്രശംസിക്കുന്നു. ലോകത്തിൻെറ ഹിതത്തെ പ്രശംസിക്കുന്നില്ല.

42. എകസ്യചബഹുനാഞ്ച മതംയുക്തിധടാധൃതം
യൽഗുരുസ്യാത്തദാദെയം ഭൂരിതന്നേതരജ്ജനാഃ

സാരം- ഒരുവൻെറയും അനേകജനങ്ങളുടേയും മതത്തെ യുക്തിയാകുന്ന ത്രാസ്സിൽ തൂക്കിനോക്കി ഘനമുള്ളതിനെ എടുക്കണം. അതാണ് ഭൂരി, മറ്റേത് ഭൂരിയല്ല. എന്നാൽ അധികജനപക്ഷത്തെപ്പിടിച്ചിട്ടില്ല മതമഹിമയെ തീരുമാനിക്കേണ്ടത്. അതല്ല ഭൂരി. സാരം നോക്കിയിട്ടാണ് തീരുമാനിക്കേണ്ടത്. അത് ഒരുവൻ പറഞ്ഞാലും ഭൂരിയെന്നറിയണമെന്നർത്ഥം. രണ്ട് സ്വർണ്ണഖണ്ഡങ്ങളുടെ തൂക്കവും മാറ്റും നിങ്ങൾ തീരുമാനിക്കേണ്ടത് തൂക്കിയും ഉരച്ചും നോക്കിയിട്ടല്ലയോ? ലഘുവായും മാറ്റ് കുറഞ്ഞതുമായ സ്വർണ്ണഖണ്ഡത്തെ ഗുരുവായും മാറ്റേറിയതുമായതാകുന്നു എന്ന് എണ്ണവും വണ്ണവുമുള്ള അനേകം പേർ പറഞ്ഞാൽ വിശ്വസിക്കുമോ, വിശ്വസിക്കാമോ? വിശ്വസിച്ചുകൂടാ. മതവിഷയത്തിൽ മാത്രം ഈ മര്യദയെ ഉല്ലംഘിക്കുന്നത് സർവ്വലോകനിർഭാഗ്യം തന്നെ. ഹേ ജനങ്ങളേ! കൃശനും ഹ്രസ്വനും ദരിദ്രനുമായ ഒരുവൻ ഗുരുവായിരിക്കുന്നു. തടിയൻമാരും ദീർഘൻമാരും ധനികൻമാരായവരും മറ്റനേകായിരം പേരും ശിഷ്യൻമാരായിരിക്കുന്നു. ഈ വിഷയത്തിൽ നിങ്ങൾ ആളുകളുടെ വണ്ണവും എണ്ണവും മറ്റും നോക്കിയിട്ടാണോ കേവലനായ ഒരുവനെ ഗുരുവായി വരിച്ചത്? അല്ല. അപ്രകാരം തന്നെയാണ് മതങ്ങളുടെയും മതഗ്രന്ഥങ്ങളുടേയും സാരാംശത്തെപ്പിടിച്ചാണ് മഹിമയെ തീരുമാനിക്കേണ്ടത്.

43. മതഭേദപ്രവൃത്താനാം ലോകാനാമേകതാമതെ
നദൃശ്യതെഭേദദൃഷ്ട്യായുദ്ധ്യന്തെഹാപരസ്പരം

44. അനുഭൂതോയമർത്ഥശ്ചസർവ്വൈരപിതഥാപിതൈഃ
സമദൃഷ്ടിജ്ഞാനഹേതുഭേദാചാര ഇതീര്യതെ

സാരം- നാനാമതഭേദത്തെ ആചരിക്കുന്ന ജനങ്ങൾക്ക് മതവിഷയത്തിൽ ഐക്യം കാണുന്നില്ല. ഭേദദൃഷ്ടിയോടുകൂടി പരസ്പരം കലഹിക്കുന്നു. എന്നാൽ എൻെറ മതം മീതെ എന്ന ഭേദദൃഷ്ടിയിൽ തന്നെ വർത്തിക്കുന്നു എന്ന് സാരം. 44. ഈ കാര്യം സർവ്വൻമാർക്കും അനുഭവമാണ്. എങ്കിലും ഭേദാചാരം സമദൃഷ്ടിജ്ഞാനത്തിന് കാരണമാണെന്ന് പറയുന്നു. ഇത് അബദ്ധവാദമെന്നാണ് നമ്മുടെ അഭിപ്രായം. ഈ അഭിപ്രായം എത്രയോ വിസ്തരിച്ച് തെളിയിച്ചുപോയിരിക്കുന്നു.

45. സ്വസ്വാചാരവശാൽ കസ്മാദഭേദജ്ഞാനമുത്തമം
നസിദ്ധംകർമ്മിണാംകർമ്മകസ്മാന്നിന്ദന്തിയോഗിനഃ

സാരം- അവനവൻെറ ആചാരംകൊണ്ട് ഉത്തമമായിരിക്കുന്ന അഭേദജ്ഞാനം എന്തുകൊണ്ട് സിദ്ധിച്ചിട്ടില്ല. കർമ്മികളുടെ കർമ്മത്തെയുക്തൻമാർ എന്തുകൊണ്ട് സിദ്ധിക്കുന്നു. എന്നാൽ-ഭേദത്തേയും അജ്ഞാനത്തേയും വേദാചാരകർമ്മം വർദ്ധിപ്പിക്കുന്നതുകൊണ്ട് നിന്ദിക്കുന്നതാകുന്നു എന്ന് സാരം.

46. യഥാർത്ഥപ്രകൃതേഃപ്രായൊവിരോധിനിമതാന്യഹൊ!
കഥംസുഖംസ്യാദേതൈർഹദുഃഖമേവപ്രജായതെ.

സാരം- മതങ്ങൾ മിക്ക്യവാറും യഥാർത്ഥപ്രകൃതികൾക്ക് വിരോധികളാണ്. ഈ മതങ്ങൾകൊണ്ട് എങ്ങനെ സുഖം സിദ്ധിക്കും? ദുഃഖമേ ഉണ്ടാകുന്നുള്ളൂ.

വാക്യം- ദുഃഖജനപ്രകാരം കിംഞ്ചിദത്രവദാമി.

സാരം- ദുഃഖമുണ്ടാകുന്ന സമ്പ്രദായം കുറഞ്ഞൊന്ന് ഇവിടെ പറയാം.

47. ശരീരരക്ഷണാദേവ സുഖംസർവ്വസ്യജായതെ
ശരീരപീഡാംകുരുതെവ്രതാദിഭിരഹൊമതം.

സാരം- സർവ്വൻമാർക്കും ശരീരസംക്ഷണം കൊണ്ടുതന്നെയാണ് സുഖമുണ്ടാകുന്നത്. മതം, പട്ടിണി മുതലായ കർമ്മങ്ങൾകൊണ്ട് ശരീരോപദ്രവത്തെ ഉണ്ടാക്കുന്നു.

48. മതജാത്യാദിനിയമൈർവ്വാരിതാപ്രകൃതിസ്തുതാൻ
ഭിത്വാമതാന്തരംയാതിതത്രാമന്ദൊാധികൊായദി.

49. നദീപ്രവാഹൊാബദ്ധോപിസേതുനാസംഭിനത്തിതം
ആനന്ദപ്രകൃശിസ്തദ്വന്നിയമാൻമതദുഃഖദാൻ

സാരം- അണക്കെട്ടുകൊണ്ട് നദീപ്രവാഹത്തെ തടഞ്ഞാലും ആ അണകെട്ടിനെ ചിലേടത്ത് പ്രവാഹം ഭേദിക്കുന്നു. അപ്രകാരം ആനന്ദപ്രകൃതി മതദുഃഖനിയമങ്ങളെ ഇടിച്ച് തകർക്കുന്നു. എന്നാൽ - ഏത് മതത്തിൽ സ്വാതന്ത്ര്യവും ആനന്ദവും ഉണ്ടെന്ന് കാണുന്നുവോ തൻെറ മതത്തേയും മതനിർബന്ധ നിയമങ്ങളെയും വലിച്ചെറിഞ്ഞ് ആ മതത്തിൽ ചെന്ന് ചേരുന്നു. അത് ലോകം മുഴുവനും അനുഭവമല്ലയൊ? കർമ്മകാണ്ഡത്തെ വിശ്വസിച്ചിരുന്ന ഞാൻ അതിനെ ഖണ്ഡിച്ചു ആത്മാനന്ദത്തിൽ രമിക്കുന്നു. ബുദ്ധൻ ഹിന്ദുമതദുഃഖനിയമങ്ങളെ തള്ളി ബുദ്ധമതം എന്നൊരു ജ്ഞാനമതത്തെ സ്ഥാപിച്ചു. ഇപ്പോൾ അനേക അധഃകൃതവർഗ്ഗക്കാർ സ്വാതന്ത്ര്യസുഖ മുണ്ടെന്ന് കണ്ട് ക്രിസ്തുമതത്തിൽ ചെന്ന് ചേരുന്നു. ഇങ്ങനെ എത്രവളരെ മതനിയമ ലംഘനങ്ങൾ? മതങ്ങൾ ആനന്ദപ്രകൃതിക്ക് വിരോധങ്ങളായി കണ്ടതുകൊണ്ടല്ലയോ ഇങ്ങനെ പലമതക്കാരും ചെയ്യുന്നത്. അതുകൊണ്ടാണ് ആചാര്യൻമാരാൽ ഭ്രമിപ്പിക്കപ്പെട്ട അസത്യപ്രകൃതിയെ ഹനിക്കാനുള്ള സാമർത്ഥ്യം ആനന്ദമത പ്രകൃതിക്കാണ്, മറ്റൊന്നിനില്ലെന്ന് സിദ്ധാന്തിച്ചത്.

50. ആലോചനാശക്തിഹീനാപ്രകൃതിർവ്വിഷയെസ്തഥാ
മതഭ്രാന്ത്യാചസംബദ്ധാനിജാനന്ദംനവിന്ദതി

സാരം- ആലോചനാ ശക്തിയില്ലാത്ത ജനപ്രകൃതി വിഷയങ്ങളാരും മതഭ്രാന്തിയാലും ബന്ധിക്കപ്പെട്ടതുകൊണ്ട് നിജാനന്ദത്തെ പ്രാപിക്കുന്നില്ല. എന്നാൽ സംസാരവിഷയങ്ങളിൽ ആശയും വരും. ആലോചന പോരായ്കയാൽ മതവലയിൽപ്പെട്ടവരും സഹജാനന്ദത്തെ അനുഭവിക്കുന്നില്ലെന്ന് സാരം.

51. പ്രകൃതിംനാമസരിതംവിഷയേഷുമതേഷുച
സ്രവന്തീംസ്വീയമാനന്ദസുധാംഭോധിംധിയാനയേത്.

സാരം- സംസാരവിഷയങ്ങളിലും മതങ്ങളിലും ഒഴുകിക്കൊണ്ടിരിക്കുന്ന പ്രകൃതിയാകുന്ന നദിയെ അറിവുകൊണ്ട്

നിജമായിരിക്കുന്ന ആനന്ദസമുദ്രത്തിനെ പ്രാപിപ്പിക്കണം. എന്നാൽ വിഷയങ്ങളിലും മതങ്ങളിലും പെട്ട് ദുഃഖിക്കുന്ന മനസ്സിനെ നിജാനന്ദത്തിൽ ചേർക്കണമെന്ന് സാരം.

52. രസദോഷായഥാരൊഗൈർഘ്നന്തിതത്സേവകാൻനരാൻ
മതദോഷാസ്ത്വാനാചാരൈഃ പാതായന്തിസുഖാജ്ജനാൻ

സാരം- രസത്തെസേവിക്കുന്ന മനുഷ്യരെ രസദോഷം ദോഷങ്ങളുണ്ടാക്കി നശിപ്പിക്കുതുപോലെ മതദോഷം അനാചാരങ്ങളെക്കൊണ്ട് ജനങ്ങളെ ആനന്ദിത്തിൽനിന്ന് പതിപ്പിക്കുന്നു.

53. തസ്മാൻമതംപരിഷ്കൃത്യരസവത്സേവ്യതാംബുധൈഃ
സുഖായനോചേദ്ദുഃഖായ യസ്മാദ്ദോഷസമാവൃതം

സാരം- അയതുകൊണ്ട് ശുദ്ധിചെയ്ത് രസത്തെ സേവിക്കുന്നതുപോലെ മതത്തെ പരിഷ്ക്കരിച്ച് വിദ്വാൻമാർ അനുഷ്ഠിക്കേണ്ടതാണ്. എന്നാൽ മതം ആനന്ദത്തിനായ്ക്കൊണ്ട് ഭവിക്കും. മതത്തെ പരിഷ്ക്കരിച്ചിട്ടില്ലെങ്കിൽ ദുഖത്തിന് സംഗതിവരും. എന്തുകൊണ്ടെന്നാൽ മതം അജ്ഞാനാദി ദോഷംകൊണ്ട് മൂടിയിരിക്കുന്നു.

54. മതമത്സരജാൻദോഷാൻ ശമയസർവ്വമാനവാൻ
ഐകമത്യാത്മസുഖിനഃ കർത്തുംയുക്തം മതംഭുവി.

55. ആനന്ദമതമെവൈകം ശത്രുണാമപിസംമതം
ശത്രവോപിസദാനന്ദ മിച്ഛന്ത്യേവയതസ്തതഃ

സാരം- മതംകൊണ്ടുള്ള മത്സരത്തേയും നാനാദോഷങ്ങളേയും ശമിപ്പിച്ച് സർവ്വമനുഷ്യരേയും ഐകമത്യസുഖികളായി ആത്മാനന്ദികളായിതീർക്കുവാൻ യുക്തമായ മതം ആനന്ദമതം ഒന്നുമാത്രം. ഇത് ശത്രുക്കൾക്കും സമ്മതമാണ്. എന്തുകൊണ്ടെന്നാൽ ശത്രുക്കളും സദാ ആനന്ദത്തെ ഇച്ഛിക്കുന്നവരായതുകൊണ്ടുതന്നെ.

56. ഔഷധസ്യഗുണാൻദൃഷ്ട്വാസേവത്തെ ദേഹിനസ്തഥാ
മതസ്യാപിഗുണാൻദൃഷ്ട്വാ സ്വീകർത്തവ്യംമതംജനൈഃ

സാരം- ജനങ്ങൾ ഔഷധത്തിൻെറ ഗുണത്തെ നോക്കി സേവിക്കുന്നതുപോലെ മതത്തിൻേറയും ഗുണങ്ങളെ കണ്ടു സ്വീകരിക്കേണ്ടതാകുന്നു.

57. സേവനാദ്രോഹവൃദ്ധിശ്ചേന്നിരസ്യന്തൗഷധംയഥാ
ആചാരാദ്ദുഃഖമോഹൗ ചേത്ത്യജേയുസ്തന്മതംജനാഃ

സാരം- ഔഷധം സേവിക്കുന്നതുകൊണ്ട് രോഗം വർദ്ധിക്കുന്നു എങ്കിൽ ആ ഔഷധത്തെ എങ്ങനെ ഉപേക്ഷിക്കുന്നുവോ അപ്രകാരം മതാചാരത്തെ അനുഷ്ഠിക്കുമ്പോൾ ദുഃഖവും അജ്ഞാനവും ഉണ്ടാവുന്നു എങ്കിൽ ആ മതത്തെ ജനങ്ങൾ ത്യജിക്കേണ്ടതാണ്.

58. ജാതിവിഗ്രഹപൂജാദി മോഹദുഃഖാഭിവർദ്ധകം
ത്യജേയുഃകർമ്മനിഖിലം രോഗകാര്യൗഷധംയഥാ.

സാരം- ജാതിഭേദം, ബിംബാരാധനം, ഈശ്വരപ്രാർത്ഥന മുതലായ കർമ്മങ്ങളാൽ അജ്ഞാനവും ദുഃഖവും വർദ്ധിച്ച് കാണുന്നതുകൊണ്ട് രോഗത്തെ ഉണ്ടാക്കുന്ന ഔഷധത്തെ എന്നപോലെ അവയെ ത്യജിക്കേണ്ടതാണ്. ഹേ ജനങ്ങളേ! ആ ദുഃഖമതങ്ങളെ എന്തുകൊണ്ടാണ് നിങ്ങൾ ത്യജിക്കാത്തത്? ആ മതങ്ങളിൽ പറയും പ്രകാരം ഈശ്വരപ്രാർത്ഥനാദികർമ്മങ്ങളെ അനേകകാലമായി ചെയ്തിട്ടും സമദൃഷ്ടിയും ദുഃഖനിവൃത്തിയും സിദ്ധിക്കാതെ ഇന്നും പരസ്പരം കലഹിച്ച് അനേകദുഃഖങ്ങളെ അനുഭവിച്ച് ബാലൻമാരെപ്പോലെ കരഞ്ഞ് കിടക്കുന്ന അവസ്ഥ നിങ്ങൾക്ക് അനുഭവമായിട്ടും കൂടി ആ മതങ്ങളെ രോഗവൃദ്ധികരൗഷധങ്ങളെപ്പോലെയും വിഷവസ്തുക്കളെ പോലെയും നിങ്ങൾ എന്തുകൊണ്ട് ത്യജിക്കുന്നില്ല. ഇക്കാലത്ത് അനേക പരിഷ്കാരങ്ങൾ വരുത്തി പഴയമോടികളെ തള്ളി പണ്ടത്തേക്കാൾ ബാഹ്യസുഖത്തെ അനുഭവിപ്പാൻ ശ്രമിക്കാതെ പുരാതനമതജേലിൽ തന്നെ കിടന്ന് കാലം കഴിക്കുന്നത് പരിഷ്കൃതപുരുഷൻമാർക്ക് പറ്റിയതാണോ? പരിഷ്കൃതൻമാരിൽ വെച്ച് സർവ്വപ്രകാരത്തിലും അഗ്രഗണ്യൻമാർ പാശ്ചാത്യൻമാർ = യാറോപ്യാദികളാകുന്നു എന്നാണ് നമ്മുടെ അഭിപ്രായം. അവരുംകൂടി ജ്ഞാനസ്നാനം എന്നതിൻെറ അർത്ഥം അറിയാതെ പള്ളിയിൽ ഫാദർ മന്ത്രിച്ച് ശിശുവിൻെറ തലയിൽ വെള്ളം തളിക്കുന്നതും നദീസ്നാനം ചെയ്യിപ്പിച്ചുകൊണ്ട് യേശുക്രിസ്തുവിന് ജ്ഞാനം കിട്ടാതെ ("ഏലി, ഏലി, ലമാശംബക്താനി") കർത്തെവെ എന്നെ കൈവിട്ടതെന്താണ് എന്ന് കരഞ്ഞ് മരിക്കുവാനാണ് സംഗതി വന്നത്. പഴയ അജ്ഞാനനിയമത്തെ തന്നെ ഇന്നും

ജ്ഞാനസ്നാനമായി വെച്ച് മതജേലിൽ കിടന്ന് കരയുന്നത് എന്തുകൊണ്ടാണ്? ഇനിയെങ്കിലും ഒന്ന് ആലോചിക്കുവിൻ! ഹേ പരിഷ്കൃതാഗ്രസൻമാരായ പാശ്ചാത്യൻമാരേ! ജ്ഞാനസ്നാനം കൊണ്ട് ദേഹത്തിലെ ചളി കളഞ്ഞ് ദേഹത്തെ ശുദ്ധമാക്കുന്നതുപോലെ ജ്ഞാനംകൊണ്ട് മനസ്സിലെ അജ്ഞാനത്തെ നീക്കി മനസ്സിനെ പരിശുദ്ധമാക്കുന്നതാകുന്നു. അപ്പോൾ മാത്രമേ പാപമോചനം സിദ്ധിക്കയുള്ളു. ഇങ്ങനെയുള്ള ജ്ഞാനമുണ്ടാകണമെങ്കിൽ വാദപ്രതിവാദങ്ങൾ ചെയ്ത് ഗുരുമുഖേന സംശയങ്ങളെല്ലാം തീർക്കണം. മനസ്സിനെ ഏകാഗ്രപ്പെടുത്തി ആത്മാനന്ദത്തെ അനുഭവിക്കണം. ഇതിന് ഒന്നിന്നും ശക്തിയില്ലാത്ത ശിശുക്കളുടെ മേൽ വൈദികൻമാർ മന്ത്രിച്ച് ജലം തളിക്കുന്നതും നദീസ്നാനം ചെയ്യിപ്പിക്കുന്നതും ജ്ഞാനസ്നാനമാകുമോ? (യഥാർത്ഥ ജ്ഞാനവും ശുദ്ധിയും സിദ്ധിക്കുമോ?) വൈദികൻമാരായ പുരോഹിതൻമാർക്ക് അങ്ങിനെ ഒരു ശക്തിയുണ്ടെങ്കിൽ മാത്തമാറ്റിക്സ്, സയൻസ്, മുതലായവയിലുള്ള സകല ജ്ഞാനത്തേയും മന്ത്രിച്ച് ജലം തളിച്ചും കുളിപ്പിച്ചും ശിശുക്കളിൽ സംക്രമിപ്പിക്കാം = പകർത്താമല്ലോ. അങ്ങനെ ചെയ്യാതെ ശാസ്ത്രങ്ങളെ അഭ്യസിക്കുവാൻ വേണ്ടി എന്തിന് പാഠശാലകളിൽ ചേരുന്നു. അങ്ങനെതന്നെ ജ്ഞാനസ്നാനവും മുതിർന്നതിന്നു ശേഷം അഭ്യസിച്ച് ജ്ഞാനപൂർവ്വം സിദ്ധിക്കേണ്ട ശുദ്ധിയാകുന്നു. നിങ്ങളുടെ ഇടയിൽ നടക്കുന്നതുപോലെ ബ്രാഹ്മണരുടെ ഇടയിലും ഒരു ഉപനയനകർമ്മം ഉണ്ട്. ഇത് ബ്രഹ്മജ്ഞാനോപദേശമാണ്. ഈ ജ്ഞാനോപദേശവും ബാല്യനിലയിലാകയാൽ ജ്ഞാനസ്നാനം പോലെ നിരർത്ഥകവും നിഷ്പ്രയോജനവുമാകുന്നു. ഈ മഹാജ്ഞാനം ശിശുത്തരക്കാർക്ക് പറ്റുന്നതല്ലെന്ന് അറിവാനുള്ള ജ്ഞാനംകൂടി ഇല്ലാത്ത വൈദികപുരോഹിതൻമാർ ചെയ്യിക്കുന്ന ജ്ഞാനസ്നാനംകൊണ്ടും ബ്രഹ്മോപദേശംകൊണ്ടും എന്തു ഫലം? ഇങ്ങനെ മതങ്ങളിൽ കുടികൊണ്ടിരിക്കുന്ന അജ്ഞാനകർമ്മങ്ങൾ എത്ര? അവയെല്ലാം ഈ പരിഷ്കൃതകാലത്തും നാടുകടത്തി വിടാതിരിക്കുന്നത് മതാചാര്യൻമാരുടെ ശുക്രദശയും ജനസമുദായത്തിൻെറ ഏഴരശ്ശനിയും എന്നേ പറയേണ്ടതുള്ളു. യുക്തമായത് പറഞ്ഞാൽ ഹിന്ദുക്കളെപ്പോലെ എന്തെങ്കിലും പറഞ്ഞ് ധിക്കരിക്കുന്നവരല്ല നിങ്ങൾ എന്ന വിശ്വാസം അല്പം ഓർമ്മപ്പെടുത്തിയതാകുന്നു.

**59. സർവ്വഭൂതഹിതംയത്സ്യാത്തദേവസഹജംമതം
തദാനന്ദമതംസത്യമന്യത്കൃത്രിമദുഃഖദം.**

സാരം- സർവ്വഭൂതങ്ങൾക്കും ഹിതമായതേതോ അതാണ് സ്വതസിദ്ധമായ മതം. അത് സത്യമായ ആനന്ദമതമാകുന്നു. മറ്റുള്ള മതം ദുഃഖത്തെ നൽകുന്നതും കൃത്രിമവുമാകുന്നു.

ഭൂരിപക്ഷ സ്വീകരണ മാത്മാജ്ഞാന പ്രകാശകം ചക്ഷുഷ്മതസ്തത് കിമർത്ഥം രൂപ ദേദനിരൂപണെ

**60. ദ്വയംദ്വയഞ്ച ചത്വാരി ഇതിസംഖ്യാവിനിശ്ചയെ
ഭൂരിപക്ഷസ്വീകരണമാത്മാജ്ഞാനവിജൃംഭണം**

**61. ഏവമാനന്ദാനുഭോഗെമതഭൂരിപരിഗ്രഹം
നിജാനന്ദമജാനന്തഏകുർവ്വന്തിമാനവാഃ**

സാരം- ഭൂരിപക്ഷത്തെ സ്വീകരിക്കുന്നത് തങ്ങളുടെ അറിവില്ലായ്മയെ വെളിപ്പെടുത്തുകയാണ് ചെയ്യുന്നത്. കണ്ണുള്ളവന്നു സുന്ദരൻ ഇന്നവനാണ്, വിരൂപൻ ഇന്നവനാണ് എന്ന് നിരൂപിപ്പാൻ അധികപക്ഷത്തെ സ്വീകരിക്കുന്നതെന്തിനാണ്? 60. രണ്ടും രണ്ടും നാലാകുന്നു എന്ന് സംഖ്യതീർച്ചപ്പെടുത്തുവാൻ ഭൂരിപക്ഷത്തെ സ്വീകരിക്കുന്നത് തങ്ങളുടെ അജ്ഞാനവിലാസമാകുന്നു. ഇപ്രകാരം നിജാനന്ദത്തെ അനുഭവിക്കുന്ന വിഷയത്തിൽ അധികപക്ഷത്തെ സ്വീകരിക്കുന്നത് നിജാനന്ദത്തെ അറിയാത്തവർ തന്നെ. ഹിതമിതാണ് അഹിതമിതാണ് എന്ന് തീരുമാനിപ്പാൻ ശക്തിയില്ലാത്തവരാണ്, ഭൂരിപക്ഷത്തെ ആശ്രയിച്ചത് എന്ന് സാരം. ഹിതമിതാണെന്ന് അറിഞ്ഞവിഷയത്തിൽ നിസ്സാരൻമാരും ഭൂരിപക്ഷത്തെ ആശ്രയിക്കുന്നില്ല. ഉണ്ടാൽ വിശപ്പടങ്ങുമോ എന്ന് സംശയിച്ച് ഭൂരിപക്ഷത്തെ അറിഞ്ഞിട്ടാണോ ഊൺകഴിക്കുന്നത്. അല്ല. ഇങ്ങനെ പലതുമുണ്ട്. സുന്ദരൻ ഇന്നവനാണെന്ന് അറിവാൻ ഭൂരിപക്ഷത്തെ പിടിക്കുന്നത് കണ്ണില്ലാത്തവരാണ്. അപ്രകാരം മതവിഷയത്തിൽ ഭൂരിപക്ഷത്തെ പിടിക്കുന്നത് ജ്ഞാനകണ്ണില്ലാത്തവരാണ്. ഭൂരിപക്ഷത്തെപ്പറ്റി ഇതിൽ മറ്റു ഭാഗങ്ങളിലും തെളിയിച്ചിട്ടുണ്ട്.

**62. സൃഷ്ടിസംഹാരകർത്തേതിനിന്ദന്തീശംമതാന്യഹൊ!
നനിന്ദന്തിതഥാഹ്യസ്മദാനന്ദമതമാന്തരം**

സാരം- മതങ്ങൾ ഈശ്വരനെ സൃഷ്ടിസംഹാരകർത്താവ് സൃഷ്ടിച്ച സന്തതികളെ കൊല്ലുന്നവൻ എന്ന് നിന്ദിക്കുന്നു. ആനന്ദമതം ഈശ്വരനെ അങ്ങനെ നിന്ദിക്കുന്നില്ല.

63. **സംഹർത്താരംതംദയാളം പ്രലപന്തിമതാന്യഹൊ തഥാന്യോന്യവിരുദ്ധംനവദത്യാനന്ദസംമതം.**

സാരം- സൃഷ്ടി സന്താനങ്ങളെ സംഹരിക്കുന്ന ആ ഈശ്വരനെ ദയാലു എന്ന് പറയുന്നു. അപ്രകാരം പരസ്പരം അസംബദ്ധം ആനന്ദമതം പറയുന്നില്ല.

64. **വ്രതാദിഭിർദുഃഖയന്തിമതാന്യന്യാന്യഹൊവൃഥാ നദുഃഖയതിതദ്രോധാനന്ദമതമാന്തരം**

സാരം- മതങ്ങൾ വ്രതം, ഈശ്വരപ്രാർത്ഥന, യാഗം മുതലായ കർമ്മങ്ങൾകൊണ്ട് വൃഥാ മനുഷ്യരെ ദുഃഖിപ്പിക്കുന്നു. വ്രതാദികളെ നിർത്തൽ ചെയ്യുന്നതുകൊണ്ട് ആനന്ദമതം ദുഃഖിപ്പിക്കുന്നില്ല.

65. **സന്യാസിനാമപ്യലഭ്യോനിജാനന്ദോമതാന്തരൈഃ സംസാരിണാഞ്ചസുലഭൊഹ്യാനന്ദമതവൈഭവാത്.**

സാരം- സന്യാസികൾക്കുകൂടി മറ്റുള്ള മതങ്ങൾകൊണ്ട് നിജാനന്ദം കിട്ടുന്നില്ല. ആനന്ദമതവൈഭവംകൊണ്ട് സംസാരികൾക്കുകൂടി നിജാനന്ദം കിട്ടുന്നുണ്ട്. അത് ആനന്ദസോപാനം നോക്കിയാലറിയാം. സന്യാസികൾക്ക് നിജാനന്ദം കിട്ടുന്നില്ലെന്നുള്ളത് ആനന്ദവിരോധികളായ ഭിക്ഷാടനം, സർവ്വത്യാഗം, ഈശ്വര പ്രസാദക മന്ത്രസ്തോത്രാദികൾ ചെയ്യുന്നതുകൊണ്ട് തന്നെ അറിയാം. ഈശ്വരനെ പ്രസാദിപ്പിച്ചു വാങ്ങേണ്ടതല്ല നിജാനന്ദം എന്ന് ഇവർ അറിയുന്നില്ല.

66. **ദൈവപ്രമാണമാത്രേണമതാന്യന്യാനിമാനുഷാൻ പൗരുഷാലോചനായുക്ത കർമ്മഭ്യഃതയന്ത്യഹൊ!**

സാരം- മറ്റുള്ള മതങ്ങൾ ദൈവംതരുമെന്ന് വിശ്വസിപ്പിച്ച് മനുഷ്യരെ പൗരുഷത്തിൽനിനും ആലോചനയിൽ നിന്നും പതിപ്പിക്കുന്നു. എല്ലാം ദൈവം തരുമെന്ന് പറയുന്ന മതങ്ങളെ വിശ്വസിച്ച് വേണ്ടപ്രകാരം ആലോചനയും പ്രയത്നവും ചെയ്യാതെ ബഹുജനങ്ങൾ കെട്ടുപോകുന്നു എന്ന് സാരം.

67. ഈശസ്സർവ്വദാതേതിമതാന്യഖിലസിദ്ധയെ
ഈശപൂജാംകാരയന്തിജനേഷ്ടഞ്ചനസിദ്ധ്യതി

സാരം- ഈശ്വരൻ സർവ്വാഭീഷ്ടത്തേയും തരുന്നവനാണ് എന്നു പറഞ്ഞ് മതങ്ങൾ സർവ്വത്തേയും സാധിപ്പാൻ ഈശ്വരസേവ ചെയ്യിപ്പിക്കുന്നു. ജനങ്ങളുടെ ഇഷ്ടം സാധിക്കുന്നതുമില്ല.

68. ഈശസ്മൃത്യാസർവ്വപാപംനശ്യേദിതിമതാന്യതഃ
ഹിംസന്തിമർത്ത്യാസമ്പത്ത്യൈപാപശാന്ത്യൈഭജന്തിച

സാരം- ഈശ്വരന്റെ സ്മരണകൊണ്ട് സർവ്വപാപം നശിക്കും എന്ന് മതങ്ങൾ പറയുന്നു. അത് ഹേതുവായിട്ട് മർത്ത്യൻമാർ സമ്പത്തിന്നുവേണ്ടി ഹിംസിക്കുന്നു. പാപശാന്തിക്കായ്കൊണ്ട് ഈശ്വരനെ ഭജിക്കയും ചെയ്യുന്നു. എന്നാൽ മേൽപ്രകാരം പാപശാന്തി കല്പിച്ചതുകൊണ്ട് ആശാവശൻമാർ അനേക വിധത്തിൽ ദ്രോഹിച്ചിട്ടും, ഹിംസിച്ചിട്ടും ദ്രവ്യം സമ്പാദിക്കുന്നു. ആ പാപശാന്തിക്ക് ഈശ്വരനെ ഭജിക്കയും ചെയ്യുന്നു. അതുകൊണ്ട് മതങ്ങൾ പാപം ചെയ്യാൻ സഹായികളായിത്തീർന്നിരിക്കുന്നു എന്ന് സാരം.

69. സന്തുഷ്ടസ്സന്തുഷ്ടശ്ചിന്താതന്താദിബന്ധഹന്താംഹം
ഹന്തമതാന്തകകർക്കശകണ്ഠച്ഛേദനലോകബന്ധുശ്ച.

സാരം- ചിന്ത, അഹന്ത മുതലായ ബന്ധങ്ങളുടെ ഹന്താവാകുന്നു ഞാൻ. അത്രയുമല്ല, മതാന്തകന്റെ കർക്കശകണ്ഠത്തെ ഖണ്ഡിച്ചതുകൊണ്ട് ഞാൻ ലോകബന്ധുവുമാകുന്നു. അതുകൊണ്ട് ഞാൻ സന്തുഷ്ടൻ, ഞാൻ സന്തുഷ്ടൻ!

## 31. മനസ്സെന്ന മഹാശക്തി

1. മനഃസ്വാസ്ഥ്യംമഹാനന്ദോ മുക്തിശ്ചേത്യത്രകഥ്യതെ
മതാഗ്നൌശലഭായന്തേമുക്ത്യാനന്ദേച്ഛവോയതഃ

സാരം- മനസ്സ് നിലക്ക് നിൽക്കുന്നതാണ് മഹത്തായ ആനന്ദവും മുക്തിയും എന്ന് ഇതിൽ പറയപ്പെടുന്നു. എന്തുകൊണ്ട്? മുക്തിയേയും ആനന്ദത്തേയും ആഗ്രഹിക്കുന്ന ജനങ്ങൾ മതത്തീയിൽ പാറ്റകളെപോലെ പതിച്ച് വെന്തു നീറുന്നതുകൊണ്ട് മതങ്ങൾ മുക്തിക്കും ആനന്ദത്തിനും ജാതിമതാചാരങ്ങളും

നാനാവിധങ്ങളായ ഈശ്വരാരാധനാ കർമ്മങ്ങളും വിധിച്ചതുകൊണ്ട് അവയെല്ലാം അനുഷ്ഠിച്ച് അജ്ഞാനഭേദദൃഷ്ടി വർദ്ധിച്ച് അടിപിടികൂടി ജനങ്ങൾ തപിക്കുന്നു. ദുഃഖനിവൃത്തിക്കും സുഖത്തിനും മനസ്സിനെ മാത്രം നിലക്ക് നിറുത്തിയാൽമതി എന്നറിയുന്നില്ല എന്നു സാരം. ഈശ്വരനെ സഗുണനായിട്ടോ നിർഗുണനായിട്ടോ നിരൂപിച്ച് ആരാധിച്ചാലും ഫലമില്ല, ദുഃഖം തന്നെ ഗതി എന്ന് ഈശ്വരാരാധാ ഖണ്ഡനയിൽ തെളിയിച്ചിട്ടുണ്ട്.

2. സ്തന്ധെസ്ഥിത്വാശീർഷമശ്നൻമഹാശത്രുർനബുദ്ധ്യതെ
ബുധൈരപിശരീരസ്ഥംസ്വമിത്രഞ്ചനബുദ്ധ്യതെ

സാരം- ചുമലിൽ ഇരുന്ന് ശിരസ്സിനെ തിന്നുന്ന മഹാശത്രുവിനേയും ശരീരത്തിലിരിക്കുന്ന ബന്ധുവിനേയും വിദ്വാൻമാർകൂടി അറിയുന്നില്ല.

3. പ്രോക്തശ്ശത്രുഷ്ചമിത്രഞ്ചമഞ്ചേവേതിചോച്യതെ
തത്സ്വരൂപമവിജ്ഞായ മൂബ്യന്തിസുധിയോപിഹാ.

സാരം- മേൽപറയപ്പെട്ട ബന്ധുവും ശത്രുവും മനസ്സുതന്നെ എന്നും പറയുന്നു. മനസ്സിൻെറ സ്വരൂപത്തെ അറിയാതെ വിദ്വാൻമാർ കൂടി മോഹിക്കുന്നു. കഷ്ടം!

4. ആശാദുഷ്ടംമനശ്ശത്രു രദുഷ്ടംമിത്രമാശയാ
ആശാസിദ്ധ്യർത്ഥമടതികിഞ്ചാകൃത്യംകരോതിച

സാരം- ആശകൊണ്ട് ദുഷിച്ചിരിക്കുന്ന മനസ്സ് ശത്രുവാകുന്നു. ആശകൊണ്ട് ദുഷിക്കാത്ത മനസ്സ് ബന്ധുവാകുന്നു. കളവ് മുതലായ കഠിനകുറ്റങ്ങളെ ചെയ്ത് ജേലിൽപ്പെടുത്തുന്ന ശത്രു ആർ? ആശകൊണ്ട് ദുഷിച്ച മനസ്സാകുന്നു. അയുക്തമതങ്ങൾ അന്നും ഇന്നും പ്രബലപ്പെട്ടിരിപ്പാനും നാനാജാതിഭേദത്തേയും മതഭേദത്തേയും അനുസരിച്ച് പ്രാർത്ഥനാ വിഗ്രഹാരാധനാദി കർമ്മങ്ങളെ അനുഷ്ഠിച്ച് ആലോചനാ പൗരുഷങ്ങളിൽ നിന്നും ഐകമത്യസുഖത്തിൽ നിന്നും നിജാനന്ദത്തിൽ നിന്നും പതിച്ച് അസ്വതന്ത്രൻമാരായി മതജേലിൽ കിടപ്പാനും സംഗതിവരുത്തിയ ശത്രു ആർ? ആശകൊണ്ട് ദുഷിച്ച മനസ്സാകുന്നു. എങ്ങനെ എങ്കിൽ - സർവ്വദുഃഖശാന്തിയും സ്വർഗ്ഗാദി സുഖസിദ്ധിയും അതാത് മതപ്രകാരം നടന്നാൽ കിട്ടുമെന്ന് മതങ്ങൾ കല്പിച്ചിട്ടുണ്ട് ലോകം മുഴുവനും ദുഃഖനിവൃത്തിയേയും ആനന്ദത്തേയും ആശപ്പെട്ട് കിടക്കുന്നവരുമാകുന്നു. അതുകൊണ്ട് ആ ആശ

സാധിപ്പാൻവേണ്ടി മതങ്ങളാൽ കല്പിക്കപ്പെട്ട ആചാരങ്ങളെ അനുഷ്ഠിച്ച്കൊണ്ടിരിക്കുന്നതുകൊണ്ടാണ് അയുക്തമതങ്ങൾ അന്നും ഇന്നും പ്രബലപ്പെട്ടിരിക്കുന്നത്. ഇങ്ങനെ മതദുഃഖത്തെയും സംസാരദുഃഖത്തേയും അനുഭവിപ്പിക്കുന്ന ശത്രു ആർ? ആശകൊണ്ട് ദുഷിച്ച മനസ്സാകുന്നു. ഈ സംഗതി ഈ അദ്ധ്യായത്തിൽ വിവരിക്കും.

5. അസ്വാധീനമനഃശത്രു സ്വാധീമംമിത്രമേവതൽ
രാഗദ്വേഷാദയോദോഷാ അസ്വാധീനത്വഹേതവഃ

സാരം- സ്വാധീനമില്ലാത്ത മനസ്സ് ശത്രുവാകുന്നു. സ്വാധീനമായ മനസ്സ് തന്നെ മിത്രം. രാഗം, ദ്വേഷം, കാമം, ക്രോധം മുതലായ ദോഷങ്ങളാണ് മനസ്സ് അസ്വാധീനമാവാൻ കാരണം. രാഗം നിമിത്തം സ്ത്രീപുരുഷൻമാർ അനുഭവിക്കുന്ന വിരഹാദി ദുഃഖങ്ങളും കാമക്രോധാദികൾകൊണ്ട് ചെയ്യപ്പെടുന്ന കളവ്, കൊല, മുതലായ അകൃത്യങ്ങളും തന്നിമിത്തമുള്ള അലച്ചിലും വലച്ചിലും ആർക്ക് പറവാൻ കഴിയും? അതെല്ലാം അനുഭവമല്ലയോ? അതുകൊണ്ട് മനസ്സിനെ അസ്വാധീനത്തിൽ പ്പെടുത്തുന്ന ആ ദോഷങ്ങളെ തള്ളിക്കളയണമെന്ന് സാരം.

6. സുവിചാരജ്ഞാനയത്നംമനോമിത്രമതാദൃശം
ഗതാനുഗതികംചിത്തമമിത്രമവശംഹതം

സാരം- നല്ല ആലോചനയും നല്ല ജ്ഞാനവും നല്ല പൗരുഷവുമുള്ള മനസ്സ് ബന്ധുവും അപ്രകാരമല്ലാത്തതും മുൻഗാമികളെ അനുസരിച്ച് പരവശപ്പെട്ടിരിക്കുന്നതുമായ മനസ്സ് ശത്രുവും കെട്ടതുമാകുന്നു.

7. ദ്വിജാചാരഭ്രമാദ്ബിംബപൂജാദിഷുരതംമനഃ
മഹാശത്രുർനിജാചാരപരംമിത്രംമനസ്സുഖി.

സാരം- ബ്രാഹ്മണവേഷം ധരിച്ച് ബിംബപൂജാദി കർമ്മങ്ങളെ ചെയ്‌വാൻ ഇഷ്ടപ്പെടുന്ന മനസ്സ് മഹാ ശത്രുവാകുന്നു. തൻെറ ആ ആചാരത്തിൽ താല്പര്യമുള്ള മനസ്സ് ബന്ധുവും സുഖിയുമാകുന്നു.

8. നിജാചാരോവൃത്തിരോധൊനിജാനന്ദേനസംസ്ഥിതിഃ
പ്രാർത്ഥനാദ്ധ്യാനപൂജാദികർമ്മത്യാഗശ്ചസംസ്മൃതഃ

**9. വാക്ശുദ്ധിഃകായശുദ്ധിശ്ചവൃത്തിരോധനാദുദാഹൃതാ ശക്തശ്ചേദുപകാരശ്ചകർത്തവ്യോനനിബാദ്ധ്യതെ.**

സാരം- തന്റെ ആചാരം എന്താകുന്നു എങ്കിൽ 1. മനസ്സിന്റെ ചലനത്തെ നിർത്തുക. 2. നിജാനന്ദത്തോടുകൂടി ഇരിക്കുക. 3. പ്രാർത്ഥന, രൂപധ്യാനം, വിഗ്രഹാരാധന, വ്രതം, തീർത്ഥാടനം, ഭിക്ഷാടനം, ഹഠയോഗം മുതലായ കർമ്മകാണ്ഡത്തെ ത്യജിക്കുക. 4. വാക്ശുദ്ധി 5. കായശുദ്ധി 6. മനഃശുദ്ധി 7. ശക്തിയുണ്ടെങ്കിൽ പരോപകാരം ചെയ്യുക. നിർബന്ധിക്കുന്നില്ല, നിർബന്ധം ഹിംസയാണ്. മനശ്ചലനമെന്നത് ആശ, ദ്വേഷം, ക്രോധം, അസൂയ മുതലായ വികാരങ്ങളാണ് എന്ന് ഇതിൽ വിവരിക്കുന്നുണ്ട്. ഇവ ദുഃഖഹേതുക്കളാകുന്നു. വാക്ശുദ്ധി = അസത്യം, ദുർഭാഷണം മുതലായവയാൽ വാക്കിനെ ദുഷിപ്പിക്കാതിരിക്കുക. 8. കായശുദ്ധി = വ്രതപട്ടിണി, ഭിക്ഷാടനാദികൊണ്ട് തന്റെ ശരീരത്തിനും താടനപീഠന ഹിംസാദികളാൽ അനാധപ്രാണികൾക്കും, ദുഃഖം ജനിപ്പിക്കാതിരിക്കുക. പ്രാർത്ഥനാവിഗ്രഹാരാധനാദികൾ വ്യർത്ഥങ്ങളും അജ്ഞാന ദുഃഖഹേതുക്കളുമാകുന്നു എന്ന് ഇതിലും എന്റെ ആനന്ദവിമാനാദികളിലും തെളിയിച്ചിട്ടുണ്ട്. മനഃശുദ്ധി വൃത്തിനിരോധത്തിൽ അടങ്ങി.

**10. അസന്തുഷ്ടംമനശ്ശത്രുസ്സന്തുഷ്ടംമിത്രമേവതത് നാസ്തിനാസ്തിമഹാശത്രുർമിത്രഞ്ചമനസഃപരം**

സാരം- സന്തോഷമില്ലാത്ത മനസ്സ് ശത്രുവാകുന്നു. സന്തോഷമുള്ള മനസ്സ് മിത്രമാകുന്നു. മനസ്സിൽ മീതെ മഹാശത്രുവും മഹാബന്ധുവും ഇല്ല! ഇല്ല!

**11. ആപൽപ്രചണ്ഡവാതാഭിഹതമപ്യചലോപമം മനോമിത്രംമഹദ്ദൈവം നാന്യൻമന്യാമഹേവയം.**

സാരം- ആപത്താകുന്ന കൊടുംകാറ്റടികൊണ്ടാലും പർവ്വതം പോലെ കുലുങ്ങാതെയിരിക്കുന്ന മനസ്സ് മഹാബന്ധുവും മഹത്തായദൈവവുംആകുന്നു. മറ്റൊരു ദൈവത്തെ നാം ബഹുമാനിക്കുന്നില്ല.

**12. ആസ്താമീശോജഗൻമിത്രം പിശാചാദ്യശ്ചശത്രവഃ നതൈർഗുണോമദോഷോവാതദ്ദ്വയംമനസാകൃതം.**

സാരം- ജഗത്തിൽ ബന്ധുവായി ഈശ്വരൻ ഇരുന്നുകൊള്ളട്ടെ. ശത്രുക്കളായി പിശാചാദികളും ഇരുന്നുകൊള്ളട്ടെ.

അവരെക്കൊണ്ട് എനിക്ക് ഗുണമോ ദോഷമോ ഇല്ല. അത് രണ്ടും മനസ്സുകൊണ്ടാകുന്നു. ഞാൻ വളരെ ഭക്തിയോടുകൂടി ഈശ്വരനെ ഭജിക്കുന്ന കാലത്ത് ചില രോഗങ്ങൾ പിടിപെട്ട് അസഹ്യദുഃഖത്തെ അനുഭവിച്ച് പ്രാർത്ഥിച്ചിട്ടും ഈശ്വരൻ രോഗം മാറ്റി തന്നില്ല. ഒരുകാലത്ത് ഈശ്വരനെ ഭജിച്ചുകൊണ്ടുതന്നെ കാലം കഴിക്കണമെന്ന് അത്യാഗ്രഹം ഉണ്ടായിരുന്നു. അങ്ങനെ ഭജിച്ചുകൊണ്ടേ ഇരിപ്പാൻ ദേഹഭരണത്തിന്ന് സ്വത്ത് പോരായ്കയാൽ ഈശ്വരനെ അപേക്ഷിച്ചിട്ടും ഈശ്വരൻ തന്നില്ല. ലോകം മുഴുവനുംഉള്ള അനുഭവം ഇങ്ങനെ തന്നെയാകുന്നു. ഈശ്വരൻ ബന്ധുവായി സഹായിച്ച് കാണപ്പെടുന്നില്ല. മായയോ പിശാചുക്കളോ ഞാൻ നടക്കുമ്പോൾ എന്റെ കാലിൽ പിടിച്ച് വീഴ്ത്തുകയോ മറ്റുവല്ല ദോഷമോ എനിക്ക് ചെയ്യുന്നില്ല. ഇപ്രകാരം അന്യൻമാർക്കും ചെയ്ത് കാണപ്പെടുന്നില്ല. ഇങ്ങനെ ഇരിക്കുന്ന സ്ഥിതിക്ക് ഈശ്വരനിലും പിശാചാദികളിലും എന്തിന് ഗുണദോഷങ്ങളെ ബന്ധുശത്രുതയെ ആരോപിക്കുന്നു? ഗുണത്തേയും ദോഷത്തേയും ചെയ്യുന്നത് മനസ്സാണ്. അങ്ങനെയല്ല, ജഗത്ബന്ധുവായി എങ്ങും നിറഞ്ഞ ബ്രഹ്മത്തെ ഈശ്വരനെ അറിയായ്കയാൽ ഇങ്ങനെ പറയുന്നതാകുന്നു, ഒരു എറുമ്പ് ബ്രഹ്മാനന്ദസ്വാമി ശിവയോഗിയേയും, ബ്രിട്ടീഷ് ഗവണ്മെണ്ടിനേയും ഗണിക്കാത്തത് ശരിയോ? അല്ല, അപ്രകാരം ജഗത്ബന്ധുവായ ഈശ്വരനേയും ശത്രുക്കളായ പിശാചാദികളെയും ബ്രഹ്മാനന്ദസ്വാമി ഗണിക്കാത്ത് തെറ്റ് എന്ന് ബഹുമഹാൻമാരും മറ്റുള്ളവരും പറയും. പറഞ്ഞുകൊള്ളട്ടെ എനിക്ക് പ്രയോജനമില്ലത്തതിനെ പറ്റി എന്തിന് ഞാൻ നായലയും പോലെ അലയുന്നു? എറുമ്പിന് ബ്രഹ്മാനന്ദസ്വാമി ശിവയോഗിയേയും ബ്രിട്ടീഷ് ഗവണ്മെണ്ടിനേയും അറിയേണ്ട ആവശ്യമെന്ത്? ജ്ഞാനോപദേശം കൊണ്ടും ബ്രിട്ടീഷ് ഭരണവിശേഷംകൊണ്ടും പിശാചിന്റെ ഉപദ്രവം കൊണ്ടുമല്ല എറുമ്പ് സുഖിക്കുന്നതും, ദുഃഖിക്കുന്നതും. അതുപോലെ മനുഷ്യർ ആനന്ദിക്കുന്നതും ദുഃഖിക്കുന്നതും ദൈവത്തിന്റെ അനുഗ്രഹം കൊണ്ടും പിശാചാദികളുടെ ഉപദ്രവം കൊണ്ടുമല്ല. മനസ്സിന്റെ അവസ്ഥാഭേദം കൊണ്ട് മാത്രമാകുന്നു. അതുകൊണ്ട് മനസ്സിനെ മാത്രമേ നമുക്ക വശപ്പെടുത്തേണ്ട ആവശ്യമുള്ളു! ലക്ഷം ദേവൻമാരേയും ബ്രഹ്മത്തേയും പിശാചുക്കളേയും അറിയേണ്ട ആവശ്യമില്ല.

13. അജ്ഞാത്വാതദ്വ്യാജശാത്രേസത്യബുദ്ധ്യാത്രകേചന
മാമാക്ഷിപന്ത്യയുക്താസ്തത്കിഞ്ചിദ്വച്മിനഗർവ്വിതഃ

സാരം- ഗുണവും ദോഷവും മനസ്സുകൊണ്ടാണ് എന്നറിയാതെ വ്യാജശാസ്ത്രത്തെ സത്യമെന്ന് ധരിച്ച് (ഈശ്വരനും പിശാചാദികളുമാണ് ഗുണദോഷങ്ങളെ ചെയ്യുന്നത് എന്ന് തെറ്റിധരിച്ച്) ചില അയുക്തൻമാർ എന്നെ ആക്ഷേപിക്കുന്നു. അതുകൊണ്ട് അല്പം പറയുന്നു. ഗർവ്വംകൊണ്ട് പറയുന്നതല്ല.

14. ജീവാഹങ്കാരബോധാഭിമാനാഭിന്നാനമാനസാൽ
മനശ്ചലനഭേദസ്യനാമധേയാനിസൂക്ഷ്മതഃ

സാരം- ജീവനും അഹങ്കാരവും, ജ്ഞാനവും അഭിമാനവും മനസ്സിൽനിന്ന് ഭിന്ന പദാർത്ഥമല്ല, സൂക്ഷ്മത്തിൽ അവയെല്ലാം മനസ്സിൻെറ ചലനഭേദത്തിനുള്ള നാമങ്ങളാകുന്നു. എന്നാൽ മനസ്സിൻെറ അവസ്ഥാഭേദംകൊണ്ടുണ്ടായ പേരുകളാകുന്നു എന്ന് സാരം.

15. മനസശ്ചലനംദുഃഖം സർവ്വസ്യാനുഭവോപിസഃ
വിസ്മൃത്യലോകെദുഃഖസ്യ കാരണംബഹുധോച്യതെ

സാരം- മനസ്സിൻെറ ചലനമാണ് = വികാരമാണ് ദുഃഖം അത് സർവ്വൻമാർക്കും അനുഭവമാകുന്നു. എങ്കിലും അതിനെ മറന്ന് ലോകത്തിങ്കൽ ദുഃഖത്തിന് കാരണം പലവിധമായി പറയുന്നു.

16. കാമദേവഞ്ചകാലഞ്ചമായാഞ്ചേശ്വരമപ്യഹെ
കേചിൽ, കേപിപിശാചഞ്ചപ്രാഹുർദുഃഖസ്യകാരണം

സാരം- കാമദേവനേയും കാലത്തേയും ഈശ്വരനേയും കൂടി ദുഃഖത്തിന് കാരണമായി ചിലർ പറയുന്നു. ചിലർ പിശാചിനെ ദുഃഖകാരണമായി പറയുന്നു. ആശ്ചര്യം!

17. ബലാൽസംഗേനനാരീണാം ദണ്ഡ്യന്തെകേപിരാജഭിഃ
കാമദേവനോവാത്രമായാവാകാരണംജനാഃ

സാരം- സ്ത്രീകളെ ബലാൽസംഗം ചെയ്യുക നിമിത്തം ചിലരെ രാജാക്കൻമാർ ശിക്ഷിക്കുന്നു. ഇതിന് കാരണം കാമദേവനോ, മായയോ, മനസ്സോ?

18. മോഷണാദ്വഞ്ചനാത്തദ്വദ്ദണ്ഡ്യന്തെകേപിരാജാഭിഃ
ഈശോവാത്രപിശാചോവാമനോവാകരണംജനാഃ

സാരം- കളവ്കൊണ്ടും വഞ്ചനകൊണ്ടും ചിലരെ രാജാക്കൻമാർ ശിക്ഷിക്കുന്നു. ഹേ! ജനങ്ങളേ ഇതിന് കാരണം, ഈശ്വരനോ, പിശാചോ, മനസ്സോ?

19. വധാദന്യസ്യവദ്ധ്യതെ വധയന്ത്രോണകേചന
കാലോവാത്രപിശാചോവാമനോവാകാരണംജനാ

സാരം- കൊലപ്പെടുത്തുന്നതുകൊണ്ട് ചിലരെ തൂക്കികൊല്ലുന്നു. ഹേ! ജനങ്ങളേ! ഇതിന് കാരണം കാലനോ, പിശാചോ, മനസ്സോ?

20. ആത്മഹത്യാഞ്ചകുർവ്വന്തിവിഷംപീത്വാംപികേചന
മനോവാരൂപിശാചോവാമായാവാകാരണംജനാ

സാരം- ചിലർ വിഷംകുടിച്ച് ആത്മഹത്യ ചെയ്യുന്നു. ഹേ! ജനങ്ങളേ! ഇതിന് കാരണം മനസ്സോ, പിശാചോ, മായയോ?

21. കുന്തശസ്ത്രാദിസംച്ഛിന്നസ്വകണ്ഠായാന്തിപഞ്ചതാം
മനോവാത്രപിശാചോവാമായാവാകാരണംജനാഃ

സാരം- കുന്തം, ശസ്ത്രം മുതലായതുകൊണ്ട് തന്റെ കണ്ഠത്തിൽ കുത്തി ചിലർ ചാകുന്നു. ഹേ! ജനങ്ങളേ! ഇതിന് കാരണം മനസ്സോ, പിശാചോ, മായയോ?

22. അഗ്നിംപ്രവിശ്യകൂപേചപതിത്വാത്മഹനഃപരെ
മനോവാത്രപിശാചോവാമായാവാകാരണംജനാഃ

സാരം- അഗ്നിപ്രവേശം ചെയ്തിട്ടും, മറ്റു ചിലർ കിണറ്റിൽ ചാടിയിട്ടും ആത്മഹത്യയെ ചെയ്യുന്നു. ഹേ ജനങ്ങളേ! ഇതിന് കാരണം മനസ്സോ, പിശാചോ, മായയോ?

23. ദ്യൂതാൽകേചിന്നഷ്ടധാനാഃകചിൽ സ്ത്രീവിഷയേണച
ദുഃഖിതാഃകാമദേവോവാമനോവാദുഃഖകാരണം.

സാരം- ചിലർ ചൂതുകളിച്ചിട്ടും ചിലർ സ്ത്രീവിഷയത്തിൽ പെട്ടിട്ടും ആത്മഹത്യയെ ചെയ്യുന്നു. ഹേ ജനങ്ങളേ! ഇതിനു കാരണം മനസ്സോ, പിശാചോ മായായോ?

24. നിർലജ്ജാനഷ്ടവിത്താശ്ചമദ്യപാനേനകേചന
നശ്യന്തിഹപിശാചോവാമനോവാനാശകാരണം

സാരം- ചിലർ ലജ്ജയില്ലാതെ മദ്യപാനം ചെയ്ത് സ്വത്തിനെ കളഞ്ഞ് കഷ്ടത്തിൽ പെടുന്നു. ഇതിന് കാരണം പിശാചോ മനസ്സോ?

25. മോക്ഷേച്ഛയൈവസർവ്വസ്വത്യാഗാൽഭിക്ഷാടനാദിഹ
ക്ലിഷ്ടാഃക്ലേശസ്യകൊഹെതുർമനോമയാദിവാജനാഃ

സാരം- ചിലർ മോക്ഷത്തിനുള്ള ആഗ്രഹം കൊണ്ടു തന്നെ സന്യസിച്ച് സർവ്വവും ത്യജിച്ച് ഭിക്ഷയെടുത്ത് കഷ്ടപ്പെടുന്നു. ഹേ ജനങ്ങളേ! ഈ കഷ്ടത്തിന് കാരണം മനസ്സോ മായയോ പിശാചോ ഈശ്വരനോ?

26. അജ്ഞാനവർദ്ധകാഃകെചിദ്ബിംബപൂജാദികർമ്മണാ
ഈശോവാത്രപിശാചോവാമനോവാകാരണംജനാഃ

സാരം- ചിലർ വിഗ്രഹാരാധനാദി കർമ്മങ്ങൾകൊണ്ട് അജ്ഞാനത്തെ വർദ്ധിപ്പിക്കുന്നു. ഹോ ജനങ്ങളേ! ഇതിന് കാരണം ഈശ്വരനോ, പിശാചോ, മനസ്സോ?

27. ജാതിഭേദഭ്രമണൈകജാതാനശ്യന്തിമത്സരൈഃ
ഈശോവാത്രപിശാചോവാമനോവഭ്രമകാരണം

സാരം- ഒരു ജഗൽപിതാനിൽനിന്നുണ്ടായവർ നാനാജാതിഭ്രമം മത്സരിച്ച് നശിക്കുന്നു. ഇതിന് കാരണം ഈശ്വരനോ പിശാചോ മനസ്സോ?

28. മതഭേദഭ്രമണൈകമതസ്ഥാദ്രോഹിണോമിഥഃ
ഈശോവാത്രപിശാചോവാമനോവാഭ്രമകാരണം

സാരം- ഒരേമതക്കാരായ ജനങ്ങൾ നാനാമതഭ്രമം കൊണ്ട് പരസ്പരം ദ്രോഹിക്കുന്നു. ഹിന്ദുക്കൾ തന്നെ ഞാൻ ശൈവൻ, ഞാൻ വൈഷ്ണവൻ, ഞാൻ ശാക്തൻ, ഞാൻ വേദാന്തി, ഞാൻ യോഗി, യോഗംകൊണ്ടേ മുക്തിസിദ്ധിക്കു, വേദാന്തം കൊണ്ട് മുക്തിസിദ്ധിക്കുകയില്ല എന്ന് യോഗി, യോഗം കൊണ്ട് മുക്തികിട്ടില്ലാ ആത്മാനന്ദവിചാരംകൊണ്ടേ മുക്തി കിട്ടുകയുള്ളു എന്ന് വേദാന്തി, ശിവനാണ് വലിയത് എന്ന് ശൈവൻ, അല്ല വിഷ്ണുവാണ് മഹാദൈവം, ശിവൻ ഭിക്ഷക്കാരൻ, എന്ന് വൈഷ്ണ്ണവൻ എന്നിങ്ങനെ ഹിന്ദുമതത്തിൽ അനേക മത്സരം. ക്രിസ്തുമതത്തിലും റോമൻകത്തോലിക്ക്, പ്രൊട്ടസ്റ്റൻറ് എന്നും മറ്റും പലേ മത്സരം. അപ്രകാരം തന്നെ ഇസ്ലാംമതത്തിലും മറ്റുമതങ്ങളിലും. ഇങ്ങനെ ഓരോമതക്കാരുടെ ഇടയിൽ തന്നെയുള്ള നാനാവിധ മത്സരം അവർക്കുതന്നെ ബോദ്ധ്യമാണല്ലോ. ലോകം മുഴുവനും ഒരു ആനന്ദമതമായിരിക്കെ ഹിന്ദുമതം, ക്രിസ്തുമതം, മുഹമ്മദ് മതം, ബൗദ്ധമതം എന്നും

മറ്റും നാനാ ഭിന്ന മതഭ്രമങ്ങൾക്ക് കാരണമുണ്ടോ? ആനക്ക് തുമ്പിക്കൈ, പക്ഷിക്ക് പക്ഷം ഈ വിധത്തിൽ പശുപക്ഷികൾക്ക് സഹജമായ അടയാളമുള്ളതുപോലെ ഹിന്ദുക്കൾക്കോ ക്രിസ്ത്യൻമാർക്കോ, മറ്റ് മതക്കാർക്കോ ഭിന്നമതക്കാരാണെന്ന് ഭ്രമിക്കുവാൻ ഇവരുടെ ദൈവം വല്ല അടയാളവും കൊടുത്തിട്ടുണ്ടോ? ഇല്ല. അങ്ങനെയിരിക്കെ ഈ മർത്യൻമാർക്ക് നാനാമത ഭ്രമത്തിന് കാരണം മനസ്സോ, ഈശ്വരനോ, പിശാചോ? മനോദോഷമെന്നല്ലാതെ മറ്റൊരു കാരണം യഥാർത്ഥജ്ഞാനി പറയുകയില്ല.

**29. ദയാളുരീശസ്സ്രഷ്ടാചഹർത്താചേതിവദത്യഹൊ**
**അയുക്തംവാദയന്നേവം പിശാചഃകിം മനോബുധാഃ**

സാരം- ഈശ്വരൻ സൃഷ്ടികർത്താവാകുന്നു എന്നും സൃഷ്ടിയുടെ ഹർത്താവാകുന്നുവെന്നും ദയാലുവാകുന്നു വെന്നും പറയുന്നു. ഇങ്ങനെ അസംബന്ധം പറയിപ്പിക്കുന്നത് പിശാചോ മനസ്സോ? ദയയുള്ളവൻ സന്താനങ്ങളെ ഉണ്ടാക്കി കൊല്ലുമോ? തന്റെ സൃഷ്ടിസന്താനങ്ങളെ കൊല്ലുന്നവനെ ദയാലു എന്ന് പറയുമോ? ഈ അസംബന്ധത്തെ പറ്റി മുൻ അദ്ധ്യായത്തിൽ വിസ്തരിച്ചിട്ടുണ്ട്.

**30. ബിംബപ്രതിഷ്ഠാകർത്താരം യോഗിജ്ഞാനീതികഥ്യതെ**
**ഏവമജ്ഞാനകഥനെപിശാചഃകിന്നുകാരണം**

സാരം- വിഗ്രഹപ്രതിഷ്ഠയെ ചെയ്യുന്ന മനുഷ്യനെ യോഗി എന്നും ജ്ഞാനി എന്നും പറയുന്നു. ഈ അജ്ഞാന പ്രസംഗത്തിന് കാരണം പിശാചാണോ? യോഗജ്ഞാനമില്ലാത്തത് കൊണ്ടാണ് ബിംബപ്രതിഷ്ഠയെ ചെയ്യുന്നതെന്ന് തെളിയുന്നു. അങ്ങനെയുള്ള അജ്ഞാന പ്രതിഷ്ഠാകർത്താവിനെ യോഗി, ജ്ഞാനി എന്ന് പറയുന്നത് മനസ്സിന് ജ്ഞാനമില്ലാത്തതുകൊണ്ടാകുന്നുവെന്ന് സാരം.

**31. ഐകമത്യജ്ഞാനയോഗപ്രചാരകമമുംജനം**
**നിന്ദന്തിഭൂരയസ്തത്ര പിശാചഃകിന്നുകാരണം**

സാരം- ഐക്യമത്യത്തിനു വേണ്ടി ജ്ഞാനത്തേയും യോഗത്തേയും പ്രചരിപ്പിക്കുന്ന എന്നെ ബഹുപേർ നിന്ദിക്കുന്നു. ഇതിന് കാരണം പിശാചാണോ?

32. സാരവാക്യംപരിത്യജ്യഭൂരിപക്ഷേഭ്രമന്ത്യമീ
ഈശോവത്രപിശാചോവാഭൂരിപക്ഷഭ്രമപ്രദഃ

സാരം- സാരവചനത്തെ ഉപേക്ഷിച്ച് ഭൂരിപക്ഷത്തിൽ ഈ ജനങ്ങൾ ഭ്രമിക്കുന്നു. ഈ ഭ്രമത്തെ ഉണ്ടാക്കി തീർത്തതു ഈശ്വരനോ, പിശാചോ?

33. സ്ഥാനമാനേച്ഛവഃകേചിത്ത്യജന്തിതൃണവദ്ധനം
ക്ഷീയന്തേപിശാചേശൗ മനോവാക്ഷയകാരണം

സാരം- സ്ഥാനമാനങ്ങളെ ഇച്ഛിച്ച് ചിലർ തൃണം പോലെ ധനത്തെ ത്യജിക്കുന്നു. അവസാനം ക്ഷയിച്ച് പോകുന്നു. ഈ ക്ഷയത്തിന് കാരണം മനസ്സോ, പിശാചോ?

34. നിസ്സാരോക്ത്യാമാനനഷ്ട വ്യവഹാരാകുലാജനാഃ
ഈശോവാത്രപിശാചോവാ മനോവാമാനകാരകഃ

സാരം- നിസ്സാര വചനം നിമിത്തം ജനങ്ങൾ മാനനഷ്ടവ്യവഹാരത്തിന് പോയി വലയുന്നു. ഈ അഭിമാനത്തിനും വലച്ചിലിനും കാരണം ഈശ്വരനോ, പിശാചോ, മനസ്സോ?

35. കുശ്ചിൻമാംമദ്യപായീതിഭാഷതാംനഹിമേക്ഷതിഃ
തദ്ഭൂഷണാത്തഥാനസ്യാമിതിശാന്തേര്യശസ്സുഖം

സാരം- ഒരുത്തൻ എന്നെ മദ്യപാനി എന്ന് പറഞ്ഞുകൊള്ളട്ടെ, എനിക്ക് ഹാനിയില്ല. അവൻെറ ദൂഷണംകൊണ്ട് ഞാൻ മദ്യപാനിയാകില്ല എന്ന് ക്ഷമിച്ചിരുന്നാൽ യശസും സുഖവും ഉണ്ട്.

36. വ്യവഹാരാൻമാനനഷ്ടാദ്ധനനഷ്ടം മനോവ്യഥാ
ഈശോവാത്രപിശാചോവാ മനോവകാരണം ബുധാഃ

സാരം- മാനനഷ്ടവ്യവഹാരത്തിൽ നിന്ന് ധനനഷ്ടവും മനോവ്യസനവും ഉണ്ടാകുന്നു. ഹേ വിദ്വാൻമാരെ! ഇതിന് കാരണം ഈശ്വരനോ, പിശാചോ, മനസ്സോ?

37. വധാദജാദിജന്തുനാം പ്രാണനഷ്ടം ഗണ്യതെ
മാനനഷ്ടംഗണ്യതേ ചമനോമോഹോമഹാനഹൊ

സാരം- ആട് മുതലായ ജന്തുക്കളെ വധിച്ച് പ്രാണനഷ്ടത്തെചെയ്യുന്നതിനെ ഗണിക്കുന്നില്ല. മാനനഷ്ടത്തെ

വിലവെക്കുകയും ചെയ്യുന്നു. മനസ്സിൻെറ മൂഢത വല്ലാത്തത്! പ്രാണനഷ്ടത്തെ ചെയ്യുന്നതിന്ന് മീതെ അസഹ്യകർമ്മം ലോകത്തിലില്ല. അങ്ങനെയല്ലയോ? എത്രയോ പ്രിയമുള്ള ദേഹത്തെ ഉപേക്ഷിക്കുന്നത് പ്രാണികൾക്കുള്ള സങ്കടം അളവറ്റതാണ്. ഹിംസിക്കുമ്പോൾ ആ പ്രാണികളനുഭവിക്കുന്ന സങ്കടം ആർക്ക് പറവാൻ കഴിയും? കൈകാലുകൾ പിടച്ചുതുടിച്ച് കരയുന്നതുകാണുമ്പോൾ അസ്മാദൃക്കുകളുടെ-നമ്മെപോലെയുള്ളവരുടെ-ഹൃദയം വെന്ത് നീറുന്നു. ആപത്തുകളിൽ പർവ്വതം പോലെ കുലുങ്ങാതെയിരിക്കുന്ന നമ്മെ പോലുള്ളവരുടെ ഹൃദയത്തെ ക്കൂടി പിളർക്കുന്ന അധമകർമ്മം ഹിംസയെപോലെ ഏത്? അങ്ങനെയുള്ള പ്രാണനഷ്ടകേസിനെ ആരും വിലവെക്കുന്നില്ല. ആർക്കും നഷ്ടമില്ലാത്ത മാനനഷ്ടക്കേസിനെ വിലവെക്കുകയും ചെയ്യുന്നു. മാനനഷ്ടമുണ്ടെന്ന് വിചാരിക്കുന്നത് മനസ്സിൻെറ അഹംഭാവ ദോഷം കൊണ്ടല്ലയോ? നാം അറിയാത്ത ഭാഷയിൽ മറ്റൊരു ഭാഷക്കാർ നമ്മെ അസഭ്യം പറഞ്ഞാൽ നമുക്ക് മാനനഷ്ടമോ സങ്കടമോ ജനിക്കുന്നില്ല. വാസ്തവത്തിൽ നമുക്ക് മാനനഷ്ടം നേരിടാത്തതുതന്നെ അതിന് കാരണം. നാം അറിയാത്ത ഭാഷക്കാരൻ നമ്മെ കുത്തുകയോ അടിക്കുകയോ, അറക്കുകയോ ചെയ്യുമ്പോൾ നമുക്ക് അതിസങ്കടമുണ്ടാകുന്നു. എന്തുകൊണ്ടെന്നാൽ സർവ്വദേഹപ്രകൃതിക്കും സങ്കടം ജനിപ്പിക്കുന്ന ഹിംസ വാസ്തവത്തിൽ ആ വ്യാപാരങ്ങളിലുണ്ട്. അതുകൊണ്ടാണ് സങ്കടമുണ്ടാകുന്നത്. ഇങ്ങനെ സങ്കടമുണ്ടാക്കുന്ന യഥാർത്ഥ പ്രാണനഷ്ടക്കേസിനെ ലേശം വിലവെക്കാതെ അയഥാർത്ഥ മാനനഷ്ടക്കേസിനെ വളരെ വിലവെച്ച് വ്യവഹാരത്തിൽ ചാടിവലയുവാൻ കാരണം മനസ്സോ, പിശാചോ, ഈശ്വരനോ? മനസ്സുതന്നെ.

**38. സ്വദേശീതിവിദേശീതിസ്പർദ്ധന്തെബഹവോഭുവി**
**ഈശോവാത്രപിശാചോവാമനോവാഭേദദർശകഃ**

സാരം- വളരെ ജനങ്ങൾ ഭൂമിയിൽ സ്വദേശി വിദേശി എന്നിങ്ങനെ മത്സരത്തോടുകൂടി ഇരിക്കുന്നു. ഈ ഭേദദൃഷ്ടിക്കും മത്സരത്തിനും കാരണം ഈശ്വരനോ, പിശാചോ, മനസ്സോ?

**39. അപരാധാത് പ്രാഡ്വിവാകോബദ്ധ്യതെ ബന്ധനാലയെ**
**ഈശോവാത്രപിശാചോവാമനോവാബന്ധകാരണം**

സാരം- കുറ്റം ചെയ്യുന്നതുകൊണ്ട് ജഡ്ജിയെ ജേലിലിടുന്നു. ഇതിന് കാരണം ഈശ്വരനോ, പിശാചോ, മനസ്സോ?

**40. നൃപാമിഥൊ യുദ്ധ്യമാനാമ്രിയന്തെബഹവോഭുവി**
**ഈശോവാത്രപിശാചോവാമനോവായുദ്ധകാരണം**

സാരം- രാജാക്കൻമാർ പരസ്പരം യുദ്ധം ചെയ്യുന്നു വളരെ ജനങ്ങൾ മരിക്കുന്നു. യുദ്ധത്തിനു കാരണം ഈശ്വരനോ, പിശാചോ, മനസ്സോ?

**41. സ്വപ്നേശത്രോഃപ്രഹരണാത്പ്രബുദ്ധസ്തംനപശ്യതി**
**പ്രഹർത്താത്രപിശാചോവാശത്രുർവ്വാമനേവവാ**

സാരം- ശത്രു പ്രഹരിച്ചതായി സ്വപ്നംകണ്ടുണരുമ്പോൾ ആ ശത്രുവിനെ കാണുന്നില്ല. സ്വപ്നത്തിൽ പ്രഹരിച്ചവൻ ശത്രുവോ, പിശാചോ, മനസ്സോ?

**42. സ്ത്രീംസംയോഗാത്പ്രബുദ്ധോപിസ്വപ്നേതാം നഹിപശ്യതി**
**ഈശേനനിർമ്മിതാസാവാമനസാനിർമ്മിതാഥവാ.**

സാരം - സ്വപ്നത്തിൽ സ്ത്രീസംയോഗംകണ്ടുണരുന്നു. എങ്കിലും സ്ത്രീയെ കാണുന്നില്ല. ആ സ്ത്രീയെ ഈശ്വരൻ സൃഷ്ടിച്ചതോ മനസ്സ് സൃഷേടിച്ചതോ?

**43. ഈശംശത്രുവിനാസ്വസ്യസുഖദുഃഖകരംമനഃ**
**ആരോപ്യതെമനഃകർമ്മജനൈരീശാദിഷുഭ്രമാൽ**

സാരം- ഈശ്വരനേയും ശത്രുവിനെയും കൂടാതെ തനിക്ക് സുഖത്തേയും ദുഃഖത്തേയും ചെയ്യുന്നത് മനസ്സാകുന്നു. ആ സൂക്ഷമം അറിയാതെ മനസ്സിൻെറ കർമ്മത്തിനെ തെറ്റിദ്ധരിച്ച് ജനങ്ങൾ ഈശ്വരനിലും, പിശാചിലും മറ്റും ആരോപിക്കുന്നു.

**44. ഈശസ്സ്വപ്നേസമാഗത്യമോക്ഷമാർഗ്ഗമുപാദിശൽ**
**ഇത്യുക്തിരവിചാരേണക്രിയതെമൂഢചേതസാ**

**45. ഏവംവക്താസ്വപ്നകാലെസ്ത്രീസംയോഗസതിതാമപി**
**കുലടാംപ്രവദേന്നൂനംതഥാവദതികോപിന**

സാരം- ഈശ്വരൻ സ്വപ്നത്തിൽവന്ന് മുക്തിമാർഗ്ഗത്തെ ഉപദേശിച്ചുവെന്ന് പറയുന്നത് ആലോചനയില്ലാത്തത് കൊണ്ടാകുന്നു. 45. ഇങ്ങനെ പറയുന്ന മനുഷ്യൻ സ്വപ്നത്തിൽ വന്ന് സംഗതിചെയ്തുകണ്ട സ്ത്രീയെ വ്യഭിചാരിണിയെന്ന്

നിശ്ചയമായിട്ടും പറയണം. അങ്ങനെ ഒരുവനും പറയുന്നില്ല.

46. കാമുകസ്യവിചാരേണസതീസ്ത്രീസ്വപ്നസംഗവത്
ഈശധ്യാനബലാദീശസ്വപ്നസന്ദർശനാദയഃ

സാരം- കാമുകന്റെ വിചാരംകൊണ്ട് പതിവ്രതാസ്ത്രീ സ്വപ്നത്തിൽ വന്ന് സംഗംചെയ്തു കണ്ടതുപോലെ ഉപദേശാദികൾ ചെയ്തുകണ്ടതാകുന്നു. എന്നാൽ പതിവ്രതയും സ്വപ്നത്തിൽവന്ന് സംഗംചെയ്തിട്ടില്ല. ഈശ്വരനും സ്വപ്നത്തിൽവന്ന് ഉപദേശാദികൾ ചെയ്തിട്ടില്ല. ആ രണ്ടുകാര്യവും വിചാരംമൂലം മനഃശക്തിയിൽ ഉണ്ടായതാകുന്നു എന്ന് സാരം.

47. മനഃശക്തിർദർശയതിവിസ്മയാൻവിവിധാനഹൊ
ആരോപ്യന്തേതേചസർവ്വീശ്വരാദിഷുമാനവൈഃ

സാരം- മനഃശക്തിയിൽ അനേകവിസ്മയങ്ങൾ ഉണ്ടാകുന്നു. അതെല്ലാം മനുഷ്യർ ഈശ്വരപിശാചാദികളിൽ ആരോപിക്കുന്നു.

48. സത്യാംയഥാസ്വപ്നസംഗാദസതീത്വംപ്രകല്പ്യതെ
തദ്വദീശെവികാരിത്വം നിർവ്വികാരിണിസംഭ്രമാൽ

സാരം- സ്വപ്നത്തിൽ വന്ന് സംഗംചെയ്തു കണ്ടതുകൊണ്ട് പതിവ്രതയെ വ്യഭിചാരിണിയെന്ന് പറയുംപോലെയാണ് നിർവ്വികാരിയായ ഈശ്വരനെ വികാരി എന്ന് ഭ്രമിച്ചുംകൊണ്ട് പറയുന്നത്.

49. ബാലസ്ത്രീസംഗസുഖം സ്വപ്നേപിനഹിവിദ്യതെ
അവിചാരാ, ദ്വിതാരേണയൂനാംതദ്ഭവതിസ്ഫുടം

സാരം- ബാലന് സ്ത്രീസംഗസുഖം സ്വപ്നത്തിൽകൂടി ഉണ്ടാകുന്നില്ല. അവന്ന് സ്ത്രീചിന്ത ഇല്ലാത്തതുകൊണ്ടാകുന്നു അത് ഉണ്ടാകാത്തത്. യുവാക്കൻമാർക്ക് അതുണ്ടാവുന്നത് സ്ത്രീചിന്തയുള്ളതുകൊണ്ടാകുന്നു.

50. യഥാവിചാരംമനസി വിവിധാനിസ്ഫുരന്ത്യഹൊ
താനിസർവ്വാണീശ്വരാദൗകല്പ്യന്തെമൂഢചേതസാ.

സാരം- വിചാരം പോലെ മനഃശക്തിയിൽ വിവിധകാര്യങ്ങൾ സംഭവിക്കുന്നു. അതെല്ലാം അറിവില്ലായ്മയാൽ ഈശ്വരാദികൾ ചെയ്തതാകുന്നു എന്ന് പറയുന്നു. എങ്ങനെയെന്നാൽ ഒരു സ്ത്രീ വന്ന് സംഗംചെയ്തതായി പുരുഷൻ സ്വപ്നംകാണുമ്പോൾ

അത് യക്ഷിബാധയാണെന്ന് ഹിന്ദുക്കൾ പറയയുന്നു. ഒരു പുരുഷൻ വന്ന് സംഗംചെയ്തതായി സ്ത്രീ സ്വപ്നംകാണുമ്പോൾ അത് ഗന്ധർവ്വബാധയാണെന്ന് പറയുന്നു. ദിവ്യരൂപനോ മറ്റോ സ്വപ്നത്തിൽ വന്ന് നല്ലതുപദേശിച്ചതായി കണ്ടാൽ ദൈവമോ ദൈവദൂതനൊ സിദ്ധനോ വന്ന് മോക്ഷോപദേശാദികൾ ചെയ്തു എന്ന് മതവിശ്വാസികൾ പറയുന്നു. സ്വപ്നത്തിൽ അനേകവിധം കാണുന്നുണ്ട്. അതെല്ലാം മനസ്സിൻെറ വിചാരഭേദംകൊണ്ടും അവസ്ഥാഭേദംകൊണ്ടും ഉണ്ടാകുന്നതാകുന്നു. ഇതിനെ ഒരു ദൃഷ്ടാന്തംകൊണ്ട് തെളിയിക്കാം. ജീവിച്ചിരിക്കുന്ന പലരും സ്വപ്നത്തിൽ വന്ന് സംഭാഷണാദികൾ ചെയ്തുകാണുന്നുണ്ട്. വാസ്തവത്തിൽ അത് ഇല്ലാത്തതാകുന്നു. ഉണർന്നതിന്നുശേഷം സ്വപ്നത്തിൽ കണ്ടവരുടെ അരികിൽചെന്ന് നാം ചോദിച്ചാൽ സ്വപ്നത്തിൽ വന്ന് സംഭാഷണാദികൾ ചെയ്തതായി അവർ സമ്മതിക്കയില്ല. അവർ വന്നിട്ടുമില്ല. ഇപ്രകാരം തന്നെ മരിച്ചവരും പിശാചും ദൈവദൂതനും ദൈവവും മറ്റും സ്വപ്നത്തിൽ വന്നു ശുഭാനുഭവങ്ങളെ നമുക്ക് ചെയ്തിട്ടില്ല. ചെയ്തു എന്ന് വിശ്വസിക്കുന്നത് ആലോചനയില്ലാത്തതുകൊണ്ടാകുന്നു. ഈ വിശ്വാസക്കാർ വനം, പർവ്വതം, നദി, രാജ്യങ്ങൾ, ആന മുതലായവയെ സ്വപ്നത്തിൽ കാണുമ്പോൾ അവയെല്ലാം മിഥ്യയല്ല, സത്യമായി വന്നിരുന്നു എന്ന് സമ്മതിക്കേണ്ടിവരും.

**51. യാഗ്യാനയോഗ്യാൻയോദജ്ഞാൻരാജ്ഞസർവ്വജനാനപി**
**മന ഏവഭ്രാമയതിനപിശാചേശ്വരാദയഃ**

സാരം- യോഗ്യൻമാരേയും അയോഗ്യൻമാരേയും യോഗജ്ഞാൻമാരേയും രാജാക്കൻമാരേയും സർവ്വജനങ്ങളേയും മനസ്സുതന്നെയാണ് ഭ്രമിപ്പിക്കുന്നത്. പിശാചും, ഈശ്വരനും, മായയും, കാമദേവനും മറ്റാരുമല്ല.

**52. ഏതാവതാമദുക്തേനസർവ്വദോഷസ്യകാരണം**
**മന ഏവപിശാചാദിർനേതി സിദ്ധംസുചേതസാം**

സാരം- ഇതേവരെ ഞാൻ പറഞ്ഞ സംഗതികൾകൊണ്ട് സർവ്വദോഷത്തിന്നും കാരണം മനസ്സുതന്നെയാണ്. പിശാചാദികളല്ല എന്നത് സിദ്ധമായി.

**53. ഏതച്ഛ്രുത്വാപീശ്വരാദീൻകാരണം കഥയന്തിചേത്**
**താൻപൃച്ഛാമ്യേവമത്രാഹമുത്തരം യുക്തമുച്യതാം.**

സാരം- ഇതു കേട്ടിട്ടും (മനസ്സാണ് സർവ്വൻമാരേയും ഭ്രമിപ്പിക്കുന്നത്, ഈശ്വരാദികളല്ലെന്ന് തെളിയിച്ച സംഗതികളെ കേട്ടിട്ടും) ഈശ്വരൻ, പിശാച് മുതലായവയെ കാരണമായി പറയുന്നുവെങ്കിൽ അവരോട് ഞാൻ ഇപ്രകാരം ചോദിക്കുന്നു. യുക്തമായ മറുപടി പറയണം.

54. **ബലാൽസംഗംകാരയതികാമദേവഇതീര്യതെ**
**ചേ, ദ്വിമുഞ്ചേത്പ്രാഡ്വിവാകഃകിമാഗസ്കാരമുച്യതാം**

സാരം- ബലാൽസംഗം ചെയ്യിച്ചത് കാമദേവനാകുന്നു എന്ന് പറഞ്ഞാൽ കുറ്റക്കാരെ ജഡ്ജി വിട്ടയക്കുമോ?

55. **മോഷണാദ്യപാരാധാംസതാൻപിശാചഃകാരയത്യഹൊ**
**ഇത്യുത്തരാദ്വിമുഞ്ചേൽ കിംരാജാതാനപരാധിനഃ**

സാരം- കളവ് മുതലായ കുറ്റങ്ങളെ പിശാചാണ് ചെയ്യിക്കുന്നത് എന്ന് ഉത്തരം പറഞ്ഞാൽ ആ കുറ്റക്കാരെ രാജാവ് വിടുമോ?

56. **അന്തർയ്യാമിതയേശസ്സകാരയത്യഖിലംജനൈഃ**
**ഇത്യുത്തരാദ്വിമുഞ്ചേൽ കിംരാജാതാനപരാധിനഃ**

സാരം- ഈശ്വരൻ ഉള്ളിലിരുന്നുകൊണ്ട് എല്ലാം ചെയ്യിക്കുന്നു എന്ന് ഉത്തരം പറഞ്ഞാൽ ആ കുറ്റക്കാരനെ രാജാവ് വിടുമോ?

57. **ഗീതാപ്രമാണംശ്രുണുത "നായംഹന്തിനഹന്യതെ"**
**ഇത്യുത്തരാൽ പ്രാഡ്വിവാകോഹന്താരംവിസൃജേൽകിമു**

സാരം- ഭഗവൽഗീതാപ്രമാണത്തെ കേട്ടാലും! "നായംഹന്തിനഹന്യതെ" ആത്മാവ് ആരേയും കൊല്ലുന്നില്ല, ആത്മാവിനെ ആർക്കും കൊല്ലുവാൻ കഴികയില്ല എന്ന് സാരം. ഈ പ്രമാണപ്രകാരം ഞാൻ കുറ്റക്കാരനല്ല, ആത്മാവായ ഞാൻ കൊലക്കുറ്റക്കാരനാണെന്ന് വിചാരിക്കുന്നത് ജഡ്ജിയുടെ തെറ്റിദ്ധാരണയാണ് എന്നു ഭഗവൽഗീത 'ആക്ടി'നെ കാണിച്ചാൽ കൊലക്കുറ്റക്കാരനെ ജഡ്ജി വിടുമോ?

58. **"ഉപാധിനാഹതോരാമോനാഹംകർത്താനിരഞ്ജനഃ**
**ബ്രഹ്മേതി" വാദാദ്ധന്താരം കിംമുഞ്ചേദക്ഷദർശകഃ**

സാരം- "ഉപാധിയാണ്, ദേഹേന്ദ്രിയാദികളാണ് രാമനെ കൊന്നത്, ഞാൻ ഒന്നിനും കർത്താവല്ല, ഞാൻ നിഷ്കളങ്കനായ ബ്രഹ്മമാകുന്നു" എന്ന് വേദാന്ത ശാസ്ത്രത്തെ പ്രമാണമാക്കി വാദിച്ചാൽ കുറ്റക്കാരനെ ജഡ്ജി വിടുമോ?

59. നാഹംകർത്തേതിവേദാന്തീ കണ്ഠച്ഛേദംകാരോതിചേത്
ച്ഛേദഖേദൗഭവേതാംവാനവാച്ചിന്നസ്യകഥ്യതാം.

സാരം- ഞാൻ കർത്താവല്ല എന്ന് പറയുന്ന വേദാന്തി ഒരുവൻെറ കണ്ഠത്തെ ഛേദിച്ചാൽ ഛേദിക്കപ്പെട്ടവന് മുറിയും വേദനയും ഭവിക്കുമോ, ഇല്ലയോ? പറയുവിൻ!

60. ജ്ഞാനിനാജ്ഞാനിനാചാപിപീഢിതഃഖിദ്യതെനരഃ
ഭസ്മസാൽക്രിയതെകർമ്മചേൽഖേദസ്സകഥംഭവേൽ

സാരം- ജ്ഞാനിയിലോ അജ്ഞാനിയിലോ പീഢിതനായ മനുഷ്യൻ ദുഃഖിക്കുന്നു. ജ്ഞാനികളുടെ കർമ്മം ഭസ്മമായി പോയിട്ടുണ്ടെങ്കിൽ പീഢിതൻ കരയുമോ?

61. ഈശഃപിശാചഃസർവ്വസ്യപ്രേരകാവിതിഭാഷണാത്
നരഹത്യാദികർത്തൄൻകിംവിമുഞ്ചേദക്ഷദർശകഃ

സാരം- ഈശ്വരനാണ്, പിശാചാണ്, സർവ്വത്തേയും ചെയ്യിപ്പിക്കുന്നത് എന്ന് പറഞ്ഞാൽ കൊല കളവ് മുതലായ കുറ്റങ്ങളെ ചെയ്തവരെ ജഡ്ജി വിടുമോ?

62. കുത്രസ്ഥിത്വാപിശാചാദ്യാഃകാരയന്ത്യഖിലംജനൈഃ
പ്രദർശയതതാൻക്രൂരാൻമതവിശ്വാസിനൊജനാഃ

സാരം- ഹേ മതവിശ്വാസികളായ ജനങ്ങളേ എവിടെയിരുന്നുകൊണ്ടാണ് പിശാചും ഈശ്വരനും മറ്റും ജനങ്ങളെക്കൊണ്ട് എല്ലാം ചെയ്യിപ്പിക്കുന്നത്. ആ ക്രൂരൻമാരെ കാണിച്ച് തരുവിൻ.

63. സർവ്വൈസ്സർവ്വംകാരയതിശശശൃംഗമിതീരണം
യുഷ്മദ്ഗിരോധികംമാന്യമിതിമന്യാമഹൈവയം

സാരം- എല്ലാവരെകൊണ്ടും എല്ലാം ചെയ്യിപ്പിക്കുന്നത് മുയൽകൊമ്പാണ് എന്ന് പറയുന്നത് നിങ്ങൾ പറയുന്നതിനേക്കാൾ വളരെ മാനിക്കേണ്ടതാണെന്ന് ഞാൻ വിചാരിക്കുന്നു.

64. മതവിശ്വാസ്യപിനൃപോയുഷ്മദുക്ത്യാപരാധിനഃ
നവിമുഞ്ചതിയുഷ്മാകംവചനംലോകവഞ്ചകം

സാരം- മതങ്ങളെ വിശ്വസിച്ചിരിക്കുന്ന രാജാവും നിങ്ങളുടെ മതവചനത്തെ വിശ്വസിച്ച് കുറ്റകാരെ വിടുന്നില്ല. നിങ്ങളുടെ

വചനം ലോകത്തെ വഞ്ചിക്കുന്നതിന് കാരണമായി തീർന്നിരിക്കുന്നു. എങ്ങനെ എങ്കിൽ,

65. **"പിശാചഃകാരയതിചമായേശാവിതിചാപരെ
കിംകരോമിബലിഷ്ഠാസ്തെ" മോഹാദേവംവദന്ത്യഹൊ!**

സാരം- പിശാച് ചെയ്യിപ്പിക്കുന്നു എന്ന് ചിലർമായചെയ്യിക്കുന്നു, ഈശ്വരൻ ചെയ്യിക്കുന്നു എന്ന് മറ്റ് ചിലർ, ഞാൻ എന്ത് ചെയ്യും? അവർ മഹാശക്തൻമാർ ഇങ്ങനെ മോഹിച്ച് പറയുന്നു, ആശ്ചര്യം!

66. **ഏവംമോഹായലോകസ്യശോകായൈവചകാരണം
സർവ്വകാരയിതൃത്വഞ്ചപിശാചാദിഷ്ഠകല്പനം**

സാരം- ഇപ്രകാരമെല്ലാം ചെയ്യിക്കുന്നത് പിശാചും ഈശ്വരനും മറ്റുമാണെന്ന് കല്പിച്ചത് ലോകത്തിന് അജ്ഞാനത്തിനും ദുഃഖത്തിനും മാത്രം കാരണമായിരിക്കുന്നു.

67. **തൽകല്പനംമാനസിചേൻമനഃസംയമകാരണം
ഭവേൻമനോജയസ്യാർത്ഥെയത്നംകുര്യശ്ചമാനവാഃ**

സാരം- എല്ലാം ചെയ്യിപ്പിക്കുന്നത് മനസ്സാകുന്നു എന്ന് കല്പിച്ചിരുന്നുവെങ്കിൽ മനസ്സിനെ ഒതുക്കുവാൻ സംഗതി വരും മനസ്സിനെ ജയിപ്പാൻ വേണ്ടി ജനങ്ങൾ യജ്ഞിക്കുകയും ചെയ്യും. ഇതുകൊണ്ടുള്ള ഗുണം എന്താകുന്നുവെങ്കിൽ

68. **മായാദിജയസിദ്ധ്യർത്ഥം ഈശ്വരാർപ്പണകർമ്മഭി
അജ്ഞാനദുഃഖസംബദ്ധാനഭവേയുർജനാദൃഢം.**

സാരം- മായ, പിശാച് മുതലായവയെ ജയിപ്പാൻ വേണ്ടി ഈശ്വരാർപ്പണമായി കർമ്മങ്ങളെ ചെയ്ത് ജനങ്ങൾ അജ്ഞാനദുഖങ്ങളിൽ പെടുകയില്ല, നിശ്ചയം.

69. **ദോഷകാരയിതൃസ്വസ്യമനഏവേതികീർത്തിതം
ഗുണകാരയിതൃത്വഞ്ചതസ്യൈവശ്രൂയതാംജനാഃ**

സാരം- ദോഷത്തെ ചെയ്യിക്കുന്നത് തന്റെ മനസ്സ് തന്നെയെന്ന് വിസ്തരിച്ചു. ഗുണത്തെ ചെയ്യിക്കുന്നതും തന്റെ മനസ്സുതന്നെ, ഹേ ജനങ്ങളേ! കേൾപ്പിൻ!

70. **സത്യധർമ്മാദിഭിഃകേചിൽ പ്രഥിതാഃപൃഥുവിതലെ
ഈശ്വരോവാമനോവാത്രകാരണം ബ്രൂതഹേജനാഃ**

സാരം- സത്യധർമ്മാദികൾകൊണ്ട് ചിലർഭൂമിയിൽ പ്രസിദ്ധൻമാരായിരിക്കുന്നു. ഹേ ജനങ്ങളെ, ഇതിന്ന് കാരണം ഈശ്വരനോ, മനസ്സോ? പറയുവിൻ.

71. **ദരിദ്രാഅപിയത്നേനധനിനസ്സുഖജീവിനഃ**
**ഭവന്തീശോമനോവാത്രകാരണംബ്രൂതപണ്ഡിതാഃ**

സാരം- ദരിദ്രൻമാരും പുരുഷപ്രയത്നംകൊണ്ട് സമ്പന്നൻമാരായി ഭവിക്കുന്നു. ഹേ പണ്ഡിതൻമാരേ! ഇതിന് കാരണം ഈശ്വരനോ, മനസ്സോ? പറയുവിൻ!

72. **നിരീശ്വരായത്നബുദ്ധിവിശിഷ്ടാമൃപപുംഗവാഃ**
**ബൗദ്ധാസ്സന്തീശ്വരോവാത്രമനോവാകാരണംബുധാഃ**

സാരം- നിരീശ്വരൻമാരായ ബൗദ്ധൻമാർ പൗരുഷംകൊണ്ടും ബുദ്ധിവിശേഷംകൊണ്ടും രാജശ്രേഷ്ടൻമാരായിരിക്കുന്നു. ഹേ വിദ്വാൻമാരേ! ഇതിന് കാരണം ഈശ്വരനോ മനസ്സോ? ഈശ്വരിനില്ലെന്ന് നിഷേധിക്കുന്നവരും ഈശ്വരനെ ആരാധിക്കാത്തവരുമായ നിരീശ്വരൻമാർ എങ്ങനെ അങ്ങനെ ഉയർന്ന പദവിയിലെത്തി? ഈശ്വരനെ പ്രസാദിപ്പിച്ചാലേ ഉയർന്ന പദവിയിലെത്തുകയുള്ളു എന്ന നിങ്ങളുടെ സിദ്ധാന്തം ഇവിടെയും ഉടഞ്ഞുതകർന്നുപോയി.

73. **ഈശ്വരാരാധകേഭ്യോപിശുദ്ധാബൗദ്ധാഅഹിംസകാഃ**
**കേചിദീശോമനോവാത്രകാരണംബിംബപൂജകാഃ**

സാരം- നിരീശ്വരൻമാരായ ബൗദ്ധൻമാർ ചിലർ ഈശ്വരനെ പൂജിക്കുന്നവരേക്കാൾ ശുദ്ധരായി ഹിംസകൂടാതെ വർത്തിക്കുന്നു. ഹേ ബിംബപൂജകൻമാരെ! ഇതിനുകാരണം ഈശ്വരനോ, മനസ്സോ?

74. **ഈശ്വരരാധകാഹിംസാപാപാൻമലിനമാനസാഃ**
**ബഹവോത്രപിശാചോവാമനോവാപാപകാരണം.**

സാരം- ഈശ്വരനെ പൂജിക്കുന്ന അനേകംപേർ ഹിംസപാപത്താൽ മലിനൻമാരായിരിക്കുന്നു. ശാക്തേയകർമ്മത്തിലും ശ്രാദ്ധയാഗാദികളിലും ഭദ്രകാളിക്ഷേത്രങ്ങളിലും ഹിംസിക്കുന്ന ആട് കോഴികൾക്ക് കയ്യുംകണക്കുമുണ്ടോ? അതിന് പുറമെ ആസ്തികൻമാർ സ്വോദരപൂരണത്തിനായി ഹിംസിക്കുന്നതെത്ര. ഇതിനു കാരണം പിശാചോ, മനസ്സോ?

75. മതജാത്യാദിഭേദനഭിദ്യന്തെദൈവസേവകാഃ
സമോഹംദൈവസേവാവാമനോവാകാരണംനൃപാഃ

സാരം- മതഭേദംകൊണ്ടും ജാതിഭേദംകൊണ്ടും ആചാരഭേദംകൊണ്ടും ഈശ്വരസേവകൻമാർ ഭേദബുദ്ധികളായി തീരുന്നു. ഞാൻ മതജാത്യാചാരഭേദംകൂടാതെ സമനായിരിക്കുന്നു. ഹേ നൃപൻമാരേ! ഇതിനുകാരണം ഈശ്വരസേവയോ, മനസ്സോ?

76. മാദൃശാഃപൂർവ്വകാലേപിസമാഹിംസാവിവർജ്ജിതാഃ
ആത്മാരാമാമനോവാത്രദൈവംവാകാരണംനൃപാഃ

സാരം- എന്നെപോലെയുള്ളവർ പുരാതനകാലത്തിലും ഹിംസാദിദോഷത്തെവിട്ട് സമൻമാരായി ആത്മരാമൻമാരായിരുന്നു. ഹേ നൃപൻമാരെ! ഇതിന് കാരണം മനസ്സോ, ഈശ്വരനോ? മേൽപറഞ്ഞ ശ്ലോകങ്ങൾകൊണ്ട് ഈശ്വരനെ നിഷേധിച്ച ബുദ്ധാതികൾക്ക് സമദൃഷ്ടി, അഹിംസ മുതലായ മനോയോഗ്യതയുണ്ടെന്നും ഈശ്വരാരാധകർക്ക് ഭേദദൃഷ്ടി, ഹിംസ മുതലായ മനോദോഷങ്ങളുണ്ടെന്ന് തെളിയിച്ചസംഗതികൊണ്ടും ഈശ്വരാർപ്പണമായി ചെയ്യുന്ന നിഷ്കാമകർമ്മംകൊണ്ടേ ഹൃദയശുദ്ധി മുതലായ ഗുണങ്ങൾ സിദ്ധിക്കൂ എന്ന് സിദ്ധാന്തിക്കുന്ന ഗീതാദിപ്രമാണങ്ങൾ തകർന്ന് പോയി.

77. മനഃകാരയിതൃസ്വാസ്യകാരണം കർത്തൃനിശ്ചയഃ
ഗുണസ്യാപീതിസംസ്പഷ്ടംപിശാചേശാദയോനഹി

സാരം- തനിക്ക് ഗുണം ചെയ്യുവാൻ കർത്താവായും കാരണമായും കാരയിതാവുമായിരിക്കുന്നത് മനസ്സ് തന്നെ എന്ന് സിദ്ധമായി. പിശാച്, ഈശ്വരൻ, മുതലായവരല്ല, നിശ്ചയം.

78. വായുഃകർത്താകാരയിതാകരണംവൃക്ഷപാടനെ
പരശുഃകാരണംകർത്താകോവാകാരയിതാപൃഥക്

79. തദ്വത്സാദ്ധ്യംസാധയിതുംമനഃകർത്രാദികംനൃണാം
സ്വപ്നേസ്ത്രീസംഗസൗഖ്യേകാസ്ത്രീദൂതീകരണഞ്ചകിം

സാരം- 78. വൃക്ഷചേതനത്തിങ്കൽ വായുകർത്താവും കാരണവും കാരയിതാവുമായിരിക്കുന്നു. വൃക്ഷത്തെ മുറിപ്പാൻ വെട്ടുകാരനോ, ആയുധമോ, മുറിപ്പിക്കുന്നവനോ ആയി വേറെ ആരാണ് വായുവിനുള്ളത്. 79. അപ്രകാരം സാദ്ധ്യത്തെസാദിപ്പാനും മനുഷ്യർക്ക് മനസ്സാണ്

കർതൃകാരണാദികൾ. സ്വപ്നത്തിൽ സ്ത്രീ സംഗസുഖം അനുഭവിച്ചതായി സ്വപ്നംകാണുന്നു. ഒരു ഭൂതിയെ അയച്ച് ദ്രവ്യംകൊടുപ്പിച്ച് ഒരു സുന്ദരിയെ വരുത്തിയിട്ടാണോ ആ അനുഭവം ഉണ്ടാകുന്നത്. ഇവയെല്ലാംകൊണ്ടും സാധിക്കേണ്ട സുഖം ഭൂതിയേയും ദ്രവ്യത്തേയും സുന്ദരിയേയും കൂടാതെ സാധിച്ചത് മനസ്സല്ലയോ? സംസാരികൾക്കുള്ള ഈ പ്രധാനവിഷയസുഖം മനസ്സ് തനിയെ അനുഭവിച്ചത് പോലെ മുക്ഷുകൾക്ക് പരമാനന്ദത്തെ - മോക്ഷത്തെയും മനസ്സുതനിയെ അനുഭവിപ്പിക്കുന്നത് നമ്മെപോലെയുള്ളവർക്ക് അനുഭവമാകുന്നു. ബാഹ്യത്തിൽ മറ്റ് സാധനം കൊണ്ടും ആൾസഹായം കൊണ്ടും മാത്രം സാധിക്കേണ്ട പ്രധാനവിഷയസുഖത്തെ അവയൊന്നും കൂടാതെ മനസ്സ് തനിയെ സാധിച്ച അവസ്ഥക്ക് അന്യാപേക്ഷകൂടാതെ സാധിക്കേണ്ട നിജാനന്ദത്തിന് നിഷ്കാമകർമ്മവും ഈശ്വരന്റെ സഹായവും എന്തിന്? ആവശ്യമില്ലെന്ന് സാരം.

80. **ശിവയോഗിനാമത്രത്വാമഭിഷിഞ്ചാമഇത്യപി**
**സപുഷ്പവർഷമാഹുസ്മമാംസ്വപ്നേതെമരാസ്തുകേ**

സാരം- നിന്നെ ശിവയോഗിയായി വാഴിച്ചിരിക്കുന്നു എന്ന് പുഷ്പവർഷം ചെയ്തുകൊണ്ട് സ്വപ്നത്തിൽ എന്നോട് ദേവൻമാർ പറഞ്ഞതായി ഞാൻ സ്വപ്നംകണ്ടു. ആ ദേവൻമാരാരാണ്?

81. **മനോനിരോധേചാസ്മാകംദനാദശശ്രുതാവപി**
**ജ്യോതിർല്ലിംഗാദിദൃഷ്ടൗചരസാസ്വാദേപിവിസ്മയെ**

82. **മുക്തൗചകർത്താകരണംകോവാകാരയിതാപൃഥക്**
**കഥ്യതാംതാർക്കികായുഷ്മദനുമിത്യാസ്തുവൈഭവാത്**

സാരം- മനസ്സിനെ നിരോധിക്കുമ്പോൾ ദശവിധനാദങ്ങളെ ശ്രവിപ്പാനും ജ്യോതിസ്സ് മുതലായവയെ ദർശിപ്പാനും ആനന്ദത്തെ അനുഭവിച്ച് വിസ്മയിച്ച് മുക്തിയെ പ്രാപിപ്പാനും സംഗതി വരുന്നു. 82. ഇവയെ അനുഭവിപ്പാനുള്ള കർത്താവ് ആർ? ഇവയെ സാധിപ്പാനുള്ള കാരണം ഏത്? സാധിപ്പിച്ച് തരുന്നവൻ വേറെ ആർ? ഹേ താർക്കികൻമാരെ നിങ്ങളുടെ അനുഭവത്തിന്റെ വൈഭവംകൊണ്ട് പറയുവിൻ.

83. **സ്വസങ്കല്പെസ്വപ്നകാലെമോക്ഷേചബഹുദർശനെ**
**കർത്താകാരയിതാസാക്ഷികരണഞ്ചനിജംമനഃ**

സാരം- മനോരാജ്യത്തിലും സ്വപ്നത്തിലും മോക്ഷപദവിയിലും ദർശിപ്പാൻ കർത്താവും കാരണവും കാരയിതാവും സാക്ഷിയും മനസ്സാകുന്നു. ഇത് താഴെ പറയുന്ന ശ്ലോകംകൊണ്ട് തെളിയിക്കുന്നു.

84. സുഷുപ്തൗമാനസേലീനെജാഗ്രൽസ്വപ്നാദികിഞ്ചന
നാസ്തിനാസ്തിതതസ്സർവ്വംമനഏവേതിസാധിതം

സാരം- നല്ല ഉറക്കത്തിൽ മനസ്സ് ലയിക്കുമ്പോൾ മനോരാജ്യവും സ്വപ്നവും ഒന്നുമില്ല. അതുകൊണ്ട് എല്ലാം മനസ്സ് തന്നെ എന്ന് സാധിച്ചു.

85. സ്വയംകൃതേസുഖേദുഃഖെകാരണംസ്വസ്യമാനസം
ഈശമായാപിശാചാദീൻകാരണംബ്രൂവതെബുധാഃ

സാരം- സ്വസംകൃതമായിരിക്കുന്ന ദുഃഖത്തിനും സുഖത്തിനും തൻെറ മനസ്സാണ് കാരണം. വിദ്വാൻമാർ ഈശ്വനാണ്. മായയാണ്, പിശാച് മുതലായവയാണ് കാരണം എന്ന് പറയുന്നു.

86. അലോചനാമനശക്തിരജ്ഞാനോന്മൂലനാശിനി
ആനന്ദജനനീയോഗസഹിതാസർവ്വദാമമ.

സാരം- ആലോചനയോടുകൂടിയ മനഃശക്തിയാണ് എൻെറ അജ്ഞാനത്തെ മുഴുവൻ നശിപ്പിച്ചത്. ആ മനഃശക്തിയാണ് യോഗസഹിതയായിട്ട് എനിക്ക് ആനന്ദ ജനനിയായി ഭവിച്ചത്.

87. തയാഹീനംമനഃകർമ്മപിശാചാവേശദുഃഖിതം
സർവ്വദുഃഖനിവൃത്യർത്ഥം മനശ്ശക്തിംവശംനയേത്

സാരം- ആലോചനയില്ലാത്ത മനസ്സാണ് കർമ്മപിശാച് പിടിപെട്ട് ദുഃഖിക്കുന്നത്. അതുകൊണ്ട് സർവ്വ ദുഃഖത്തിൻെറ നിവൃത്തിക്ക് മനഃശക്തിയെ വശമാക്കണം.

88. നാസ്തി നാസ്തി ഗതിസ്സ്വസ്യ മനശ്ശകതിംവിനാന്യഥാ
മയേശ്വരപിശാചാദ്യാനദുഃഖിസുഖകാരകാഃ

സാരം- മനസ്സിനെ വിട്ടാൽ മറ്റൊരു ഗതിയില്ല. മായയും ഈശ്വരനും പിശാച് മുതലായവയും നമുക്ക് ദുഃഖത്തേയും സുഖത്തേയും ചെയ്യുന്നില്ല.

89. അതത്വജ്ഞവചസ്തൃക്ത്വായുക്തവാക്യംനൃപോത്തമാഃ
ശ്രുണുതസ്വമനശ്ശക്തിംവശീകരുതമുക്തയെ

സാരം- ഹേ രാജാക്കൻമാരെ! സാരഗ്രാഹികളല്ലാത്ത ആചാര്യൻമാരുടെ വാക്കിനെ ത്യജിച്ച് യുക്തവചനത്തെ കേൾക്കുവിൻ! മുക്തിക്ക് തൻെറ മനസ്സിനെ വശീകരിക്കുവിൻ! എന്നാൽ ദൈവത്തിനെ വിളിച്ച് കരഞ്ഞിട്ട് ഫലമില്ലെന്ന് സാരം.

**90. സ്വയമേവേശ്വരസ്സത്യമീശിതും സ്വീയമാനസം**
**സ്വേനൈവശകൃതേനാന്യൈസ്തസ്മാദന്യേശ്വരസ്തുകഃ**

സാരം- താൻതന്നെ ഈശ്വരൻ, സത്യം തൻെറ മനസ്സിനെ ദുർമാർഗ്ഗത്തിൽ നിന്ന് ശിക്ഷിച്ചു-ഈശിച്ച് സൻമാർഗ്ഗത്തിൽ നടത്തുവാൻ തനിക്ക് തന്നെ കഴിയുകയുള്ളു. മറ്റാർക്കും കഴികയില്ല. അതുകൊണ്ട് തൻെറ മനസ്സിനെ ഈശിക്കാൻ മറ്റൊരു ഈശ്വരനില്ല. താൻതന്നെ എന്നുസാരം. ഗുരുശിക്ഷിച്ചിട്ടും പിതാവ് ശിക്ഷിച്ചിട്ടും രാജാവ് ശിക്ഷിച്ചിട്ടും കൂടി മനോദോഷം നിമിത്തം ചിലർ നന്നാകുന്നില്ല ഗുരുവിനേയും പിതാവിനെയും തെറികൂടി പറയുന്നു. രാജാവിന് കുറ്റകാരൻെറ ദേഹത്തെ മാത്രമേ ജയിലിലിടുവാൻ സാധിക്കുന്നുള്ളു. മനസ്സിനെ നന്നാക്കുവാൻ കഴിയുന്നില്ല. ഈശ്വരനും മനസ്സിനെ നന്നാക്കുവാൻ കഴിയുന്നില്ല. കഴിയുമെങ്കിൽ ഈശ്വരപൂജാദികൾ ചെയ്യുന്ന കർമ്മികൾ അസത്യം മുതലായ അധർമ്മങ്ങളെ ചെയ്യുമോ? കുറ്റങ്ങളെ ചെയ്ത് ജേലിലും പോകുമോ? ഇല്ല. ആസ്തികൻമാർ എത്രപേർ ജേലിൽ കിടക്കുന്നു. ഈശ്വരന് മനസ്സിനെ നന്നാക്കുവാൻ കഴിയുമെങ്കിൽ അവർ നിന്ദ്യകർമ്മങ്ങളെ ചെയ്ത് ജേലിൽ കിടപ്പാനും മറ്റും സംഗതി വരുമോ? തൻെറ മനസ്സിനെ നന്നാക്കുവാൻ - തന്നെ നന്നാക്കുവാൻ തനിക്ക് മാത്രമേ കഴികയുള്ളു അങ്ങനെ മനസ്സിനെ നന്നാക്കിയ നമ്മെപോലെയുള്ള ജ്ഞാനികൾ ജാതിഭേദഭ്രമം നിമിത്തമോ സ്വദേശി വിദേശി എന്ന ഭ്രമം നിമിത്തമോ മതഭേദഭ്രമം നിമിത്തമോ യോഗാദി നിന്ദ്യകർമ്മങ്ങൾ നിമിത്തമോ തങ്ങൾക്കോ മറ്റ് മർത്യൻമാർക്കോ അനാധപ്രാണികളായിരിക്കുന്ന പശു പക്ഷി മുതലായവയ്ക്കോ യാതൊരുപദ്രവവും ചെയ്യാതെ കഴിയുന്ന സഹായങ്ങൾ ചെയ്ത് പരമാനന്ദികളായി തന്നെ ഇരിക്കുന്നു. ഈശ്വരനെകൊണ്ട് മാത്രമേ കഴികയുള്ളു എന്ന് വിധിക്കപ്പെട്ട ദുഃഖനിവൃത്തിയും ആനന്ദപ്രാപ്തിയും തന്നാൽ തന്നെ സാധിക്കുവാൻ കഴിയുന്നതുകൊണ്ടും ഈശ്വരനെക്കൊണ്ട് സാധിച്ച് കാണാത്തതുകൊണ്ടും താൻ തന്നെ തനിക്ക് ഈശ്വരൻ എന്നും പറയുന്നതുതന്നെ അർത്ഥവത്തായ സത്യവചനം.

91. അഹംവേദശ്ചശാസ്ത്രഞ്ച വേദിതുംശാസിതുഞ്ചമാം
ശക്തോഹമേവനാന്യാനി വേദശാസ്ത്രാണികാന്യപി

സാരം- ഞാൻതന്നെ വേദവും ശാസ്ത്രവും എന്നെ വേദിപ്പാനും - അറിവാനും. എന്നെ ശാസിപ്പാനും ഞാൻതന്നെ ശക്തൻ. മറ്റുള്ള വേദശാസ്ത്രാദികളൊന്നും എന്നെ അറിവാനും ശാസിപ്പാനും ശക്തിയുള്ളവയല്ല. എന്റെ മനസ്സിനെ ശാസിച്ച് ഏകാഗ്രതപ്പെടുത്തിയത് ഞാനാണ് അങ്ങനെ ആനന്ദത്തെ വേദിച്ചത് ഞാനാണ്. അതുകൊണ്ട് വേദവും ശാസ്ത്രവും ഞാൻ തന്നെ എന്ന് പറയുന്നത് അർത്ഥവത്തായ സത്യവചനമാകുന്നു. ചൈതന്യമില്ലാത്ത ജഡങ്ങളായ വേദങ്ങൾക്കും ശാസ്ത്രങ്ങൾക്കും എന്നെ വേദിപ്പാനും ശാസിപ്പാനും കഴികയില്ലെന്നുള്ളത് സ്പ്ഷടമാണല്ലോ?

92. ഉപദേഷ്ടുംദണ്ഡയിതുംശക്താസന്ത്യപിമാനസം
സ്വസ്മിൻ സ്ഥാപയിതുംശക്തഃസ്വയമേവനഹീതരൈ

സാരം- ഉപദേശിപ്പാനായ്കൊണ്ടും ശിക്ഷിപ്പാനായ്കൊണ്ടും ശക്തൻമാരുണ്ടെങ്കിലും മനസ്സിനെ തങ്കൽ നിറുത്തുവാനുള്ള ശക്തി തനിക്ക് മാത്രമേയുള്ളു. ഈശ്വരവേദാദികൾക്കില്ല.

93. ഇഹൈവശത്രൂൻസംജിത്യയഥാസ്യുശ്ചക്രവർത്തിനഃ
ആനന്ദചക്രവർത്തീസ്യാന്മനശ്ശത്രുജയാത്തഥാ

സാരം- ശത്രുക്കളെ ജയിച്ച് ഈ ലോകത്തിൽ തന്നെ ചക്രവർത്തികളായിരിക്കുന്നതുപോലെ മനശ്ശത്രുവിനെ ജയിച്ച് ഇവിടെതന്നെ ആനന്ദചക്രവർത്തികളായിരിക്കേണം. എന്നാൽ മനസ്സിനെ വശത്താക്കിയാൽ സ്വർഗ്ഗസുഖമെന്നും, മോക്ഷസാമ്രാജ്യമെന്നും മറ്റും പറയപ്പെടുന്നത് മരിക്കുന്നതിനു മുമ്പ്തന്നെ അനുഭവിക്കാമെന്ന് സാരം.

94. മദഭിന്നേമനശ്ശക്തേ! മയ്യേവത്വംവിലീയസെ
യഥാജലാദഭിന്നംതദ്ബുൽബുദംലിയതെജലെ.

സാരം- എന്നിൽ നിന്ന് ഭിന്നയല്ലാതെയിരിക്കുന്ന ഹേ മനശ്ശക്തീ! നീ എന്നിൽ തന്നെ ലയിക്കുന്നു. ഏത്പോലെയെങ്കിൽ ജലത്തിൽനിന്ന് ഭിന്നമല്ലാത്ത ബുൽബുദം = പോള ജലത്തിൽ ലയിക്കുന്നതുപോലെ.

95. കിഞ്ചക്രവർത്തിസ്ഥാനേനകിംകീർത്ത്യാകിംസുതാദിഭിഃ
അന്തേകിമപിനായതിത്യാജാസക്തിംമനഃസഖേ.

സാരം- ഹേ മനസ്സേ! ഹേ സഖേ!! ചക്രവർത്തി സ്ഥാനം കൊണ്ടെന്താണ്, കീർത്തികൊണ്ടെന്നാണ്, പുത്രമിത്രകളത്രാദി കൊണ്ടെന്നാണ്? അവസാനത്തിൽ ഒന്നും കൂടെ വരുന്നില്ല. അതുകൊണ്ട് ആശയെവിടുക.

96. താനിത്വദ്ദേഹവിലയപര്യന്തഞ്ചനസത്യഹൊ!
ഇഷ്ടവസ്തുനിനശ്യന്തിപ്രകൃതിഃകേനവാര്യതെ

97. അലോച്യതച്ചാപ്യാലോക്യസന്തപ്താനാശയാഖിലാൻ
രാഗാദിദോഷാൻജഹിതാ നഹിതാനിഹഹേമനഃ

സാരം- 96. ആ ഇഷ്ടവസ്തുക്കൾ (ചക്രവർത്തിസ്ഥാനം മുതലായവ) മരണം വരെ നിൽക്കുന്നതുമില്ല. നശിച്ചുപോകുന്നു. പ്രകൃതിയെ ആർക്ക് ജയിപ്പാൻ കഴിയും. എന്നാൽ ഒന്നും കൂടെ വരില്ലെങ്കിലും ജീവിച്ചിരിക്കുന്ന കാലം മുഴുവനും സ്ഥാനമാനപുത്രമിത്രാദികളോടുകൂടിയിരിക്കാം എന്ന് വിചാരിച്ചാൽ അതും സാധിക്കുന്നില്ല. യദൃച്ഛയാ സംഭവിക്കുന്ന പ്രിയവിരഹരോഗാദികളാൽ ദുഃഖിപ്പാൻ സംഗതിവരുന്നു. 97. അതിനെ ആലോചിച്ചിട്ടും ആശകൊണ്ട് ദുഃഖിക്കുന്ന അഖില ജനങ്ങളെ ആലോകനം ചെയ്തിട്ടും ഹേ മനസ്സേ! ആശ, അസൂയ, ക്രോധം, മുതലായ ദോഷങ്ങളെ ജയിക്കുക. പ്രകൃത്യാ സംഭവിക്കുന്ന താപത്രയത്തേയും അവസാനത്തിൽ ഒന്നും നമ്മുടെ കൂടെ വരാത്ത അവസ്ഥയേയും ഇന്ന് കണ്ടവരെ നാളേക്ക് കാണുന്നില്ല. അങ്ങനെ പ്രതിക്ഷണം മാറികൊണ്ടിരിക്കുന്ന ലോക ദുഃഖപ്രകൃതിയേയും ആശാദോഷത്താൽ ആഢ്യൻമാരും അവനീപാലൻമാരും അഖില ലോകങ്ങളും അനുഭവിക്കുന്ന സ്വയംകൃതാനർത്ഥ ദുഃഖങ്ങളേയും ദിവസം പ്രതി ആലോചിക്കുന്നത് മനോദോഷ നിവൃത്തിക്ക് ഒരു വഴിയാണെന്ന് അഭിപ്രായം.

98. അവതാരേശ്വരാപത്യമഹർഷിപ്രമുഖാഅപി
മതരാക്ഷസദാസാസ്ത്വംമനോമേമയാതുജിൽ

99. ശിശോരവ്യക്തവചനംപിതൂർമോദകരംപരം
ഥാജനാപവാദാദിസന്തോഷായാസ്തുതേമനഃ

സാരം- 98. അവതാരങ്ങളും ഈശ്വരപുത്രനും മഹർഷിപ്രമുഖൻമാരും മതരാക്ഷസൻെറ അടിമകളാകുന്നു. ഹേ എൻെറ മനസ്സേ! നീ മതരാക്ഷസനെ ജയിച്ചിരിക്കുന്നു. 99. ശിശുവിൻെറ അവ്യക്തവചനം = ഒന്നും തിരിയാത്ത വാക്ക് പിതാവിന് അത്യന്തം ആനന്ദമായിരിക്കുന്നു. അപ്രകാരം ജനങ്ങൾ നിന്നെ ദുഷിക്കുന്നതും മറ്റും നിനക്ക് ആനന്ദമായിരിക്കട്ടെ. ഹേ മനസ്സേ! മതങ്ങളിൽ കല്പിച്ച കർമ്മങ്ങളെ ചെയ്തിട്ടില്ലെങ്കിൽ നരകദുഃഖമനുഭവിക്കും എന്ന് പേടിച്ച് വിറച്ച് വ്രതം, വിഗ്രഹാരാധന, പ്രാർത്ഥന, തീർത്ഥാടനം, ഭിക്ഷാടനം മുതലായ കർമ്മങ്ങളെ ചെയ്ത് ദുഃഖിച്ചും നാനാജാതി മതഭേദത്താൽ കലഹിച്ചും അന്യൻമാരെയും അങ്ങനെ ആചരിപ്പിച്ച് കഷ്ടത്തിൽ ചാടിച്ചും കാലം കഴിച്ച അവതാരാചാര്യാദികളുടെ അവസ്ഥ എങ്ങിടെ? നാനാജാതി മതകർമ്മദോഷങ്ങളെ കണ്ടുപിടിച്ച് അവയെ തള്ളി രാജയോഗാനന്ദപദവിയിൽ സുഖിച്ചും ലോകം മുഴുവനും ഒരേ ആനന്ദമതക്കാരാകുന്നു എന്നറിഞ്ഞ് ഭേദദൃഷ്ടി കലഹങ്ങളെ ത്യജിച്ചും അന്യൻമാരേയും അങ്ങനെയുള്ള ആനന്ദപദവിയിലെത്തിച്ചുമിരിക്കുന്ന നിൻെറ അവസ്ഥയെവിടെ? ഒന്നുകൊണ്ടും കുലുങ്ങാതെ മലപോലെ ഇരിക്കാത്തതാണ് നിൻെറ മഹിമ. മനസ്സേ! നീ കർമ്മദുഃഖത്തിൽ നിന്ന് ജനങ്ങളെ മുക്തൻമാരാക്കി അഭൂതപൂർവ്വമായ ആനന്ദാതിശയത്തെ നല്കിയതുകൊണ്ടല്ലയോ നിന്നെ അവർ കർമ്മകാണ്ഡദുഷ്ട രാക്ഷസഹന്താവേ! രാജയോഗാവതാരഭൂമേ!, ആനന്ദമതദൃഷ്ടാവേ! എന്നും മറ്റും സംബോധനയെ ചെയ്യുന്നത്. പണ്ടീവിതം ആരെങ്കിലും ചെയ്തിരുന്നുവെങ്കിൽ അവരേയും ആശ്ചര്യാനന്ദങ്ങളടങ്ങാതെ അങ്ങനെ വിളിക്കുമായിരുന്നു. ലോകത്തിൽ ഓരോ അത്ഭുതകർമ്മങ്ങൾ ചെയ്യുമ്പോൾ സന്തോഷാനുകരണ സംബോധനകൾ പുറപ്പെടാതെയിരിക്കയില്ല. നോക്കുക - രാവണനെകൊന്നതുകൊണ്ട് രാമനെ രാവണാന്തക എന്നും കംസനെ കൊന്നതുകൊണ്ട് കൃഷ്ണനെ കംസാരെ എന്നും സംബോധനചെയ്യുന്നു. അങ്ങനെയുള്ള അവതാരാദികൾക്കും കഴിയാത്ത അത്ഭുതകർമ്മം ചെയ്ത നിൻെറ മഹിമയറിയാതെ പ്രലപിക്കുന്നവർ എന്തോ പ്രലപിച്ചുകൊള്ളട്ടെ. സ്വാമിൻ! വസിഷ്ഠബുദ്ധാദികളും കർമ്മകാണ്ഡത്തെ ഖണ്ഡിച്ചിട്ടുണ്ടല്ലോ. അവരെയെന്താ ഇങ്ങനെ വിളിക്കാത്തത്? ഹേ മനസ്സേ! നീ കർമ്മദോഷങ്ങളെ തെളിയിച്ചതുപോലെ അവർ തെളിയിച്ചിട്ടില്ല. ലോക പ്രസിഡെണ്ടായും കർമ്മഫലദാതാവായും കരുതപ്പെടുന്ന

ദൈവം ഒരു കർമ്മംകൊണ്ടും പ്രസാദിക്കയില്ലെന്ന് നീ തെളിയിച്ചതുപോലെ അവർ തെളിയിച്ചിട്ടില്ല. സൃഷ്ടിസംഹാരകർത്താവാകുന്നു എങ്കിൽ ദൈവം ഭക്തൻമാരേയും സംഹരിക്കയേ ഉള്ളൂ എന്ന് നീ അധികം തെളിവ്കൂടി കൊടുത്തിരിക്കുന്നു. ഇങ്ങനെ ആരും ചെയ്തിട്ടില്ല. അങ്ങനെ നീ ചെയ്തതുകൊണ്ടാണ് ഉറ്റബന്ധുവാണെന്ന് വിശ്വസിക്കപ്പെട്ട കർമ്മകാണ്ഡത്തെ രാക്ഷസനെന്നും നിന്നെ കർമ്മകാണ്ഢദുഷ്ടരാക്ഷസഹന്താവ് എന്നും സവിസ്മയം വിളിക്കുന്നത്.

100. അസ്തുസമ്പദ്വീപദ്വാസ്തുമരണം വാസ്തുസമ്പ്രതി
വസാചലഇവസ്ഥൈര്യേൽർഭവനന്ദിമനഃസഖെ!

സാരം- ഹേ മനസ്സേ! സമ്പത്തോ, ആപത്തോ, മരണമോ വരട്ടെ, പർവ്വതം പോലെ കുലുങ്ങാതെയിരിക്കൂ, ആനന്ദിക്കൂ.

101. സ്തുവന്തുകേചിന്നിന്ദന്തുപീഢയന്തുഹരന്തുവാ
സർവ്വസ്വംതേ,സമംഭൂത്വാകുരുകാര്യംമനഃസഖെ!

സാരം- ഹേ സഖേ! മനസ്സേ! ചിലർ നിന്നെ സ്തുതിക്കട്ടെ, ചിലർ നിന്നെ നിന്ദിക്കട്ടെ, ചിലർ ഉപദ്രവിക്കട്ടെ, ചിലർ നിൻെറ സ്വത്തെല്ലാം അപഹരിക്കട്ടെ, വികാരപ്പെടാതെ കാര്യത്തെ നടത്തുക.

102. സംവത്തോർവർത്തതാംചിത്തപതതാംസൂര്യചന്ദ്രകൗ
കമ്പതാംഭൂസ്സർവ്വധരാമാകമ്പസ്വാകദാചന.

സാരം- ഹേ മനസ്സേ! പ്രളയകാലം വരട്ടെ, സൂര്യചന്ദ്രൻമാർ പതിക്കട്ടെ, സർവ്വലോകത്തേയും വഹിച്ചുകൊണ്ടിരിക്കുന്ന ഭൂമി ഇളകട്ടെ, നീ അനങ്ങരുത്.

103. അദിഃസ്ഫുടതുകല്പാന്തവാതോവാതുഭയങ്കരഃ
അബ്ധിഃക്ഷുഭ്യതുമാക്ഷുഭ്യമനസ്ത്വംനിശ്ചലംഭവ

സാരം- ഹേ മനസ്സേ! പർവ്വതം പൊട്ടിതെറിക്കട്ടെ, ഭയങ്കരമായ പ്രളയമാരുതൻ അടിക്കട്ടെ, സമുദ്രം ക്ഷോഭിക്കട്ടെ, നീ ക്ഷോഭിക്കരുത്.

104. മതരാക്ഷസഹർത്തൃത്വംആനന്ദമതകർത്തൃച
തവാവസ്ഥമഹാമാന്യാശൂന്യാശൂന്യാമനസ്സഖെ!

സാരം- ഹേ മനസ്സേ! സഖേ! നീ മതരാക്ഷസഹർത്താവാകുന്നു, നീ ആനന്ദമതകർത്താവാകുന്നു, നിൻെറ അവസ്ഥ മാന്യയും, ശൂന്യയും, അശൂന്യയും ആകുന്നു.

105. പൂജായാമവമാനേപി സുഖേദുഃഖേപിസർവ്വദാ
സമംവസപരംസൗഖ്യഞ്ചിരംഭുങ്ക്ഷ്വമനഃസഖെ!

സാരം- ഹേ മനസ്സേ! സഖേ! ബഹുമാനത്തിലും അപമാനത്തിലും സുഖത്തിലും ദുഃഖത്തിലും വികാരപ്പെടാതെയിരിക്കൂ. പരമാനന്ദത്തെ ചിരകാലം അനുഭവിക്കൂ. ബഹുജനങ്ങൾ ബഹുമാനിക്കുമ്പോൾ നില വിട്ട് സന്തോഷിച്ചാൽ അവരുടെ ബഹുമാനം കുറയുമ്പോൾ അസന്തോഷമുണ്ടാകും, കോപമുണ്ടാകും. അതുനിമിത്തം അവരുടെ നേരെ വേറുപ്പോ മറ്റോ കാണിച്ച് അവരുടെ അനിഷ്ടാദികൾക്കും പാത്രമാകും. അപമാനിക്കുമ്പോൾ കോപിച്ചാൽ അടിപിടികൂടി കച്ചേരിയിൽ കയറേണ്ടിവരും, അനർത്ഥത്തിനും സംഗതിവരും, തൻെറ ആത്മനിഷ്ഠക്കും ഹാനിവരും എന്നിങ്ങനെ ആലോചിച്ച് ക്ഷമിക്കണം. സുഖം വരുമ്പോൾ ഇത് വിഷയസുഖം, വന്ന് പോയികൊണ്ടിരിക്കുന്നതാണ്. വ്യവസ്ഥയില്ലാത്തതാണ് എന്ന് സമാധാനിച്ചിരിക്കണം. ദുഃഖം വരുമ്പോൾ അപ്രകാരം തന്നെയുള്ള ലോകപ്രകൃതിയാണ് ഇതിനെ തടുപ്പാൻ ആർക്ക് കഴിയും. ഇടിവെട്ടുമ്പോൾ കുടപിടിച്ചാൽ നിവൃത്തികിട്ടുമോ? പ്രകൃതിയെ തടുക്കുവാൻ അന്നും ഇന്നും ശക്തൻമാർ ആയവർ ആർ? എത്രയോ ഭക്തൻമാരും ഓരോ ആപത്തിൽ പെട്ട് ദൈവത്തെ വിളിച്ച് കരഞ്ഞുകരഞ്ഞുമാണ്ടുപോയി. ദൈവം അവരുടെ കണ്ണുനീരിനെ തുടക്കുകയോ സങ്കടനിവൃത്തിയേ ചെയ്യുകയോ ചെയ്തിട്ടില്ല. ചെയ്കയുമില്ല. ഇങ്ങനെയുള്ള അനേക പ്രകൃതി തത്വത്തെ ആലോചിച്ച് മലപോലെ കുലുങ്ങാതെയിരുന്നും കൊണ്ട് ആത്മനിഷ്ഠയാൽ ആനന്ദത്തെ അനുഭവിക്കണം. മനസ്സിന് വികാരം തട്ടാതെയിരിപ്പാൻ സമാധാനിക്കേണ്ട സംഗതിയെപറ്റി മോക്ഷപ്രദീപത്തിലും ആനന്ദസൂത്രത്തിലും വിസ്തരിച്ച് പോയതുകൊണ്ട് ഇവിടെ വിസ്തരിക്കുന്നില്ല.

106. കാഞ്ചനംകാചഇത്യേകെ കഥയന്തുതതഃക്ഷതിഃ
കാകാഞ്ചനസ്യതദ്വത്തെദൂഷണാന്നക്ഷതിർമനഃ

സാരം- സ്വർണ്ണത്തെ കാചകല്ല് എന്ന് ചിലർ പറഞ്ഞുകൊള്ളട്ടെ. അതുകൊണ്ട് സ്വർണ്ണത്തിന് എന്താ ഹാനി. ഹേ മനസ്സേ, അപ്രകാരം നിന്നെയും ദുഷിക്കുന്നതുകൊണ്ട് നിനക്ക് കുറവില്ല.

107. മാണിക്യംലോഷ്ഠനിത്യുക്ത്യാമാണിക്യസ്യനഹിക്ഷതിഃ
തഥാത്വാമപ്യനാത്മേതിവദന്തുനഹിതെക്ഷതിഃ

സാരം- ഹേ മനസ്സേ, മാണിക്യരത്നത്തെ മണ്ണാങ്കട്ട എന്ന് പറയുന്നതുകൊണ്ട് മാണിക്യത്തിനെന്താ ഹാനി? അപ്രകാരം നിന്നെയും വേദാന്തികൾ അനാത്മാവ് എന്ന് പറഞ്ഞുകൊള്ളട്ടെ നിനക്കൊരു ന്യൂനതയുമില്ല.

108. **രാജഹംസംകാകഇതിപ്രഹുശ്ചേത്തസ്യകാക്ഷതിഃ**
**ത്വാംനിന്ദന്തുതഥാമർത്യാഃകാഹാനിസ്തവമേമനഃ**

സാരം- അരയന്ന ശ്രേഷ്ഠനെ കാക്കയെന്ന് പരയുന്നുവെങ്കിൽ അരയന്നത്തിന് ഒരു ന്യൂനതയുമില്ല. അപ്രകാരം നിന്നെ മർത്യൻമാർ നിന്ദിക്കുന്നതുകൊണ്ട് നിനക്കൊരു കുറവുമില്ല.

109. **ത്വയിസ്വസ്ഥേസആനന്ദൊ മോക്ഷശ്ചമമമാനസ**
**ത്വയ്യസ്വസ്ഥെകിമീശേന കിമീശാർച്ചനകോടിഭിഃ**

സാരം- ഹേ മനസ്സേ, നീ സ്വസ്തമായിരുന്നാൽ എനിക്ക് മോക്ഷവും ആനന്ദവും സിദ്ധമായി. നീ അസ്വസ്ഥമായാൽ ഈശ്വരനെകൊണ്ട് എന്ത് ഫലം? കോടി ഈശ്വരാരാധനംകൊണ്ട് എന്ത് ഫലം. ഒരു ഫലവുമില്ലെന്ന് സാരം.

110. **സുസ്ഥിതിസേതേസ്വർഗ്ഗവാസൊനരകസ്തവദുഃസ്ഥിതിഃ**
**നാന്യത്രസ്വർഗ്ഗനരകൗസത്യംസത്യംമനഃസഖെ!**

സാരം- ഹേ മനസ്സേ, നിൻെറ സ്വസ്ഥതയാണ് സ്വർഗ്ഗവാസം, നിൻെറ ദുസ്ഥിതിയാണ് നരകം. സ്വർഗ്ഗനരകങ്ങളില്ല.

111. **മനശ്ശക്തിംവശികർത്തുമജാനന്തസ്തമീശ്വരം**
**വശീകർത്തുംവിജാനന്തീത്യാഹുരത്ഭുതമത്ഭുതം**

സാരം- മനഃശക്തിയെ വശീകരിപ്പാനറിയാത്തവർ ഈശ്വരനെ വശീകരിപ്പാനറിയുന്നവാണെന്ന് പറയുന്നത് അത്ഭുതം! അത്ഭുതം!!.

112. **തവനിശ്ചലതാധ്യാനംസമാധിർമ്മോക്ഷഗുച്യതെ**
**മഹാനന്ദപാദപ്രാപ്തിർനേതരന്മേമനസ്സവൈ**

സാരം- ഹേ മനസ്സേ! നിൻെറ നിശ്ചലതയാണ് ധ്യാനവും, സമാധിയും, മോക്ഷവും, മഹാനന്ദപദപ്രാപ്തിയും. മറ്റൊന്നല്ല.

113. **ആഗച്ഛാഗച്ഛമാഗച്ഛമയ്യേവസസുഖംവസാ**
**വയോരൈക്യവേത്തെവയോഗിജ്ഞാനീചമാനസ**

സാരം- ഹേ മനസ്സേ! ഓടേണ്ട, വരിക, വരിക. എന്നിൽ തന്നെ സുഖമായിരിക്ക. നമുടെ ഐക്യത്തെ അറിയുന്നവൻ തന്നെ യോഗിയും ജ്ഞാനിയും.

114. മനോലയമഹാസൗഖ്യംജ്ഞാതഞ്ചേത്സർവ്വദേഹിനഃ
യതേരൻതദ്വശീകർത്തും നേശ്വരം കോപിബുദ്ധിമാൻ.

സാരം- മനോലയംകൊണ്ടുള്ള മഹാനന്ദത്തെ അനുഭവിച്ചു എങ്കിൽ സർവ്വ ജനങ്ങളും മനസ്സിനെ വശീകരിപ്പാൻ യത്നിക്കും. ഒരു ബുദ്ധിമാനും ഈശ്വരനെ വശീകരിപ്പാൻ യത്നിക്കുകയില്ല.

115. മനശ്ശത്രുർബന്ധുരിതിജ്ഞാതഞ്ചേത് സർവ്വദേഹിനഃ
യതേരൻ തദ്വശീകർത്തും നേശ്വരം കോപിബുദ്ധിമാൻ

സാരം- മനസ്സാണ് ശത്രുവും ബന്ധുവും എന്നറിഞ്ഞുവെങ്കിൽ സർവ്വൻമാരും മനസ്സിനെ വശീകരിപ്പാൻ യത്നിക്കും. ഒരു ബുദ്ധിമാനും ഈശ്വരനെ വശീകരിപ്പാൻ യത്നിക്കയില്ല.

116. വശീകർത്തും മനസ്ത്വന്യമതകാരൈശ്ചകല്പിതം
ഭവാനപിതദേവാഹ കോവിശേഷോഭവദ്ഗീരാം

സാരം- മനസ്സിനെ വശീകരിപ്പാൻ മറ്റ് മതാചാര്യൻമാരും കല്പിച്ചിട്ടുണ്ട്. അതുതന്നെയാണ് അങ്ങുന്നും പറയുന്നത്. അങ്ങയുടെ വാക്കലെന്താ ഒരു വിശേഷം?

117. ഇതിപൃച്ഛതിചേത് സർവ്വൈരീശ്വരാരാധനക്രമാത്
മനോജയാദികഥിതംതദ്ദോഷായനൃണാമഭൂത്

സാരം- ഇങ്ങനെ ചോദിക്കുന്നുവെങ്കിൽ പറയാം ആ മതാചാര്യൻമാർ ഈശ്വരൻെറ സേവകൊണ്ടാണ് മനോജയം അഭീഷ്ടസിദ്ധി മുതലായത് ഉണ്ടാകുമെന്ന് പറഞ്ഞത്. അങ്ങനെ വിധിച്ചത് മനുഷ്യർക്ക് ദോഷത്തിന്നായ്ക്കൊണ്ട് ഭവിച്ചിരിക്കുന്നു.

118. സ്വവൈരാഗ്യജ്ഞാനബലൈർമനഃസ്വാധീനതാംനയേത്
വ്യർത്ഥൈവാന്യത്സർവ്വകർമ്മനിജമാനനസനിഗ്രഹെ

സാരം- തൻെറ വിഷയവിരക്തികൊണ്ടും ജ്ഞാനം കൊണ്ടും ബലംകൊണ്ടും മനസ്സിനെ സ്വാധീനപ്പെടുത്തണം. മനസ്സിനെ സ്വാധീനപ്പെടുത്തുന്ന വിഷയത്തിൽ ഈശ്വരസേവ മുതലായ സർവ്വ കർമ്മങ്ങളും സന്യാസ്യാദിവേഷങ്ങളും വ്യർത്ഥങ്ങൾ തന്നെ.

119. വ്യാഘ്രേഘണചർമ്മകാഷായദണ്ഡൈർവ്വാജടയാപിവാ
ഗുഹാവാസേനവാഭസ്മരുദ്രാക്ഷൈർവ്വാനകിഞ്ചന

സാരം- പുലിത്തോൽ, മാൻതോൽ, കാവിവസ്ത്രം, ദണ്ഡ്, ജഡ, പർവ്വതഗുഹാവാസം, ഭസ്മരുദ്രാക്ഷധാരണം ഇവയൊന്നുകൊണ്ടും ഒരു പ്രയോജനവും ഇല്ല.

120. മനഃസ്ഥിരതാമുക്തിർബ്രഹ്മാത്മാനന്ദസംസ്ഥിതിഃ
സൈവാഭ്യാസേദ്വിധാപ്രോക്താതദജ്ഞാത്വാദിധാഭ്രമഃ

സാരം- മനസ്സിൻെറ സ്ഥിരതയാണ് മുക്തിയും ബ്രഹ്മത്വവും സ്വരൂപാവസ്ഥിതിയും ആനന്ദപ്രാപ്തിയും. അഭ്യാസകാലത്തിൽ രണ്ടായിപ്പറയുന്നു. അതായത് ബ്രഹ്മത്തിൽ മനസ്സിനെ ലയിപ്പിക്കണം, ജീവനെ പരനോട് ചേർക്കണം. മനസ്സിനെ ആനന്ദത്തോട് ചേർക്കണം. ഇങ്ങനെ രണ്ടായി പറയുന്നു. അങ്ങനെ രണ്ടായിപറയുന്ന സൂക്ഷ്മത്തെ അറിയാതെ രണ്ടെന്ന് ഭ്രമിക്കുന്നു.

121. ആത്മബ്രഹ്മേശ്വരാഭിന്നാഇത്യൈകസ്സംഭ്രമോന്യൂണാം
മനോന്യദിതിചൈകശ്ചദ്വൈവിധ്യാത്പ്രാപ്തിരുച്യതെ

സാരം- ആത്മാവ്, ബ്രഹ്മം, ഈശ്വരൻ ഇവർ ഭിന്ന വസ്തുക്കളായ പ്രാപ്യസ്ഥാനങ്ങളാണ് എന്നൊരു ഭ്രമം. ആ പ്രപ്യസ്ഥാനത്തെ പ്രാപിക്കുവാൻ കടപ്പെട്ട മറ്റൊരു വസ്തുവാണ് മനസ്സ് എന്നൊരു ഭ്രമം. ഇങ്ങനെ രണ്ടായി ഭ്രമിച്ച് പോരുന്നതുകൊണ്ട് പ്രാപ്തി എന്നൊരു വ്യവഹാരമുണ്ടായതാകുന്നു.

122. ആനന്ദശക്തീശ്വരാദിപദൈര്യദ്വർണ്ണിതംമയാ
തത്പ്രാപ്തിർമനസഃസ്വാസ്ഥ്യംദ്വൈതഭ്രാന്തിർവ്വിമുച്യതാം

സാരം- ആനന്ദം, ശക്തി, ഈശ്വരൻ, ബ്രഹ്മം, പരമാത്മാവ് എന്നും മറ്റുമുള്ള പര്യായപദങ്ങൾകൊണ്ട് ഞാൻ ഏതൊരുശക്തിയെ വർണ്ണിച്ചിരിക്കുന്നുവോ അതിൻെറ പ്രാപ്തി മനസ്സിൻെറ സ്വസ്ഥതയാകുന്നു. രണ്ടെന്നുള്ള ബ്രഹ്മത്തെ വിടുന്നു.

123. അസ്തുവാമാസ്തുവാദൈവം ദുഃഖംദൈവമതംനൃണാം
മഹാനന്ദംമുക്തിപദം മനോലയസമുത്ഭവം

സാരം- ആസ്തികൻമാർ പറയുംപ്രകാരം ഒരുദൈവം ഇരുന്നുകൊള്ളട്ടെ അല്ലങ്കിൽ നാസ്തികൻമാർ പറയുംപ്രകാരം

ഒരുദൈവം ഇല്ലെന്ന് വന്നുകൊള്ളട്ടെ. ദൈവമതം മനുഷ്യർക്ക് ദുഖമാണ്. മഹാനന്ദമെന്ന മുക്തിപദം മനോലയത്തിലാണ്.

**124. നിർഗ്ഗുണംസഗുണഞ്ചാപി മനഏവനസംശയഃ**
**നിശ്ചലത്വേനിർഗ്ഗുണാഖ്യം ചലനസഗുണാഭിധം**

സാരം- നിർഗ്ഗുണവും സഗുണവും മനസ്സുതന്നെ. സംശയമില്ല. നിശ്ചലമായിരിക്കുമ്പോൾ നിർഗുണമെന്ന് പേർ. ചലിക്കുമ്പോൾ സഗുണമെന്ന് പേർ.

**125. ദൃഷ്ടിപ്രസാദേസതിദൃഷ്ടിദർശനം**
**മനഃപ്രസാദേമനസശ്ച ദർശനം**
**തദേവസത്യംപരമാത്മദർശനം**
**അഭ്യാസവൈരാഗ്യരസായനാച്ചാതൽ.**

സാരം- ദൃഷ്ടിദോഷം നീങ്ങിയാൽ ദൃഷ്ടിയെ കാണാം. അപ്രകാരം മനോദോഷം നീങ്ങിയാൽ മനസ്സിനെ കാണാം. അതുതന്നെ സത്യമായ പരമാത്മദർശനം. അത് അഭ്യാസവും വൈരാഗ്യവുമാകുന്നു. രസായനംകൊണ്ട് ഉണ്ടാകുന്നതാകുന്നു. എന്നാൽ കണ്ണ് എല്ലാ വസ്തുക്കളേയും കാണുന്നുണ്ടെങ്കിൽ അതിന് തിമിരാദിദോഷം ഉണ്ടെങ്കിൽ തന്നെതന്നെ കാൺമാൻ കഴിയുകയില്ല. കണ്ണിന് വെളിച്ചം സിദ്ധിക്കുമ്പോൾ തന്നെ കാണാം. അപ്രകാരം മനസ്സിന്ന് ദോഷമുള്ളപ്പോൾ മനസ്സിനെ കാൺമാൻ കഴിയുകയില്ല. മനസ്സ് പ്രസന്നമായാൽ തന്നെ കാണാ. അപ്പോൾ മനസ്സ് മറ്റൊരുവസ്തുവല്ല. പരമാത്മശക്തിയാകുന്നു എന്ന് ബോധ്യപ്പെടും.

**126. നരകേവലം മനുഷ്യാദീൻതേഷാംദേവേശ്വരനപി**
**മനഏവഭ്രാമയതികിംതദ്ദേവേശസേവയാ**

സാരം- മനസ്സ്, മനുഷ്യർ മുതലായ ദേഹികളെ മാത്രമല്ല ഭ്രമിപ്പിക്കുന്നത്, അവരുടെ ദേവൻമാരേയും ഈശ്വരനേയും കൂടി ഭ്രമിപ്പിക്കുന്നു. അങ്ങനെയുള്ള ദേവൻമാരേയും ഈശ്വരനേയും സേവിച്ചിട്ട് ഫലമെന്ത്? സ്വന്തം മനസ്സിനെ നന്നാക്കുവാൻ കഴിയാത്തവർക്ക് നമ്മുടെ മനസ്സിനെ നന്നാക്കുവാൻ കഴിയുകയില്ലെന്ന് സാരം.

**127. ഇന്ദ്രോപികുക്കുടോഭൂത്വാകുജൻഗൗതമഭാമിനീം**
**ജഗ്രാഹമുനിശാപേനഗതാണ്ഡശ്ചബഭൂവഹാ!**

സാരം- ദേവേന്ദ്രൻകൂടി കോഴിയുടെ രൂപമെടുത്ത് കൂകി ഗൗതമ മഹർഷിയുടെ പത്നിയെ പറ്റിച്ചു. അതിനാൽ ആ മഹർഷി ശപിക്കയും ദേവേന്ദ്രന്റെ വൃഷണങ്ങൾ അറ്റുപോവുകയും ചെയ്തു. കഷ്ടം. അനേകകോടി ദേവൻമാരുടെ അധിപനാകുന്നു ഇന്ദ്രൻ. ഇന്ദ്രാണി മുതലായ ദേവസുന്ദരികളുടെ ദിവ്യഭോഗത്തിന്റെ ഭോക്താവാകുന്നു ഇന്ദ്രൻ. ആ അവസ്ഥ എവിടെ? മഹർഷിണി പത്നിയെ പിടിപ്പാൻ കോഴികൂകി കുരൂപനായിത്തീർന്ന കുത്സിതാവസ്ഥയെവിടെ? ദേവേന്ദ്രനെ ഈ വിഡ്ഢിവേഷം കെട്ടിച്ചത് മനസോ പിശചോ ഈശ്വരനോ? ആരാണ്? ഹേ ഹിന്ദുക്കളേ, ഇത് ഞാൻ കെട്ടിക്കൂട്ടിയ കഥയല്ല. നിങ്ങൾ പാരായണം ചെയ്യുന്ന രാമായണത്തിലുള്ളതല്ലയോ? ഇങ്ങനെ ഓരോ ദേവൻമാരുടെ കഥയാലോചിച്ചാൽ നിങ്ങൾക്ക് ദേവൻമാരെ ചിത്തശുദ്ധിക്ക് വേണ്ടി അജാതികളെ ഹിംസിച്ചും ആരാധിപ്പാൻ അവകാശമുണ്ടോ? ഹേ സകലമതസ്ത്യൻമാരായ മർത്ഥ്യൻമാരേ, ഇനി നിങ്ങളുടെ മഹാദൈവത്തിന്റെ മനോദോഷത്തെകൂടി ഒന്ന് കാണിക്കാം.

**128. സൃഷ്ട്യാരക്ഷാസംഹൃതയൊദോഷാസ്സന്തിശ്വരേപിഹാ।**
**കസ്മാൻകാരയതീശേനപിശാചോവാമനോജനാഃ**

സാരം- സൃഷ്ടിക്കുക, രക്ഷിക്കാതെയിരിക്കുക, സൃഷ്ടിച്ച സന്തതികളെ മുഴുവൻ കൊല്ലുക എന്നദോഷങ്ങൾ ഈശ്വരനുണ്ട്. ഈ ദോഷങ്ങളെ ഈശ്വരനെകൊണ്ട് ചെയ്യിക്കുന്നത് പിശാചോ ഈശ്വരന്റെ മനസ്സോ? സൃഷ്ടി മുതലായ ക്രിയകൾക്കുള്ള ദോഷങ്ങൾ മുൻ അധ്യായത്തിൽ ഞാൻ എത്രയോ വിസ്തരിച്ച് തെളിയിച്ചുപോയിരിക്കുന്നു. എങ്കിലും അല്പം ഇവിടെകൂടി പ്രകടിപ്പിച്ചേക്കാം. കുഷ്ടരോഗം പിടിപിട്ട് ദേഹം വ്രണപ്പെട്ട് നാറിയിട്ടും വാതരോഗം പിടിപെട്ട് നടപ്പാൻ നിർവ്വാഹമില്ലാതെ കിടന്നകിടപ്പിൽ തന്നെ മലമൂത്രങ്ങൾ വിസർജ്ജിച്ചിട്ടും ക്ഷയത്താൽ കുരച്ചുകുരച്ച് കഫം തുപ്പി ക്ഷയിച്ചിട്ടും കുരുടനായി വടികുത്തി തപ്പിതടഞ്ഞിട്ടും പ്രമേഹത്താൽ കുരുക്കൾ പുറപ്പെട്ട് കീറിമുറിച്ചിട്ടും വയറ്റിൽ വേദന മുതലായ വയറുകടി സഹിക്കാൻ വയ്യാതെയും ആഹാരം ചെല്ലാതെയും ഇങ്ങനെ അനേകവ്യധികളാൽ ജൻമം മുഴുവനും ദുഃഖിക്കേണ്ടി വരുന്നത് ദൈവം സൃഷ്ടിച്ചതുകൊണ്ടല്ലയോ? സർപ്പം വൃശ്ചികവ്യാഘ്രാദി ജന്തുക്കൾ മനുഷ്യരെ കടിച്ചിട്ടും അവയെ നിർദ്ധയം മർദ്ധിച്ചിട്ടും ഹിംസിച്ചിട്ടും പരസ്പരം പരമസങ്കടത്തെ അനുഭവിക്കുന്നത്

ദൈവം സൃഷ്ടിച്ചതുകൊണ്ടല്ലയോ? ദാരിദ്ര്യത്താൽ പട്ടിണികിടന്നിട്ടും കൂലിപ്പണിക്ക് പോയി വെയിലും മഴയും കൊണ്ടിട്ടും പ്രമാണികളുടെ അടിയുംഇടിയും കൊണ്ടിട്ടും അസഹ്യവാക്കുകൾ കേട്ടിട്ടും ദുഃഖിച്ച് കാലം കഴിക്കേണ്ടിവരുന്നത് ദൈവം സൃഷ്ടിച്ചതുകൊണ്ടല്ലയോ? പലവിധ മത്സരങ്ങൾ നിമിത്തം ജനങ്ങൾ കടിപിടി കൂടിയിട്ടും കുത്തിക്കൊലപ്പെടുത്തിയിട്ടും പലദ്രോഹങ്ങൾ ഏറ്റിട്ടും ദുഃഖിക്കേണ്ടിവരുന്നത് ദൈവം സൃഷ്ടിച്ചതുകൊണ്ടല്ലയോ? യദൃച്ഛയായി ഒരോകാലത്തും ഉണ്ടാകുന്ന അദിവൃഷ്ടി, അനാവൃഷ്ടി, കൊടുംകാറ്റ്, ഭൂകമ്പം മുതലായ ആപത്തുകളിൽ പെട്ട് നശിക്കേണ്ടിവരുന്നത് ദൈവം സൃഷ്ടിച്ചതുകൊണ്ടല്ലയോ? മഹാഭയങ്കരയുദ്ധം കൊണ്ട് അനേകായിരം ജനങ്ങൾ ഒരുമിച്ച് വെടികൊണ്ടും വെട്ടുകൊണ്ടും, കുത്തുകൊണ്ടും പ്രാണനെ ത്യജിക്കേണ്ടി വരുന്നത് ദൈവം സൃഷ്ടിച്ചതുകൊണ്ടല്ലയോ? പ്രിയപ്പെട്ട ദേഹപുത്രമിത്രാദികളെയും കഷ്ടപെട്ട് സമ്പാദിച്ച സ്വത്തുകളേയും വെടിയുന്ന ദുഃഖം അനുഭവിക്കേണ്ടിവരുന്നത് ദൈവം സൃഷ്ടിച്ചതുകൊണ്ടല്ലയോ? മതജാതിഭേദമോഹത്താൽ കാര്യമൊന്നും കൂടാതെ മത്സരിക്കുന്നതും മഹാൻമാരെ കൂടി ഹിംസിക്കുന്നതും അജ്ഞാനകർമ്മങ്ങളെ ചെയ്ത് അലഞ്ഞ് ദുഃഖിക്കുന്നതും ദൈവം സൃഷ്ടിച്ചതുകൊണ്ടല്ലയോ? അനേകായിരം അനാഥപ്രാണികൾക്ക് മനുഷ്യരുടെ ഹിംസനിമിത്തം കൈകാലുകൾപിടിച്ച് വിറച്ച് ആർത്തനാദം പുറപ്പെടുവിച്ച് ദിവസം തോറും മരിപ്പാൻ സംഗതി വരുന്നത് ദൈവം സൃഷ്ടിച്ചതുകൊണ്ടല്ലയോ? കൊതുകിനെകൂടി ദയാനിധികളെകൊണ്ട് കൊല്ലിക്കുന്നത് വൃഷ്ടിദോഷമല്ലയോ? അനന്തദൃഷ്ടിദോഷങ്ങളിൽ അണുവോളം കൂടി എന്നെകൊണ്ട് പറവാൻ സാധിക്കുന്നതല്ല. അതുകൊണ്ട് ദൃഷ്ടിദോഷകഥനം മതിയാക്കുന്നു. ഇങ്ങനെയുള്ള നാനാവിധദുഃഖങ്ങളിൽ നിന്ന് രക്ഷിപ്പാൻ ശക്തനായിരുന്നിട്ടും പ്രാർത്ഥിച്ച് കരഞ്ഞിട്ടും കൂടി രക്ഷിക്കാത്ത ദോഷം പറയാവതോ? ഇതിന് പുറമെ സൃഷ്ടിച്ച സന്താനങ്ങളെ മുഴുവൻ സംഹരിക്കുക = കൊല്ലുക, ഹാ ഹാ! ഇതെന്തൊരുകഷ്ടം! ഹേ ജനങ്ങളേ, ഒരു പിതാവ് സന്താനങ്ങളെ ഉണ്ടാക്കി രക്ഷിപ്പാൻ ശക്തനായിരുന്നിട്ടും കൂടി രക്ഷിക്കാതെ സന്താനങ്ങൾ പട്ടിണികിടന്നിട്ടും, കഷ്ടപെട്ടിട്ടും ദുഃഖിച്ച് ചാകുന്നതിന് പുറമെ ആ സന്താനങ്ങളെ പല വിധത്തിലും കൊല്ലുന്നതായാൽ ആ പിതാവിനെ ഗവർമെണ്ട് വിടുമോ? ഞാൻ

ഉണ്ടാക്കിയ കുട്ടിയാണ്, എനിക്ക് കൊല്ലുവാൻ അധികാരമുണ്ട് എന്ന് വാദിച്ചാൽ ഏതെങ്കിലും ഒരു ഗവൻമേണ്ട് സന്താനഹന്താവാം പിതാവിനെ വിടുമോ? ഇല്ല. തൂക്കികൊല്ലുവാൻ വിധിക്കും. സർവ്വ ജനങ്ങളും ഇത് നന്നായി എന്ന് പറയും. ഒരു സന്താനത്തെ കൊല്ലുമ്പോഴേക്ക് തന്നെ ആ പിതാവിനെ തൂക്കിക്കൊല്ലുന്ന രാജനിയമപ്രകാരം അനേകായിരം കാലമായി സർവ്വസന്താനങ്ങളേയും സംഹരിച്ചു കൊണ്ടേയിരിക്കുന്ന ദൈവത്തെ - നിങ്ങളുടെ ലോകപിതാവിനെ എന്താ ചെയ്യേണ്ടത്? സർവ്വസന്താനങ്ങളേയും കൊലപ്പെടുത്തുന്ന ഈ മഹാ കൊലക്കേസിൽ നിന്ന് നിങ്ങളുടെ ലോകപിതാവിനെ വിടുവിക്കുവാൻ ഇന്നുള്ള സർവ്വ ബാരിസ്റ്റർമാരേയും നിങ്ങൾ വരുത്തി വാദിച്ചാലും ന്യായാധിപതി വിടുമോ? കഷ്ടം! കഷ്ടം!. രാക്ഷസൻമാരും പിശാചുക്കളും ഉണ്ടെന്ന് കേട്ടിട്ടുണ്ട് അവരും അവരുടെ സന്താനങ്ങളെ സംഹരിക്കുന്നത് കേട്ടിട്ടില്ല. സിംഹവ്യാഘ്രാദികളായ കാട്ടുമൃഗങ്ങളും അവയുടെ സന്താനങ്ങളെ സ്നേഹിക്കുന്നതേയുള്ളു. സംഹരിക്കുന്നില്ല. രാക്ഷസാദികളെക്കാളും കാട്ടുമൃഗങ്ങളേക്കാളും മഹാദുഷ്ടനാണ് ദൈവം എന്ന നിന്ദയായിത്തീരുന്നു ദൈവം സൃഷ്ടിസ്ഥിതിസംഹാരകർത്താവ് എന്ന് സ്തുതിക്കുന്നത്. ഇത്തരത്തിൽ ആലോചനയില്ലാതെ വേദാദിപ്രമാണങ്ങളെ നിന്ദിച്ചത് പിശാചോ, ആലോചനയില്ലാത്ത മനസ്സോ, ദൈവമോ? ദൈവത്തെ നിന്ദിക്കുന്ന വേദാദികളെ ദൈവം ഉണ്ടാക്കുമോ?

**129. മന ഏവാത്മാനൊബന്ധുർമന ഏവാത്മനൊരിപുഃ
അനാത്മേതിമനോമുഞ്ചന്നാത്മഹന്താനസംശയഃ**

സാരം- മലസ്സുതന്നെ ആത്മാവിനു ബന്ധു. മനസ്സുതന്നെ ആത്മാവിന് = തനിക്ക് ശത്രു. ആത്മാവാകുന്നു മനസ്സ് എന്ന് വിചാരിച്ച് മനസ്സിനെ വിട്ടയക്കുന്നവർ ആത്മഹത്യ ചെയ്യുന്നവനാകുന്നു. സംശയമില്ല.

**130. വേദാന്തവാക്യശ്രവണമനനാദേർമനോവശം
നായാതിനിജനാദാദി ശ്രവണാദേർവ്വശംനയേൽ**

സാരം- വേദവാക്യപ്രകാരം ശ്രവണം, മനനം, ആത്മവിചാരം മുതലായത് ചെയ്തുകൊണ്ട് മനസ്സിനെ വശപ്പെടുകയില്ല. യോഗത്താൽ സഹജമായ നാദശ്രവണം ജോതിദർശനം മുതലായതുകൊണ്ട് മനസ്സിനെ സ്വവശത്തിലാക്കണം. മനസ്സിനെ

അനാത്മാവായി പിരിച്ച് തള്ളുന്ന വേദാന്തവിചാരശ്രവണം മുതലായവ മനസ്സിനെ വശീകരിക്കുന്നതിനുതകാത്ത വിപരീതമാർഗ്ഗമാണെന്ന് ഞാൻ പറയണമോ? മനസ്സിനെ ധിക്കരിച്ചിരിക്കുന്നതിനെ കേൾക്കുക. "സച്ചിദാനന്ദസ്യാത്മനഃ അനൃതജഡദുഃഖസ്വരൂപാന്തഃ കരണധർമ്മൈർരണുമാത്ര സംബന്ധനാസ്തി" ഇതുവാസുദേവമനനം എന്ന വേദാന്ത ഗ്രന്ഥത്തിലുള്ളതാകുന്നു. അർത്ഥം സച്ചിദാനന്ദമായ ആത്മാവിനെ അസത്തായും ജഡമായും (കല്ലുപോലെ ജ്ഞാനമില്ലാത്തതായും) ദുഃഖിയായും ഇരിക്കുന്ന മനസ്സിൻെറ വ്യാപാരങ്ങളോട് അണുവോളവും സംബന്ധമില്ല. ഇങ്ങനെ മനസ്സിനെ നിഷിദ്ധമാക്കി ഒത്തവണ്ണം ചെയ്യാൻ വിടുന്നതുകൊണ്ടാണ് ജ്ഞാനാദികൾക്ക് മുക്തിയില്ല എന്ന് യോഗശിഘോപനിഷത്തിൽ പറഞ്ഞത്. കേൾക്കുക.

**"ദേഹാന്തെജ്ഞാനിനാംപുണ്യാത്പാപാത്ഫലമാവാപ്യതെ**
**യാദൃശന്തുഭവേത്തത്തത്ഭുക്ത്വാജ്ഞാനീപുനർഭവേൽ"**

അർത്ഥം- ദേഹനാശത്തിൽ ജ്ഞാനികളാൽ പുണ്യത്താലും പാപത്താലുമുള്ള ഫലം പ്രഖ്യാപിക്കപ്പെടുന്നു. അത് ഏതേത് തരത്തിലുള്ളതോ അതാതിനെ അനുഭവിച്ച് രണ്ടാമതും ജ്ഞാനി ജനിക്കും. ഹിന്ദുമതത്തിൽ ഇങ്ങനെ ഒരാശ്വാസവാക്ക് പറഞ്ഞിട്ടുള്ളത് വേദാദിജ്ഞാനികളുടെ ഭാഗ്യം തന്നെ "വിനായോഗേനഃദേവോപി നാമൊക്ഷം ലഭതെവിധെ" "ചിത്തെചലതിസംസാരൊ നിശ്ചലമോ ക്ഷഉച്യതെ." എന്ന് യോഗശിഘോപനിഷത്ത്. ഈ പ്രമാണങ്ങളെ അനുസരിച്ച് പുനർ ജൻമത്തിലെങ്കിലും ആശ്വാസമാർഗ്ഗം പറഞ്ഞിട്ടുണ്ടല്ലോ. ക്രിസ്തുമതത്തിലാണെങ്കിൽ ഈ വേദാന്തികൾ എന്നും നരകത്തിൽ കിടക്കണം. എന്തുകൊണ്ടെന്നാൽ പുണ്യവാൻമാർക്ക് എന്നും സ്വർഗ്ഗം തന്നെ, പാപം ചെയ്യുന്നവർക്ക് എന്നും നരകവാസം തന്നെയാണ് അവരുടെ മതം. ആ മതത്തിൽ പുനർജൻമമില്ലായ്കയാൽ പാപത്തെ പരിഹരിച്ച് രണ്ടാമത് സ്വർഗ്ഗത്തിൽ പ്രവേസിപ്പാനോ, മുക്തിയെ പ്രാപിപ്പാനോ നിർവ്വാഹമില്ല. മനസ്സ് ചെയ്യുന്ന പാപങ്ങൾ ആത്മാവിന്ന് ബാധകമല്ല. എന്ന് പറഞ്ഞ് ഒത്തവണ്ണം നടക്കുന്നതുകൊണ്ട് പാപകർമ്മ ദുഃഖങ്ങളും വേദാന്തികൾക്ക് ധാരാളമുണ്ട്. പിന്നെ എങ്ങനെ മുക്തി. കപടശാസ്ത്രത്തിൽ ഭ്രമിക്കയാൽ മനസ്സിനെ തള്ളിയതാകുന്നു. കപടശാസ്ത്രം ഹിന്ദുമതത്തിൽ ഉണ്ടെന്നുള്ളതിന് പ്രമാണം.

1. "നാനാകപടശാസ്ത്രാണി പ്രപഞ്ചകഥിതാനിവൈ
ദൃഷ്ടാവിശ്വാസപൂർവന്തു വിദ്വാനപിചലത്യഹൊ"

2. "പ്രഗോപ്യമേവകല്യാണി യോഗമാനന്ദസഞ്ചയം
മോഹാദിഭിരപാത്രേഷു ഉപദെഷ്ടാനരാധമഃ
ശാപോസ്തീതിശരിസ്തസ്യ സ്ഫുടത്യേവസഹസ്രശഃ
ഇതിസഞ്ചിന്ത്യമച്ഛാപം സനകാദ്യമഹർഷയഃ
ആദിനാഥാദയസ്സർവ്വെ ബഹിർഗ്ഗമഭിയാധിയാ
ഗോപയന്തിസ്മതൻമൂലംവ്യാജശാസ്ത്രൈശ്ചതത്കൃതൈഃ"

എന്ന് ശിവജ്ഞാനദീപികയിൽ പറഞ്ഞിരിക്കുന്നു. നാനാകപട ശാസ്ത്രങ്ങൾ പ്രപഞ്ചത്തിങ്കൽ പ്രശംസിക്കപ്പെട്ടിരിക്കുന്നു. അവയെ വിശ്വസിച്ച് യഥാർത്ഥജ്ഞാനിയും വഴിതെറ്റിനടക്കുന്നു. 2. ആനന്ദത്തെ നൽകുന്ന യോഗത്തെ വളരെ ഗോപ്യമായി വെക്കേണ്ടതാണ്. മോഹാദികൾകൊണ്ട് അപാത്രങ്ങൾക്ക് ഉപദേശിച്ചാൽ അവൻെറ ശിരസ്സ് ആയിരം ഖണ്ഡമായി പൊട്ടിത്തെറിക്കുമെന്ന ശിവശാപത്തെ ആലോചിച്ച് സനകാദി സർവ്വ മഹർഷികളും ആതിനാഥൻ മുതലായ സർവ്വയോഗികളും കൂടി ആനന്ദകാരണമായ യോഗത്തെ പുറത്തേക്ക് വിട്ടുകൂട എന്ന ഭയത്താൽ കപടപ്രമാണങ്ങളെ ഉണ്ടാക്കി മറച്ചുവെച്ചു എന്ന് മേൽ പറഞ്ഞ ശ്ലോകങ്ങളുടെ അർത്ഥം. ആ കപടപ്രമാണങ്ങളെ സത്യമെന്ന് തെറ്റിദ്ധരിച്ചിരിക്കുന്ന അയുക്തൻമാരാണ് രാജയോഗത്തിന് ഹഠയോഗം വേണം തത്വമസ്യാദി വേദാന്ത വാക്യശ്രവണം ചെയ്യണം, ഭൂധ്യാനത്തിലുള്ള ആനന്ദാനുഭവങ്ങൾ തലമണ്ട പുകഞ്ഞ് കാണുന്ന സ്വപ്നങ്ങളാണ്, വിഗ്രഹാരാധനാദി കർമ്മങ്ങൾ ആദിയിൽ ചെയ്യേണ്ടതാണ് എന്നും മറ്റും പത്രപുസ്തകപ്രസംഗങ്ങൾകൊണ്ട് പ്രസിദ്ധപ്പെടുത്തുന്നത്. ഇവരേയും ഇവരുടെ പൂർവ്വൻമാരേയും അനുയായികളേയും ഈ തരത്തിലാക്കിയ കപടപ്രമാണങ്ങളെയാണ് ഞാൻ ഖണ്ഡിച്ച് അവയാൽ മറക്കപ്പെട്ട ആനന്ദയോഗത്തെ വെളിപ്പെടുത്തി സർവ്വോപകാരമാക്കിയത്. ഈ സംഗതിയെ പറ്റി ഞാൻ രണ്ടാമദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. ഹിന്ദുമതത്തെ വെറുത്തുവെടിഞ്ഞ ബുദ്ധഭഗവാനും ആനന്ദയോഗത്തെ ഉദ്ധരിപ്പാൻ കഴിഞ്ഞിട്ടില്ല. എങ്കിലും ഒരു ജ്ഞാനമതത്തെ സ്ഥാപിച്ചു. അതിൽ ഈശ്വരോപസാനാ പ്രാർത്ഥനാ വിഗ്രഹാരാധനാദി കർമ്മകാടില്ല. അത്രമാത്രമെ ഗുണമുള്ളു. ഹിന്ദുമതത്തെ വെറുതെ രാജാറാം മോഹൻറോയ്,

ദയാനന്ദസരസ്വതി എന്ന യോഗ്യൻമാർക്കും ജാതിഭേദ വിഗ്രഹാരാധനാദികളായ ചില അജ്ഞാനകർമ്മങ്ങളെ ഉപേക്ഷിച്ച് ഗായത്രിമന്ത്രപ്രാർത്ഥനകളോട് കൂടി ബ്രഹ്മസമാജം, ആര്യസമാജം എന്ന രണ്ട് സകർമ്മ മതത്തെ സ്ഥാപിപ്പാനേ കഴികയുണ്ടായിട്ടുള്ളു ആനന്ദയോഗത്തെ ഉദ്ധരിപ്പാൻ കഴിഞ്ഞിട്ടില്ല. കഴിഞ്ഞിരുന്നുവെങ്കിൽ ഗായത്രി, മന്ത്രജപം, പ്രാർത്ഥന, പൂണൂൽധാരണം മുതലായ കർമ്മങ്ങളെ തീരെ ത്യജിക്കുമായിരുന്നു.

131. പ്രത്യക്ഷംമോക്ഷമുൽസ്യൂജ്യമനോലയമയംസുഖം
അപ്രത്യക്ഷസ്വർഗ്ഗമോക്ഷൗകാംക്ഷന്തെശാസ്ത്രവഞ്ചിതാഃ

സാരം- മനോലയമായും സുഖമായും ഇരിക്കുന്ന പ്രത്യക്ഷമോക്ഷത്തെ വിട്ട് ജനങ്ങൾ ശാസ്ത്രവഞ്ചിതൻ മാരാകയാൽ അപ്രത്യക്ഷസ്വർഗ്ഗമോക്ഷങ്ങളെ ആഗ്രഹിക്കുന്നു.

132. മനഏവമനോദൃഷ്ട്വാനിശ്ചലംഭവതീതയൽ
സഏവമോക്ഷസ്സ്വാനന്ദഈശപൂജാചനേതരൻ

സാരം- മനസ്സ് മനസ്സിനെ നോക്കി അനങ്ങാതിരിക്കുന്നതുതന്നെ മോക്ഷവും നിജാനന്ദവും ഈശ്വരപൂജയും. മറ്റുള്ളവ ദുഃഖനിവൃത്തിപൂർവ്വകമായ ആനന്ദപ്രാപ്തിക്ക് കൊള്ളാത്തവയാകുന്നതുതന്നെ ഈശ്വരാരാധനവും മോക്ഷവും. മറ്റുള്ള ഈശ്വരാരാധനാദികർമ്മങ്ങൾ ദുഃഖങ്ങൾ എന്നു സാരം. അർജ്ജുനൻ, ക്രിസ്തു മുതലായവരുടെ കഥയെ ഓർക്കുക. ക്രിസ്തു, അർജുനൻ മുതലായവരുടെ പ്രാർത്ഥനാരാധ നാദികർമ്മങ്ങൾ മനസ്സിനെ അലക്ഷ്യമാക്കി ഈശ്വരനെ ലക്ഷ്യമാക്കിയിട്ടാകയാൽ യഥാർത്ഥജ്ഞാന നിശ്ചലത്വം കിട്ടാതെ എൻ ദൈവമെ, എൻ ദൈവമെ, എന്നെ കൈവിട്ടത് എന്ത് എന്ന് കരഞ്ഞും കലിവരുന്നു എന്ന് ഭയപ്പെട്ട് ഓടിയും ദുഃഖിച്ചുമരിപ്പാനാണ് സംഗതിവന്നത്. മരണവും കഷ്ടാവസ്ഥയും ഏതുയോഗ്യനും വരാവുന്നതും വന്നിട്ടുള്ളതുമാണ്. അജ്ഞാനഭീരുതകൾ ഇവർക്ക് വന്നതിൽ മാത്രമേ ആക്ഷേപമുള്ളു. ഈശ്വരനെ ആരാധിച്ചാലെ ഇഹപരസുഖങ്ങൾ കിട്ടുകയുള്ളു എന്നാണ് മിക്കലോകത്തിന്റെയും വിശ്വാസം. എന്നാൽ ആ ഉഭയാനന്ദങ്ങൾ മനഃപൂജ (മനസ്സിനെ നന്നാക്കുന്നത്) കൊണ്ടുമാത്രമേ സിദ്ധിച്ചുകാണുന്നുള്ളു. അതുകൊണ്ട് മനഃപൂജതന്നെ ഈശ്വരപൂജ എന്നാണ് അസ്മാദൃക്കുകളായ യഥാർത്ഥജ്ഞാനികളുടെ മതം.

**133. മനഃസംബോധനദ്വാരാമാമേവാഹമുപാദിശം**
**തസ്മാൽപ്രഥങ്മനഇതിമാമാവദതപണ്ഡിതാഃ**

സാരം- മനസംബോധനവഴിക്ക് ഞാൻ എനിക്ക് തന്നെയാണ് ഉപദേശിച്ചത്. അതുകൊണ്ട് ഹേ പണ്ഡിതൻമാരേ, മനസ്സ് വേറെ എന്നുവാദിക്കരുത്, വാദിക്കരുത്. മുമ്പ് ഇതിൽ തന്നെ പല ഘട്ടങ്ങളിലും മനസ്സും ഞാനും ഒന്ന് എന്ന് തെളിയിച്ചിട്ടുണ്ട്.

**134. ആനന്ദശക്തിരേകാസ്തി മനശ്ശക്തിസ്തുൽകലാ**
**തസ്യാനിശ്ചലജീന്മുക്തിരാനന്ദസംസ്ഥിതിഃ**

സാരം- ആനന്ദശക്തി ഒന്നുണ്ട്. അതിന്റെ കലയാണ് മനശക്തി. അത് നിശ്ചലമായാൽ മുക്തിയും ആനന്ദപ്രാപ്തിയുംമായി.

**135. ആത്മാനാത്മവിചാരംസാ കുരുതെമാനസീകലാ**
**ആത്മാബ്രഹ്മാഹമസ്മീതി ശാസ്ത്രാഹങ്കാരവാദിനി**

**136. യഥാഹംബ്രാഹ്മണശൂദ്രോ ശൈവഇത്യാഭിമാനിതാ**
**ബ്രഹ്മത്യാഭിമാനിത്വം തഥാതച്ഛാസ്ത്രശീലനാൽ**

സാരം- 135. മനശക്തി ആത്മാനാത്മവിചാരത്തെ ചെയ്യുന്നു. ഞാൻ ആത്മാവാകുന്നു, ബ്രഹ്മമാകുന്നു എന്ന് ശാസ്ത്രസിദ്ധമായ അഹങ്കാരത്തെ പറയുന്നു. 136. ഞാൻ ബ്രാഹ്മണൻ, ഞാൻ ശൂദ്രൻ, ഞാൻ ശൈവൻ എന്ന അഭിമാനം എപ്രകാരമോ അപ്രകാരം അദ്വൈതശാസ്ത്രാഭ്യാസംകൊണ്ട് ഞാൻ ആത്മാവ്, ബ്രഹ്മം എന്ന അഭിമാനവും വന്നുകൂടി. എന്നാൽ ജാതിമതഭേദത്തെ കല്പിച്ചിട്ടുള്ള ശാസ്ത്രത്തേയും സമ്പ്രദായത്തേയും അനുസരിച്ച് പഴകിയതുകൊണ്ട് ഞാൻ ബ്രാഹ്മണൻ, ഞാൻ ശൂദ്രൻ, ഞാൻ ശൈവൻ, ഞാൻ ക്രിസ്ത്യൻ എന്നും മറ്റും അനേക ജാതിമതാഭിമാനങ്ങൾ വർദ്ധിച്ചതുപോലെ, ആത്മാനാത്മവിചാരശാസ്ത്രത്തെ - വേദാന്തത്തെ - അനുസരിച്ച് പഴകിയതുകൊണ്ട് ഞാൻ ബ്രഹ്മം = പൂർണ്ണ ദൈവം എന്നും മറ്റും അഭിമാനം മുളച്ച് വേരൂന്നി എന്നുസാരം. ഈ അഭിമാനം മറ്റുമതങ്ങളിലില്ല. ഇങ്ങനെ ശീലിക്കാത്തത് തന്നെ അതിനു കാരണം. എങ്ങനെ ശീലിക്കുന്നുവോ മനസ്സ് അങ്ങനെ ഉറക്കും എന്ന് മുമ്പ് വിസ്തരിച്ച് തെളിച്ചിട്ടുണ്ട്.

**137. അഹംകാചിഛക്തിരസ്മി മയിബ്രഹ്മാദിവാചകാഃ**
**കല്പിതാസ്തേഷുമുഹ്യന്തി മത്തത്വംനഹിജാനതെ.**

സാരം- ഞാൻ ഒരു ശക്തിയാകുന്നു. എന്നിൽ ബ്രഹ്മം, ആത്മാ, ബ്രാഹ്മണൻ, ശൂദ്രൻ, ക്രിസ്ത്യൻ, ബൌദ്ധൻ എന്നിങ്ങനെ നാമങ്ങളും ജാതികളും മതങ്ങളും മതകർത്താക്കൻമാർ കല്പിച്ചിരിക്കുന്നു. അവയിൽ ജനങ്ങൾ മോഹിക്കുന്നു. എന്റെ തത്വത്തെ അറിയുന്നില്ല. ഞാൻ ശക്തിയാണെന്ന് അറിയുന്നില്ല എന്ന് സാരം.

138. മനഃശക്തിഃപരബ്രഹ്മപരാശക്തിർമഹേശ്വരഃ
പരമാത്മാബ്രഹ്മണാദിർമനഃശാന്തിഃപരാഗതിഃ

സാരം- മനശക്തിയാണ് പരബ്രഹ്മവും പരാശക്തിയും ഈശ്വരനും പരമാത്മാവും ബ്രാഹ്മണാദിയും. എന്നാൽ ഓരോശാസ്ത്രങ്ങളെ അനുസരിച്ച് പരബ്രഹ്മമെന്നും മറ്റും പലതായി അഭിമാനിക്കുന്നത് മനശക്തിയാണ്. മനസ്സിന്റെ ശാന്തിയാണ് മുക്തി. ഞാൻ ബ്രഹ്മമാണ്, ആത്മാവാണ്, ഞാൻ ബ്രാഹ്മണനാണ്, ആത്മാവാണ്, ഞാൻ ബ്രാഹ്മണനാണ്, നായരാണ്, ഈഴവനാണ്, ഹിന്ദുവാണ്, ഞാൻ ക്രിസ്ത്യാനിയാണ്, മുഹമ്മദീയനാണ്, ഞാൻ ബൌദ്ധനാണ് എന്നും മറ്റും അഹങ്കരിക്കുന്നത് മനസ്സാണ്. ആ ജാതിമതാദികാളാലുള്ള അഹങ്കാരത്തെ തീരെ ത്യജിച്ചിരിക്കുന്ന മനസ്സിന്റെ ആനന്ദാവസ്ഥയാണ് മുക്തി എന്ന് സാരം.

139. ദുഃഖശാന്തിഃകഥംവാസ്യാദിതിജ്ജേയമതോധികാ
ബ്രഹ്മേശസ്വർഗ്ഗലോകാദി ജ്ഞേയചിന്താവൃഥാവ്യഥാ

സാരം- ദുഃഖം എങ്ങനെ നശിക്കുമെന്ന് അറിയേണ്ടതാണ്. ഇതിൽനിന്ന് അധികമായി ബ്രഹ്മത്തേയും ഈശ്വരനേയും സ്വർഗ്ഗലോകാദികളേയും അറിയണമെന്ന വിചാരം വെറുതെയാണ്. മനോദുഃഖവുമാണ്. ഒരുവിധത്തിലും പിടുത്തം കിട്ടാത്ത വിധത്തിലും പണ്ഡിതൻമാരും കൂടി പലവിധത്തിലും അലഞ്ഞ് ദുഃഖിക്കേണ്ട തരത്തിലും അവനവന്റെ ഊഹം പോലെ അനേകം പ്രകാരത്തിലുമാണ്. ബ്രഹ്മേശ്വൻമാരേയും സ്വർഗ്ഗാദി ലോകങ്ങളേയും അരാധനാക്രമങ്ങളേയും മതകർത്താക്കൾ കല്പിച്ചിട്ടുള്ളത്. അങ്ങനെ ചെയ്തതെല്ലാം അലോചന കുറവാണെന്ന് ഈ ആനന്ദാദർശത്തിൽ ഞാൻ പലസ്ഥലങ്ങളിലും വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്. ഓട്ടം കൊണ്ടുള്ള ദുഃഖമടങ്ങുവാൻ ഓട്ടം നിറുത്തണം. അതുപോലെ മനസ്സിന്റെ ചലനം കൊണ്ടുള്ള ദുഃഖം അടങ്ങുവാൻ (മുക്തിക്ക്) മനസ്സിനെ അടക്കണം. വിശപ്പും

ദാഹവും രോഗവും ശമിപ്പാൻ ആഹാരവും പാനീയവും ഔഷധവും വേണം. എന്തിന് ഈശ്വരനും നിർഗ്ഗുണ ബ്രഹ്മവും ധ്യാനാദികർമ്മങ്ങളും സ്വർഗ്ഗാദി ലോകങ്ങളും. ഇങ്ങനെ അനാവശ്യങ്ങളെ കല്പിക്കുന്ന സ്ഥിതിക്ക് ഇനി ഒരു വിദഗ്ദന് മേൽക്കുമേൽ മതങ്ങളെ നിർമ്മിക്കാം. ഒന്ന് കേൾക്കുക - ഈശ്വരൻെറ സൃഷ്ടിസ്ഥിതി സംഹാര ദോഷങ്ങളേയും അത് കണ്ട് കൊണ്ട് മിണ്ടാതെയിരിക്കുന്ന നിർഗ്ഗുണ ബ്രഹ്മത്തിൻേറയും ഉദാസീനതയേയും പറ്റി വിചാരണ ചെയ്ത് ശിക്ഷിപ്പാൻ സ്വർഗ്ഗാദിലോകങ്ങൾക്ക് ഉപരിയിൽ ഒരു മഹാദൈവം ഉണ്ട്. ആ പിതാമഹനായ (മുത്തച്ഛനായ) ദൈവത്തെ അറിഞ്ഞ് ആരാധിച്ച് പ്രസാദിപ്പിക്കുന്നവന് മാത്രമേ സർവ്വ സങ്കട നിവർത്തിയും മഹാനന്ദപദവും സിദ്ധിക്കയുള്ളു. സർവ്വശക്തൻ അവനാണ്. മതകർത്താക്കൻമാരാൽ വർണ്ണിക്കപെടുന്ന നിർഗ്ഗുണ ബ്രഹ്മവും ഈശ്വരനും സർവ്വശക്തനല്ല. അതുകൊണ്ടാണ് അവരെ ഭജിക്കുന്നവർക്ക് സങ്കടനിവർത്തിയും പരമാനന്ദപദവും കിട്ടാതെ ഇന്നും ലോകങ്ങൾ കരഞ്ഞ് കണ്ണുനീരൊലിപ്പിക്കുന്ന നിലയിൽ തന്നെ കാലം കഴിച്ച് കൂട്ടുന്നത്. അതുകൊണ്ട് സർവ്വോപരി വിളങ്ങുന്ന ആ സർവ്വ ശക്തനെ സേവിപ്പിൻ. ആ മഹാ ദൈവദൂതൻ വന്ന് എനിക്ക് ഉപദേശിച്ചതിനെ കേൾപ്പിൻ.

"നിർഗുണബ്രഹ്മണസ്തസ്യസഗുണസ്യേശ്വരസ്യച
ശിക്ഷാരക്ഷാകരഃശ്ചിന്മഹാദേവഃപ്രകാശതെ
സഏവസർവ്വശക്തോത്രനേതരഃകശ്ചിദീശ്വരഃ
സർവ്വശക്തസ്യതസ്യൈവസേവാസർവ്വ പ്രദായിനി"

സാരം- ആ നിർഗ്ഗുണ ബ്രഹ്മത്തിൻേറയും സൃഷ്ടിസ്ഥിതി സംഹാരങ്ങളെചെയ്യുന്ന ഈശ്വരൻേറയും ശിക്ഷാരക്ഷകളെ ചെയ്യുന്ന അവാച്യനായ ഒരു മഹാദൈവം വിളങ്ങുന്നു. അവൻ തന്നെയാണ് ലോകത്തിൽ സർവ്വശക്തൻ. മറ്റൊരു ദൈവം സർവ്വശക്തനായിട്ടില്ല സർവ്വശക്തനായ അവൻെറ സേവകൊണ്ട് മാത്രമേ സർവ്വാഭിഷ്ടവും മുക്തിയും കിട്ടുകയുള്ളു. ഈ പരമരഹസ്യോപദേശോപാസനക്രമങ്ങൾ എൻെറ വന ഗുഹാദികളിലുള്ള ഏകാന്തവാസം കൊണ്ടും തപസ്സുകൊണ്ടും ലോകോദ്ധാരണചിന്തകൊണ്ടും ദൈവദൂതൻ വഴിക്ക് സിദ്ധിച്ചതാകുന്നു." എന്നും മറ്റും അടക്കി "ഉപരിഷ്ട ദൈവരഹസ്യം" എന്ന പേർകൊടുത്ത് ഒരു പുസ്തകം നാഗരക്ഷരത്തിൽ വടക്കെഇന്ത്യയിൽ നിന്ന്

പുറപ്പെടുവിക്കുകയും വഴിയെ അതിലടങ്ങിയ തത്വത്തെ വെളിപ്പെടുത്തികൊണ്ട് പരമഹംസൻ എന്ന പേരും വേഷവും ധരിച്ചുകൊണ്ട് ഒരു സന്യാസി വടക്കെ ഇന്ത്യയിൽ നിന്ന് വന്നുകണ്ടാൽ കൊണ്ടാടുവാൻ കേരളത്തിൽ എത്ര പണ്ഡിതൻമാർ? എത്ര പത്രങ്ങൾ? എത്ര ജനങ്ങൾ? പണ്ഡിതൻമാരും മറ്റും ദുഷ്ടൻമാരെ നിഗ്രഹിപ്പാനും നരകത്തിലിടുവാനും ശിഷ്ടൻമാരെ രക്ഷിപ്പാനും ധർമ്മം നിലനിർത്തുവാനും ഭക്താഭീഷ്ടം നല്കി സ്വർഗ്ഗത്തിലാക്കുവാനും ഒരു കർത്താവ് വേണമെന്ന് അനുമാനിക്കുവാനും ഒരു കർത്താവ് വേണമെന്ന് അനുമാനിക്കുന്നവരായതുകൊണ്ടും ഇപ്പോഴത്തെ കർത്താവ് സൃഷ്ടിസന്താനങ്ങളെ നിർദ്ദയം മർദ്ദിച്ച് സർവ്വൻമാരേയും ഭക്തൻമാരേയും കൂടി സംഹരിക്കുന്ന മഹാദുഷ്ടനായതുകൊണ്ടും പ്രസ്തുത സർവ്വാതീതമതത്തെ ബഹുപേർ പിന്തുടരും. താർക്കികൻമാരുടെ അനുമാനത്തിനു തക്കമേനികൂടിയ മതമാകുന്നു ഇത്. ഇങ്ങനെയാണ് മതവിഷയത്തിൽ ലോകം മുഴുവനും ഭ്രമിച്ച് കിടക്കുന്നത്. ഈ സ്ഥിതിക്ക് ഭാവിയിലും മതങ്ങൾ വളരെ വർദ്ധിക്കും. അനുഭവയുക്തിപൂർവ്വം തെളിയിക്കേണ്ട അദ്ധ്വാനവും ഇല്ലല്ലോ. സ്വർഗ്ഗത്തിലോ പുനർജ്ജൻമത്തിലോ മതകല്പിതമായ മഹാഫലം കിട്ടുമെന്ന പ്രമാണം കാണിച്ചാൽ മതിയല്ലോ. അപ്രത്യക്ഷത്തിൽ അനേക ലോകങ്ങളും അവയിൽ ആനന്ദാനന്ദ വിസ്മയ വൈഭവങ്ങളും ഉണ്ടെന്ന് ഇരുന്നിരുപ്പിൽ ഇരുന്നുകൊണ്ടുതന്നെ വർണ്ണിപ്പാൻ വിദ്വാൻമാർക്ക് വിഷമവുമില്ല. പ്രമാണങ്ങൾക്കും പ്രയാസമില്ല. അവരുടെ സരസ്വതീദേവിയുടെ നാട്യശാലയാണത്രെ അവരുടെ ജിഹ്വാഗ്രം. ഹേ സാരഗ്രാഹികളേ, സങ്കല്പം വിടുന്നത് മോക്ഷോപായമായിരിക്കെ അപ്രത്യക്ഷത്തിൽ അനന്തവിഷയങ്ങളെ സങ്കല്പിച്ച് അലയുന്നതും വലയുന്നതും മനോദോഷമോ മായാദോഷമോ ഈശ്വരദോഷമോ പൈശാചകർമ്മമോ മനസങ്കല്പദോഷംതന്നെ.

**140. മനശ്ശാന്തിർദുഃഖശാന്തിരനുഭൂതിർനൃണാമിയം**
**നിജാവസ്ഥാംതാംവിഹായമുഹ്യന്ത്യഹഹമാനവാഃ**

സാരം- മനശ്ശാന്തിയാണ് ദുഃഖശാന്തി. ഇത് ജനങ്ങൾക്ക് അനുഭവമാണ്. ആ പരമാർത്ഥാവസ്ഥയെ വിട്ട് ജനങ്ങൾ മൂർച്ഛിച്ചിരിക്കുന്നു. കഷ്ടം! കഷ്ടം! അത്ഭുതം! അത്ഭുതം!

141. മായാപിശാചോബന്ധുസ്സ്വരീപുരാത്മമഹേശ്വരഃ
ശക്തിഃബ്രഹ്മചസർവ്വേഷാം മന ഏവേതിസാധിതം

142. മനഃപ്രസാദമാത്രേണ ജീവന്മുക്തിഭാവിഷ്യതി
നേശപ്രസാദാദീശസ്തുനപ്രസീദേൽകദാചന

സാരം- 141. മായയും പിശാചും ബന്ധുവും തൻെറ ശത്രുവും, ആത്മാവും മഹേശ്വരനും ശക്തിയും ബ്രഹ്മവും സർവ്വൻമാർക്കും മനസ്സുതന്നെ എന്നതിനെ ഞാൻ സാധിച്ചു. 142. മനപ്രസാദമാത്രം കൊണ്ട് ജീവമുക്തികിട്ടും. ഈശ്വരപ്രസാദം കൊണ്ട് കിട്ടുകയില്ല. ഈശ്വരൻ ഒരിക്കലും പ്രസാദിക്കയില്ല എന്നത് ആനന്ദവിമാനത്തിലും ഇതിലും ഞാൻ വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്.

143. ജ്ഞാനം മനസ്വരൂപസ്യവേദനംമനസഃഖലു
ധ്യാനംനിശ്ചലതാതസ്യജ്ഞേയമേവംമുമുക്ക്ഷുഭിഃ

സാരം- ജ്ഞാനം എന്ന് പറയുന്നത് മനസ്സ് തൻെറ സ്വരൂപത്തെ അറിയുന്നതാണ്. മനസ്സ് നിശ്ചലമായിരിക്കുന്നതാണ് ധ്യാനം. ഇപ്രകാരമാണ് മോക്ഷകാംക്ഷികൾ അറിയേണ്ടത്.

144. മനഃസ്വർഗ്ഗമജാനന്തോസ്വർഗ്ഗാന്തരപരായണാഃ
നരകംയാന്തിയാഗാദികർമ്മഭിർഹിംസയാന്വിതൈഃ

സാരം- മനസ്സാകുന സ്വർഗ്ഗത്തെ അറിയാതെ മറ്റു സ്വർഗ്ഗത്തെ ഗമിപ്പാൻ വിചാരിക്കുന്നവർ ഹിംസയോടുകൂടിയ യാഗാദികർമ്മങ്ങൾ ഹേതുവായിട്ട് നരകത്തെ പ്രാപിക്കുന്നു.

145. മനോജ്ഞാനേഹംസയോഗജ്ഞാനശാസ്ത്രാദിഭിഃകിമു
തസ്മാൽജ്ഞേയംമനോവശ്യംവശീകാര്യഞ്ചജ്ജനൈഃ

സാരം- മനസ്സിനെ അറിയാതെയിരിക്കുമ്പോൾ ഹംസയോഗം, ജ്ഞാനശാസ്ത്രം മുതലായവകൊണ്ട് പ്രയോജനമില്ല. അതുകൊണ്ട് മനസ്സിനെയാണ് അറിയേണ്ടതും വശീകരിക്കേണ്ടതും. (ഈശ്വരനെയല്ലെന്ന് സാരം.)

146. മനഏവവശീകുർമ്മോനാന്യമീശംകദാചന
മനഏവമഹേശസ്സുസുഖദുഃഖകരഃപരഃ

147. വശീകരോമിമാമേവനാന്യമീശംകദാചന
മത്തഃപരതരോദേവോസുഖദുഃഖകരോനമെ

സാരം- 146. നാം മനസ്സിനെതന്നെയാണ് വശീകരിക്കുന്നത്. മറ്റൊരു ഈശ്വരനെ ഒരിക്കലും വശീകരിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ സുഖദുഃഖങ്ങളെ ചെയ്യുന്ന ആ പരമേശ്വരൻ മനസ്സുതന്നെയാണ്. 147. ഞാൻ എന്നെതന്നെയാണ് വശീകരിക്കുന്നത്. മറ്റൊരീശ്വരനെ ഞാൻ ഒരിക്കലും വശീകരിക്കുന്നില്ല. എന്തുകൊണ്ട്? എനിക്ക് സുഖദുഃഖങ്ങളെ ഉണ്ടാക്കുന്ന ഒരീശ്വരൻ എന്നെക്കാൾ മീതെയില്ല. മനസ്സും താനും ഒന്നാണെന്ന് തെളിയിച്ചിട്ടുണ്ടല്ലോ. അതുകൊണ്ട് മനസ്സിനെ അധീനത്തിൽ വെക്കണമെന്നും തന്നെ സ്വാധീനത്തിൽ വെക്കണം (വശീകരിക്കണം) എന്ന് പറയുന്നതും ഒരർത്ഥംതന്നെ. ആശാവശമായി അലയുന്നതുകൊണ്ട് സ്വാധീനത്തിലില്ല, ദുഃഖിയായിരിക്കുന്നു. സ്വാധീനത്തിലിരുന്നാൽ ദുഃഖനിവൃത്തി - മുക്തിയായി. ഇതിന് ഈശ്വരനെ അല്ല വശീകരിക്കേണ്ടത്. ഈശ്വരൻ വശീകാര്യനല്ല എന്ന് തെളിയിച്ച് പോന്നിരിക്കുന്നു. പ്രഥമാദ്ധ്യം നോക്കുക. ആനന്ദവിമാനം നോക്കുക. ആനന്ദമത പരസ്യം നോക്കുക.

**148. മനശ്ശക്തിഃകുണ്ഡലിനീജീവശക്തിശ്ചസാസ്മൃതാ
നിഷ്പന്ദാസായദിതമുക്തിസ്തസ്യകരസ്ഥിതാ**

**149. നാദാദിരൂപംസ്വംപ്രാപ്യനിഷ്പന്ദംമേമനസ്തതഃ
ശിവയോഗീശക്തിയോഗീരാജയോഗീചസോസ്മ്യഹം**

സാരം- 148. മനശ്ശക്തിയാണ് കുണ്ഡലീശക്തിയും ജീവനും. മനശ്ശക്തി നിശ്ചലമായാൽ മുക്തി കൈവശത്തിലായി. 149. എന്റെ മനസ്സ്, തന്റെ നാദം, ജ്യോതിസ്സ്, ആനന്ദം ആദിയായ രൂപത്തെ പ്രാപിച്ച് നിശ്ചലമായിരിക്കുന്നു. അതുകൊണ്ട് ശിവയോഗിയും, ശക്തിയോഗിയും, രാജയോഗിയും ഞാനാകുന്നു.

**150. ചന്ദ്രസൂര്യാഗ്നിതക്ഷത്രരുടിന്നിഭമഹാപ്രഭം
ജ്യോതിഃസ്വരൂപംസ്വംപ്രാപ്യകദാചില്ലിയതേമനഃ**

സാരം- ചന്ദ്രൻ, സൂര്യൻ, അഗ്നി, നക്ഷത്രം, മിന്നൽ ഇവയോട് സദൃശമായും പരിപൂർണ്ണജ്യോതിസ്സോടുംകൂടിയ നിജതേജസ്സിനെ കണ്ടുകൊണ്ട് ചിലപ്പോൾ മനസ്സ് ലയിക്കും

**151. സ്പർശസൗരഭ്യസൗഖ്യംസ്വമനുഭൂയകദാചന
മനോനിശ്ചലതാം പ്രാപ്യലീയതെനിജസൽപദെ**

സാരം- നിജമായ സ്പർശസുഖത്തേയും സുഗന്ധസുഖത്തേയും

അനുഭവിച്ചുകൊണ്ട് ചിലപ്പോൾ മനസ്സ് നിശ്ചലമായി നിന്ന് തൻെറ നാശമില്ലാത്ത പദത്തിൽ ലയിക്കുന്നു.

152. കദാചിൽകേവലാനന്ദമനുഭൂയനിരന്തരം
പ്രലീയതെമനസ്സ്വസ്മിന്നഖണ്ഡേനിസ്തൂലേഅഹൊ!

സാരം- ചിലപ്പോൾ തനിച്ച് ആനന്ദത്തെ ഇടവിടാതെ അനുഭവിച്ചുകൊണ്ട് മനസ്സ് അഖണ്ഡമായും നിസ്തുലമായും ഇരിക്കുന്ന തന്നിൽ ലയിക്കുന്നു. ആശ്ചര്യം! (എന്നാൽ നാദം, ജ്യോതിസ്സ്, സുഗന്ധം, സ്പർശം മുതലായവ കൂടാതെ തന്നെയുള്ള കേവലാനന്ദത്തെ അനുഭവിച്ചുതന്നെ ലയിക്കുന്നു എന്ന് സാരം.)

153. ഏവംനാനാത്ഭൂതാനന്ദംസഹജം നിസ്തൂലംപരം
രാജയോഗേനാനുഭൂതം കഥയാമികഥംജനാഃ

സാരം- ഇങ്ങനെ സഹജമായും നിസ്തുലമായും അതീതമായും രാജയോഗത്താൽ അനുഭവിച്ചതുമായ നാനാത്ഭുതാനാന്ദത്തെ ഞാൻ വർണ്ണിക്കും.

154. ഈശ്വരംതംവശീകർത്തുംജാനന്തഇതിവാദിനഃ
ഡാംഭികാനഹിജാനന്തിവശീകർത്തുംമനഃസ്വകം

സാരം- ആ ഈശ്വരനെ വശീകരിപ്പാനായ്ക്കൊണ്ട് അറിയുന്നവരാകുന്നു എന്ന് വാദിക്കുന്നവർ ഡാംഭികൻമാരാകുന്നു. എന്തുകൊണ്ടെന്നാൽ, അവർ മനസ്സിനെ വശീകരിപ്പാൻ അറിയാത്തവരാകുന്നു.

155. വശീകർത്തവ്യഈശസ്സഇതിമുഹ്യന്തിമാനവാഃ
നബോധന്തിമനസ്സ്വീയംവശീകർത്തവ്യമിത്യഹൊ!

സാരം- ഈശ്വരനെയാണ് വശീകരിക്കേണ്ടത് എന്ന് ജനങ്ങൾ മോഹിക്കുന്നു. തൻെറ മനസ്സിനെയാണ് വശീകരിക്കേണ്ടത് എന്ന് ജനങ്ങൾ അറിയുന്നില്ല.

156. വ്യാഘ്രാദീൻസ്വവശം കർത്തുമപ്യുപായം വദന്തിയെ
ഡാംഭികാനഹിജാന്തിവശീകർത്തുംനിജംമനഃ

സാരം- വ്യഘ്രം മുതലായ ജന്തുക്കളെ വശീകരിപ്പാനായിക്കൊണ്ടും ഉപായത്തെ പറയുന്ന ഡാംഭികൻമാർ തൻെറ മനസ്സിനെ വശീകരിപ്പാനായിക്കൊണ്ട് ഉപായത്തെ അറിയുന്നില്ല. ഈശ്വരനേയും സിംഹവ്യാഘ്രാദിജന്തുക്കളെയും കൂടി

സ്വാധീനപ്പെടുത്തുവാൻ മന്ത്രായന്ത്രങ്ങളെ എഴുതി അച്ചടിപ്പിക്കുന്നു. അവയെ ജനങ്ങൾ വിശ്വസിക്കയും ചെയ്യുന്നു. അങ്ങനെ ഈ പരിഷ്കൃത കാലത്തിലും അനേക ജനങ്ങളെ പരിഭ്രമിപ്പിക്കുന്ന പണ്ഡിതൻമാർക്ക് മനസ്സിനെ സ്വാധീനപ്പെടുത്തുവാൻ ഉപായം അറിയുന്നില്ല. അതൊന്ന് ആലോചിച്ചാൽ ഭ്രമിപ്പാൻ അവകാശമില്ല.

**157. അജാനന്തോമനഃസ്വംഹാ വർണ്ണയന്തിചതുർദശ
ഭൂവനാനിചജീവാംശ്ചയത്രത്യാൻ ദൃഷ്ടവസ്തുവൽ**

**158. സർവ്വലോകസ്ഥിതംജ്ഞാതും ശക്താഏതെകുതഃസ്വയം
മനോലോകസുഖംജ്ഞാതുംവക്ത്തുംശക്താനചിന്ത്യതാം**

സാരം- 157. തൻെറ മനസ്സിനെ അറിയാത്തവർ പതിന്നാല് ലോകങ്ങളേയും അവിടെ വസിക്കുന്ന ദേവീദേവൻമാരേയും ജീവികളേയും കണ്ടതുപോലെ വർണ്ണിക്കുന്നു. കഷ്ടം! 158. സർവ്വലോകസ്ഥിതിയെ അറിവാൻ ശക്തൻമാരായ ഇവർ എന്തുകൊണ്ട് സ്വയമായ മനസ്സുഖത്തെ അറിവാനും പറവാനും ശക്തൻമാരായില്ല? ചിന്തിക്കുവിൻ! ചിന്തിച്ചാൽ മനസ്സിൻെറ അവസ്ഥാഭേദങ്ങളിലുള്ള അത്ഭുതത്തേയും മുക്തിയേയും പറവാൻ അറിയാത്തവർ അപ്രത്യക്ഷത്തിലുള്ള പാതാളം നരകം, സ്വർഗ്ഗം, കൈലാസം, വൈകുണ്ഠം, സത്യലോകം എന്നിങ്ങനെ പതിനാല് ലോകങ്ങളേയും അവിടങ്ങളിലുള്ള ദുഃഖസുഖങ്ങളേയും, ജന്തുക്കളേയും ഈശ്വരനേയും ദേവീദേവൻമാരേയും വർണ്ണിക്കുന്നത് ഒരിക്കലും വിചിന്തകൻമാർ വിശ്വസിക്കുകയില്ല. വർണ്ണിക്കുന്നതിനും ഹിന്ദുക്കൾ ഒരുവിധം, ക്രിസ്ത്യാനികൾ മറ്റൊരുവിധം. ഒരു സിദ്ധവൈദ്യൻ രോഗം ശമിച്ച് ശരീരസുഖം സിദ്ധിപ്പാൻ തക്ക ചികിത്സയെ ഉപദേശിക്കുന്നതുപോലെ ഒരു മതാചാര്യൻ ദുഃഖനിവൃത്തി പൂർവ്വം ആനന്ദപ്രാപ്തിക്ക് ഉതകുന്ന സംഗതിയെ മാത്രമാണ് ഉപദേശിക്കേണ്ടതും പ്രസിദ്ധപ്പെടുത്തേണ്ടതും. ആ സമ്പ്രദായം അറികയില്ലെങ്കിലും ആചാര്യൻമാരാകുന്നു എന്ന പൂജ്യതയും മറ്റും സമ്പാദിപ്പാൻവേണ്ടി സ്വഗ്രന്ഥങ്ങളിൽ അപ്രത്യക്ഷത്തിലുള്ള അനേകം ആവശ്യങ്ങളെ അറിയുക. ഈശ്വരൻ സച്ചിദാനന്ദസ്വരൂപനാണ്. നിരാകാരനാണ്, സർവ്വശക്തിമാനാണ്, ന്യായകാരിയാണ്, ദയാലുവാണ്, നിർവ്വികാരനാണ്, അനുപമനാണ്, സർവ്വവ്യാപകനാണ്, സർവ്വാന്തർയാമിയാണ്, ജരയില്ലാത്തവനാണ്,

മരണമില്ലാത്തവനാണ്, സൃഷ്ടിസ്ഥിതിസംഹാരകർത്താവാണ്, നിർഗുണനാണ്, അദ്ദേഹം മാത്രമാണ് ആരാധനക്ക് അർഹൻ എന്നും ശംസിക്കുക, 2. മത്സ്യേന്ദ്രൻ, ശാബരൻ, ആനന്ദഭൈരവൻ, സൗരംഗി, മീനനാഥൻ ഗോരക്ഷൻ, ഭൈരവയോഗി, വിരൂപാക്ഷൻ, വിലെശയൻ, മന്ഥാനൻ, ഇത്യാദികളായ അനേക സിദ്ധൻമാരുടെ പേരുകളെ എടുത്തുചേർക്കുക. 3. അനുഭവമില്ലാത്ത അണിമാദി സിദ്ധികളെ വർണ്ണിക്കുക. 4. സനകസനന്ദാദികളായിരിക്കുന്ന മഹർഷിമാരുടെ പേരുകൾ, അവതാരനാമങ്ങൾ, ശങ്കരാചാര്യർ, രാമാനുജാചാര്യർ, മാദ്ധ്വാചാര്യർ, വല്ലഭാചാര്യർ, സദാശിവേന്ദ്ര സരസ്വതി, മധുസൂദനസരസ്വതി, ശ്രീ രാമകൃഷ്ണ പരമഹംസൻ, സ്വാമി, വിവേകാനന്ദൻ, ഇങ്ങനെ അനേക ആചാര്യൻമാരുടെ പേരിനെ ഘോഷിക്കുക. 5. ഷൾദർശനങ്ങൾ സത്യധർമ്മ സോപാനമെന്ന് വർണ്ണിക്കുക, 6. ചാർവ്വാകനെ നിന്ദിക്ക, 7. അനേക ഛായാപടങ്ങളെ എടുത്ത് ചേർക്കുക, 8. രാജയോഗത്തിന് ഹഠയോഗാദികൾ വേണമെന്ന് പ്രശംസിക്കുക, ഇങ്ങനെ പല തരത്തിൽ പുസ്തകങ്ങളെ പ്രസിദ്ധപ്പെടുത്തി പ്രസിദ്ധിയെ സമ്പാദിക്കുകയാണ് ചെയ്യുന്നത്. ഈ വക പ്രയോഗങ്ങൾ ലോകങ്ങളെ പരിഭ്രമിപ്പിക്കാനല്ലാതെ ദുഃഖനിവൃത്തിപൂർവ്വമുള്ള ആനന്ദപ്രാപ്തിക്ക് ഉപകരിക്കുന്നതാണോ? അല്ല ഒരു വൈദ്യൻ ധാന്വന്തരീമൂർത്തിയുടെ ഉപാസനക്രമത്തെ ഉപദേശിക്കുന്നതും അനേക സിദ്ധവൈദ്യൻമാരുടെ നാമങ്ങളെ ഘോഷിക്കുന്നതും അവരുടെ ഛായാപടങ്ങളെ കാണിക്കുന്നതും അനേക വൈദ്യഗ്രന്ഥങ്ങളെ ഉദാഹരിക്കുന്നതും മറ്റും രോഗിയുടെ രോഗം ശമിച്ച് ശരീരസൗഖ്യം സിദ്ധിക്കുവാൻ മതിയാകുമോ? ഇല്ല. ഗ്രന്ഥകാരൻമാർ മുക്തിമാർഗ്ഗത്തെ അനുഭവയുക്തിപൂർവ്വം തെളിയിച്ചിരുന്നു എങ്കിൽ അനേകം എഴുതിച്ചേർത്ത് ഗ്രന്ഥം വലുതാക്കുന്നതിൽ നമുക്ക് ആക്ഷേപമില്ല. ആ പ്രധാനസംഗതിയെ വിട്ട് പരിഭ്രമിപ്പിണ്ടേക്ക തരത്തിൽ ചെയ്തതുകൊണ്ട് ആക്ഷേപിച്ചതാകുന്നു. ഇങ്ങനെ ആക്ഷേപിപ്പാൻ സംഗതിവരുത്തിയ ഈശ്വരമതക്കാരെപോലെ ദോഷവാൻമാരല്ല ചാർവ്വാകൻമാർ (നിരീശ്വരൻമാർ) എന്തുകൊണ്ട് എങ്കിൽ 1. ലോകഗുരുവായിത്തീരണമെന്ന അഭിമാനാദികൾകൊണ്ട് വേദാന്തികൾ, യോഗികൾ, കർമ്മികൾ, മുതലായ ഈശ്വരമതക്കാർ ചെയ്തതുപോലെ കാരണം കൂടാതെ ലോകത്തെ ഹിംസാമയമായി സൃഷ്ടിച്ച് സങ്കടസമുദ്രത്തിൽ മുക്കി സൃഷ്ടി സന്താനത്തെ മുഴുവനും സംഹരിക്കുന ഒരു ഈശ്വരനെ പൂജ്യനായി

ലോകപ്രസിദ്ധണ്ടായി ചാർവ്വാകൻമാർ തിരഞ്ഞെടുത്തിട്ടില്ല. ഒന്നുകൊണ്ടും പ്രസാദിക്കാത്ത ആ ഈശ്വരനെ മന്ത്രതന്ത്രയന്ത്രങ്ങൾകൊണ്ടും പ്രാർത്ഥനാവിഗ്രഹാരാധന വ്രതാദികർമ്മങ്ങൾ കൊണ്ടും പ്രസാദിപ്പിക്കാമെന്ന് വിധിച്ച് ലോകത്തെ എന്നെന്നും അജ്ഞാനദുഃഖകർമ്മങ്ങളിൽ പതിച്ച് ചാകുവാൻ ചാർവ്വാകൻമാർ സംഗതി വരുത്തീട്ടില്ല 2. നാനാജാതിഭേദത്തേയും മതഭേദത്തേയും കല്പിച്ച് ലോകംമുഴുവനും ഭേദദൃഷ്ട്യാ തമ്മിൽതല്ലി ഐകമത്യ സുഖത്തിൽനിന്ന് പതിക്കുവാൻ ചാർവ്വാകൻമാർ സംഗതിവരുത്തീട്ടില്ല. 3. ഈശ്വരൻ ദയാദിഗുണനിധിയാണ്, ദീനബന്ധുവാണ്, ഭക്താഭീഷ്ടദാതാവാണ് എന്നും മറ്റും വർണ്ണിച്ച് ലോകത്തെ ആശപ്പെടുത്തി ദൈവപരായണൻമാരാക്കി പൗരുഷത്തിൽനിന്നും ആലോചനയിൽനിന്നും അധഃപതിച്ച് ഉഭയസുഖം സിദ്ധിക്കാതെ ചാകുവാൻ ചാർവ്വാകൻമാർ സംഗതി വരുത്തീട്ടില്ല. 4. ഒരു ഗുണവും ചെയ്യാത്തതും നമുക്ക് അറിയേണ്ട ആവശ്യമില്ലാത്തതും ആയ നിർഗ്ഗുണബ്രഹ്മത്തിൻെറ ധ്യാനത്തേയും ഉപകാരമില്ലാത്ത അപ്രത്യക്ഷത്തിലുള്ള സ്വർഗ്ഗാദി ലോകങ്ങളേയും അനുഭവമില്ലാത്ത അണിമാദി സിദ്ധികളേയും പ്രശംസിച്ച് ചാർവ്വാകൻമാർ ലോകത്തെ എന്നെന്നും പരിഭ്രമിക്കുമാറാക്കീട്ടില്ല. 5. ജ്ഞാനദയാസിന്ധുവും അഹിംസാധർമ്മസ്ഥാപകനും ആട്, കോഴി മുതലായ അനാഥപ്രാണികൾക്കുംകൂടി ബന്ധുവുമായ ബുദ്ധഭഗവാനെ "യഥാഹിചോരസ്സതഥാഹിബുദ്ധസ്തഥാഗതം നാസ്തികമത്രവിദ്ധി......" (ബുദ്ധൻ ചോരനാണ്, നിരീശ്വരനാണ്) എന്നും മറ്റും രാമായണത്തിൽ നിന്ദിച്ചതുപോലെ നിന്ദിപ്പാനും ബുദ്ധമതക്കാരെ ഹിംസിപ്പാനുള്ള അന്ധവിശ്വാസാദി സമ്പ്രദായത്തെ ലോകത്തിൽ ചാർവ്വാകൻമാർ പഠിപ്പിച്ചിട്ടില്ല. 6 വേദാന്തശിരോമണിയായ ശങ്കരാചാര്യരും തദനുഗാമികളും ശുദ്ധമായ ബുദ്ധമതത്തെ വിദ്ധ്വംസിപ്പാനും വിഹാരങ്ങളെ തട്ടിത്തകർക്കുവാനും ബുദ്ധാനുയായികളെ ഹിംസിപ്പാനും ബദ്ധശ്രദ്ധൻമാരായിരുന്നു. "ജഗന്മിത്ഥ്യാ" (ലോകമില്ലാത്തത്) എന്ന് വ്യവഹരിക്കുന്ന വേദാന്തികൾക്ക് ബുദ്ധമതവും വിഹാരങ്ങളും ബൗദ്ധൻമാരും മിത്ഥ്യ എന്ന് തോന്നാത്തത് എന്താണ്? അങ്ങനെ തോന്നിയാൽ മഹാ നിന്ദ്യകർമ്മം ചെയ്യുമോ? വേദാന്തികളുടെ മിത്ഥ്യാവ്യവഹാരത്തിന്ന് വിലയില്ല. അവരുടെ സത്യത്തിന്നും വിലയില്ല. എന്തുകൊണ്ട് എങ്കിൽ "ബ്രഹ്മൈവജീവസ്സകലം

ജഗച്ച" (സകലജീവജഗത്തും ബ്രഹ്മംതന്നെ) എന്ന് അവർ പറയുന്നു. ആ സ്ഥിതിക്ക് ബൗദ്ധൻമാരെ ഹിംസിച്ചുകൂടാ. അവരും ബ്രഹ്മമാകുന്നു. സത്യബ്രഹ്മഹത്യയെ വേദാന്തികൾക്ക് ചെയ്യാമോ? വാക്ക് ഒരു വിധം പ്രവൃത്തി മറ്റൊരുവിധം. ഈ തരത്തിലും ചാർവ്വാകൻമാർ ചെയ്തിട്ടില്ല. "ഗോപയന്തിസ്മതൻമൂലം വ്യാജശാസ്ത്രൈശ്ച തൽകൃതൈഃ" എന്ന് ശിവജ്ഞാനദീപികയിൽ പറഞ്ഞപ്രകാരം മഹർഷിമാരും യോഗികളുംകൂടി കപടശാസ്ത്രങ്ങളെ ഉണ്ടാക്കി ആ കപടശാസ്ത്രങ്ങൾകൊണ്ട് ആനന്ദയോഗത്തെ മറച്ചുവെച്ചിരിക്കുന്നു. അതിനെ അറിവാൻ കഴിയാത്തതുകൊണ്ട് ഷൾദർശനങ്ങളും വേദങ്ങളും ഉപനിഷത്തുകളും എല്ലാം സത്യധർമ്മസോപാനംതന്നെ, പടിപ്പടിയായി മേൽക്കുമേൽ മുക്തിപദത്തെ പ്രാപിക്കാനുള്ള കോണിപ്പടിതന്നെ എന്ന് തെറ്റിധരിച്ച് അവയെല്ലാം ആദരിച്ച് ആചരിച്ച് ഹിന്ദുക്കൾ എന്നും അലയേണ്ട തരത്തിലുള്ള വമ്പിച്ച വഞ്ചനവഴിയെ ചാർവ്വാകൻമാർ ഏർപ്പെടുത്തിയിട്ടില്ല. 8. ഈ വഞ്ചതിയിൽപെട്ട് വേദാന്തികളും യോഗികളും അവതാരാദികളായ വമ്പൻമാരും വല്ലാതെ വട്ടത്തിൽ തിരിഞ്ഞ് വലയുന്നു. ഈ വലച്ചിലിനെ തീർപ്പാൻവേണ്ടി നാം ആ കപടപ്രമാണങ്ങളെ ഖണ്ഡിച്ച് ആനന്ദയോഗത്തെ വെളിപ്പെടുത്തുകയാൽ ബഹുപേർ ആനന്ദികളായി ഇത് കലിയുഗമല്ല, ആനന്ദയുഗമാണെന്ന് സ്തുതിക്കുന്നു. ഇങ്ങനെ മതവിഷയത്തിൽ അഭൂതപൂർവ്വാനന്ദതിശയത്തെ നൽകിയ നമ്മെ തെറിപറഞ്ഞ് തെറ്റിദ്ധരിപ്പിക്കുന്ന അന്ധപാരമ്പര്യത്തെ ചാർവ്വാകൻമാർ സ്ഥാപിച്ചിട്ടില്ല. 9. നാനാജാതിഭേദത്താൽ ജാത്യാവിരുദ്ധ ശ്വാനമാർജ്ജാരനകുലസർപ്പങ്ങളെപ്പോലെ ഹിന്ദുക്കൾ ഇന്നും കടിപിടി കൂടികൊണ്ടിരിക്കുന്നതും അധഃകൃവർഗ്ഗക്കാരെന്നുവെച്ച് ആട്ടി ഓട്ടുന്നതും ചാർവ്വാകൻമാരുടെ ദോഷമോ ഈശ്വരമതക്കാരുടെ ദോഷമോ? ഈ ഇന്ത്യയെ ആനന്ദവിളഭൂമിയാക്കി അഖിലമതക്കാരേയും ആകർഷിച്ച് ആനന്ദിപ്പിക്കുവാൻതക്ക ആനന്ദമതചന്ദ്രൻ ഉദിച്ചിരിക്കുമ്പോൾ അജ്ഞാനദുഃഖത്തെ വർദ്ധിപ്പിക്കുന്ന അമ്പലപ്പറമ്പാകുന്നത് ചാർവ്വാകൻമാരോ, ഈശ്വരമതക്കാരോ? ഈശ്വരമതക്കാർ തന്നെ. എന്തിനധികംപറയുന്നു. ഈശ്വരമതക്കാരുടെ ദോഷമോ? ഈ ഇന്ത്യയെ ആനന്ദവിളഭൂമിയാക്കി അഖിലമതക്കാരേയും ആകർഷിച്ച് ആനന്ദിപ്പിക്കുവാൻതക്ക ആനന്ദമതചന്ദ്രൻ ഉദിച്ചിരിക്കുമ്പോൾ അജ്ഞാനദുഃഖത്തെ വർദ്ധിപ്പിക്കുന്നു. അമ്പലപറമ്പാക്കുന്നത്

ചാർവ്വാകൻമാരോ, ഈശ്വരമതക്കാരോ? ഈശ്വരമതക്കാർ തന്നെ. എന്തിനധികം പറയുന്നു. ഈശ്വരമതക്കാരും നിർഗ്ഗുണബ്രഹ്മവാദികളും ആയ കർമ്മിയോഗിവേദാന്തി പ്രഭൃതികൾ, കെടുത്തതുപോലെയും, കെടുക്കുന്നതുപോലെയും ലോകത്തെ ചാർവ്വാകൻമാർ കെടുത്തിട്ടില്ല. കെടുക്കുന്നതുമില്ല. ഗവർമെണ്ട്പിടിച്ച് കഠിനശിക്ഷകൊടുക്കേണ്ടുന്ന കുറ്റങ്ങളെകൂടി കർത്തവ്യകർമ്മങ്ങളായും ഈശ്വരമതക്കാർ നിയമിച്ചിട്ടുണ്ട്. "ഭൃഗ്വഗ്നിജലസംപാതം" ഇത്യാദിയെനോക്കുക! നരബലി, ഉടന്തടിച്ചാട്ടം മുതലായവ എത്രകഠിനഹിംസകൾ! ചാർവ്വാകൻമാർ അങ്ങനെ ചെയ്തിട്ടില്ല. അവർ അറിഞ്ഞവിഷയത്തെ മാത്രം പറഞ്ഞ അതിധീരൻമാർ. മിഥ്യാവാക്കുകൾകേട്ട് ബാലൻമാർ ആശപ്പെട്ടതുപോലെയും ഭയപ്പെട്ടതുപോലെയും ആചാര്യൻമാരുടെ അയുക്ത ശ്രുതിപ്രമാണങ്ങളെ കേട്ട് സ്വർഗ്ഗാദിസുഖത്തിൽ ആശപ്പെട്ടും നരകദുഃഖത്തിൽ നിന്ന് പേടിച്ച് വിറച്ചും മതജേലിൽകിടന്ന് കഷ്ടപ്പെടാതെ സ്വതന്ത്രൻമാരായി കാലം കഴിച്ച ചാർവ്വാകൻമാരുടെ ധീരതയെവിടെ? മതജേലിൽ കിടന്ന് ദുഃഖകർമ്മങ്ങളെ ചെയ്ത് ഉഭയസുഖഭ്രഷ്ടൻമാരായി നശിക്കുന്ന ആചാര്യൻമാരുടെയും അനുഗാമികളുടേയും ഭീരുതയെവിടെ? എന്നാൽ ചാർവാകൻമാർ ആന്തരാനന്ദത്തിൽ രമിച്ചവരല്ല. വിഷയാനന്തത്തിൽ കാലം കഴിച്ചവർതന്നെ. അതേ തരത്തിൽ തന്നെ ഈശ്വരനിർഗുണമതക്കാരും. എന്തുകൊണ്ടെന്നാൽ ഈശ്വരബ്രഹ്മമതക്കാരും വിഷയാനന്ദത്തിൽ കാംഷിച്ച് അനേകവിധത്തിൽ അകൃത്യങ്ങളെ ചെയ്യുന്നു, ഈശ്വരനേയും നിർഗ്ഗുണബ്രഹ്മത്തേയും വേദാദിപ്രമാണങ്ങളേയും സ്വർഗ്ഗാദിലോകങ്ങളേയും ത്രിണീകരിക്കുന്നു. ആനന്ദത്തിന് വേണ്ടി അങ്ങനെ സർവ്വത്തേയും ത്രിണീകരിക്കുന്നതുകൊണ്ട് സർവ്വലോകങ്ങളും ആനന്ദമതക്കാരാകുന്നു. ചാർവ്വാകമതക്കാരുമല്ല ഈശ്വരമതക്കാരുമല്ല നിർഗ്ഗുണബ്രഹ്മമതക്കാരുമല്ല മറ്റൊരു അദ്ധ്യാത്തിൽ വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്. സർവ്വത്തിനും ഈശ്വരനെ വിളിച്ച് ആവശ്യപ്പെട്ട് മരിക്കുന്ന ഭീരുക്കളാണ് ഈശ്വരമതക്കാർ അങ്ങനെ ചെയ്യാതെ പൗരുഷാലോചനകൊണ്ട് സാധിക്കുന്നതിനെ സാധിച്ച് അന്തരിക്കുന്ന അതിധീരൻമാരാണ് ചാർവ്വാകൻമാർ. ഇങ്ങനെ അജഗജവ്യത്യാസം ഇവർക്കുണ്ട്. ചാർവ്വാകൻമാർ ഒത്തവണ്ണം നടക്കുന്ന ദുഷ്ടൻമാരെന്ന് പറവാനും ഈശ്വരമതക്കാർക്ക് നിർവ്വാഹമില്ല. ഈശ്വരമതക്കാർ ലോകത്തെ

മുഴുവനും മതജേലിൽ തള്ളിവിടുന്ന സമ്പ്രദായത്തെ നാം അൽപ്പം വിവരിച്ചത് വായനക്കാർ ഓർമ്മിക്കുവിൻ. ഈശ്വരൻ വൃഥാ സൃഷ്ടിച്ച് ആ സൃഷ്ടിസന്താനങ്ങളെ സർവ്വ പ്രകാരത്തിലും സങ്കടപ്പെടുത്തി സംഹരിക്കുന്ന സംഗതിയേയും മുൻ അധ്യായത്തിൽ നാം വിവരിച്ചതിനെ വായിച്ച് നോക്കുവിൻ. അതിൽ കോടിയിലൊരംശം ദോഷം ചാർവ്വാകൻമാർ മനപൂർവ്വം ചെയ്‌വാൻ വിചാരിച്ചാലും സാധിക്കുന്നതല്ല. അലമരണ്യരുദിതേന! അലംപിഷ്ടപേഷണേന. അലംചർവ്വിത ചർവ്വണേന. ആനയെകണ്ട കുരുടൻമാരുടെ വാദത്തിനെങ്കിലും അൽപ്പം സത്യമുണ്ട്. അത്രപോലും സത്യവും രസവും അവശ്യവും പ്രയോജനവുമില്ലാത്തതാണ് അപ്രത്യക്ഷത്തിലുള്ള ഈശ്വരസ്വർഗ്ഗാദിലോകങ്ങളെ പറ്റിയുള്ള വാദം.

159. **മനേവമനോദൃഷ്ടാവൃത്തിശൂന്യംയദാഭവേൽ**
**ജീവന്മുക്താദിസംജ്ഞാനംതൻമന ഏവനനേതരഃ**

സാരം- മനസ്സ് തന്നെ മനസ്സിനെ നോക്കി നിശ്ചലമായാൽ ആ മനസ്സിന് തന്നെയാണ് ജിവമുക്തൻ, രാജയോഗി എന്നും മറ്റുമുള്ള നാനാനാമങ്ങൾ. ആ പേരുകൾക്ക് മറ്റൊരാൾ ഇല്ല.

160. **മനഃശത്രുർമനോമിത്രംജ്ഞായംനമസഃപരം**
**ഇതിജാനൻമനോജേതാജീവൻമുക്തോദ്വിജഃസുഖി.**

സാരം- മനസ്സാണ് ശത്രുവും ബന്ധവും, മനസ്സിൽനിന്ന് അപ്പുറം നമുക്ക് അറിയേണ്ടതില്ല എന്നറിഞ്ഞ് മനസ്സിനെ വശീകരിച്ചവനാണ് ജീവൻമുക്തനും ബ്രാഹ്മണനും ആനന്ദിയും.

161. **മനോലയാല്ലോകചിന്താദേഹചിന്താചയസ്യന**
**വിദേഹമുക്തഃസംപൂർണ്ണഃസശാന്തോർമ്മിസമുദ്രവൽ.**

സാരം- മനസ്സിനെ ലയംകൊണ്ട് ലോകചിന്തയും ദേഹചിന്തയും ഇല്ലാത്തവനാണ് വിദേഹമുക്തൻ. അവൻ അല അടങ്ങിയ സമുദ്രം പോലെ പരിപൂർണ്ണനാകുന്നു.

162. **നിശ്ചലേസതികല്ലോലെപൂർണ്ണോജലധിരേവസഃ**
**കിമർത്ഥംപൂർണ്ണതാസിദ്ധ്യൈജലധെസ്തസ്യചിന്തനം.**

163. **തഥാമനസിനിഷ്പന്ദേസച്ചിദാനന്ദവസ്തുതൽ**
**കിമർത്ഥംസച്ചിദാനന്ദസിദ്ധയേവസ്തുചിന്തനം**

സാരം- അലഅടങ്ങിയാൽ അവ പൂർണ്ണ സമുദ്രം തന്നെ. അലയ്ക്ക് പൂർണ്ണത്വം സിദ്ധിപ്പാൻ വേണ്ടി സമുദ്രസ്വരൂപത്തെ ചിന്തിക്കുന്നത് എന്തിന്? 163. അപ്രകാരം മനസ്സ് നിശ്ചലമായാൽ അത് സച്ചിദാനന്ദംതന്നെ. മനസ്സിന് ബ്രഹ്മാവാവാൻ ബ്രഹ്മധ്യാനം എന്തിന്. എന്നാൽ തിരയ്ക്ക് ഞാൻ സമുദ്രമാകുന്നു എന്ന് ധ്യാനിക്കാതെതന്നെ സമുദ്രമാകാം, അടങ്ങിയാൽ മതി. അപ്രകാരം മനസ്സിന്നും ഞാൻ ബ്രഹ്മമാകുന്നു, "അഹംബ്രഹ്മാസ്മി" ഇത്യാദി വേദാന്തമഹാവാക്യവിചാരം കൂടാതെ പരിപൂർണ്ണാനന്ദമാവാം. മനസ്സ് അടങ്ങിയാൽമതി എന്ന് സാരം.

**164. മനഃപ്രദർശകഃസത്യാദേശികസ്താപഹാരകഃ**
**ഈശപ്രദർശകസ്ത്വൈന്ദ്രജാലികസ്താപകാരകഃ**

സാരം- മനസ്സിന് കാണിച്ചുതരുന്നവനാണ് സത്യഗുരുവും ദുഃഖത്തെതീർക്കുന്നവനും. ഈശ്വരനെ കാണിക്കുന്നവൻ ജാലവിദ്യക്കാരനും ദുഃഖത്തെനൽകുന്ന ഗുരുവുമാകുന്നു. എന്നാൽ ചില ആചാര്യൻമാർ ഇന്ദ്രജാലപ്രയോഗംകൊണ്ട് കണ്ണിന് ചില മൂർത്തി വിശേഷത്തെ തോന്നിപ്പിച്ച് ഇത് ശ്രീരാമനാണ്, ഇത് ഹനുമാനാണ്, ഇത് ഈശ്വരനാണ് എന്നും മറ്റും ജനങ്ങളെ പരിഭ്രമിപ്പിക്കുന്നുണ്ട്. ആപ്പിരട്ടിൽ പെടരുത് എന്ന് സാരം.

## 32. മുക്തിയും മോക്ഷവും

**1. ഭസ്മച്ഛന്നസ്യമുക്തിശ്ചേ ച്ഛ്വനശ്ചാപിനസംശയഃ**
**ഭസ്മവാസീസദാശ്വാനഃ കസ്മാന്മുക്തോനമന്യതെ**

സാരം- ഭസ്മം ധരിക്കുന്നവന് മുകതിയുണ്ടെങ്കിൽ ശ്വാവിനും മുക്തിയുണ്ട്, സംശയമില്ല. ശ്വാവ് ഭസ്മവാസിയാകുന്നു. എന്തുകൊണ്ട് നായിനെ മുക്തനെന്ന് വിചാരിക്കുന്നില്ല?

**2. ശവാസ്ഥികൂടംസംഗൃഹ്യ പ്രയാഗാംയാന്തികേചന**
**അസ്ഥിസംസ്ഥാപനാത്തത്ര മൃതാമുക്താഭവന്തികിം**

സാരം- ചിലർ ശവത്തിൻെറ അസ്ഥിയെടുത്ത് പ്രയാഗയ്ക്ക് പ്രയാണം ചെയ്യുന്നു (പോകുന്നു). പ്രയാഗയിൽ അസ്ഥി സംസ്ഥാപിക്കുന്നതുകൊണ്ട് മരിച്ചവർക്ക് ഗതികിട്ടുമോ? ഇല്ല.

3. ബ്രഹ്മകീദെങ്നിർഗുണം വാ സഗുണം വേതിചിന്തനം
അനപേക്ഷ്യംമുമുക്ഷൂണാം മോക്ഷസ്തുമനസോലയഃ

സാരം- മറ്റുള്ള മതക്കാർ ദൈവം, ഈശ്വരൻ എന്നും മറ്റും പര്യായനാമങ്ങൾകൊണ്ട് വർണ്ണിക്കപ്പെടുന്ന വേദാന്തശാസ്ത്ര പ്രതിപാദിതമായ ബ്രഹ്മം എങ്ങനെയുള്ള വസ്തുവാണ്, സഗുണമോ നിർഗുണ എന്ന വിചാരണ മോക്ഷത്തെ ഇച്ഛിക്കുന്നവർക്ക് (ദുഃഖമില്ലാത്ത മഹാപദവിയെ കാംക്ഷിക്കുന്നവർക്ക്) ആവശ്യമില്ല. മോക്ഷമെന്നത് മനോലയമാകുന്നു. (മനസ്സ് അടങ്ങിയാൽ മോക്ഷമായി നോക്കുക. സുഷുപ്തിയിൽ =നല്ല ഉറക്കത്തിൽ) മനസ്സ് അടങ്ങിയപ്പോൾ ഒരു മതക്കാർക്കും ദുഃഖമില്ല. ഇങ്ങനെ മനസ്സ് തൻെറ യാഥാർത്ഥ്യാവസ്ഥയിൽ ലയിക്കുന്നതാണ് മോക്ഷം എന്ന് ഇതിൽ മുഴുവനും മനോദർശനം കൊണ്ടുമാത്രമെ മോക്ഷമുള്ളു എന്ന് ആസ്തികൻമാരുടേയും നാസ്തികൻമാരുടേയും സർവ്വലോകത്തിൻെറയും അനുഭാവത്തെ എടുത്ത് കാണിച്ചു കൊണ്ട് തെളിയിക്കുന്നുണ്ട്.

4. ദുഃഖാഭാവസ്തുമനസൊ നിശ്ചലത്വേനജായതെ
സുഷുപ്തൗയസ്യകസ്യാപി ദുഃഖലേശോനവിദ്യതെ

5. സർവ്വസംഗപരിത്യാഗ സ്തോപിചിത്തവീനിഗ്രഹ!
പുത്രദാരാദിസാന്നിധ്യെനാസ്തിസംഗമഃ

6. അജ്ഞാത്വൈതൽസൂക്ഷമധർമ്മം ത്യക്ത്വാസർവ്വം പ്രയാന്ത്യഹൊ!
മാർഗ്ഗമദ്ധ്യേമ്രിയന്തേചക്ഷുൽ പീപാസാസഹിഷ്ണുവഃ

7. ഏവംദുർഗ്ഗതിമേവാത്ര മന്യന്തെസൽഗതീംനരാഃ
അനേകകർമ്മഭിർ ബദ്ധാഭുജ്ഞതേനാത്മനഃസുഖം.

സാരം- ദുഃഖമില്ലാത്ത അവസ്ഥ അതായത് മോക്ഷം മനസ്സിൻെറ നിശ്ചലത്വം കൊണ്ടാണ് ഉണ്ടാവുന്നത്, നോക്കുക. മനസ്സ് അനങ്ങാതേയിരിക്കുന്ന സുഷുപ്തിയിൽ ഒരുവനും ദുഃഖമില്ല. 5. ഈ സർവ്വസംഗപരിത്യാഗമെന്ന് പറയുന്നതും മനസ്സിനെ അടക്കുന്നതാണ്, പുത്രഭാര്യാദികൾ അരികിലുണ്ടെങ്കിലും മനസ്സടങ്ങിയ ഉറക്കത്തിൽ അവരോട് സംഗമില്ല. 6. ഈ സൂക്ഷമധർമ്മത്തെ അറിയാതെ സർവ്വത്തേയും ഉപേക്ഷിച്ച് പുറപ്പെട്ട് പോകുന്നു. ക്ഷുത്തും ദാഹവും സഹിച്ച് മാർഗ്ഗമദ്ധ്യത്തിൽ മരിച്ചുപോവുകയും ചെയ്യുന്നു. 7.

ഇങ്ങനെയുള്ള ദുർഗതിയെതന്നെയാണ് മനുഷ്യർ സൽഗതിയായി വിചാരിച്ചിരിക്കുന്നത്. അതിനാൽ അനേകകർമ്മങ്ങളാൽ ബദ്ധന്മാരായി ആത്മാനന്ദത്തെ അനുഭവിക്കുന്നില്ല.

**8. കർമ്മമോക്ഷസ്വരൂപഞ്ച ദ്വിചിന്തയതിസാധകഃ**
**വിചിന്തനക്ഷണാദേവ കർമ്മകാണ്ഡംപരിത്യജേൽ.**

സാരം- കർമ്മങ്ങളുടെ സ്വരൂപത്തെയും മോക്ഷസ്വരൂപത്തേയും നിരുപിക്കുന്നു വെങ്കിൽ നിരൂപിച്ച മാത്രക്ക് തന്നെ യുക്തിമാൻ കർമ്മങ്ങളെ ഉപേക്ഷിക്കും.

**9. സർവ്വസ്വാബാഹ്യസന്ത്യാഗാദേവനിർവ്വാണസംഭവഃ**
**ഇതിഭ്രമശ്ചമർത്ത്യനാംബുദ്ധാദിത്യാഗതോജനി.**

സാരം- ബാഹ്യത്തിലുള്ള സർവ്വസ്വത്തിനേയും തീരെ ത്യജിച്ചാൽ മാത്രമെ നിർവ്വാണം അതായത് മുക്തി സിദ്ധിക്കയുള്ളു എന്ന് ഒരു തെറ്റിദ്ധാരണയും ജനങ്ങൾക്ക് ബുദ്ധാദികളുടെ ത്യാഗത്തിൽനിന്ന് ഉണ്ടായിരിക്കുന്നു.

**10. യാവതാദേഹരക്ഷാസ്യാത്താവദ്രക്ഷേദ്ധനംബുധഃ**
**മോക്ഷസാധനസാമഗ്ര്യാംമുഖ്യംദേഹസ്യരക്ഷണം**

സാരം- ദേഹത്തെ രക്ഷിപ്പാൻ എത്ര സ്വത്തുവേണമോ അത്ര സ്വത്തിനെ ബുദ്ധിമാൻ രക്ഷിക്കേണ്ടതാണ്. മോക്ഷം സാധിപ്പാനുള്ള സാധനങ്ങളിൽ വെച്ച് മുഖ്യസാധനം ദേഹസംരക്ഷണമാകുന്നു.

കിഞ്ച = അത്രയുമല്ല.

**11. മനസഃപതനംദുഃഖമാനന്ദസ്തസ്യധാരണം**
**തസ്മാദ്ധരേന്മനസ്സ്വസ്മുൻ സ്വധർമ്മമഹാൻനൃണാം**

സാരം- മനസ്സിൻെറ പതനമാണ് ദുഃഖം, മനസ്സിനെ നിലയ്ക്ക് നിർത്തുന്നതാണ് ആനന്ദം = മുക്തി. അതുകൊണ്ട് മനസ്സിനെ തങ്കൽ നിർത്തുവിൻ! മഹത്തായ സ്വധർമ്മം എല്ലാ മനുഷ്യർക്കും അതാണ്.

വാക്യം - സ്വധർമ്മാബഹുധാദൃശ്യന്തെ തസ്യകിം കാരണം

ഇതിചേത് സ്വധർമ്മം- പലവിധത്തിൽ കാൺമാൻ കാരണം എന്താണെങ്കിൽ,

12. മതഭേദൈദെസ്വസ്വധർമ്മാഭിദ്യന്തെദുഃഖഹേതവഃ
സർവ്വേഷാമേകധർമ്മസ്സുമുക്തയേമനസോധൃതി

സാരം- നാനാമതങ്ങളും സ്വധർമ്മത്തെ നാനാപ്രകാരത്തിൽ ഭേധിപ്പിച്ചതുകൊണ്ട് ദുഃഖഹേതുക്കളായി ഭവിച്ചും മുക്തിക്ക് സർവ്വൻമാർക്കും ഒരൊറ്റ ധർമ്മമാകുന്നു. അതു മനസ്സിനെ സ്വാധീനത്തിൽ വെക്കുന്നതാകുന്നു.

13. യഥൈകമതമാനന്ദമതംസർവ്വഹിതംതഥാ
ഏകസ്സുഖകരോധർമ്മോമനസോധാരണാത്മനി

സാരം- ആനന്ദമതം എപ്രകാരം സർവ്വജനങ്ങൾക്കും ഹിതമായിട്ടുള്ളതോ അപ്രകാരം സുഖത്തെ ചെയ്യുന്ന പ്രധാനധർമ്മം മനസ്സിനെ തന്നിൽ നിർത്തുന്നതാകുന്നു.

14. സഗുണം നിർഗ്ഗുണംധ്യാനംകല്പിതംവിവിധംബുധൈഃ
ഭ്രമശ്രമനിമിത്തം തന്മോക്ഷോമാനസനിഗ്രഹഃ

സാരം- വിദ്വാൻമാർ സഗുണമായിട്ടും നിർഗുണമായിട്ടും ദൈവത്തെ ധ്യാനിപ്പാൻ, പലവിധത്തിൽ വിധിച്ചത് ഭ്രമത്തിനും ശ്രമത്തിനും നിമിത്തമായി തീർന്നിരിക്കുന്നു.

15. അരൂപേനിഗ്ഗുർഗുണേരൂപകല്പനം ഭ്രമകാരണം
തദ്രൂപധ്യാനപൂജാദിശ്രമായൈവനമുക്തയെ

സാരം- രൂപമില്ലാത്ത നിർഗുണദൈവത്തിൽ നാനാ രൂപത്തെ കല്പിച്ചത് ഭ്രമത്തിന് കാരണമായി. ആ രൂപങ്ങളെ ധ്യാനിപ്പാനും പൂജ മുതലായ നാനാകർമ്മങ്ങളാൽ പ്രസാദിപ്പാൻ കല്പിച്ചതും ശ്രമത്തിന്ന് മാത്രം കാരണമായി. എങ്ങനെയെങ്കിൽ ദൈവത്തിന്ന് രൂപമില്ലെന്ന് പറയുന്നു. രൂപമില്ലാത്ത ദൈവത്തിൽ നാനാരൂപങ്ങളെ കല്പിക്കുകയും ചെയ്യുന്നു. അതെങ്ങനെ? കാണാത്ത രൂപഭേദങ്ങളെ ധ്യാനിക്കുന്നതെങ്ങനെ? അരൂപനും എങ്ങും നിറഞ്ഞ വസ്തുവുമാണെങ്കിൽ അതിനെ എങ്ങനെ ധ്യാനിക്കും? ഗുണമില്ലാത്ത ദൈവത്തിനെ പ്രസാദിപ്പാൻ വിധിച്ചത് എന്തിന്? വാസ്തവത്തിൽ ദൈവം നിർഗ്ഗുണവസ്തുവാണെങ്കിൽ അനേക ഗുണപരിപൂർണ്ണനാണെന്ന് പറയാമോ? സഗുണനെന്ന് പറയഞ്ഞതിനേയോ നിർഗുണനെന്ന് പറഞ്ഞതിനേയോ വിശ്വസിക്കേണ്ടത്? ഇങ്ങിനെയാണ് നാനാഭ്രമം അനേകവിധത്തിൽ യാഗപൂജാദി ചെയ്‌വാൻ വേണ്ടി സാമഗ്രികളെ ഒരുക്കേണ്ടി വരുന്നു. ദൈവത്തെ പ്രസാദിപ്പാൻ വേണ്ടി ആ അനേക കർമ്മങ്ങളെ

ചെയ്യുന്നതുകൊണ്ട് ശ്രമവും നേരിടുന്നു. മുക്തിക്ക് ദുഃഖത്തിൽ നിന്ന് വേർവിടുവാൻ സംഗതി വരുന്നതുമില്ല. രൂപധ്യാനം കൊണ്ടും ഈശ്വരാരാധനാകർമ്മങ്ങൾ കൊണ്ടും ഉള്ള കഷ്ടനഷ്ടശ്രമ ദുഃഖങ്ങളെ ഇതിൽ മുൻ അധ്യായത്തിലും മോക്ഷപ്രതിപാദിസിദ്ധഗ്രന്ഥങ്ങളിലും വളരെ വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്.

16. **മനഃകല്പിതരൂപസ്യധ്യാനാന്മുക്തിഃകഥംഭവേൽ**
**സതോപിരൂപസ്യാന്നസ്യധ്യാനാത്ക്ഷുച്ഛാന്തിരസ്തികിം**

സാരം- മനസ്സുകൊണ്ട് നിർമ്മിക്കപ്പെട്ട ഈശ്വരരൂപത്തിന്റെ ധ്യാനം കൊണ്ട് മുക്തി എങ്ങനെ സിദ്ധിക്കും? പ്രത്യക്ഷത്തിലുള്ള അന്നത്തെ ധ്യാനിച്ചാൽ വിശപ്പ് മാറുമോ?. ഇല്ല. ഈ സ്ഥിതിക്ക് അപ്രത്യക്ഷത്തിൽ ഒരു വിധത്തിലും അറിവാൻ പാടില്ലാത്ത ഒരീശ്വരനെ ഉണ്ടെന്ന് കേട്ട് ധ്യാനിക്കുന്നതെങ്ങനെയാണ്? ആ ധ്യാനപൂജാദികൾ കൊണ്ട് ദുഃഖശാന്തി എങ്ങനെ വരും? ആർക്കും വന്ന് കാണുന്നതുമില്ലല്ലോ.

17. **തസ്മാൻമനോജയസ്സർവ്വനൃണാംമുക്തിഃകരസ്ഥിതാ**
**മതാഗ്നൗശലഭായന്തേനാനാധ്യാനാദികർമ്മഭിഃ**

സാരം- അത്കൊണ്ട് ഈശ്വരധ്യാനം അനർത്ഥമായിരിക്കുന്നതുകൊണ്ട് സർവ്വ മനുഷ്യർക്കും മുക്തി മനോജയമാണ്. അത് കൈക്കലുള്ളതുമാണ്. നാനാവിധധ്യാനപൂജാദികർമ്മങ്ങൾ കൊണ്ട് മതാഗ്നിയിൽ ശലഭങ്ങൾ പോലെ ദഹിക്കുന്നു.

18. **സർവ്വലോകജയീശൂരൊ ധീരോപീശ്വരതല്പരഃ**
**മനോജയംവിനാമുക്തിംനലഭേതനസംശയഃ**

19. **ഇദംസത്യമിദംസത്യമന്യഥാവക്തുമുദ്യതഃ**
**ചതുർമ്മുഖോപിനമുഖോവിമുഖോദിഗ്മുഖോഭവേൽ.**

സാരം- 18. സർവ്വലോകത്തെ ജയിച്ച ശൂരനും ധീരനുമായ ഈശ്വരഭക്തനും കൂടി മനസ്സിനെ ജയിക്കാതെ മുക്തികിട്ടുകയില്ല. സംശയമില്ല. ഇത് സത്യം. സത്യം. ഇതിനു വിപരീതം പറവാൻ പുറപ്പെടുന്നവൻ നാൻമുഖനായാലും നിശബ്ദനായി വിമുഖനായി ഏതു ദിക്കിലേക്കാണ് ഓടേണ്ടത് എന്ന് നോക്കിത്തുടങ്ങും.

**20. അനന്തശാസ്ത്രപാണ്ഡിത്യം ധനകീർത്ത്യാദിലബ്ധയെ
യഥാർത്ഥഗുരുശാസ്ത്രജ്ഞെമുക്തിംവിന്ദതിശാശ്വതിം**

സാരം- അനേകശാസ്ത്ര പാണ്ഡിത്യം, ധനം, കീർത്തി മുതലായവയെ സമ്പാദിപ്പാൻ കൊള്ളാം. യഥാർത്ഥ ഗുരുശാസ്ത്രങ്ങളെ അറിയുന്നവൻ ശശ്വതമുക്തിയെ പ്രാപിക്കുന്നു.

**21. ഗച്ഛന്തോവിശ്രമപ്രാപത്യൈതിഷ്ഠന്തീഹയഥാക്വചിത്
സംസാരശ്രമവിശ്രാന്ത്യൈതിഷ്ഠേദാത്മനിവിമാനവഃ**

സാരം- നടക്കുന്നവന് ശ്രമം തീർക്കാൻ വേണ്ടി ഒരിടത്തിൽ ഇരിക്കുന്നതുപോലെ സംസാരത്താലുള്ള ശ്രമത്തെ തീർക്കാൻ വേണ്ടി അതായത് മുക്തിക്കായി മനുഷ്യൻ ആനന്ദനിഷ്ഠനായിരിക്കണം.

**22. സ്ഥിതിംവിനാധാവതാംകഗതിഃശ്രമനിവാരണെ
വിനാസ്വാനന്ദനിഷ്ഠാംകാമുക്തിഃകർമ്മകൃതാംനൃണാം**

സാരം- ഓടുന്നവരുടെ ശ്രമം തീരണമെങ്കിൽ ഒരിടത്തിൽ ഇരിക്കുക എന്നല്ലാതെ വേറെ എന്താഗതി? അപ്രകാരം കർമ്മങ്ങളെ ചെയ്യുന്ന മനുഷ്യർക്ക് കർമ്മദുഃഖത്തിൽ നിന്ന് വേർപെടുവാൻ ആനന്ദനിഷ്ഠയല്ലാതെ മറ്റൊരു ഗതിയില്ല.

**23. ആനന്ദയോരപ്രതിയോഗിനൂന
മജ്ഞാനദുഃഖപ്രദമാത്മനശ്ച
ശ്രുത്യുക്തയജ്ഞപ്രതിമാർച്ചനാദി
തസ്മാത്ത്യാജേത്തത്സകലംമുമുക്ഷു.**

സാരം- വേദോക്തമായ യാഗം, വിഗ്രഹാരാധന മുതലായ കർമ്മം ആനന്ദപ്രാപ്തിക്ക് നേരെ വിപരീതമാകുന്നു. അത്രയുമല്ല മനുഷ്യർക്ക് അജ്ഞാനത്തേയും ദുഃഖത്തേയും നൽകുന്നതുമാകുന്നു. അതുകൊണ്ട് ആ സകലകർമ്മത്തേയും മോക്ഷകാംക്ഷി ത്യജിക്കണം.

## 33. യാഗാദിദുരാചാരങ്ങൾ

1. ജനകാദ്യജ്ഞാനിനശ്ചേന്നിന്ദ്യയോഗാദികർമ്മസു
നകദാപിരാതാസ്തേസ്യു ജ്ഞാനിത്വം കവികല്പിതം

2. യാഗേഷുയൂപസ്തംഭേന മിഥിലാലങ്കൃതേതിഹാ
ദൃഷ്ടംപുരാണെജ്ഞാനിചേജ്ജനകോനതഥാഭവേൽ

3. ഏകംനൃപതിഗോത്രംവാ ഗോത്രമേകം പ്രജാസുവാ
യോഗാദ്വൈതമതവ്യാപ്തം സമഗ്രംനഹിദൃശ്യതെ

4. സർവ്വത്ര കർമ്മകാണ്ഡസ്യ സംപ്രചാരസ്യ കാരണം
യോഗജ്ഞാനപ്രചാരസ്യ കാരണം കിംബുധോത്തമാഃ

സാരം- ജനകൻ മുതലായ രാജാക്കൻമാർ ജ്ഞാനികളാകുന്നു. എങ്കിൽ നിന്ദ്യങ്ങളായ യാഗാദി കർമ്മങ്ങളിൽ ഒരിക്കലും രമിക്കയില്ല. കവികൾ ആ രാജാക്കൻമാരെ ജ്ഞാനികൾ എന്ന് വർണ്ണിച്ചതാകുന്നു. (കവികൾ ഈ പരിഷ്കൃതകാലത്തും സേവക്കും, ലാഭത്തിനും വേണ്ടി രാജാക്കൻമാരേയും മറ്റു സമ്പന്നൻമാരേയും അതിശയോക്തികൊണ്ട് വർണ്ണിക്കുന്നത് സാധാരണയാണ്. പുരാതനകാലങ്ങളിൽ കവികൾ മാത്രമേ അങ്ങനെ ചെയ്തിരുന്നുള്ളു. ഇക്കാലത്ത് പത്രാധിപൻമാരിൽ ചിലരും അപ്രകാരം ചെയ്കയാൽ പരമാർത്ഥം മനസ്സിലാക്കുവാൻ പരമയോഗ്യൻമാർക്കും പ്രയാസമായിത്തീരുകയും അസത്യം സത്യമായിട്ടും സത്യം അസത്യമായിട്ടും അനർത്ഥങ്ങൾ നേരിടുന്നു.) 2. യാഗങ്ങളിൽ യൂപസ്തംഭം കൊണ്ട് ജനകരാജ്യം അലംകൃതമായിരിക്കുന്നു എന്ന് പുരാണത്തിൽ ഞാൻ കണ്ടിട്ടുണ്ട്. കഷ്ടം! (അപ്പോൾ എത്ര യാഗം കഴിച്ചിരിക്കണം, എത്ര പശുഹിംസ ചെയ്തിരിക്കണം! ജനകരാജൻ ജ്ഞാനിയാണെങ്കിൽ അങ്ങനെ വരുമോ? "രാഗാദ്യവയവോ പേത" ഇത്യാദി പ്രമാണങ്ങൾകൊണ്ട് മനഃപശുവിനെ നിഗ്രഹിക്കുന്നതാണ് നിർവ്വാണപൂജ (യാഗം) എന്ന ഹിന്ദുമതജ്ഞാനസിദ്ധാന്തത്തെ ജനകൻ അറിയുമെങ്കിൽ അനേകാനാഥപ്രാണിഹിംസകളെ ചെയ്യുമോ? ഇല്ല.) 3. ഒരു രാജാവംശത്തിലോ പ്രജകളിൽ ഒരു കുടുംബത്തിലോ യോഗമൊ അദ്വൈതമൊ മുഴുവൻ വ്യാപിച്ചു കാണപ്പെടുന്നില്ല. 4. സർവ്വരിലും (രാജാക്കൻമാരിലും പ്രജകളിലും) കർമ്മകാണ്ഡം വ്യാപിക്കുവാൻ കാരണമെന്താണ്? യോഗജ്ഞാനം വ്യാപിക്കാതെയിരിപ്പാൻ കാരണമെന്താണ്? (അന്നുള്ള രാജാക്കൻമാർ കർമ്മകാണ്ഡതല്പരൻ

മാരായതുകൊണ്ടും യോഗജ്ഞാനരഹസ്യം അറിയാത്തതു കൊണ്ടുമെന്നഭിപ്രായം)

വാക്യം- തദവോപപാദയതി = അതിനെത്തന്നെ ഉപപാദിക്കുന്നു.

5. **ഏവംശാക്തേയകർമ്മാണികുർവ്വന്തിമധുമാംസതഃ**
**അമേദ്ധ്യഭോജിനസ്സർവ്വെ കുക്കുടാനാത്രസംശയഃ**

6. **തന്മാംസഭോക്ത്രീയദിസാ ഭദ്രകാളീകഥംഭവേൽ**
**ശക്തിസ്സാജനനീത്യാഹുർജഗതാംമതവാദിനഃ**

7. **മതാശിശൂൻഭക്ഷയേൽകിം ഹാകഷ്ടംമതവാദിന**
**നജാനാന്തിസ്വകർമ്മാണി ദൂഷയന്തീതിദൈവതം**

സാരം- ഇങ്ങനെ ആടുകൊഴികളെ അറത്ത് മദ്യമാംസംകൊണ്ട് ശക്തിയെ പൂജിക്കുന്നു. എല്ലാകോഴികളും അമേദ്യത്തെ തിന്നുന്നവയാകുന്നു. 6. അമേദ്യംതിന്നുന്ന ആ കോഴിമാംസത്തെ തിന്നുന്നവളാണ് ശക്തിയെങ്കിൽ എങ്ങനെ ഭദ്രകാളിയാകും? ആവുകയില്ല. മതവാദികൾ ആ ശക്തി (ഈശ്വരി) ലോകത്തിൻെറ മാതാവാകുന്നു എന്ന് പറയുന്നു. 7. മതാവ് ശിശുക്കളെ തിന്നുമോ? ഹാ കഷ്ടം. മതവാദികൾ തങ്ങളുടെ കർമ്മങ്ങൾ ദൈവദൂഷണമാകുന്നു എന്നറിയുന്നില്ല.

8. **പുത്രാദിനീസേശ്വരീതിനിന്ദകാൻവിസൃജേൽകിമു**
**അസ്തിചേദീശ്വരഃകശ്ചിൽ ഗുണവാൻദണ്ഡധാരകഃ**

9. **അനാഥപ്രാണിഹംതൄൻനൄൻനിർദ്ദയാന്വിസൃജേൽകിമു**
**അസ്തിചേദിശ്വരഃകശ്ചിൽ ദയാളുർദണ്ഡധാരകഃ**

സാരം- കുറ്റത്തിന് തക്ക ശിക്ഷകൊടുക്കുന്ന ഗുണവാനായി ഒരീശ്വരനുണ്ടെങ്കിൽ ഈശ്വരി പുത്രൻമാരെ തിന്നുന്നവാളാകുന്നു എന്ന് നിന്ദിക്കുന്നവരെ വെറുതെ വിടുമോ? ഉടൻ ശിക്ഷിക്കും. 9. ശിക്ഷകൊടുക്കുന്ന ദയാലുവായ ഒരീശ്വരനുണ്ടെങ്കിൽ അനാഥപ്രാണികളെ കൊല്ലുന്ന നിർദ്ധയൻമാരെ വിടുമോ? ഉടൻ ശിക്ഷിക്കും.

10. **നിഷ്ക്കാമമപിയാഗാദികർമ്മദുഃപ്രദംദൃഢം**
**യഥാനിഷ്ക്കാമപതനമംഗവൈകല്യദുഃഖദം.**

സാരം- യോഗാദികർമ്മം നിഷ്കാമമായിരുന്നാലും ദുഃഖത്തെ നൽകുന്നതാണ്, നിശ്ചയം. ഏത് പോലെയെങ്കിൽ നിഷ്കാമമായ

പതനം (വീഴ്ച) അംഗഭംഗം കൊണ്ട് ദുഃഖത്തെ ചെയ്യുന്നതുപോല. ആർക്കും വീഴണമെന്ന് ആശയമില്ല. എങ്കിലും നടക്കുമ്പോൾ ചിലപ്പോൾ വീണ് മുട്ടോ, മൂക്കോ, മുഖമോ മുറിയുന്നു. ഇത് ദുഃഖമായിതന്നെ ഇരിക്കുന്നു. നിഷ്കാമവീഴ്ചയായതുകൊണ്ട് സുഖമായി ഇരിക്കുന്നില്ല എന്നു മാത്രമല്ല, ചിലപ്പോൾ മുടന്തൻമാരായി തീരുന്നു. ചിലർ ചാകുകയും ചെയ്യുന്നു. ഈ നിഷ്കാമപതനം പോലെതന്നെ നിഷ്കാമയോഗാദി കർമ്മങ്ങളും അത്രപറഞ്ഞാൽ പോര. വഴിയിൽ തടഞ്ഞുവീഴുന്ന മുറിവൈദ്യനെകൊണ്ട് പൊറുപ്പിക്കുവാൻ കഴിയും. നിഷ്കാമകർമ്മ കാണ്ഡാകൂപത്തിലുള്ള പതനദുഃഖം വൈദ്യനെകൊണ്ടും അജ്ഞാനരോഗയോക്ടർമാരായ ജ്ഞാനയോഗീന്ദ്രൻമാരെ കൊണ്ടും ശമിപ്പിക്കുവാൻ വിഷമമാണ്. അതിന് ദൃഷ്ടാന്തം ഇന്ത്യയും അമ്പലപ്പറമ്പും യോഗജ്ഞാന തിരസ്കാവും തന്നെ.

## 34. യുക്തിവാദ ചിന്തകൾ

1. **ഈശ്വരാരാധനം കാര്യമിതിയെപ്രവദന്തിതേ അയുക്താഅചിപൂജ്യന്തെജനൈന്നൈസ്സർവ്വൈരാസംശയം**

സാരം- ഈശ്വരനെ പൂജിക്കണമെന്ന് പ്രസംഗിക്കുന്നവ അയുക്തൻമാരായാലും ജനങ്ങൾ അവരെ പൂജിക്കും, സംശയമില്ല എന്നാൽ പ്രസംഗിക്കും പ്രകാരം ചെയ്താൽ ഈശ്വരൻ പ്രസാദിക്കുമോ ഇല്ലയോ എന്നൊന്നും ആലോചിക്കാതെ അയുക്തമായും അസത്യമായുമിരിക്കുന്നതിനെ മുറുകെപ്പിടിച്ച് ആചരിക്കുകയും ബഹുമാനിക്കയും ചെയ്യും എന്ന് സാരം.

2. **യഥാർത്ഥവാദിയുക്തോപി നിരീശഇതിനിന്ദ്യതെ ജനൈരാസ്താംന്യൂണാംയോഗക്ഷേമായൈവമയോച്യതെ**

സാരം- യഥാർത്ഥം പറയുന്നവർ യുക്തനായിരുന്നാലും ഇവൻ നിരീശ്വരൻ എന്ന് ജനങ്ങൾ നിന്ദിക്കുന്നു. ഇരിക്കട്ടെ. ജനങ്ങൾക്ക് യോഗക്ഷേമത്തിന്നു വേണ്ടി മാത്രമാണ് ഞാൻ പറയുന്നത്.

3. **ശത്രുക്തമപിയുക്തഞ്ചേൽഗ്രാഹ്യമർത്ഥിഭിരർത്ഥവൽ ഈശോക്തമപ്യയുക്തഞ്ചേൽസന്ത്യാജ്യംവിഷവജ്ജനൈഃ**

സാരം- ശത്രു പറഞ്ഞതാണെങ്കിലും യുക്തമാണെങ്കിൽ യാചകൻ ധനത്തെ എന്നപോലെ സ്വീകരിക്കേണ്ടതാണ്. ഈശ്വരൻ പറഞ്ഞതാണെങ്കിലും അയുക്തമാണെങ്കിൽ വിഷത്തെ എന്നപോലെ ദൂരെ ത്യജിക്കണ്ടതാണ്.

4. **യേനദുഃഖനിവൃത്തിർവ്വാസുഖാപ്തിർവ്വത്രദ്വചഃ**
**യുക്തംതദ്വിപരീതംയദയുക്തമിതിചിന്തയേൽ**

സാരം- ഏതൊന്നുകൊണ്ട് ദുഃഖശാന്തിയോ ആനന്ദലാഭമോ ഉണ്ടാകുന്നുവോ അത് യുക്തവചനമാകുന്നു. അതിന് വിപരീതമായത് (ദുഃഖത്തെ ഉണ്ടാക്കുന്നത്) അയുക്ത വചനമാകുന്നു.

5. **യദിഷ്ടഘടകം യുക്തമയുക്തം വിപരീതകൃൽ**
**ഏവംസർവ്വത്രവിജ്ഞേയം യുക്തായുക്തവിചാരകൈഃ**

സാരം- ഇച്ഛിച്ചതോടു ചേർക്കുന്നത് യുക്തമായത്, ചേർക്കുവാൻ ശക്തമല്ലാത്തത്, അയുക്തമായത്. യുക്തമേത്, അയുക്തമേത് എന്ന് ആലോചിക്കുന്നവർ ഇപ്രകാരമാണ് അറിയേണ്ടത്.

6. **ദണ്ഡ്യന്തെ ദേഹിനഃ പാപാൽസർവ്വശക്തേനനാന്യഥാ**
**ഇത്യുത്തരംദീയതേചേൽതന്നയുക്തസ്യഭാഷണം**

പാപത്തിന്നുള്ള ശിക്ഷയാണ് ദേഹികൾ അങ്ങനെ ദുഃഖം അനുഭവിക്കുന്നത്, അതുകൊണ്ട് ഈശ്വരനിൽ കുറ്റം ആരോപിച്ചുകൂട എന്ന് സമാധാനിക്കുന്നു എങ്കിൽ അത് ശരിയല്ലെന്ന് "ദണ്ഡ്യന്തെ" ഇത്യാദികൊണ്ട് തെളിയിക്കുന്നു.

സാരം- പാപം ചെയ്തതുകൊണ്ട് സർവ്വശക്തൻ ദേഹികളെ ദണ്ഡിക്കുന്നതാകുന്നു, മറ്റൊന്നുകൊണ്ടല്ല എന്ന് ഉത്തരം പറയുന്നു എങ്കിൽ അത് യുക്തനായ പുരുഷൻെറ വാക്കല്ല.

7. **അസത്യായുക്തമഹിതംയദിവാച്യം ഭവാദൃശാം**
**സത്യംയുക്തംഹിതംകസ്മാന്നവാച്യം മമപണ്ഡിതാഃ**

സാരം- അസത്യമായും, അയുക്തമായും അഹിതമായും ഇരിക്കുന്നത് നിങ്ങൾക്ക് പറയാമെങ്കിൽ ഹേ പണ്ഡിതൻമാരെ! സത്യമായും, യുക്തമായും ഹിതമായും ഇരിക്കുന്നത് എനിക്ക് എന്തുകൊണ്ട് പറഞ്ഞുകൂട.

**8. അനുഭൂത്യാചയുക്ത്യാച മദുക്തം ഖണ്ഡയേൽസുധീഃ**
**ശ്രുത്യാചാരൈരയുക്തൈർമമാക്ഷേപ്തുമബലാപ്യലം**

സാരം- അനുഭവംകൊണ്ടും യുക്തികൊണ്ടും ഞാൻ പറയുന്നതിനെ വിദ്വാനായവൻ ഖണ്ഡിക്കേണം. അയുക്തങ്ങളായിരിക്കുന്ന വേദാദി പ്രമാണങ്ങളേയും ആചാരങ്ങളേയും പ്രമാണമാക്കിക്കൊണ്ട് എന്നെ ആക്ഷേപിപ്പാൻ ദുർബലസ്ത്രീകൂടി സമർത്ഥയാകുന്നു.

**9. ആത്മാനാന്ദാനുഭോക്താരൊ യുക്തിമന്തോത്രദുർല്ലഭാഃ**
**അനാത്മജ്ഞാ അയുക്താശ്ച വിദ്വാംസൊബഹവൊഭുവി**

സാരം- ലോകത്തിൽ ആത്മാനന്ദാനുഭവമുള്ള യുക്തൻമാർ ചുരുക്കം. ആനാത്മജ്ഞൻമാരും അയുക്തൻമാരുമായ വിദ്വാൻമാർ വളരെ.

**10. താദൃശാംവിദുഷാം ഭൂരിപക്ഷസ്വീകരണാജ്ജനാഃ**
**കർമ്മശൃംഖലയാബദ്ധാ മതകാരാഗൃഹെഹതാഃ**

**11. തസ്മാദ്യുക്തംപരിഗ്രാഹ്യ മേകോക്തമപിരത്നവത്**
**അയുക്താൻഭൂരിപക്ഷാംസ്തു വർജ്ജയേത്കാളകൂടവത്.**

സാരം- അങ്ങനെയുള്ള വിദ്വാൻമാരുടെ ഭൂരിപക്ഷത്തെ സ്വീകരിച്ചതുകൊണ്ടുതന്നെയാണ് ജനങ്ങൾ കർമ്മശൃംഖലയാൽ ബദ്ധൻമാരായി മതജേലിൽപെട്ട് കെട്ടുപോകുന്നത്. 11. ആയതുകൊണ്ട് യുക്തമായതിനെ ഒരുവൻ പറഞ്ഞതായാലും രത്നത്തിനെപ്പോലെ സ്വീകരിക്കേണ്ടതാണ്. അയുക്തങ്ങളായ ഭൂരിപക്ഷങ്ങളെ കാളകൂടവിഷംപോലെ വർജ്ജിക്കണം.

**12. അജ്ഞാതാർത്ഥമയുക്തഞ്ചയാബ്രൂതെസാശ്രുതിഃസ്മൃതാ**
**ജ്ഞാതംയുക്തഞ്ചായാബ്രൂതെ നിരീശോക്തിരിതീര്യതെ**

**13. അപ്രത്യക്ഷമവിജ്ഞേയംയാബ്രൂതെസാശ്രുതിഃസ്മൃതാ**
**പ്രത്യക്ഷജ്ഞേയവിഷയാനിരീശോക്തിരിതീര്യതെ.**

സാരം- അറിയാത്തതിനേയും അയുക്തമായതിനേയും പറയുന്നത് മതവിശ്വാസികൾ വേദമെന്ന് വിചാരിച്ച് പോരുന്നു. (അയുക്തമായ മൂഢവചനം എന്ന് വിചാരിക്കേണ്ടതിനെ ദിവ്യവാക്ക് എന്ന് വിചാരിക്കുന്നുവെന്ന് സാരം)

അറിഞ്ഞതിനെയും യുക്തമായതിനെയും പറയുന്നത് നിരീശ്വരമതമെന്ന് വിചാരിക്കുന്നു. 13. അറിവാൻ കഴിയാത്തതായ അപ്രത്യക്ഷ വിഷയത്തെ പറയുന്നത് വേദമെന്ന് വിചാരിച്ച് പോരുന്നു. അറിവാൻ കഴിയുന്ന അനുഭവത്തെപറയുന്നത് നിരീശ്വരവചനമെന്ന് വിചാരിക്കുന്നു. എന്നാൽ അനേകകാലം രാവും പകലും അന്വേഷിച്ച് അറിയുവാനും പറയുവാനും നിർവ്വാഹമില്ലാത്ത അളവറ്റ ഒരു ദൈവമുണ്ട്, അതിനെ അറിയണം, പ്രസാദിപ്പിക്കണം എന്ന് പറയുന്നത് അയുക്തമായാലും അസത്യമായാലും ദൈവവചനമെന്ന് വിശ്വസിക്കുന്നു. മനസ്സിനെ മാത്രം അടക്കിയാൽ മതി, ആനന്ദം അനുഭവിക്കാമെന്ന അനുഭവവചനത്തെ നിരീശ്വരവചനമെന്ന് നിന്ദിച്ച് നിഷേധിക്കുകയും ചെയ്യുന്നു എന്ന് സാരം. അയുക്തത്തെയും അപ്രത്യക്ഷത്തെയും അനാവശ്യത്തെയുമാണ് വിശ്വസിച്ച് പോരുന്നത് എന്ന് ഇതിലും എൻെറ ആനന്ദവിമാനാദികളിലും വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്.

14. **പരോക്ഷവാദംത്യക്ത്വാത്മസുഖംപ്രത്യക്ഷമക്ഷയം**
**നിപിയനിത്യംനിതരാം സുഖിനൊ ഭവതാത്മനി.**

സാരം- അപ്രത്യക്ഷത്തിലുള്ള വാദത്തെ വിട്ട് പ്രത്യക്ഷത്തിൽ ക്ഷയമില്ലാതെയിരിക്കുന്ന നിജാനന്ദത്തെ നിത്യം അനുഭവിച്ച് ആത്മാവിൽ രമിക്കുവിൻ.

15. **ആത്മന്യേവരമന്തേയെ പൗരുഷാലോചനായുതാഃ**
**കാര്യഞ്ചസാധയന്തി ഹതെയുക്താ ഇതിസംസ്മൃതം**

സാരം- ഏവർ പൗരുഷംകൊണ്ടും ആലോചനകൊണ്ടും തന്നിൽ തന്നെ രമിക്കുകയും ഈ ലോകത്തിൽ വേണ്ടതിനെ സാധിക്കുകയും ചെയ്യുന്നുവോ അവർ യുക്തൻമാരാകുന്നു.

16. **ശ്രീരാമകൃഷ്ണപരമഹംസ ക്രിസ്ത്വാദിദേശികാഃ**
**ഭക്താനയുക്തായസ്മാത്തെ പ്രാർത്ഥനാദിക്രിയാപരാഃ**

സാരം- ശ്രീ കൃഷ്ണപരമഹംസൻ ക്രിസ്തു മുതലായ ആചാര്യൻമാർ ഭക്തൻമാരാണ്. യുക്തൻമാരല്ല. എന്തുകൊണ്ടെന്നാൽ, അവർ പ്രാർത്ഥന വിഗ്രഹാരാധന മുതലായകർമ്മങ്ങളിൽ ശ്രദ്ധാലുക്കളായിരുന്നു.

17. അനുഭൂത്യാചയുക്ത്യാചമദുക്തംഖണ്ഡയേൽസുധീഃ
ശ്രുത്യാചാരൈരയുക്തൈർമാമാക്ഷേപ്തുമബലാപ്യലം.

സാരം- അനുഭവംകൊണ്ടും യുക്തികൊണ്ടും ഞാൻ പറഞ്ഞതിനെ വിദ്വാനായവൻ ഖണ്ഡിക്കണം. അയുക്തങ്ങളായിരിക്കുന്ന വേദാദി പ്രമാണങ്ങളെയും ആചാരങ്ങളേയും പ്രമാണമാക്കിക്കൊണ്ട് എന്നെ ആക്ഷേപിപ്പാൻ ദുർബ്ബലസ്ത്രീകൂടി സമർത്ഥയാകുന്നു.

18. ഈശ്വരോക്താശ്രുതിരതസ്തദുക്തംകൃത്യമാചരേത്
യുക്തായുക്തവിചാരാദിനകർത്തവ്യംകദാചന

19. നീരീശ്വരോവേദകർമ്മതിരസ്കൃത്യാത്സ്വയുക്തിഭിഃ
കലേകലാവിതിയദിവദന്തിശ്രൂണുതോത്തരം

സാരം- 18. ഈശ്വരനാൽ പറയപ്പെട്ടതാണ് വേദം. അതുകൊണ്ട് വേദത്തിൽ പറയപ്പെട്ട കർമ്മത്തെ ചെയ്യണം. ആ കർമ്മം യുക്തമോ അയുക്തമോ എന്ന വിചാരം ഒരിക്കലും ചെയ്യരുത്. 19. കലികാലത്തിൽ നീരീശ്വരൻ തൻെറ യുക്തികൾ കൊണ്ട് വേദകർമ്മത്തെ നിഷേധിക്കും എന്ന് നിങ്ങൾ പറയുന്നു എങ്കിൽ അതിനുത്തരം കേൾപ്പിൻ!

20. കേനാപിസ്വപ്രമാണാനാംഹാനിർമാഭൂതീദൃശഃ
ശ്രുതൗഗ്രന്ഥേചനിർബന്ധോഗ്രന്ഥകാരൈഃപ്രകല്പിതഃ

സാരം- ഗ്രന്ഥകാരൻമാർ ഒന്നുകൊണ്ടും തങ്ങളുടെ ഗ്രന്ഥങ്ങൾക്ക് ഹാനി വരരുത് എന്ന് വിചാരിച്ച് വേദങ്ങളിലും പ്രമാണങ്ങളിലും ഇപ്രകാരം നിർബ്ബന്ധം ചെയ്തതാകുന്നു. എപ്രകാരമെന്നാൽ - വേദകർമ്മം യുക്തമൊ അയുക്തമൊ എന്ന് വിചാരിക്കേണ്ട ആവശ്യമില്ല, വേദോക്തകർമ്മത്തെ ഖണ്ഡിക്കുന്നവർ നിരീശ്വരൻമാരിന്നും മറ്റും മുൻകൂട്ടി എഴുതി നിർബന്ധിച്ചതാകുന്നു. അങ്ങനെ ചെയ്തത് യുക്തവചനങ്ങളെ വിശ്വസിക്കാതെയിരിപ്പാൻ വേണ്ടിയാകുന്നു എന്നത് താഴെ പറയുന്ന സംഗതികൊണ്ടറിയാം.

## 35. യോഗമാഹാത്മ്യം

1. യോഗാഭ്യാസിന ഏവസ്യുയോദിനസ്സന്തിചേദിഹ
യാഗവിഗ്രഹപൂജാദിത്യജേയുർദൂരതോജനാഃ

2. അധഃകൃതാശ്ചവിപ്രാണാം വേഷം ധൃത്വാ ദിനേദിനേ
വിപ്രചാരപരഃസ്നാന പൂജഹോമാദികർമ്മഭിഃ

3. ഭാരതേ കർമ്മിണസ്സർവ്വേ; നയോഗീകോപിവിദ്യതെ
ഇതിപ്രകാശയേയുഃകിം യോഗിനസ്സന്തിചേദിഹ

4. വിപ്രാണാമപിതദ്ധർമ്മേ ഭേദദുഃഖകരേസതി
അധഃകൃതാനാംകിംതേനേത്യേതൈർഹന്തനചിന്ത്യതെ

സാരം- ഈ ഭാരതത്തിൽ യോഗികളുണ്ടെങ്കിൽ ജനങ്ങൾ യോഗാഭ്യാസികളായി ഭവിക്കും. യാഗവിഗ്രഹപൂജാദികർമ്മത്തെ ദൂരെ ത്യജിക്കും. 2, 3. ഇവിടെ യോഗികളുണ്ടെങ്കിൽ അധഃകൃതവർഗ്ഗക്കാർ ബ്രാഹ്മണവേഷം കെട്ടി ബ്രാഹ്മ കർമ്മങ്ങളിൽആസക്തൻമാരായി ദിവസം പ്രതി പ്രാതഃസ്നാനം, വിഗ്രഹപൂജ, ഹോമം മുതലായ കർമ്മങ്ങൾ ഹേതുവായിട്ട് ഇന്ത്യയിലുള്ളവരെല്ലാം കർമികളാകുന്നു, യോഗിയായിട്ട് ഒരുവനും ഇല്ല എന്ന് സ്പഷ്ടമാക്കുകയില്ല. എന്നാൽ ഭാരതം മുഴുവനും ബ്രാഹ്മണർ കാണിക്കുന്ന ആചാരകർമ്മങ്ങളിൽ ഭ്രമിച്ച് അപ്രകാരം ആചരിക്കുന്നതുകൊണ്ട് യഥാർത്ഥ ജ്ഞാനയോഗികൾ ഭാരതത്തിലില്ലെന്ന് അസ്മാദൃക്കുകൾ തീരുമാനിക്കുന്നത് അസാധുവല്ല എന്ന് അറിയുക. 4. ബ്രാഹ്മണർക്കും അവരുടെ ധർമ്മം ഭേദദൃഷ്ടിയേയും ദുഃഖത്തേയും ഉണ്ടാക്കിക്കൊണ്ടിരിക്കുമ്പോൾ അധഃകൃതവർഗ്ഗക്കാർക്ക് അതുകൊണ്ടെന്ത് പ്രയോജനമെന്ന് ഇവർ ആലോചിക്കുന്നില്ല. ഭേദദൃഷ്ടിയും ദുഃഖവും തന്നെ ഇവർക്ക് ഫലം.

5. യോഗിനാംസിദ്ധയസ്സന്തിത്വം യോഗീസിദ്ധിഭിഃകുരു
പ്രചാരണം തവാനന്ദമതസ്യേയദിപൃച്ഛതി

6. യോഗാദിശാരാധനാച്ചസിദ്ധിസ്സ്യാദിതിവാങ്മൃഷാ
വശീകർത്തുംതഥാപ്രോക്തം മതകാരൈർജനാനഹൊ!

സാരം- യോഗികൾക്ക് സിദ്ധികൾ (അണിമാദ്യഷ്ടസിദ്ധികൾ) ഉണ്ട്, നിങ്ങൾ യോഗിയാണ്, സിദ്ധികൾകൊണ്ട് നിങ്ങളുടെ

ആനന്ദമതത്തെ പ്രചരിപ്പിക്കുവിൻ എന്ന് ചോദിക്കുന്നുവെങ്കിൽ, 6. യോഗംകൊണ്ടും ഈശ്വരാരാധനകൊണ്ടും സിദ്ധിയുണ്ട് എന്ന വാക്ക് കളവാണ്. മതാചാര്യൻമാർ ജനങ്ങളെ വശീകരിപ്പാൻ വേണ്ടി അപ്രകാരം പറഞ്ഞതാകുന്നു. കഷ്ടം!

7. **സിദ്ധയസ്സന്തിചേദ്യോഗം ജ്ഞാനഞ്ചാത്രപ്രചാരയേൽ**
**അപ്രചാരണമൂലന്തു സിദ്ധ്യഭാവോനസംശയഃ**

സാരം- സിദ്ധികളുണ്ടെങ്കിൽ യോഗത്തേയും ജ്ഞാനത്തേയും ഈ ലോകത്തിൽ പരത്തുമായിരുന്നു. പരത്താതെയിരിപ്പാനുള്ള കാരണം സിദ്ധിയില്ലായ്മയാകുന്നു. സംശയമില്ല.

8. **"സുഖഭോജനസന്തുഷ്ടൊ ദേഹരക്ഷണതൽപരഃ**
**സാക്ഷീഭൂത്വാഭ്യസേദ്ധീമാന്യോഗ"മിത്യുക്തമപ്യഹൊ!**

9. **യവഷാഷ്ടികഗോധൂമ ശാല്യന്നം മുൽഗ ആഢകീ**
**ക്ഷീരാജ്യെയോഗിപഥ്യാനീ ത്യുക്തമസ്മാശൈർമുഹുഃ**

10. **അജ്ഞാത്വാതദ്യോഗരീതിം ഭിക്ഷയാകായശോഷണാൽ**
**അജ്ഞവദ് ദുഃഖഭാജസതെ പ്രജ്ഞാവന്തോപിദേഹിനഃ**

സാരം- സുഖഭോജനം കൊണ്ട് സന്തുഷ്ടനായി ദേഹരക്ഷണത്തിൽ തൽപ്പരനായി സാക്ഷിയായിരുന്നുകൊണ്ട് ബുദ്ധിമാൻ യോഗത്തെഅഭ്യസിക്കണമെന്ന് പറഞ്ഞിട്ടുണ്ടെങ്കിലും 9. യവം, നവര, ഗോതമ്പ്, നെല്ല് ഇവയുടെ അന്നം, ചെറുപയർ, തുമര, പാൽ, നെയ്യ് ഇവയാണ് യോഗികൾക്ക് പത്ഥ്യഭക്ഷണങ്ങൾ എന്ന് നമ്മെപ്പോലെയുള്ളവർ പലപ്പോഴും പറഞ്ഞിട്ടുണ്ടെങ്കിലും 10. ആ യോഗക്രമത്തെ അറിയാതെ പണ്ഡിതൻമാരും കൂടി പാമരൻമാരെപ്പോലെ ഭിക്ഷയെടുത്ത് ദേഹത്തെ ശോഷിപ്പിച്ച് ദുഃഖിക്കുന്നു. ഈ ദുഃഖം ജേലിലില്ല.

11. **മയൂരാദ്യാസനാസീനാൻ മന്യന്തെ യോഗിസത്തമാൻ**
**തഥാചേന്നകുതോമാന്യാ മയൂരാജന്മയോഗിനഃ**

12. **ജലാശായിനമപ്യാഹുഃ കേചിദ്യോഗീതിവിസ്മിതാഃ**
**തഥാചേന്നകുതോമാന്യാ ഭേകാദ്യോജന്മയോഗിനഃ**

13. **ജ്ഞാനമേവമുഷ്യാണാം വിശേഷഇതിസമ്മതാ**
**മയൂരാദിസ്ഥിതിംഗച്ഛൻ യോഗജ്ഞാനീകഥംഭവേൽ**

സാരം- മയൂരാസനം, കുക്കുടാസനം, കൂർമ്മാസനം മുതലായ

ആസനങ്ങളിൽ ഇരിക്കുന്നവരെ യോഗിശ്രേഷ്ഠൻമാരായി വിചാരിക്കുന്നു. അങ്ങനെയാണെങ്കിൽ എന്തുകൊണ്ട് മയൂരാദികൾ (മയിൽ കോഴി മുതലായ ജന്തുക്കൾ) മാന്യൻമാരല്ല. ജനനാൽ തന്നെ യോഗികളാകുന്നു. എന്തുകൊണ്ട്? അഭ്യസിക്കാതെതന്നെ ആ ജന്തുക്കൾ അതാത് ആസനങ്ങളിൽ ഇരിക്കുന്നതുകൊണ്ട്. 12. ജലത്തിൽ ശയിക്കുന്നവനേയും ചിലർ ആശ്ചര്യപ്പെട്ടുകൊണ്ട് യോഗി എന്ന് പറയുന്നു. അങ്ങനെയാണെങ്കിൽ തവള മുതലായ ജന്തുക്കൾ എന്തുകൊണ് മാന്യൻമാരല്ല? അവ ജനനാൽ തന്നെ യോഗികളാകുന്നു. എന്തുകൊണ്ട്? അവ ശീലിക്കാതെതന്നെ ജലത്തിൽ കിടക്കുന്നു. ജനത്തിന് ശേഷം കുറേക്കാലം കഴിഞ്ഞ് മന്ദംമന്ദം അഭ്യസിച്ച് മയൂരാദ്യാസനങ്ങളിൽ ഇരിക്കുന്നവരും ജലത്തിൽ കിടക്കുന്നവരും യോഗജ്ഞ്യാനികളാകുന്നുവെങ്കിൽ അഭ്യസിക്കാതെതന്നെ അതാത് ആസനങ്ങളിൽ ഇരിക്കുന്നവയും ജലത്തിൽ കിടക്കുന്നവയുമായ ജന്തുക്കളേയും ജൻമനാ സിദ്ധൻമാരെന്ന് അധികം ബഹുമാനിക്കണം. 13. ജ്ഞാനംതന്നെയാണ് മനുഷ്യർക്ക് വിശേഷം എന്നാണ് സത്തുക്കളുടെ വാദം. മയൂരാദിജന്തുക്കളുടെ സ്ഥിതിയെ പ്രാപിച്ചവൻ യോഗജ്ഞാനിയായി ഭമിക്കുമോ? ഇല്ല. യോഗാനന്ദജ്ഞാനസുഖവഴിയറിയാതെ കർമ്മയോഗത്തിൽ ദുഃഖിക്കുന്നവരുടെ കഥ കഷ്ടമെന്ന് സാരം.

ഈ കർമ്മയോഗികളെ ശിവജ്ഞാനദീപികയിലും നിന്ദിച്ചിരിക്കുന്നു. അതാവിത്.

**"ദേഹക്ഷോഭകരൈർഭ്ദൈം ഖെരാസനൈഃ കക്കുടാദിഭിഃ**
**കർശന്തൊവൃഥാത്മാന മിശ്വരം കർമ്മയോഗിനഃ**
**അന്തർമുഖവിഹീനാശ്ചബഹിർമുഖപരായണാഃ**
**ബോധനാർത്ഥാഹി ലോകാനാം കൈതവാചാരവത്തിന്"**

സാരം- ദേഹക്ഷോഭത്തെ ഉണ്ടാക്കുന്നവയും ദുഃഖങ്ങളുമായ കുക്കുടാസനം, മയൂരാസനം മുതലായ ആസനങ്ങളാൽ വൃഥാ തന്നെ ശോഷിപ്പിക്കുന്ന കർമ്മയോഗികൾ ആനന്ദമാർഗ്ഗം അറിയാതെ ബാഹ്യത്തിൽ മനസ്സുവച്ച്കൊണ്ടിരിക്കുന്നവരാകുന്നു. ജനങ്ങളെ ബോധിപ്പിപ്പാൻ വേണ്ടി കപടാചാരത്തിൽ വർത്തിക്കുന്നവരാകുന്നു എന്ന് മേൽപറഞ്ഞ പദ്യങ്ങളുടെ സാരം, ഇവർ രാജയോഗത്താൽ തന്നിലുള്ള ആനന്ദത്തെ അനുഭവിച്ചവരാണെങ്കിൽ മേൽപ്രകാരമുള്ള ദുഃഖകർമ്മങ്ങളെ

പൊത്തിപ്പിടിക്കുമോ? ഇവർ യോഗം, വേദാന്തം, വേദം എന്നും മറ്റുമുള്ള ശാസ്ത്രങ്ങളിൽ കലർന്ന് കിടക്കുന്ന കപടപ്രമാണകർമ്മങ്ങളിൽ ഭ്രമിച്ച് നശിക്കുന്നു. തൊടുപുഴക്കടുത്തുള്ള ഒരു വൈദ്യൻെറ ആറ് വയസ്സ് പ്രായമുള്ള കുട്ടി പഞ്ചസാരയാണെന്ന് തെറ്റിദ്ധരിച്ച് പാഷാണം എടുത്ത് തിന്നുകയാൽ മരിച്ച് പോയിരിക്കുന്നുവെന്ന് കൊളമ്പിൽ നിന്ന് പുറപ്പെടുന്ന 17-7-1926 തീയതിയിലെ മലയാളി പത്രത്തിൽ കാണുകയുണ്ടായി. അപ്രകാരംതന്നെ ഇവരുടെ കഥ പണ്ടും ഇന്നും ഇവരുടെ മയൂരാദ്യാസനങ്ങളിലുള്ള ഇരിപ്പിലും വെള്ളത്തിൽ മലർന്നുകിടപ്പിലും ഇവർ പ്രസിദ്ധപ്പെടുത്തിയ ജീവബ്രഹ്മൈക്യവേദാന്തരഹസ്യം സഗുണോപാസനം, രാജയോഗം, ഹഠയോഗചന്ദ്രിക എന്നും മറ്റുമുള്ള ഗ്രന്ഥങ്ങളിലും അനേകജനം ഭ്രമിക്കുന്നു. എന്തുകൊണ്ടെന്നാൽ അവർ ആ ഗ്രന്ഥങ്ങളിൽ യോഗാസനങ്ങളിൽ ഇരുന്ന്കൊണ്ട് എടുത്തിട്ടുള്ള ഛായാപടങ്ങൾ പല കർമ്മഠാചാര്യൻമാരുടെ ഛായാപടങ്ങൾ, മന്ത്രങ്ങൾ, തന്ത്രങ്ങൾ ഷഡാധാരങ്ങളുടേയും കുണ്ഡലീശക്തിയുടേയും ചന്തത്തിലുള്ള ഛായമിട്ട ചിത്രങ്ങൾ ഇത്യാദികളെ ചേർത്തിയിരിക്കുന്നു. എങ്ങനെ. ആ അജ്ഞാന സമ്പ്രദായങ്ങളെ പറയും! ഹിന്ദുമതത്തിലുള്ള വിഗ്രഹാരാധനാദി കർമ്മക്കാടും പടലും അപ്പടിയേ ഒന്നുവിടാതെ എടുത്ത് ചേർത്തിട്ടുണ്ട്. അത്രമാത്രമോ? ഇവ വായിച്ച് അനുസരിച്ച് നടന്നാൽ ഇഹലോകസുഖവും മുക്തിയും കിട്ടുമെന്ന് ഘോഷിച്ചിട്ടുമുണ്ട്. എല്ലാവരും വരുത്തിവായിക്കേണ്ടതാണ് എന്ന് കേമൻമാരുടെ സർട്ടിഫിക്കറ്റുകളേയും മേടിച്ച് ചേർത്തിട്ടുണ്ട്. ഇതൊക്കെക്കൂടി കണ്ട് ജനങ്ങൾ വല്ലാതെ ഭ്രമിച്ച് ഇവരുടെ പിന്നാലെ ഓടുന്നു. കപടപ്രമാണ ഗിൽട്ടിൽ ഭ്രമിച്ചിരിക്കുന്ന നവീന ആചാര്യൻമാരുടെ വ്യാപാരങ്ങൾ ഇങ്ങനെയാണ്. പഞ്ചസാര എന്ന് തെറ്റിദ്ധരിച്ച് പാഷാണം തിന്നുകയാൽ ആ കുട്ടി മാത്രമെ നശിച്ചതുള്ളു. മതാചാര്യൻമാരുടെ തെറ്റിദ്ധാരണ ഇവരേയും ലോകത്തേയും നശിപ്പിക്കുന്നു. പാഷണം പോലെയുള്ള കപടപ്രമാണം ഹിന്ദുമതത്തിൽ മുഴുവൻ കലർന്നിരിക്കുന്നു. മതഗ്രന്ഥങ്ങളിലൊന്നും നിഷ്കപടമായിട്ടുള്ളതില്ല.

**14. ശൃംഗിണാംശൃംഗവന്നാസ്തിചിഹ്നംവേദാന്തിയോഗിനാം**
**പ്രവൃത്തിർലക്ഷണംതേഷാംകർമ്മചേൽകർമ്മഠാദൃഢം**

15. യോഗജ്ഞാനപ്രസംഗശ്ചകർമ്മകാണ്ഡസ്യഖണ്നം
ചിഹ്നംതേഷാ, മീശസേവാകർമ്മിണാംലക്ഷണംദൃഢം

16. സത്യാഖ്യാനംസത്യവതാംചിഹ്നംനാനാനൃതഭാഷണം
തഥായോഗജ്ഞാനശംസാചിഹ്നം യോഗിവിജാനതാം

സാരം- ശ്രിംഗികൾക്ക് ശ്രൃംഗം (കൊമ്പ്) എന്ന പോലെ വേദാന്തികൾക്കും യോഗികൾക്കും അടയാളമില്ല. അവരുടെ പ്രവൃത്തിയാണ് അടയാളം. അവർക്ക് അജ്ഞാന കർമ്മമുണ്ടെങ്കിൽ അവർ കർമഠൻമാരാണ്. 15. യോഗജ്ഞാന പ്രസംഗവും കർമ്മകാണ്ഡഗണ്ഡനവുമാണ് യോഗികൾക്കും ജ്ഞാനികൾക്കും അടയാളം. ഈശ്വരസേവാകർമ്മങ്ങൾ കർമ്മികളുടെ ലക്ഷണമാണ് (അടയാളമാണ്) നിശ്ചയം . 16. സത്യവാൻമാരുടെ ലക്ഷണം സത്യം പറയുന്നതാണ് അസത്യം പറയുന്നതല്ല. അപ്രകാരം യോഗികളുടേയും ജ്ഞാനികളുടേയും ലക്ഷണം യോഗജ്ഞനപ്രശംസയാണ്. (യോഗജ്ഞാന ശാസ്ത്രങ്ങളെ പഠിച്ച് പ്രശംസിക്കുന്നത് കേട്ടും എഴുതുന്നത് കണ്ടും അവരെ, യോഗി, ജ്ഞാനി എന്ന് ഭ്രമിച്ച് ബഹുജനം ദുഃഖകർമ്മങ്ങളിൽ ചാടുന്നു ആഭൂനിവാരണത്തിന് വേണ്ടി ഈ മൂന്ന് ശ്ലോകങ്ങളെകൊണ്ട് അവരുടെ ലക്ഷണം പറഞ്ഞതാകുന്നു. യോഗിക്കും ജ്ഞാനിക്കും ഒരു കൊമ്പ് പ്രകൃതിയിലില്ല. യോഗജ്ഞാനപ്രസംഗവും വിഗ്രഹാരാധനാദി കർമ്മങ്ങളെ ഖണ്ഡിക്കാതെ ആദിപടവെന്ന് പറകയോ പ്രവർത്തികയോ ചെയ്യുകയും ചെയ്യുന്നുവെങ്കിൽ കർമ്മികൾ ..ന്നു തന്നെ തീരുമാനിക്കണം എന്ന് സാരം.)

17. ഈശ്വരസേവാദികർമ്മാണി യോഗജ്ഞാനാദികാരണം
ഇതിബ്രൂവാണൊനജ്ഞാനീനയോഗീകർമ്മാഗ്രണീഃ

സാരം- ഈശ്വരസേവാദികർമ്മങ്ങൾ യോഗജ്ഞാനത്തിന് ആദ്യപടിയാണ് എന്ന് പറയുന്നവൻ ജ്ഞാനിയും അല്ല, യോഗിയും അല്ല. അവൻ കർമ്മാഗ്രേസരനാകുന്നു.

18. സംമതശ്ചേദീശ്വരസ്സ സർവ്വേഷാം, യോഗിനഃകഥം
നിരോധനാദേവചിത്തസ്യ തുഷ്യന്ത്യാത്മനിനേശ്വരെ.

സാരം- സർവ്വൻമാർക്കും ഈശ്വരൻ സമ്മതനാണെങ്കിൽ യോഗികൾ ചിത്തവൃത്തിനിരോധംകൊണ്ട് തന്നിലാനന്ദിക്കുന്നു. ഈശ്വരനിൽ ആനന്ദിക്കുന്നില്ല. അതിന് കാരണമെന്ത് ?

19. **അജ്ഞാത്വാതംയോഗമാർഗ്ഗംമുഹ്യന്തിസുധിയോപ്യഹോ!**
**മന്ത്രതന്ത്രക്രിയാശാസ്ത്രേസമതയന്ത്രേണയന്ത്രിതാഃ**

സാരം- ആനന്ദത്തെ ദർശിപ്പിക്കുന്ന യോഗമാർഗ്ഗത്തെ അറിയാതെ മന്ത്രം, തന്ത്രം, ക്രിയ, ശാസ്ത്രം, മതം എന്ന തന്ത്രത്താൽ ബദ്ധൻമാരായി വിധ്വാൻമാരും മോഹിക്കുന്നു.!

20. **സമാധ്യുത്ഥാനസമയെയോഗജ്ഞാനഭൃതാമപി**
**ദേഹരക്ഷണകർമ്മാണികർത്തവ്യാനിയഥോചിതം.**

സാരം- സമാധിയിൽനിന്ന് എഴുന്നേൽക്കുമ്പോൾ യോഗജ്ഞാനവിശിഷ്ടന്മാർക്ക് യഥോചിതം ദേഹഭരണത്തിന്നുള്ള കർമ്മങ്ങൾ ചെയ്യേണ്ടവതന്നെ.

21. **അജ്ഞാതയോഗസൗഖ്യാസ്തെയെകർമ്മാത്രാദികാരണം**
**ജപയാഗാദിയോഗസ്യേത്യാഹുഃകർമ്മഠപണ്ഡിതാഃ**

ജപയാഗാതികളായ കർമ്മങ്ങൾ യോഗത്തിന്ന് ആദികാരണമെന്ന് പറയുന്നവർ യോഗാനന്ദത്തെ അറിയാത്ത കർമ്മഠ വിദ്വാൻമാരാകുന്നു.

22. **യോഗജ്ഞാനഗ്രന്ഥപാഠൊ യോഗജ്ഞൈസ്സഹസംഗതിഃ**
**യോഗാഭ്യാസശ്ചസർവ്വേഷാംയോഗജ്ഞാനാദ്യപദ്ധതിഃ**

സാരം- യോഗജ്ഞാനഗ്രന്ഥങ്ങളെ വായിക്കുക. യോഗികളോട് സംസർഗ്ഗം ചെയ്യുക. അവരുടെ ഉപദേശപ്രകാരം നടക്കുക. ഇവയാണ് യോഗജ്ഞാനത്തിനുള്ള ആദ്യപടി.

23. **ആദിമാർഗ്ഗഃകഥംകർമ്മയോഗശ്ചിദ്യോഗസിദ്ധയെ**
**വഞ്ചിതാഃകർമ്മഭിർവ്വിദ്യാമണ്ഡിതാഃപണ്ഡിതാഅപി**

സാരം- ജ്ഞാനയോഗസിദ്ദിയെക്കൊണ്ട് കർമ്മയോഗം എങ്ങനെ ആദിമാർഗ്ഗമാകും? വിദ്യകൊണ്ട് അലങ്കരിക്കപ്പെട്ട പണ്ഡിതൻമാരും കർമ്മങ്ങളാൽ വഞ്ചിതൻമാരായിപ്പോയി. ഹെ സാരഗ്രാഹികളേ! പ്രാർത്ഥന, വിഗ്രഹാരാധന മുതലായ ലക്ഷം ഈശ്വരാരധനാകർമ്മങ്ങളെ ചെയ്താൽ ബി.എ മുതലായ പരീക്ഷപാസാകാനുള്ള ജ്ഞാനമോ സംസ്കൃതം മുതലായ ഭാഷാജ്ഞാനനൈപുണ്യമോ എങ്ങനെ സിദ്ധിക്കുക ഇല്ലയോ അങ്ങനെത്തന്നെ പ്രാർത്ഥനാദികളായ കർമ്മങ്ങൾകൊണ്ട് ആനന്ദയോഗജ്ഞാനം സിദ്ധിക്കയില്ല. ശാസ്ത്രജ്ഞാനത്തിനുള്ള

ആദ്യപടവ് ശാസ്ത്രം പഠിക്കുന്നതുതന്നെ. അപ്രകാരം ആനന്ദയോഗസിദ്ധിക്കുള്ള ആദ്യപടവ് ആ വക ഗ്രന്ഥപഠനവും ആനന്ദയുക്തൻമാരോടുള്ള സംസർഗ്ഗവും തന്നെ.

**24. ആരോഗ്യസിദ്ധിഃകേഷാഞ്ചിച്ചിരാദേവഭവിഷ്യതി**
**തദ്വൈവയോഗസിദ്ധിശ്ച്വതാവത്പഥ്യംസമാചരേത്**

സാരം- ചിലർക്ക് ആരോഗ്യം കാലതാമസ്സം കൊണ്ടേസിദ്ധിക്കുന്നുള്ളു. യോഗ സിദ്ധിയും അപ്രകാരം തന്നെ. ആ സിദ്ധി വരുന്നതുവരെ രോഗി പഥ്യത്തെ ആചരിക്കുന്നതുപോലെ യോഗി മനസ്സിനെ ദുർവിഷയത്തിൽ വിടാതെ തങ്കൽ തന്നെ നിർത്തണം.

## 38. രാജയോഗം – ഒരു ലഘുവിവരണം

1. **ബുദ്ധാദ്യൈരപ്യദൃഷ്ടസ്യ വ്യാജശാസ്ത്രാവൃതസ്യച**
**രാജായോഗസ്യവേത്താരം തിരസ്കുർവ്വന്തിമാമപി.**

സാരം- കള്ളപ്രമാണങ്ങളാൽ മറക്കപ്പെട്ടതും ബുദ്ധാദികളാൽ കൂടി ദർശിക്കപ്പെടാത്തതുമായ രാജയോഗത്തെ അറിയുന്ന എന്നെകൂടി അപമാനിക്കുന്നു.

2. **അപ്രാപ്തയോഗസൗഖ്യേഷുപണ്ഡിതേഷുനൃപേഷുപ**
**മൂഢാമൂഢാന്യോഗ്യാംശ്ച രാജയോഗമഹാസുഖം**

3. **പ്രാപയന്തം സ്തൂയമാനം സസന്തോഷം തഥാവിധൈഃ**
**ആനന്ദോയംയുഗസ്സാക്ഷാന്നകലിർനകലിർദൃഢം**

4. **ഇതിതൂഷ്യച്ഛിഷ്യഗണം തിരസ്കുർവ്വന്തിമാമപി**
**ഭൂരിപക്ഷംസമാശ്രിത്യ കോടിനാംകർമ്മിണാംജനാഃ**

സാരം- പണ്ഡിതൻമാരും രാജാക്കൻമാരും രാജയോഗാനന്ദത്തെ പ്രാപിക്കാതെ ഇരിക്കുമ്പോൾ മൂഢൻമാരേയും അമൂഢൻമാരേയും യോഗ്യൻമാരേയും രാജയോഗാനന്ദത്തെ അനുഭവവിപ്പിക്കുന്നവനും ആ അനുഭവസ്ഥൻമാരാൽ സന്തോഷപൂർവ്വം സ്തുതിക്കപ്പെട്ടുകൊണ്ടിരിക്കുന്നവനും ഇത് ആനന്ദയുഗമാണ് കലികാലമല്ല എന്നാന്ദിക്കുന്ന ശിഷ്യസമൂഹത്തോടും കൂടിയിരിക്കുന്നവനുമായ എന്നേക്കൂടി കോടികോടി കർമ്മികളുടെ

ഭൂരിപക്ഷത്തെ പിടിച്ചുംകൊണ്ട് അപമാനിക്കുന്നു.

5. **ചന്ദ്രസൂര്യാഗ്നിനക്ഷത്രവിയന്നാദാദയോദ്ഭുതഃ**
**പ്രത്യയായോഗജാനോക്താഗീതാവ്യാഖ്യാനകാരകൈഃ**

6. **ആനന്ദചിഹ്നംകിഞ്ചതൈത്തർദൃഷ്ടഞ്ചേദതിവിസ്മയം**
**വർണ്ണ്യേതകാമിനീസംഗ സുഖവൽകവിപുംഗവൈഃ**

7. **ഗീതാവ്യാഖ്യാനസമയെ കർമ്മിണസ്തേനസംശയഃ**
**തേനൈവയോഗംത്യക്ത്വാർവ്യ്യാഖ്യാതംകർമ്മവിസ്തൃതം**

സാരം- ചന്ദ്രൻ, സൂര്യൻ, അഗ്നി, നക്ഷത്രങ്ങൾ, ആകാശം, ദശനാദങ്ങൾ, നവരത്നപ്രഭ മുതലായ യോഗത്തിലുള്ള അത്ഭുത ചിഹ്നങ്ങളെ ഗീതയിൽ വ്യാഖ്യാതാക്കൻമാർ ഉദാഹരിച്ചിട്ടില്ല. അത്യദ്ഭുതമായ ആനന്ദചിഹ്നം അവർ കണ്ടിട്ടുണ്ടെങ്കിൽ കവിശ്രേഷ്ഠൻമാർ സുന്ദരീസംഗസുഖത്തെ എന്നപോലെ വർണ്ണിക്കും. (പബ്ലിക്കായി പറവാൻ കൊള്ളരുതാത്ത സ്ത്രീകളുടെ കജാകുചസുരതാദികളെ വർണ്ണിച്ച് പ്രബന്ധങ്ങളെഴുതി ലജ്ജയില്ലാതെ പ്രസിദ്ധപ്പെടുത്തുന്നു. ആ സ്ഥിതിക്ക് സർവ്വാനന്ദകരമായും സർവ്വത്ര പ്രശംസനീയവുമായ രാജയോഗാനന്ദത്തെ വർണ്ണിക്കാതെ ഇരിപ്പാൻ കാരണമെന്ത്? അതിനെ അറിയാത്ത ഒറ്റ സംഗതി തന്നെ. ഗീതാഗോവിന്ദകാവ്യം മുഴുവനും രാധാശ്രീകൃഷ്ണൻമാരുടെ സുരദവർണ്ണനമാകുന്നു. രാധയും കൃഷ്ണനും ഓരോ രഹസ്യ സ്ഥലങ്ങളിൽ വെച്ച് ചെയ്ത നാനാപ്രകാര ചുംബനാലിംഗനാദി സമ്പ്രദായങ്ങളേയും അപ്പോൾ അവർക്കുണ്ടായ രസഭാവങ്ങളേയും ഓരോന്നായി എടുത്ത് ഗീതാഗോവിന്ദത്തിൽ വർണ്ണിച്ചിരിക്കുന്നു. കേൾപ്പിൻ.

ജയദേവാചാര്യൻമാരുടെ ഗീതാകാവ്യം ദ്വാദശസർഗ്ഗം 11-ാം ശ്ലോകം

**"ദോർഭ്യാംസംയമിതഃപയോധരഭരേണാപീഡിതഃപാണി**
**ഭാവിദ്ധോദശനൈഃക്ഷതാധരപുടഃശ്രോണീതലേനാഹതഃ**
**ഹസ്തേനാനമിതഃകചേധരസുധാസ്യന്തേനസമ്മോഹിതഃ**
**കാന്തഃകാമപിതൃപ്തിമാപതദഹൊകാമസ്യവാമാഗതിഃ"**

ഇങ്ങനെ രാധയുയേയും കൃഷ്ണൻെറയും ജയദേവാചാര്യൻ മാരുടെ കാമവികാരത്തെ വർണ്ണിക്കുന്ന ഗീതാഗോവിന്ദകാവ്യം മുക്തിക്ക് ഉപകാരപ്പെടുന്നതാണെന്ന് ഘോഷിച്ചുകൊണ്ട് വിദ്വാൻമാർ പ്രസിദ്ധപ്പെടുത്തുന്നു. സ്ത്രീസംയോഗത്തിൽ പലവിധത്തിൽ ആലിംഗനചുമ്പന താഡനാദികളെ പഠിപ്പാനല്ലാതെ

മുക്തിക്ക് ഉപകാരപ്പെടുന്നതല്ല ഇത്തരം ഗ്രന്ഥങ്ങൾ എന്നാലോചിക്കാതെ മുക്തിക്കായി പാരായണം ചെയ്തുവരുന്നു. ഇങ്ങിനെയുള്ള വിദ്വാൻമാരും അവരെ അനുസരിക്കുന്നവരും സഗുണേശഭ്രമവും പ്രാർത്ഥനാവിഗ്രഹാരാധനാദി കർമ്മങ്ങളും നിറഞ്ഞ ഭൂമിയിൽ ആസ്മദൃക്കുകളായ ജ്ഞാനികളെ ആർ അനുസരിക്കും. ദുർലഭം ചിലപേർ. ഇങ്ങനെയുള്ള മറ്റൊരു കവിവാക്യം

**"കചകുചിബുകാഗ്രെ പാണിഷുവ്യാപൃതേഷു**
**പ്രഥമജലധിപുത്ര്യാസ്സംഗമെ ചക്രപാണെഃ**
**നിബിഡജഘനനീവീബന്ധനോൻമോചനായ**
**ചതുരധികകരാശാ ശാർങ്ങിണോനഃപുനാതു"**

വൈകുണ്ഠത്തിൽ രഹസ്യമായി നടന്ന ലക്ഷ്മിദേവിയുടേയും വിഷ്ണുഭഗവാൻെറയും സുരതക്രീഡ ഈ കവി എങ്ങനെ കണ്ടു? ലക്ഷ്മീദേവിയുടെ ജഘനവസ്ത്രത്തെ അഴിപ്പാൻ അഞ്ചാമത് ഒരു കയ്യിനെ വിഷ്ണുഭഗവാൻ ആഗ്രഹിച്ചത് ഈ കവി എങ്ങനെ അറിഞ്ഞു? രാധാകൃഷ്ണൻമാർ എത്രയൊ രഹസ്യത്തിൽ നടത്തിയ സുരതക്രീഡാപ്രകാരങ്ങളും കാണിച്ച വികാരങ്ങളും ഗീതാഗോവിന്ദഗ്രന്ഥകാരനായ ജയദേവാചാര്യനും ഗീതാഗോവിന്ദ വ്യാഖ്യാതാക്കൻമാരും എങ്ങനെ കണ്ടു? എങ്ങിനെ അറിഞ്ഞു? ഇവരെ സാക്ഷിയായി നിർത്തികൊണ്ടാണോ രാധാശ്രീകൃഷ്ണൻമാർ സുരതക്രീഡ നടത്തിയത്? ശ്വാക്കൾ ഗോക്കൾ മുതലായ നിർലജ്ജജന്തുക്കളെല്ലാതെ മറ്റുള്ളവർ അങ്ങനെ ചെയ്യുമോ? ക്രീഡിച്ച രാധാകൃഷ്ണൻമാർക്ക് കൂടി രഹസ്യ ലീലാചാപല്യത്തെ ഇവർ വർണ്ണിച്ചിരിക്കുന്നു. ഇവരും ഇവരുടെ ഭാര്യമാരും പരസ്പരം കാണിച്ച കാമഭ്രാന്തിൻെറ രീതിയെ രാധാശ്രീകൃഷ്ണ സുരതസമ്പ്രദായത്തെ വർണ്ണിച്ചതല്ലാതെ ഇവർ സാക്ഷികളായി നിന്ന് കണ്ട് വർണ്ണിച്ചതല്ല. ഇവർ അറിഞ്ഞവരാകുന്നു എങ്കിൽ ഭഗവൽഗീതാ വ്യാഖ്യാനത്തെ സ്ത്രീസുഖാനന്ദത്തെ അറിഞ്ഞതുപോലെ രാജയോഗാനന്ദ പൂരപൂരിതമാക്കി ചെയ്യുമായിരുന്നു. 7. ഗീതയെ വ്യാഖ്യാനിക്കുന്ന കാലത്തിൽ ആ പണ്ഡിതൻമാർ കർമ്മികൾ തന്നെ സംശയമില്ല. അതുകൊണ്ടുതന്നെയാണ് യോഗത്തെ വിട്ട് കർമ്മകാണ്ഡത്തെ വ്യാഖ്യാനത്തിൽ വിസ്തരിച്ചത്.

8. അദ്വൈതസിദ്ധയെ ചിത്തശുദ്ധയേചേശ്വരാർച്ചനം
അജ്ഞാനാൽക്രിയതെശാസ്ത്രവഞ്ചിതൈർജ്ഞാനിയോഗിഭിഃ

9. ദേഹസ്യപങ്കമീശഃകിംക്ഷാലയേൽപ്രാർത്ഥനാദിഭിഃ
തദ്വൈവമനസഃപങ്കം, സ്വയമേവനസംശയാഃ

10. അന്തഃശുദ്ധിംകർത്തുമിശംപൂജയന്തീഹായജനാഃ
ദന്തക്ഷാളനശുദ്ധിംതേയാചന്തെനേശ്വരംകുതഃ

സാരം- ശാസ്ത്രവഞ്ചിതൻമാരായ ജ്ഞാനികളും യോഗികളും ചിത്തശുദ്ധിക്കും അദ്വൈതസിദ്ധിക്കും ഈശ്വരാർച്ചന ചെയ്യുന്നു. അത് അജ്ഞാനം കൊണ്ടാണ്. ചില ജ്ഞാനികളും യോഗികളും ഈശ്വരാർച്ചന ചെയ്തുകാണുന്നത് ജ്ഞാനയോഗശാസ്ത്രങ്ങളിൽ കലർന്ന് കിടക്കുന്ന കപടപ്രമാണങ്ങളെ കണ്ടുപിടിച്ച് കളയുവാനുള്ള ആലോചനാശക്തിയില്ലായ്കയാൽ അജ്ഞാനം കൊണ്ട് ചെയ്തതാകുന്നു എന്ന് സാരം 9. എൻെറ ദേഹത്തിലുള്ള ചളി കളഞ്ഞ്തരേണമേ എന്ന് പ്രാർത്തിക്കുകയോ പൂജിക്കുകയോ ചെയ്താൽ ഈശ്വരൻ കഴുകി കളയുമോ? ഇല്ല. (താൻ തന്നെകളയണം) അപ്രകാരം തൻെറ മനസ്സിലുള്ള രാഗദ്വേഷാദി ചളിയേയും താൻ തന്നെ കളയണം. സംശയമില്ല. 10. മനസ്സിനെ ശുദ്ധമാക്കാൻ ഈശ്വരനെ പ്രാർത്ഥിക്കുന്നവർ പല്ലുതേച്ച് വെളുപ്പിച്ച് തരുവാൻ എന്തുകൊണ്ടാണ് ഈശ്വരനെ പ്രാർത്ഥിക്കാത്തത്?

11. നിശ്ചലേമാനസേതത്ര ബിന്ദൗ സൂര്യാദിമണ്ഡലം
ദൃശേവേദതൃശ്ശ്രുയേതലക്ഷ്യേതാനന്തമത്ഭുതം

സാരം- പുരികങ്ങളുടെ മധ്യത്തിൽ നിന്ന് ഊർദ്ധ്വഭാഗത്തിൽ ഫാലാന്തത്തിൽ മനസ്സിനെ നിറുത്തി പ്രാണായാമാദി കർമ്മംകൂടാതെ സുഖമായിരിക്കണം. 11. മനസ്സ് അനങ്ങാതാകുമ്പോൾ അവിടെ ബിന്ദുവിൽ സൂര്യൻ, ചന്ദ്രൻ, വഹ്നി, നക്ഷത്രം, മിന്നൽ മുതലായ ജ്യോതിസ്സുകളെ കാണാം. വേദത്തെ കേൾക്കാം അനന്ദവിസ്മയങ്ങളെ ദർശിക്കാം.

12. ഘണ്ടാമണിമൃദംഗാദിനാദം ശ്രുത്വാമനോഹരം
ദൃഷ്ട്വാചദിപചന്ദ്രാദി ജ്യോതിർലിംഗംമഹാത്ഭുതം

13. ധൂപപുഷ്പാദി സൗരഭ്യമാഘ്രായച മുഹുർമുഹു!
തദ്വൽസ്പർശസുഖംകിഞ്ചബ്രഹ്മരന്ധ്രാൽഗളദ്രസം

14. അനുഭൂയചസന്തോഷ ലഹരീനിശ്ചലംമനഃ
അനിർവ്വാച്യേമഹാനന്ദേ നിജേലയവാപ്നുയാൽ

സാരം- മണി, ശംഖം, വീണ, വേണു മുതലായവയുടെ മനോഹരമായ നാദത്തെ കേട്ടുകൊണ്ടും മണിവിളക്ക് സൂര്യൻ മുതലായ അത്ഭുതമായ ജ്യോതിർലിംഗത്തെ കണ്ടുകൊണ്ടും 13. ധൂപം, പുഷ്പം മുതലായവയുടെ സുഗന്ധത്തെ അഘ്രാണം ചെയ്തുകൊണ്ടും അപ്രകാരം സ്പർശസുഖത്തേയും ബ്രഹ്മരന്ധ്രത്തിൽ നിന്ന് കീഴ്പോട്ട് ദ്രവിക്കുന്ന രസത്തെ. 14. അനുഭവിച്ചുകൊണ്ടും സന്തോഷലഹരിയാൽ മനസ്സ് അനങ്ങാതെ അവാച്യമായ നിജാനന്ദത്തിൽ ലയിക്കും!

15. മനോലയക്രമോയന്തു സംക്ഷിപ്യോക്തോമയാധുനാ
ആനന്ദസൂത്രപ്രമുഖമൽകൃതൗവിസ്മൃതോമയാ.

സാരം- ഈമനോലയക്രമത്തെ ഞാൻ സംക്ഷേപിച്ച് പറഞ്ഞതാകുന്നു. ആനന്ദസൂത്രം മുതലായ എന്റെ കൃതികളിൽ വിസ്തരിച്ചിട്ടുണ്ട്.

16. രസാസ്വാദംവിനാചിത്തംസംസാരന്നനിവർത്തതെ
സംസാരധാവനംതസ്യ വിഷയേരസദർശനാൽ

17. തസ്മാദച്യധികാനന്ദം മാനസായപ്രദർശയേൽ
തദാസന്ത്യജ്യവിഷയാൻ സ്വസ്മിന്നേവരമേതതൽ.

സാരം- രസം അനുഭവിക്കാതെ മനസ്സ് സംസാരവിഷയത്തിൽ നിന്ന് പിൻവലിക്കയില്ല. മനസ്സിന്റെ സംസാരത്തിലേക്കുള്ള ഓട്ടം വിഷയങ്ങളിൽ രസം കണ്ടിട്ടാകുന്നു. 17. ആകയാൽ വിഷയരസത്തെക്കാൾ വലിയരസത്തെ മനസ്സിന്ന് കാണിച്ച് കൊടുക്കേണം അപ്പോൾ മനസ്സ് വിഷയങ്ങളെ വിട്ട് തന്നിൽ തന്നെ രമിക്കും.

18. കഞ്ചിദാനന്ദയോഗശ്ച ദുഃഖയോഗശ്ചകശ്ചന
ലോകേസ്മിൻദ്വിവിധൗയോഗൗ സുഖദുഃഖകരൗമതൗ

സാരം- ആനന്ദയോഗമെന്നും ദുഃഖയോഗമെന്നും ലോകത്തിൽ രണ്ട് വിധയോഗങ്ങളുണ്ട്. ആനന്ദയോഗം സുഖത്തെ കൊടുക്കുന്നതും രണ്ടാമത്തേത് ദുഃഖത്തെ ഉണ്ടാക്കുന്നതുമാകുന്നു. അത് കർമ്മയോഗമെന്ന് സാരം.

**19. അയമാനന്ദയോഃഗസ്തു രാജയോഗഇതിസ്മൃതം**
**ആനന്ദരാജയോഗത്വാ ദന്വർത്ഥേരാജതേധുനാ.**

സാരം- ഈ ആനന്ദയോഗമാണ് രാജയോഗമെന്ന് പറയപ്പെടുന്നത്. ഇത് ആനന്ദരാജനോടുള്ള യോഗം ഹേതുവായിട്ട് ഇക്കാലത്ത് അർത്ഥവത്തായി രാജിക്കുന്നു = ശോഭിക്കുന്നു.

വാക്യം- അധുനാരാജയോഗോ രാജത ഇത്യുക്തികാരണം വിശദീകർമ്മഃ (ഈ രാജയോഗം ഇക്കാലത്ത് ശോഭിക്കുന്നു എന്ന് പറഞ്ഞ കാരണത്തെ ശോഭിക്കുന്നു.)

**20. ദുഃഖയോഗേനഗുപ്തോയംരാജയോഗഃപുരാതനൈഃ**
**ഏതാവൽകാലപര്യന്തം നകേനാപിപ്രകാശിതഃ**

**21. സത്മാദാരാജിതമഭൂൽഭാരതംദുഃഖയോഗതഃ**
**കർമ്മകാണ്ഡഹതഞ്ചാസിൽ കർമ്മഠംതാര്യസഞ്ചയെഃ**

സാരം- ഈ രാജയോഗത്തെ പൂർവ്വൻമാർ ദുഃഖയോഗം കൊണ്ട് മറച്ച് വെച്ചിരുന്നു. എന്നാൽ കർമ്മകാണ്ഢത്തെ പ്രധാനമാക്കി ആദ്യപടവായി വർണ്ണിച്ചതിന്നു പുറമെ ഈ രാജയോഗത്തിൽ കർമ്മകാണ്ഡത്തെ കലർത്തി എഴുതിയതിനാലും ജനങ്ങൾ കർമ്മകാണ്ഡത്തിൽ ഭ്രമിച്ച് ദുഃഖിപ്പാനും, ആനന്ദത്തെ പ്രാപിപ്പാനും കഴിവില്ലാത്തവരായി തീർന്നു എന്ന് സാരം. രാജയോഗത്തെ മറച്ചപ്രമാണം മൂന്നാം അദ്ധ്യായത്തിൽ ചേർത്തിട്ടുണ്ട്. ഇതേവരെ ആർക്കും അതിനെ വെളിപ്പെടുത്തീടുവാൻ കഴിഞ്ഞിട്ടില്ല. 21. ആയതിനാൽ കർമ്മകാണ്ഡത്താൽ ഭാരതഭൂമി അരാജിതയായി. അത്രയുമല്ല കർമ്മഠാചാര്യൻമാർ കർമ്മങ്ങൾ കൊണ്ട് കൊടുക്കുകയും ചെയ്തു.

**22. ആലോചനായുക്തിശക്തിരാജയോഗശ്ചയസ്യസഃ**
**അയുക്തമതഹന്താസ്യാദ്രാജയോഗീനദുർബലഃ**

സാരം- ആലോചനാശക്തിയും യുക്തിശക്തിയും രാജയോഗവും എവനുണ്ടോ അവൻ അയുക്ത മതങ്ങളെ ഹനിക്കും. കേവലം രാജയോഗി അയുക്തമതഹന്താ വാകുകയില്ല. എന്നാൽ രാജയോഗത്താൽ ആത്മാനന്ദസിദ്ധിയും മനോജയവും ഉണ്ടെങ്കിലും ആലോചനായുക്തിശക്തികൾ ഇല്ലാത്ത

രാജയോഗിക്കും അയുക്തമതങ്ങളെ ഖണ്ഡിച്ച് യുക്തമതത്തെ സ്ഥാപിക്കാൻ കഴികയില്ല. അതുകൊണ്ടാണ് പണ്ട് ദുർലഭൻമാരായുണ്ടായിരുന്ന ആനന്ദാനുഭവനിഷ്ഠൻമാരായ രാജയോഗികൾക്കും ലോകം മുഴുവനും ഓരേ ആനന്ദമതമെന്ന് തെളിയിപ്പാൻ കഴിയാത്തതും രാജയോഗത്തിലും വേദശാസ്ത്രാദികളിലും കലർന്നുകിടക്കുന്ന കപട പ്രമാണങ്ങളെ നീക്കംചെയ്യാൻ കഴിയാത്തതും.

23. **രാജയോഗഷ്ചകർമ്മേതിപ്രതിവാദിവദേദ്യദി**
**ആസ്താമാനന്ദയോക്താസഃകർമ്മയോഗ സ്തുദുഃഖദഃ**

24. **ആത്മരക്ഷാകർമ്മനൂനമാത്മഹത്യാചകർമ്മസാ**
**കർമ്മത്വേനദ്വയംതുല്യമിതിവാദസ്തുകുത്സിത**

25. **അസത്യവാദഃകർമ്മൈവസത്യവാദശ്ചകർമ്മഹി**
**കർമ്മത്വേനദ്വയംതുല്യമിതിവാദസ്തുകുത്സിതഃ**

സാരം- രാജയോഗവും കർമ്മമാണെന്ന് എതൃവാദി വാദിക്കുന്നുവെങ്കിൽ അങ്ങനെയാവട്ടെ രാജയോഗം ആനന്ദത്തോട് യോജിപ്പിക്കുന്നതാകുന്നു. പ്രാർത്ഥനാ വിഗ്രഹാരാധനാധികർമ്മയോഗമാവട്ടെ ദുഃഖത്തെ നൽകുന്നതാകുന്നു. 24. ആത്മരക്ഷയെ ചെയ്യുന്നത് കർമ്മമാണ്, സംശയമില്ല. ആത്മഹത്യയെ ചെയ്യുന്നതും കർമ്മമാകുന്നു. ഈ രണ്ടും കർമ്മത്വംകൊണ്ട് തുല്യമാണ് എന്നവാദം കുത്സിതമാണ്. 25. അസത്യം പറയുന്നത് കർമ്മം തന്നെ. സത്യം പറയുന്നതും കർമ്മംതന്നെ. ഇത് രണ്ടും കർമ്മത്വംകൊണ്ട് തുല്യമാണെന്നവാദം ബുദ്ധിഹീനതയാകുന്നു.

26. **ചതുഷ്പദത്വാത്സിംഹേനമൃഗസ്തുല്ല്യോപ്യതൗല്യഭാക്ക്**
**സിംഹൊരാജാഭക്ഷകശ്ചമൃഗാണാംഭക്ഷണംമൃഗഃ**

27. **തസ്മാത്സമ്യംനവക്തവ്യംരാജയോഗേനകർമ്മണഃ**
**ആനന്ദജനകൊയോഗഃകർമ്മത്വജ്ഞാനദുഃഖദം**

സാരം- നാലുകാലുള്ളതുകൊണ്ട് മൃഗം സിംഹത്തോട് സമമാണെങ്കിലും സമമല്ലാത്തതാകുന്നു. സിംഹം മൃഗങ്ങളുടെ രാജാവായും ഭക്ഷകനായും ഇരിക്കുന്നു. മൃഗം ഭക്ഷണ സാധനമായും ഇരിക്കുന്നു. അതുകൊണ്ട് രാജയോഗത്തോട് കർമ്മയോഗത്തിന്ന് സാമ്യം പറവാൻ പാടില്ല. രാജയോഗം

ആനന്ദത്തെ നൽകുന്നതാകുന്നു. കർമ്മയോഗം ദുഃഖത്തെ നൽകുന്നതാകുന്നു. കർമ്മത്തെ വിലപിടിപ്പിക്കുവാൻവേണ്ടി കർമ്മികൾ രാജയോഗം കർമ്മമെന്ന് വാദിക്കുന്നതും വേദാന്തികൾ ആത്മാനാത്മ വിചാരം ചെയ്യുന്നത് പ്രധാനമെന്ന് സാധിപ്പാനും രാജയോഗത്തെ ഇടിപ്പാനും വേണ്ടി രാജയോഗം കർമ്മയോഗം എന്ന് പറയുന്നതും അബദ്ധമാകുന്നു പറയുന്നതും അബദ്ധമാകുന്നു എന്ന് ഈ ശ്ലോകങ്ങളുടെ അഭിപ്രായം. വേദാന്തപ്രകാരമുള്ള ആത്മാനാത്മവിചാരശ്രവണാദികളും മനസ്സിൻെറ കർമ്മമായിരിക്കേ മനസ്സിൻെറ ചലനമില്ലാത്ത ആനന്ദപദവിയിലിരിക്കുന്ന രാജയോഗാവസ്ഥാവിശേഷത്തെ കർമ്മയോഗമെന്ന് വേദാന്തിപറയുന്നത് യോഗം സ്വരൂപം അറിയാത്തത് കൊണ്ടുതന്നെ.

28. **ഹഠയോഗാദികംരാജയോഗായാവശ്യകംനഹി**
**അജ്ഞാത്വാതദ്രസംകേചിൽ പ്രലപന്തീഹകർമ്മഠാഃ**

സാരം- ഹഠയോഗം മുതലായത് ഒന്നും രാജയോഗത്തിന് ആവശ്യമില്ല. രാജയോഗരസത്തെ അറിയാതെ ചില കർമ്മഠൻമാർ പ്രലഭിക്കുന്നതാകുന്നു. (എന്നാൽ സ്വാമി, യോഗി എന്നും മറ്റും വേഷംകെട്ടി നടക്കുന്ന കർമ്മികൾ രാജയോഗസുഖത്തെ അറിയായ്കയാൽ രാജയോഗത്തിന് ഹഠയോഗാദികൾ വേണമെന്ന് പറയുന്നതാകുന്നു.) ഇങ്ങനെയുള്ള പ്രബലവാദത്തെ അബലകളുടെ അനുഭവങ്ങൾകൊണ്ടുകൂടി ദുർലഭപ്പെടുത്തി കൊള്ളുന്നു.

ഹഠയോഗാദികളും പഠിപ്പും ഇല്ലാത്ത അബലകൾകൂടി രാജയോഗാനന്ദാനുഭവങ്ങളെ മേൽപ്രകാരം യഥാശക്തി വർണ്ണിച്ചിരിക്കുന്നു. ഇങ്ങനെ പഠിപ്പില്ലാത്തവരും പഠിപ്പുള്ളവരും രാജയോഗാനന്ദാനുഭവങ്ങളെ ആനന്ദസോപാനത്തിൽ വർണ്ണിച്ചിരിക്കുന്നത് വായിച്ച് നോക്കേണ്ടതാണ്. ഇപ്രകാരം മറ്റുള്ള ആചാര്യൻമാരും ശിഷ്യൻമാരും വർണ്ണിക്കാതിരിക്കാൻ കാരണമെന്ത്? രാജയോഗത്തിന് അഷ്ടാഗയോഗം വേണം. തത്വമസ്യാദി വാക്യശ്രവണം ചെയ്യണം. വിഗ്രഹാരാധനാദി കർമ്മങ്ങൾവേണം. എന്ന് പ്രസംഗിച്ചും ഗ്രന്ഥങ്ങളെഴുതി പ്രസിദ്ധപ്പെടുത്തിയും ഭഗവൽഗീതാദികളെ ഭാഷപ്പെടുത്തിയും പണ്ഡിതൻ, സ്വാമി, യോഗി, ജ്ഞാനി, വേദാന്തി, പരമഹംസൻ എന്നും മറ്റും പേരെടുപ്പാൻ യത്നിക്കുന കേരളീയ ആചാര്യൻമാരെ

വടക്കെ ഇന്ത്യയിൽനിന്ന് കേരളത്തിൽ കടന്നുകൂടിയിട്ടുള്ള ശ്രീരാമകൃഷ്ണപരമഹംസസംഘമോ ആചാര്യസമാജമോ ബ്രഹ്മസമാജമോ ബുദ്ധമതമോ, ക്രിസ്തുമതമോ അവരുടെ ശിഷ്യൻമാരോ അവരുടെ പ്രസംഗങ്ങളിലും പ്രബന്ധങ്ങളിലും ലേഖനങ്ങളിലും ഒന്നിലും മേൽപ്രകാരം ആനന്ദയോഗാനുഭവങ്ങളെ പ്രകാശിപ്പിക്കാതെ ഇരിപ്പാൻ കാരണമെന്ത്? ആബാലവൃദ്ധം സമസ്തമതക്കാരും ആനന്ദത്തെ ആഗ്രഹിക്കുമ്പോൾ ഈ അനുഭവം മാത്രം ശബ്ദിക്കാതെ പ്രാർത്ഥന, വിഗ്രഹാരാധന, ഹഠയോഗം, മുതലായ ദുഃഖകർമ്മങ്ങളേയും വേദാന്താദി ശുഷ്കശബ്ദഘോഷത്തേയും മാത്രം മുഴക്കുവാൻ കാരണമെന്ത്? ആ കാരണം ഞാൻ എൻെറ പ്രബന്ധങ്ങളിൽ പലഘട്ടങ്ങളിലും വർണ്ണിച്ചിട്ടുണ്ട്. അവടെ വിചാര വിശാരദൻമാർ വിസ്മരിക്കാതെ ഈ ഘട്ടത്തിൽ പ്രത്യേകിച്ചും വിചാരിക്കേണ്ടതാണ്. ആനന്ദാനുഭവത്തെ അടിസ്ഥാനപ്പെടുത്തി മതമഹിമയെ തീരുമാനിക്കുമ്പോൾ മേൽകാണിച്ചവർക്ക് പരാജയം = തോൽമ വരാതെ കഴിയണമെങ്കിൽ മേലാൽ യുക്തൻമാരുടെ അനുഭവവിശേഷങ്ങളെ പകർത്തെടുത്ത് അവരുടെ ഗ്രന്ഥാദികളിൽ പ്രകാശിപ്പിക്കണം. സംശയമില്ല. അഭിമാനികൾ ആനന്ദമതത്തോടും കിടപിടിപ്പാൻ വേണ്ടി അങ്ങനെയും ചെയ്യും. ഹേ സാരഗ്രഹികളേ, തന്നിലുള്ള ആനന്ദത്തെ അറിയാൻ കഴിയാത്തവർ അപ്രത്യക്ഷത്തിൽ സ്വർഗ്ഗാദിലോകങ്ങളിലുള്ള അതിശയങ്ങളേയും അണിമാദി സിദ്ധികളേയും വർണ്ണിക്കുന്നതിന് വിശേഷിപ്പാൻ അവകാശമുണ്ടോ? ഇക്കാലത്ത് അതിസുലഭമായി നമ്മുടെ ശിഷ്യൻമാർ അനുഭവിച്ചുവരുന്ന രാജയോഗാനന്ദത്തെ പുരാതനകാലത്ത് ദുർലഭം ചില രാജയോഗികൾ അനുഭവിച്ചിരുന്നു. അതും കൂടി ഇവിടെ കാണിക്കുന്നു.

"ലക്ഷ്യംകൃത്വാത്രികോണേരവിശശിഹുതഭുങ്മണ്ഡലഞ്ചാപിദൃഷ്ട്വാ
നാദംശ്രുത്വാഥകണ്ണേ നയനയുഗമധഃസ്ഥാപയൻനാസികാഗ്രേ
നിശ്ചിന്തോനിർവ്വിചേഷ്ടോനിയമിതഹൃദയോനിത്യശുദ്ധോന്നിരിഹൊ
ബ്രഹ്മാനന്ദാബ്ധിലീനഃപരമസുഖയുതോരാജതേരാജയോഗി"

രാജയോഗി സുഷ്മനയിൽ ദൃഷ്ടിയെ നിറുത്തി സൂര്യചന്ദ്രാദി ജ്യോതിസ്സുകളെ കണ്ടും നാദത്തെ കേട്ടും പരമാനന്ദത്തിൽ ലയിച്ചുകൊണ്ടിരിക്കുന്നു എന്ന് സാരം. തലമണ്ടപുകഞ്ഞ് കാണുന്ന സ്വപ്നമാണോ ഈ രാജയോഗാനന്ദാനുഭവം? ചെകിടടപ്പുകൊണ്ടും കണ്ണിൽ ദീനം കൊണ്ടും ഉണ്ടാകുന്ന

അനുഭവമാണോ ഇത്? നമ്മുടെ ശിഷ്യൻമാർ മേൽപറഞ്ഞ രാജയോഗാനന്ദാനുഭവങ്ങളെ വർണ്ണിക്കുന്നതിനേയും നാം പ്രസിദ്ധം ചെയ്തതിനേയും കണ്ട് തലമണ്ട പുകഞ്ഞ് കാണുന്ന സ്വപ്നമാണ്, ചെകിടടപ്പ്, കണ്ണിൽ ദീനം ഇവകൊണ്ടുണ്ടാകുന്ന അനുഭവമാണ് എന്നും രാജയോഗത്തിന് ഹഠയോഗാദികൾ കൂടെ വേണം എന്നും പറയുന്ന അയുക്തൻമാർ ഏത് വർഗ്ഗത്തിൽ പെട്ടവരാണ്? കപടപ്രമാണങ്ങളിൽ ഭ്രമിച്ച് കിടക്കുന്ന വർഗ്ഗകാരല്ലെന്ന് സാധിപ്പാൻ ആർക്ക് കഴിയും? ഇവരുടെ മണ്ടപുകച്ചിലിനെ വർണ്ണചികിത്സക്കാർ നീലവെളിച്ചം കൊള്ളിച്ചിട്ടോ, കൂനിചികിത്സക്കാർ ഉദരസ്നാനാദികളെ ചെയ്യിച്ചിട്ടോ ശമിപ്പിച്ചാൽ ലോകോപകാരവും ഈ ചികിത്സക്കാർക്ക് മഹാ സുകൃതവും ഉണ്ട്. രാജയോഗാനന്ദത്തെ കേൾക്കുമ്പോൾ തെറിപറയുന്നതും പറയിപ്പിക്കുന്നതും മനസ്സോ പിശാചോ മായയോ?

29. **മനസാമാനആലോക്യനാദംശ്രുണ്വൻമനോഹരം**
**ജ്യോതിഃപശ്യൻരാജയോഗീജീവൻമുക്തൊദ്വിജഃസുഖീ**

സാരം- മനസ്സുകൊണ്ട് മനസ്സിനെ നോക്കി മനോഹരമായ നാദത്തെ കേട്ടുകൊണ്ടും ജോതിസ്സിനെ കണ്ടുകൊണ്ടും ഇരിക്കുന്ന രാജയോഗിയാണ് ജീവമുക്തനും ബ്രാഹ്മണനും ആനന്ദിയും.

30. **നാദശ്രുതിർനാദ മതിര്യതിർനാദരതിസ്ഥിതി**
**നാദനന്ദോ രാജയോഗീ ജീവൻമുക്തോ ദ്വിജഃസുഖീ**

സാരം- നാദത്തിൽ ശ്രുതിയും മതയും രതിയും നിഷ്ഠയും ആനന്ദവും ഉള്ള യോഗിയാണ് രാജയോഗിയും ജീവൻമുക്തനും ബ്രാഹ്മണനും സുഖിയും.

31. **ജ്യോതിർദൃഷ്ടിർജ്യോതിരിഷ്ടിർജോതിർനിഷ്ഠൊതിഹൃഷ്ടധീഃ**
**ജ്യൊതിർമയൊ രാജയോഗീജീവൻമുക്തസ്സുഖീദ്വിജഃ**

സാരം- ജ്യോതിസ്സിൽ ദൃഷ്ടിയോടും ആശയോടും നിഷ്ടയോടും സന്തുഷ്ടിയോടുംകൂടിയ രാജയോഗിയാണ് ജീവമുക്തനും ബ്രാഹ്മണനു ആനന്ദിയും ജ്യോതിഃയും ജ്യോതിസ്വരൂപനും.

32. **യജ്ഞസൂത്രംതന്തുമയം ത്യാജന്നാനന്ദസൂത്രധൃക്**
**സന്യാസീരാജയോഗീസജീവൻമുക്തഃസുഖീദ്വിജഃ**

സാരം- പരുത്തിനൂൽകൊണ്ടുള്ള പൂണുനൂലിനെ ത്യജിച്ച് ആനന്ദപൂണുനൂലിനെ ധരിച്ചുകൊണ്ടിരിക്കുന്നവനാണ് സന്യാസിയും രാജയോഗിയും ജീവൻമുക്തനും ബ്രാഹ്മണനും സഖിയും.

33. നാദഏവനമഹാമന്ത്രോ വേദശ്ചേതിവിദൻസദാ
നാദാരാമൊരാജയോഗീ ജീവൻമുക്തോദ്വിജഃസുഖീ

സാരം- നാദംതന്നെയാണ് മഹത്തായ മന്ത്രവും വേദവും എന്നറിഞ്ഞ് എപ്പോഴും നാദത്തിൽ രമിക്കുന്നവനാണ് ബ്രാഹ്മണനും രാജയോഗിയും ജീവമുക്തനും ആനന്ദനും.

34. അനുഭൂത്യാചസർവ്വേഷാംമതമാനന്ദമിത്യതഃ
ബുദ്ധൊഹിബുദ്ധൊബൗദ്ധഃസജീവൻമുക്തൊദ്വിജശ്ചസഃ

സാരം- അനുഭവംകൊണ്ടും സർവ്വമർത്ഥ്യൻമാരുടേയും മതമാനന്ദമാണ് ബോധിച്ചവൻതന്നെ ബുദ്ധനും, ബൗദ്ധനും, ജീവൻമുക്തനും ബ്രാഹ്മണനും (എൻെറകൃതികൊണ്ട് സർവ്വൻമാരുടേയും മതം ആനന്ദമാണെന്ന് ഏവനും അറിവാനും കഴിയും പ്രസാദിപ്പാനും പ്രസിദ്ധപ്പെടുത്താനും കഴിയും അതുകൊണ്ട് ജീവൻമുക്തനായ ബുദ്ധനാവണമെങ്കിൽ സ്വാനുഭവംകൊണ്ട് അറിയണമെന്നണമെന്നാണ് "അനുഭൂത്യാച" എന്ന് മൂലത്തിൽ പ്രയോഗിച്ചതിൻെറ പ്രയോജനം.) ഇങ്ങനെ പ്രയോഗിപ്പാൻ കാരണമെന്തെന്നാൽ ഞാൻ രാജയോഗത്തെ പ്രകാശിപ്പിച്ചതിനെ കണ്ട് ഇത് കൊള്ളാവുന്നതാണെന്ന് കരുതിയും രാജയോഗംകൂടി തനിക്ക് അറിയാമെന്ന് ജനങ്ങളെ ധരിപ്പിച്ച് ബഹുമതിയും ഗുരുത്വവും നേടാൻ വേണ്ടി ചിലർ രാജയോഗത്തെ സ്വപ്രബന്ധത്തിൽ എടുത്തെഴുതുന്നു. എന്നാൽ അവർ രാജയോഗത്തിന്ന് ഹഠയോഗം, വേദാന്തവാക്യശ്രവണം, ഈശ്വരപ്രാർത്ഥന, രൂപദ്യാനാദികൾകൂടി വേണമെന്ന് പറഞ്ഞത് പഞ്ചസാരയിൽ മുളകും ഉപ്പും കൂട്ടിതിന്നാലെ പഞ്ചസാര മധുരിക്കൂ എന്ന് പറഞ്ഞത് പോലെയായിപ്പോയി. അന്യൻമാർ ഭ്രമിക്കുവാൻ ഇടയായി. അതുകൊണ്ട് "അനുഭൂത്യാച" എന്ന് പ്രയോഗിച്ചതാകുന്നു. രാജയോഗംകൂടി തനിക്കറിയാമെന്ന് നടിച്ച് മേൽപ്രകാരം അയുക്തമായി എഴുതുന്നതുപോലെ കേരളത്തിൽ മറ്റുചില എൻെറ മോക്ഷപ്രദീപാദികളിൽ ജാതിഭേദ വിഗ്രഹാരാധനാദികളെ ഞാൻ ഖണ്ഡിച്ചതിനെ കണ്ട് അപ്രകാരം ഖണ്ഡിച്ച് പ്രസംഗിക്കുന്നു, എഴുതുന്നു. ഇങ്ങനെ ചെയ്യുന്നത്

ജ്ഞാനികൾ എന്ന് പേരെടുക്കാൻ വേണ്ടി മാത്രമാകുന്നു. എന്തുകൊണ്ടെന്നാൽ ഈകൂട്ടർ പുതിയപുതിയ ക്ഷേത്രങ്ങളെ കെട്ടി പൂണുനൂൽ ധരിച്ച് ബിംബപൂജാദികർമ്മങ്ങളെ ചെയ്തും വേദമന്ത്രങ്ങളെ ജപിച്ചും കർമ്മികളായി കാലം കഴിക്കുന്നു. ഇവരിൽ ചിലരുടെ സന്യാസാദിവേഷങ്ങളിലും ഋഷി ആനന്ദൻസ്വാമി പരമഹംസൻ ഇത്യാദിനാമങ്ങളിലും അനേകായിരം ജനം ഭ്രമിക്കുന്നു. അതിൻെറ നിവൃത്തിക്ക്വേണ്ടിയാണ് ചില പദ്യങ്ങൾകൊണ്ട് ജീവമുക്തൻെറ ലക്ഷണത്തെ വിവരിച്ചത് ദ്വിജൻ എന്ന വാക്കിന് അർത്ഥം "ദ്വിജായതഇതിദ്വിജഃ" രണ്ടുജൻമമുള്ളവനെന്നാകുന്നു. സർവ്വമർത്ഥ്യൻമാരും രണ്ട് ജൻമമുള്ളവനാകുന്നു. ഒരു ജൻമം ദുഃഖജൻമം മറ്റൊരുജൻമം ആനന്ദജൻമം. അറിവില്ലാതെ അജ്ഞാനകർമ്മങ്ങളാൽ ദുഃഖിക്കുമ്പോൾ ദുഃഖജൻമം അതായത് ശൂദ്രജൻമം. "ശോചതീതിശൂദ്രഃ" ശോചിക്കുന്നതുകൊണ്ട് = ദുഃഖിക്കുന്നതുകൊണ്ട് ശൂദ്രൻ എന്നാണ് ശൂദ്രശബ്ദാർത്ഥം. തൻെറ സഹജമായ ആനന്ദജൻമത്തെ അറിഞ്ഞ് ആനന്ദിക്കുമ്പോൾ ആനന്ദജൻമം ഇങ്ങനെ ഒരുജൻമത്തിൽതന്നെ അവസ്ഥാഭേദംകൊണ്ട് രണ്ട് ജൻമമായിരിക്കുന്നു. ജ്ഞാനത്താൽ അജ്ഞാനദുഃഖകർമ്മത്തെ വിട്ട് ആനന്ദാവസ്ഥയിൽ മാത്രമേ യഥാർത്ഥത്തിൽ ബ്രാഹ്മണൻ, ജ്ഞാനി, ബുദ്ധൻ, ആനന്ദൻ, സന്യാസി, രാജയോഗി, ഋഷി, പരമഹംസൻ ജീവൻമുക്തൻ ഇത്യാദി പ്രശസ്തനാമങ്ങൾക്ക് അർഹൻമാരാകയുള്ളൂ. മതഭേദകർമ്മദുഃഖികൾ ആ നാമങ്ങൾക്ക് അർഹൻമാരാകയില്ല.

## 37. ലോകോത്പത്തിയുടെ കപടവാദങ്ങൾ

1. **കാര്യസർവ്വംകർത്തൃജന്യംജഗൽകാര്യേപികശ്ചന**
   **കർത്തേശോസ്തീതിയുഷ്മാകമനുമാനമനർത്ഥകം**

സാരം- കാര്യമെല്ലാം കർത്താവിൽനിന്നാണ് ഉണ്ടാകുന്നത്. ലോകകാര്യത്തിനും ഒരു കർത്താവ് (ഈശ്വരൻ) ഉണ്ട് എന്ന് നിങ്ങൾ അനുമിച്ചത് (ഊഹിച്ചത്) അനർത്ഥമായി. (പുത്രൻ പിതാവിൽനിന്ന് , കുടം കുശവനിൽനിന്ന്, കവിത കവിയിൽ നിന്നും ഇങ്ങനെ ലോകത്തിലുള്ള കാര്യങ്ങളെല്ലാം അതാത് കർത്താക്കൻമാരുൽ നിന്നുണ്ടായി കാണപ്പെടുന്നു.

കർത്താവില്ലാതെ (കാരണമില്ലാതെ) കാര്യമില്ല. അതുകൊണ്ട് ഈ ലോകവും ഒരു കർത്താവിൽ നിന്നു തന്നെ ഉണ്ടാകണം. ആ കർത്താവ് ഈശ്വരനാകുന്നു എന്ന് മതകർത്താക്കൻമാർ അനുമാനിക്കുന്നത് ശരിയല്ല.)

2. **പ്രത്യക്ഷാദനുമാനംഹി ധൂമാദഗ്നിർമഹാനസെ**
**യഥാതഥാദൌദൃഷ്ടഃകിം സൃഷ്ടിം കർവ്വാണഈശ്വരഃ**

3. **അനുമാനം സൃഷ്ടികർത്തൂർദൂഷണായൈവകല്പതെ**
**കിഞ്ചനൃണാംദുഃഖകർമ്മപാതനായ പ്രകല്പതെ**

സാരം- പ്രത്യക്ഷപ്രമാണത്തിൽ നിന്നാണ് അനുമാനപ്രമാണം ഉണ്ടാകുന്നത്. അടുക്കളയിൽ പുകകാണപ്പെടുന്നു. അഗ്നിയും കാണപ്പെടുന്നു. അങ്ങനെ ഒരിടത്ത് കണ്ടതുകൊണ്ടാണ് പുകയുള്ളിടത്ത് തീയുണ്ട് എന്ന് അനുമിക്കുന്നത്. അപ്രകാരം ആദിയിൽ ഈശ്വരൻ ലോകസൃഷ്ടിയെ ചെയ്യുന്നതായി കണ്ടിട്ടുണ്ടോ? ഉണ്ടെങ്കിൽ മാത്രമേ ഒരുലോകം കാണുമ്പോൾ ഇതിന് ഒരീശനും കർത്താവായിട്ടുണ്ടെന്ന് അനുമാനിക്കാൻ (ഊഹിക്കാൻ) ഹേതുവുള്ളൂ. ഈശ്വരൻ സൃഷ്ടിക്കുമ്പോൾ കാണുവാൻ ആരും ഇല്ലായ്കയാൽ പ്രത്യക്ഷപ്രമാണത്തിൽ നിന്ന് ഉണ്ടാകുന്ന അനുമാനം ഈശ്വരസൃഷ്ടിവിഷയത്തിൽ സ്വീകാര്യമല്ല. (കൊള്ളാവുന്നതല്ല) 3. ലോകം സൃഷ്ടിച്ചത് ഈശ്വരനാണ് എന്ന അനുമാനം ഈശ്വരദൂഷണത്തിന്നായി തീർന്നിരിക്കുന്നു. മനുഷ്യരെ ദുഃഖകർമ്മത്തിൽ പതിപ്പിക്കുന്നതായിട്ടും ഇരിക്കുന്നു. ഈസംഗതി ഇതിലും മോക്ഷ പ്രദീപാദികളിലും വിസ്തരിച്ച് തെളിയിച്ചിട്ടുണ്ട്. മേലും തെളിയിക്കുന്നുമുണ്ട്.

4. **പുത്രഃകാര്യംപിതാകർത്താ യാദൃൈവമനുമീയതെ**
**ഈശരൂപസ്യകാര്യസ്യകർത്താകസ്തക്കകോവിദാഃ**

സാരം- പുത്രൻ കാര്യം, പിതാവ് കർത്താവ് ഇങ്ങനെ അനുമിക്കുന്നുവെങ്കിൽ ഹേ തർക്കശാസ്ത്ര നിപുണൻമാരേ! ഈശ്വരരൂപമായ കാര്യത്തിന് കർത്താവ് ആര് (പുത്രൻ കാര്യമായി പിതാവ് കർത്താവായി. ആ കർത്താവായ പിതാവും പിന്നെ കാര്യമായി ഭവിക്കുന്നു. അയാളുടെ പിതാവിനെ സ്വീകരിക്കുമ്പോൾ. ഇങ്ങനെ അനുമിച്ചുംകൊണ്ട് പോകുമ്പോൾ കർത്താവായ ഈശ്വരനും കാര്യമായിത്തീരുകയും ഈശ്വരൻെറ കർത്താവ് ആര് എന്ന ചോദ്യവും ഉത്ഭവിക്കുന്നു. ഇങ്ങനെ

അന്തവും ആദിയുമില്ലാതെ തർക്കിച്ച് ലോകോൽപത്തി സ്ഥിതി സംഹാരമൂലത്തെ അന്വേഷിച്ച് ഒരു പിടുത്തമില്ലാതെ ഈശ്വരാരാധനാസമ്പ്രദായത്തെ ഏർപ്പെടുത്തി അതെല്ലാം മുക്തിക്ക് പടികളാണെന്ന് സിദ്ധാന്തിക്കുന്നത്, ആഹാരം കഴിച്ച് വിശപ്പടക്കാമെങ്കിൽ ലോകോൽപത്യാദികാരണത്തെ (ഈശ്വരനെ) അറിഞ്ഞ് പ്രസാദിപ്പിക്കണമെന്ന് പറയുംപോലെയിരിക്കുന്നു.)

5. **അജ്ഞനംധവളംസത്യം ഹരിദ്രാവത്താഥേശ്വരം**
   **വദന്തിവിബുധസ്തത്തു നവിശ്വാസ്യം കദാചന**
6. **സൃഷ്ട്യാദി ദോഷപൂർണ്ണസ്യദയാദിഗുണിനസ്തഥാ**
   **ഈശ്വരസ്യമഹാകർത്താ മതകർത്തേതിമന്മതം**
7. **അഗ്നിരുഷ്ണശ്ശീതഗുണ ഇത്യുക്തേരപ്യസത്യഗീഃ**
   **ഈശ്വരഃസൃഷടിസംഹാര കർത്താസൽഗുണവാനിതി**

സാരം- അജ്ഞനം മഞ്ഞൾപോലെ വെളുത്ത നിറമാകുന്നു. സത്യം. അപ്രകാരമാണ് ഈശ്വരനെ പറ്റി വിദ്വാൻമാർ പറയുന്നത്. അത് ഒരിക്കലും വിശ്വാസയോഗ്യമല്ല. സൃഷ്ടി, സംഹാരം മുതലായ ദോഷങ്ങൾ നിറഞ്ഞും അപ്രകാരം ദയാദി ഗുണങ്ങളോടുകൂടിയും ഇരിക്കുന്ന ഈശ്വരനെ സൃഷ്ടിച്ച മഹാകർത്താവ് മതകർത്താവാകുന്നു എന്നതാണ് എന്റെ മതം. (എന്നാൽ പരസ്പര വിരുദ്ധ ധർമ്മങ്ങൾ അടങ്ങിയ ഒരു ഈശ്വരനെ ലോക പ്രസിദ്ധണ്ടായി മതങ്ങളിൽ കൽപ്പിച്ചത് മതകർത്താക്കൻമാരാകുന്നുവെന്ന് അഭിപ്രായം.) 7. അഗ്നി ഉഷ്ണഗുണവും ശീതഗുണവും ഉള്ളവനാകുന്നു എന്ന് പറയുന്നതിനേക്കാളും അസത്യമാണ് ഈശ്വരൻ സൃഷ്ടികളെ നശിപ്പിക്കുന്നവനാണ്, സൽഗുണ വിശിഷ്ടനാണ് എന്ന് പറയുന്നത്.

8. **ലോകോൽപത്തേരീശ്വരസ്യരൂപസ്യചനിരൂപണം**
   **വൃഥൈവമോക്ഷസ്സർവ്വേഷാംമനോവിജയഏവസഃ**

സാരം- ലോകത്തിന്റെ ഉൽഭവത്തെപ്പറ്റിയും ഈശ്വരന്റെ രൂപത്തെപ്പറ്റിയും വിചാരിക്കുന്നത് വെറുതെതന്നെ. സർവ്വൻമാർക്കും മനോജയം തന്നെ മോക്ഷം. (ലോകം എങ്ങനെ ഉണ്ടായി, ഈശ്വരൻ സരൂപനോ, അരൂപനോ, വെളുത്തിട്ടോ, കറുത്തിട്ടോ, എങ്ങും നിറഞ്ഞവനോ, ഏകത്രമാത്രമിരിക്കുന്നവനോ എന്നും മറ്റും ആലോചിക്കുന്നത് നിഷ്പ്രയോജനം. അന്തമില്ലാത്ത ആലോചന എന്തിന് ചെയ്യുന്നു?)

**9. ജഗൽപത്തികാർത്താകാഃ കഥമുൽപത്യുപക്രമഃ**
**കഥംസ്യാദുപസംഹാര ഇതി ചിന്താ വൃഥാ വൃഥാ.**

സാരം- ലോകത്തെ ഉണ്ടാക്കിയ കർത്താവ് ആരാണ്? ഉൽപ്പത്തി ക്രമം എങ്ങനെയാണ്? (എന്നാൽ ആദ്യം ഉണ്ടായത് ഏത്? അതിൻെറ വഴിയെ ഉണ്ടായത് എന്ത്? പിന്നെ ഏത്? ഇത്യാദിക്രമം) ഉപസംഹാരം എങ്ങിനെയാണ്? (എന്നാൽ ലോകനാശത്തിൽ ആദ്യം ഏത് നശിക്കും? പിന്നെ ഏത് നശിക്കും? ഏതേത് ഏതേതിൽ അടങ്ങി സൃഷ്ടി മുഴുവൻ അദൃശ്യമായിത്തീരും?) എന്ന് ചിന്തിക്കുന്നത് വ്യർത്ഥം, വ്യർത്ഥം, "ആത്മന ആകാശസ്സംഭൂത ആകാശദ്വായ" രിത്യാദിയായി ജഗദുൽ പത്തിക്രമവും "ബ്രഹ്മാണ്ഡരൂപിണീപൃത്ഥീ തോയമദ്ധ്യേ വിലീയതെ" ഇത്യാദിയായി പ്രളയക്രമവും പറയും. ഇങ്ങിനെ ഓരോ ആചാര്യൻമാരും ഓരോ മതങ്ങളും പറയുന്നത് പലതരത്തിലും ചിലത് പരസ്പരവിരോധത്തിലുമായിരിക്കും അതെല്ലാം വിചാരിച്ചും വാദിച്ചും തമ്മിൽതല്ലി വ്യവഹരിച്ച് വിഷാദിച്ച് കാലം കളവാൻ കൊള്ളാം. അതുകൊണ്ടൊന്നും വയർ നിറയുകയില്ല. ഉണ്ടാൽ വയറ് നിറയണമെങ്കിൽ ലോകത്തെ ഉണ്ടാക്കിയ കർത്താവിനെ അറിയണം, ലോകോൽപത്ത്യു പക്രമോപസംഹാരങ്ങളെ അറിയണമെന്നും പറയുന്നതു പോലെയാണ് മുക്തിക്ക് അതെല്ലാമറിയണമെന്ന് പറയുന്നത് എന്നഭിപ്രായം.

**10. ഉപക്രമോപസംഹാരചിന്തയാക്ഷുച്ഛമഃകഥം**
**ആഹാരേണൈവതച്ഛാന്തിസ്തഥാമുക്തിർമനോജയാൽ**

**11. അജ്ഞാതാനന്ദയോഗാനാം മുഹ്യതാംകപടാഗമൈഃ**
**ശിഷ്യാണാഞ്ചഗുരൂണാഞ്ച തഥാചിന്താശ്രമായസാ**

സാരം- ജഗത്തിൻെറ ഉൽപ്പത്തിയേയും പ്രളയത്തേയും പറ്റി ചിന്തിക്കുന്നതുകൊണ്ട് വിശപ്പ് മാറുകയില്ല. ഉണ്ടാൽ മാത്രമെ വിശപ്പ് അടങ്ങുകയുള്ളു. അപ്രകാരം മനോജയംകൊണ്ടു മാത്രമെ മുക്തിസിദ്ധിക്കയുള്ളു (മുക്തിക്ക് മനസ്സിനെ അടക്കുകയാണ് വേണ്ടത്. ജഗദുല്പത്തിലയചിന്ത ആവശ്യമില്ലെന്ന് സാരം) 11. ആനന്ദയോഗത്തെ അറിയാതെ കപടശാസ്ത്രങ്ങൾ കൊണ്ട് മോഹിച്ച് കിടക്കുന്ന ശിഷ്യൻമാരുടേയും ഗുരുജനങ്ങളുടേയും ജഗദുൽപത്തിചിന്ത ശ്രമത്തിനായിട്ടാണ്. (സുഖത്തിന്ന് ഉതകുന്നതല്ല എന്ന് സാരം)

## 38. വിഗ്രഹാരാധനാഖണ്ഡനം

1. **ഇതിപ്രാജ്ഞൈർവ്വസിഷ്ഠാദ്യൈർനിന്ദിതാൻകർമ്മസഞ്ച**
   **ശ്രീരാമകൃഷ്ണഹംസാദിസ്സംഘോവർദ്ധയതീഹഹാ.**

സാരം- യാഗം വ്രതം, ദാനം, തീർത്ഥാടനം, വിഗ്രഹാരാധന എന്നിവയിൽ ഭ്രമിച്ച് ചിരകാലം അനേക മനോവ്യഥയോടുകൂടി മൃഗങ്ങളെപ്പോലെ കാലം കഴിക്കുന്നു. 1. എന്ന് മഹാജ്ഞാനികളായ വസിഷ്ഠാദിമഹർഷികളാൽ നിന്ദിക്കപ്പെട്ട കർമ്മങ്ങളെ ശ്രീരാമകൃഷ്ണമിഷ്യൻ മുതലായ സംഘം ഇവിടെവർദ്ധിപ്പിക്കുന്നു. കഷ്ടം!

2. **കർമ്മഭിർദുഃഖമേവസ്യാന്നമുക്തിരിതിവിസ്തൃതം**
   **മയായുക്തിപ്രമാണാനുഭവൈവെസ്തത്തുനഗണ്യതെ**

സാരം- വിഗ്രഹാരാധനാദികർമ്മങ്ങൾകൊണ്ട് ദുഃഖംതന്നെ. മുക്തികിട്ടില്ല. എന്ന് യുക്തികളാലും പ്രമാണങ്ങളാലും അനുഭവങ്ങളാലും എന്നാൽ വിസ്തരിക്കപ്പെട്ടിട്ടും അതിനെ ഗണിക്കുന്നില്ല.

വാക്യം- തസ്യകാരണമിതിചേൽ = അതിന് കാരണമെന്തെങ്കിൽ,

3. **ഉത്തരാദിക്പുണ്യഭൂമിസ്തത്രത്യാജ്ഞാനിസത്തമാഃ**
   **ഇത്യാദിഭ്രമമൂലന്താനുഗച്ഛന്തികേരളെ**

സാരം- ഉത്തരദിക്ക് പുണ്യഭൂമിയാണ്, അവിടെയുള്ളവർ ജ്ഞാനിസത്തമൻമാരാണ് എന്ന ഭ്രമം, 2. യാഗവിഗ്രഹാരാധനാദി കർമ്മങ്ങൾ വേദാദികളാൽ വിധിച്ചിട്ടുള്ളവയാകുന്നു എന്ന ഭ്രമം 3. അത്രയുമല്ല അനേകകോടിജനങ്ങൾ അനാദികാലമായിട്ടേ അനുഷ്ഠിച്ചുവരുന്നവയും ആകുന്നു എന്നൊരു ഭ്രമം. ഈഭ്രമങ്ങൾകൊണ്ട് കേരളത്തിലുള്ളവർ അവരെ (ശ്രീരാമകൃഷ്ണപരമഹംസാദികളായ കർമ്മാചാര്യൻമാരെ) പിൻതുടരുന്നു. അവരുടെ യോഗജ്ഞാനവിശേഷംകൊണ്ടല്ല എന്ന് സാരം.

4. **യഥാപരിചയസ്തകാൽ സ്വഭാവശ്ചദൃഢീഭവേൽ**
   **മതഭേദൈഃപരിചയാത്തൽ സ്വഭാവൊദൃഢീഭവൽ**

5. **വിദ്വാംസസ്തേനസംബദ്ധാശ്ചിരചരിതകർമ്മഭിഃ**
**നശാസ്ത്രപാഠമാത്രേണ യഥാർത്ഥജ്ഞാനമുദ്ഭവേൽ**

സാരം- എപ്രകാരം പരിചയമോ അപ്രകാരം സ്വഭാവവും ദൃഢമായിത്തീരും (ഉറക്കും) മതഭേദങ്ങളോടുകൂടി പരിചയിച്ചതുകൊണ്ട് നാനാമതങ്ങളിലും പ്രാർഥനാ വിഗ്രഹാരാധനാദികർമ്മങ്ങളിലും സ്വഭാവം ഉറച്ചു. 5. അതുകൊണ്ട് വിദ്വാൻമാരും ചിരകാലം ആചരിച്ചുവന്ന കർമ്മങ്ങളാൽ ബന്ധിക്കപ്പെട്ടു. പഠിച്ചതുകൊണ്ട് മാത്രം യഥാർത്ഥജ്ഞാനം ഉണ്ടാകുന്നതല്ല.

6. **തിമിരെസതിനേത്രസ്യജഡത്വംചിന്തയന്നരഃ**
**നകുർവ്വീതചികിത്സാഞ്ചേൽ ഖ.സാന്ധഃപതതിസർവ്വതഃ**

7. **തദ്വജ്ജഡംമനോമത്വാവിശുദ്ധംനകരോതിയഃ**
**തസ്യാത്മദർശനംനസ്യാദന്ധവൽപതതിസ്വതഃ**

8. **ഏവമാത്മഹനഃകേചിദാത്മാനാത്മവിചാരകാഃ**
**ക്ഷേത്രബിംബപ്രതിഷ്ഠാദികർമ്മകൂപെപതന്ത്യഹൊ**

സാരം- തിമിരരോഗം പിടിപ്പെട്ടിരിക്കുമ്പോൾ നേത്രം ജഡമാണെന്ന് വിചാരിച്ചിട്ട് ചികിത്സിച്ചിട്ടില്ലെങ്കിൽ അവൻ അന്ധനായി സർവ്വപ്രകാരത്തിലും പതിക്കും. അപ്രകാരം മനസ്സ് ജഡമാണെന്ന് വിചാരിച്ച് മനസ്സിനെ നന്നാക്കാത്തവന് മനസ്സിനെ തന്നെ കാൺമാനും കഴികയില്ല. കുരുടനെ പോലെ അവൻ ആത്മാവിൽ നിന്ന് പതിക്കും (അങ്ങനെ പിടിച്ചതുകൊണ്ടാണ് "അഹം ബ്രഹ്മാസ്മി" ഞാൻ ബ്രഹ്മമാകുന്നു എന്ന് വാചാ പറയുന്ന വേദാന്തികൾ അനാത്മജ്ഞൻമാരായി അമ്പലങ്ങളിലേക്ക് ഓടുന്നതും ബിംബപ്രതിഷ്ഠാദികളെ ചെയ്യുന്നതും എന്ന് സാരം) 8. ആതമാനാത്മവിചാരം ചെയ്ത് ചിലർ അങ്ങനെ ആത്മദ്രോഹികളായി ക്ഷേത്രബിംബപ്രതിഷ്ഠ, വിഗ്രഹാരാധന, വ്രതം മുതലായ കർമ്മകാണ്ഡകൂപത്തിൽ പതിക്കുന്നു. കഷ്ടം.

9. **ഈശസ്സഹായകാംക്ഷീനതൽപ്രസാദചികീർഷയാ**
**കിമർത്ഥമുപദേശഷ്ടാരഃപ്രേരയന്തിജനാൻബുധാഃ**

10. **ധനപൂജ്യത്വകാംക്ഷാകിംയുഷ്മദജ്ഞാനമേവകിം**
**കാരണം പ്രാർത്ഥനാബിംബപൂജാദിപ്രേരണ മതൈ**

11. **ഈശഃപ്രസീദേൽബിംബാർച്ചപ്രാർത്ഥനാദിക്രിയാവശാൽ**
**യുഷ്മാഭിസ്തൽകഥംജ്ഞാതമീശേനകഥിതംനുകിം**

സാരം- 9. ഈശ്വരൻ സഹായത്തെ കാംഷിക്കുന്നില്ല. ഹേ വിദ്വാൻമാരേ! ഈശ്വരപ്രസാദത്തെ ഉണ്ടാക്കുവാൻ വേണ്ടി ജനങ്ങളെ പ്രേരിക്കുന്നത് എന്തിന്. 10. ദ്രവ്യത്തിനും പൂജ്യതയിലും ഉള്ള ആശയോ നിങ്ങളുടെ അജ്ഞാനം തന്നെയോ അനേക മതങ്ങൾകൊണ്ട് പ്രാർത്ഥന വിഗ്രഹാരാധനാദി ജപഹോമാദികളിൽ പ്രേരിപ്പാൻ കാരണം? 11. വിഗ്രഹാരാധന, പ്രാർത്ഥന മുതലായ കർമ്മങ്ങൾകൊണ്ട് ഈശ്വരനെ പ്രസാദിക്കും എന്ന് നിങ്ങൾ എങ്ങനെ അറിഞ്ഞു. (ഈശ്വരൻ ഉണ്ടോ ഉണ്ടെങ്കിൽ ഏത് മാതിരിക്കാരനാണ് എന്താസ്വഭാവം ഒന്നും അറിയാത്തവരാണ് ആചാര്യൻമാർ എന്ന് അവരുടെ വ്യാപാരം കൊണ്ട് തെളിയുന്നു. ആ സ്ഥിതിക്ക് പ്രാർത്ഥനാദികൾക്ക് ഈശ്വരൻ പ്രസാദിക്കുമെന്ന് തീരുമാനിച്ചത് അത്യന്തം അയുക്തമെന്ന് സാരം.)

12. **അജ്ഞാനിഗുരുനഥസ്യലക്ഷണംബിംബപൂജനം**
**നാനാവിധധ്യാനമന്ത്രപ്രാർത്ഥനാദ്യനുധാവനം**

സാരം- വിഗ്രഹാരാധന, സൽഗുണനിർഗുണങ്ങളായിട്ടുള്ള നാനാ ധ്യാനങ്ങൾ, മന്ത്രജപങ്ങൾ പ്രാർത്ഥനകൾ മുതലായ കർമ്മങ്ങൾ അജ്ഞാനിഗുരുവിൻെറ ലക്ഷണമാകുന്നു. മേൽ പറഞ്ഞ കർമ്മങ്ങളിൽ ഏതെങ്കിലും ഒന്നുണ്ടെങ്കിൽ അവൻ അജ്ഞാനഗുരു എന്ന് സാരം.

13. **ഏവമാനന്ദയോഗേന വിനാതന്നവശംഭവേൽ**
**സംശയോനനിവർത്തേത കർമ്മകാണ്ഡഭ്രമസ്തതഃ**

14. **തസ്മാദാനന്ദയോഗേന ദുഃഖയോഗം ത്യജേൽപുമാൻ**
**ബിംബപൂജാദികർമ്മാണി ദുഃഖയോഗഇതിസ്മൃതം**

സാരം- ഇങ്ങനെ ആനന്ദത്തോട് ചേരാതെ മനസ്സ് സ്വാധീനപ്പെടുകയില്ല. സംശയവും തീരുകയില്ല. അതുകൊണ്ടാണ് വിഗ്രഹാരാധനാദി കർമ്മങ്ങളിൽ ഭ്രമിക്കുന്നത്. 14. ആയതിനാൽ ആനന്ദയോഗം കൊണ്ട് ദുഖയോഗത്തെ ത്യജിക്കേണം. ദുഃഖയോഗം എന്ന് പറയുന്നത് ഈശ്വരപ്രാർത്ഥനാ വിഗ്രഹാരാധനാ ഹഠയോഗാദി കർമ്മാനുഷ്ഠാനങ്ങളാകുന്നു.

15. **നേത്രേണചന്ദ്രോദ്രഷ്ടവ്യോദ്ധ്യാനേനജപാദിഭിഃ മനസൈവമനശ്ചന്ദ്രോദ്രഷ്ടവ്യോനജപാദിഭിഃ**

സാരം- ചന്ദ്രനെ കാണേണ്ടത് കണ്ണുകൊണ്ടാണ് ചന്ദ്രന്റെ രൂപധ്യാനം കൊണ്ടോ നാമജപപൂജാനമസ്കാരാദികൾ കൊണ്ടോ അല്ല കാണേണ്ടത്. അപ്രകാരം മനസ്സുകൊണ്ട് മാത്രമേ ആനന്ദത്തെ അനുഭവിപ്പാനും കഴികയുള്ളൂ. ധ്യാനവിഗ്രഹാരാധനാദി കർമ്മങ്ങൾ കൊണ്ട് കഴികയില്ല.

16. **ശുഷ്കജ്ഞാനാത്സ്വാനുഭൂതിജ്ഞാനംനസ്യാത്കദാചന യോഗേനൈവസ്വാനുഭൂതിർബ്ബാഹ്യാന്തരപദാർത്ഥയോഃ**

17. **സിതായോഗാത്തദ്രസസ്സ്യാത് സിതാധ്യാനജപാദിന നസ്യാജ്ജിഹ്വാരസസ്തദ്വാദാനന്ദോപിനകർമ്മഭിഃ**

സാരം- ശുഷ്കജ്ഞാനം കൊണ്ട് (വേദവേദാന്താദി ശാസ്ത്രപാഠംകൊണ്ടും ശ്രവണംകൊണ്ടും ഉണ്ടാകുന്ന ജ്ഞാനംകൊണ്ട്) ഒരിക്കലും അനുഭവജ്ഞാനം ഉണ്ടാകുന്നതല്ല. ബാഹ്യപദാർത്ഥത്തിന്റേയും ആന്തരപദാർത്ഥത്തിന്റേയും യോഗംകൊണ്ട് മാത്രമേ അനുഭവജ്ഞാനം ഉണ്ടാവുകയുള്ളൂ. അത് ഏതുപോലെയെങ്കിൽ പഞ്ചസാരയോട് ചേർന്നാലേ പാലിന്ന് ആരസം ഉണ്ടാവുകയുള്ളൂ. പഞ്ചസാരയുടെ ശ്രവണംകൊണ്ടും മനനംകൊണ്ടും നിദിദ്ധ്യാസംകൊണ്ടും മധുരരസം ഉണ്ടാകയില്ല. അപ്രകാരം ആനന്ദാനുഭവജ്ഞാനവും മനോയോഗം കൊണ്ട് മാത്രമേ സിദ്ധിക്കയുള്ളൂ. വേദാന്തവാക്യശ്രവണ കർമ്മം കൊണ്ടും ആത്മാനാത്മവിചാരം കൊണ്ടും മനസ്സിനെ അനാത്മാവായി പിരിച്ചുതള്ളി എന്തോ ചെയ്തുകൊള്ളട്ടെ എന്ന് വിധിച്ച വേദാന്തവിധി അകൃത്യം ചെയ്ത് ആനന്ദത്തിൽ നിന്ന് അധഃപതിക്കാനുള്ള ലൈസൻസായി തീർന്നുപോയി. അജ്ഞാനികളായ വിഗ്രഹാരാധകൻമാരും മറ്റുമതക്കാരും ഇങ്ങനെയുള്ള ലൈസൻസ് കൊടുത്തിട്ടില്ല.

18. **നാസ്തീനാസ്തിസദാചാരഃസ്വാമിനഃശിവയോഗിനഃ നഭസ്മധാരണംപ്രാതഃസ്നാനംവിഗ്രഹപൂജനം**

19. **നവ്രതംജാതിഭേദൊനനസ്നായദന്ത്യജാൻസ്പൃശൻ ശുദ്ധ്യശുദ്ധീനഹാകഷ്ടംപാണ്ഡിത്യാത്കിംപ്രയോജനം**

20. ഏവംകാചനവൃദ്ധാമാമാക്ഷിപ്യാഹസ്മവെദ്മിതൽ
മതവിശ്വാസിനസ്തദ്വാദാക്ഷിപന്തുനമെക്ഷതിഃ

സാരം- ബ്രഹ്മാനന്ദസ്വാമി ശിവയോഗിക്ക് സദാചാരമില്ല. ഭസ്മം ധരിക്കയില്ല, പ്രതഃസ്നാനം ചെയ്കയില്ല, വിഗ്രഹത്തെ പൂജിക്കയില്ല, വ്രതമില്ല, ജാതിഭേദമില്ല. താണജാതിക്കാരെ തൊട്ടാൽ കുളിക്കയില്ല. കഷ്ടം! പഠിച്ചിട്ട് എന്ത് പ്രയോജനം. ഇങ്ങനെ ഒരു വൃദ്ധസ്ത്രീ എന്നെ ആക്ഷേപിച്ചുപറഞ്ഞതായി ഞാൻ അറിയുന്നു. അപ്രകാരം മതവിശ്വാസികൾ എന്നെ ആക്ഷേപിച്ചുകൊള്ളട്ടെ! എനിക്ക് ഹാനിയില്ല.

21. അസ്യാഅപ്യധികംകേചിൽപണ്ഡിതാമതമാനിനഃ
മാമാക്ഷിപന്തിതച്ഛാത്രകിഞ്ചിച്ഛ്രിണുതഹേജനാഃ

സാരം- ഈ വൃദ്ധിയെക്കാളും മതാഭിമാനികളായിരിക്കുന്നു ചിലപണ്ഡിതൻമാർ എന്നെ അധികം ആക്ഷേപിക്കുന്നുണ്ട്. ഹേ ജനങ്ങളെ! അതും അല്പം കേൾക്കുവിൻ.

ഹേ സാരഗ്രാഹികളേ! ബ്രാഹ്മണരാൽ അധഃകൃതവർഗ്ഗക്കാരായി നിരാകരിക്കപ്പെട്ട നായൻമാർ, ഈഴവർ മുതലായ വർഗ്ഗക്കാർ ബ്രാഹ്മണവേഷാചാരങ്ങളാണ് ഉന്നതിക്ക് ഉതകുന്ന ഉപായം എന്ന് ഭ്രമിച്ച് ഇക്കാലത്ത് പുതിയ പുതിയ ക്ഷേത്രങ്ങൾ കെട്ടി പൂണുനൂൽ ധരിച്ച് ബിംബങ്ങളെ പ്രതിഷ്ഠിച്ച് പൂജിക്കുന്നു. മന്ത്രജപഹോമാദികളെ ചെയ്യുന്നു. വടക്കെ ഇന്ത്യയിൽ നിന്ന് രാമകൃഷ്ണപരമഹംസ മിഷ്യൻ ഇവിടെവന്ന് ഭജന വിഗ്രഹാരാധനങ്ങളെ വർദ്ധിപ്പിക്കുകയും ചെയ്യുന്നു. ജാതിഭേദവിഗ്രഹാരാധനങ്ങളെ ത്യജിക്കയാൽ ഹിന്ദുമത പരിഷ്കാരികൾ എന്ന് പ്രസിദ്ധപ്പെട്ട ബ്രഹ്മസമാജക്കാരും ആര്യസമാജക്കാരും കേരളത്തിൽ വന്ന് ഗായത്രി മന്ത്രാദികളെ ഉപദേശിച്ചും പൂണുനൂൽ ധരിപ്പിച്ചും അധഃകൃതവർഗ്ഗക്കാരെ ബ്രാഹ്മണരോട് കിടപിടിപ്പിക്കുവാൻ ഭഗീരഥ പ്രയത്നം ചെയ്യുന്നു. ഇതെല്ലാം ആഭാസങ്ങളാണെന്നും ദുഃഖഹേതുക്കളാണെന്നും കേരളത്തിലറിഞ്ഞവരാർ? രാജാക്കൻമാർക്കും ആചാര്യൻമാർക്കും ആരോഹിപ്പാൻ കഴിയാത്ത രാജയോഗപ്രസാദത്തെ ആരോഹിച്ച് ആനന്ദിക്കുന്നവർ ആർ? ലോകംമുഴുവനും ഒരേ ആനന്ദമതക്കാർ എന്നറിഞ്ഞവർ ലോകത്തിലാർ? നമ്മുടെ ചിലശിഷ്യൻമാർ മാത്രമാകുന്നു എന്നത് അവസാനം കൊടുത്ത ചില മഗളപത്രാദി ലേഖനങ്ങൾകൊണ്ട് തെളിയുന്നില്ലയോ? ഇങ്ങനെ എങ്ങുമില്ലാത്ത

അത്ഭുതപൂർവ്വ ജ്ഞാനാന്ദാവസ്ഥയെ കേരളത്തിൽ അവതരിപ്പിച്ച ആനന്ദമതദ്രഷ്ടാവായി ആട്, കോഴി മുതലായ അനാഥപ്രാണികൾക്കും ബന്ധുവായ നമ്മെയോ വിചാരണ കൂടാതെ കൊല്ലേണ്ടതും, ഹിരണ്യാസുരൻ, ധൂമകേതു എന്നും മറ്റും പലവിധത്തിൽ അധിക്ഷേപിക്കേണ്ടതും? അതോ വേദവേദാന്ത യോഗശാസ്ത്രാദികളിലുള്ള കപട പ്രമാണങ്ങളെ കണ്ട് പിടിപ്പാൻ കണ്ണില്ലാതെ ശരിയെന്ന് അനുഷ്ഠിച്ചും അനുഷ്ടിപ്പിച്ചും ഭിക്ഷയെടുപ്പിച്ചും ലോകത്തെ മതജേലിലിട്ട് വ്രതപട്ടിണിമുതലായ കഷ്ടകർമ്മങ്ങളെ കൊണ്ട് ക്ലേശിപ്പിക്കുന്ന പ്രസ്തുത ദൂഷക പാരമ്പര്യത്തേയോ ശിക്ഷിക്കേണ്ടതും ദുഷിക്കേണ്ടതും എന്ന് വിശുദ്ധ ഹൃദയൻമാരായ വിചിന്തകൻമാർ വിധിക്കട്ടെ! ശ്രീരാമകൃഷ്ണപരമഹംസൻ യോഗിയും ജ്ഞാനിയുമല്ല, കർമ്മിയാണെന്ന് ചരിത്രം കൊണ്ട് കാണുന്നു. 1905-ൽ വിദ്യാവിലാസം അച്ചുകൂടത്തിൽ അച്ചടിച്ചിട്ടുള്ള ടി. പരമഹംസൻെറ ചരിത്രത്തിലുള്ള വചനമാണ് ചേർക്കുന്നത്

"291 - ചോദ്യം-ദൈവം എവിടെയാകുന്നു? നമുക്ക് ദൈവത്തെ എങ്ങനെ പ്രാപിപ്പാൻ കഴിയും? ഉത്തരം - സമുദ്രത്തിലുള്ള മുത്തുച്ചിപ്പികളെ കിട്ടുന്നതുവരെ മുങ്ങിനോക്കി യത്നിക്കുംപ്രകാരം ലോകത്തിലുള്ള ദൈവത്തെ കാണുന്നവരെ നീ യത്നിക്കണം ഇത്തരം ഉത്തരം ദൈവത്തെ അന്വേഷിച്ച് വലയുന്ന കർമ്മികളുടേതാകുന്നു. ടി. പരമഹംസൻ ജ്ഞാനിയായിരുന്നാൽ, സമ്യഗ്ദർശനം എന്ന ജ്ഞാനത്തേയും യോഗിയായിരുന്ന വൃത്തിനിരോധം എന്ന യോഗത്തേയും മാത്രം ഉപദേശിച്ച് ദൈവത്തെ അന്വേഷിച്ചലയുന്ന കർമ്മകാണ്ഡത്തെ ഖണ്ഡിക്കുമായിരുന്നു. ആ സമ്പ്രദായത്തെ വിട്ട് വിഗ്രഹാരാദനാദികർമ്മങ്ങളിൽ തള്ളിയിടുന്ന ഉപദേശങ്ങൾ പലതും തച്ചരിത്രത്തിൽ കാണുന്നു. ആ സ്ഥിതിക്ക് ശ്രീരാമകൃഷ്ണസംഘത്തെ ഭ്രമിച്ച് കൊണ്ടാടുന്നവർ കപടപ്രമാണങ്ങളാൽ മറക്കപ്പെട്ട യോഗജ്ഞാനതത്വത്തെ കണ്ടുപിടിക്കാൻ കഴിയാത്തവർ എന്ന് മാത്രമെ തീരുമാനിപ്പാൻ അവകാശമുള്ളൂ.

"218... ഈ ഉയർന്നതായ ജ്ഞാനം ലഭിക്കുന്നതുവരെ ജാതിവ്യത്യാസം ആവശ്യം ആവശ്യമാകുന്നു എന്നുകൂടി ടി. പരമഹംസൻ പറഞ്ഞിരിക്കുന്നു. ഇത് എന്തൊരുകഷ്ടം! ഈ സ്ഥിതിക്ക് മതാമ പൗരോഹിത്യം വഹിച്ച് നടത്തിവരുന്ന

തിയോസഫി (ബ്രഹ്മവിദ്യാസംഘം) കർമ്മകാണ്ഡത്തെ പരത്തുന്നതിൽ എന്താ ആശ്ചര്യം. കർമ്മകാണ്ഡദോഷത്തോയും യോഗജ്ഞാന രസായനത്തേയും അറിഞ്ഞവർ ആർ? നമ്മുടെ കൃതിയെ അറിഞ്ഞ ചില സാരഗ്രാഹികൾ മത്രം.

ലോകത്തെ ഉദ്ധരിപ്പാൻ വേണ്ടി ഉണ്ടായ അവതാരാദികളാണ്, മുക്തിദാതാക്കൻമാരാണ് എന്നും മറ്റും പൂജിക്കപ്പെടുന്ന ആചാര്യൻമാർകൂടി ജാതിഭേദത്തിൻെറയും നാനാമത ഭേദത്തിൻെറയും പ്രാർത്ഥനാവിഗ്രഹാരാധനാദി കർമ്മങ്ങളുടേയും ദോഷത്തെ അറിവാൻ കഴിയാതെയും മന്ത്രയോഗ ഹഠയോഗാദികളെ തള്ളി രാജയോഗത്താൽ ഏവർക്കും മുക്തൻമാരാവാമെന്നറിവാൻ കഴിയാതെയും അവയിലെല്ലാറ്റിലും ഭ്രമിച്ച് കാലം കഴിച്ചവരാകുന്നു എന്ന് കണ്ടുപിടിപ്പാൻ കഴിഞ്ഞവർ ഭൂമണ്ഡലത്തിൽ ആർ? നാനാജാതിമത രാക്ഷസൻെറ അടിസ്ഥാനത്തിൽ അഗണ്യമായി നിരാകരിപ്പാൻ ശക്തൻമാരായവർ ആർ? നമ്മുടെ ശിഷ്യൻമാരായ കേരളത്തിലെ ചില സാരഗ്രാഹികൾമാത്രം എന്ന് അവസാനം കാണിച്ച മഗളപത്രാദി ലേഖനങ്ങൾ കൊണ്ട് വെളിപ്പെടുന്നില്ലയോ? അങ്ങനെയുള്ള ജ്ഞാനകണ്ണിനെകൊടുത്ത ഈ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയേയോ സൽഗുരുമാസികയിലും മറ്റും പറഞ്ഞ പ്രകാരം വിചാരണകൂടാതെ കൊല്ലേണ്ടതും ഹിരണൻമ്യാസുരൻ, ധൂമകേതു എന്നും മറ്റും ദുഷിക്കേണ്ടതും? അതോ ലോകത്തിൻെറ ജ്ഞാനകണ്ണിനെ കുത്തികെടുത്ത് ലോകത്തെ ജാതിമതഭേദാചാരകർമ്മാന്തകൂപത്തിൽ തള്ളിയിട്ട് ദുഃഖിപ്പിക്കുന്ന ഈ ദൂഷക പാരമ്പര്യത്തെയോ? വിചിന്തകൻമാർ വിധിക്കട്ടെ. സദ്ഗുരു, സ്വാമി, യോഗി, പണ്ഡിതൻമാർ സൽഗുരുമാസികയിലും മറ്റും നമ്മെ വിചാരണകൂടാതെ കൊല്ലണമെന് അഭിപ്രായപ്പെട്ടതുകൊണ്ടും ഹിരണ്യാസുരൻ, ധൂമകേതു എന്നും മറ്റും നമ്മെ നിന്ദിച്ചതുകൊണ്ടും സാരഗ്രാഹികൾ അപൂർവ്വരീതിയിൽ ആനന്ദിച്ച് നമ്മെ സ്തുതിക്കുന്നതുകൊടും ആനന്ദസമാജ യോഗശാലകളെ ഏർപ്പെടുത്തി ഇരിക്കുന്നതു കൊണ്ടും നാം തന്നെയാണ് കേരളത്തിൽ ഒന്നാമത് ജാതിമതഭേദാചാര വിഗ്രഹാരാധനാദികളെ ഖണ്ഡിച്ചതും രാജയോഗത്തെ പുരസ്കരിച്ചും കൊണ്ട് വേദാന്തത്തിലും ഹിംസയിലുമുള്ള ദോഷങ്ങളെ ആക്ഷേപിച്ചതും എന്നും

തെളിയിക്കുന്നു. വേറെയുള്ള ആചാര്യൻമാരോ ആര്യസമാജക്കാരോ, ബുദ്ധമതക്കാരോ മറ്റോ ആയിരുന്നാൽ അവരെയാകുന്നു മേൽപ്രകാരം നിന്ദിപ്പാനും സ്തുതിപ്പാനും അവകാശമുണ്ടായിരുന്നത്. അങ്ങനെ ചെയ്യാതെ നമ്മെ ദൂഷിച്ചതുകൊണ്ടും സ്തുതിച്ചതുകൊണ്ടും ജാതിമതരാക്ഷസൻെറ കർക്കശകണ്ടകർത്തനാദികളായ കർമ്മങ്ങളെ ഒന്നാമത് കേരളത്തിൽ ചെയ്തത് നാം ആകുന്നു എന്ന് ബാലൻമാർക്ക് പോലും തീരുമാനിക്കാവുന്നതാകുന്നു. കേരളത്തിൽ നമ്മുടെ കൃതികൾ നിമിത്തം സിദ്ധിച്ച ധൈര്യജ്ഞാനങ്ങൾ നിമിത്തം ഇപ്പോൾ പലരും ഒരുമതം, ഒരു ജാതി എന്ന് പറവാൻ തുടങ്ങിയിരിക്കുന്നു. അഹിംസാധർമ്മത്തെ പ്രശംസിച്ചും ജാതിവിഗ്രഹാരാധനാദികളെ ഖണ്ഡിച്ചും പ്രസംഗിക്കുന്നു, പത്രങ്ങളിൽ എഴുതുന്നു, പുസ്തകങ്ങളും പ്രസിദ്ധപ്പെടുത്തുന്നു. നമ്മുടെ ശബ്ദത്തെ അവർ പുറപ്പെടുവിക്കുന്നില്ല.

"ബ്രഹ്മജ്ഞാനം എന്നൊരു പുസ്തകം ഞാൻ കാണുകയുണ്ടായി. അതിൽ ആനന്ദഏവവിജയതെ, മനഃസ്വസ്ഥതൈവാനന്ദഃ മനോജയ ഏവമഹാജയഃ...... ആനന്ദത്തിങ്കൽ നിന്നീസകലഭുവനവും സംഭവിക്കുന്നു. പിന്നെ........ ഇത്യാദികളായി നമ്മുടെ മോക്ഷപ്രദീപാദിസിദ്ധഗ്രന്ഥങ്ങളിൽ നിന്ന് മോഷണം ചെയ്തഭാഗങ്ങൾ അനവധിയുണ്ട്. അതിൽ നമ്മുടെ പേരിനേയോ നമ്മുടെ കൃതികളുടെ പേരിനേയൊ ശബ്ദിച്ചിട്ടില്ല. അവരുടെ സ്വന്തമാണെന്നും വരുത്തിക്കൂട്ടി കീർത്തിയെ നേടണമെന്ന ദുരഭിമാനം കൊണ്ടാണ് നമ്മെ മറച്ചുവെക്കുന്നത്. സൽഗുരുമാസികാദികൾ നമ്മെ വിചാരണകൂടാതെ വധിക്കണമെന്ന് അഭിപ്രായപ്പെട്ടതിനേയും നമ്മെ ഹിരണ്യാസുരൻ, ധൂമകേതു, എന്നും മറ്റും ദുഷിച്ചതിനേയും ഓർക്കുമ്പോൾ ഈ ദൂഷക പണ്ഡിതൻമാരേക്കാൾ പ്രസ്തുത മോഷകനും മറ്റും ഭേദക്കാരാകുന്നു. എന്തുകൊണ്ടെന്നാൽ നമ്മുടെ യുക്ത്യഭിപ്രായങ്ങളെയും പ്രമാണങ്ങളേയും അംഗീകരിച്ചാൽ മാത്രമെ മതവിഷയത്തിൽ വലിയ പേരെടുപ്പാൻ സംഗതിവരികയുള്ളു എന്നും ലോകോപകാരമാകയുള്ളു എന്നും അറിഞ്ഞതുകൊണ്ടുതന്നെ.

നമ്മുടെ കൃതികൾ പുറപ്പെടുന്നതിന്നുമുമ്പ് ഒരു ജാതി ഒരു മതം എന്ന കോലാഹലങ്ങളും ജാതിമതഭേദവിഗ്രഹാരാധനാദി കർമ്മ ഖണ്ഡങ്ങളും മിശ്രഭോജനലഹളകളും അഹിംസാ ധർമ്മ

പ്രകടനങ്ങളും രാജയോഗപ്രസംഗങ്ങളും ഉണ്ടായിരുന്നില്ല. ഇവയെല്ലാം ആരംഭിച്ചത് നമ്മുടെ കൃതികൾക്കുശേഷമാണ്. നമ്മുടെ കൃതി 1893 മുതൽക്കു പുറപ്പെട്ടിരിക്കുന്നു. ആര്യസമാജവും ബുദ്ധമതവും കേരളത്തെ എത്തിനോക്കിയത് 1922ലും അതിന്നുശേഷം ഈയിടയിലുമാണ്. അതിനും എത്രയോമുമ്പുതന്നെ നമ്മുടെ കൃതികൾ സാരഗ്രാഹികളുടെ ഇടയിൽ ജാതിമതാചാരാദി കർമ്മക്കാടിനെ നീക്കി ആനന്ദബീജത്തെ വിതച്ച് ഫലിപ്പിച്ച് ആനന്ദമതത്തെ അവതരിപ്പിച്ചിരിക്കുന്നു. ഈ ശക്തി ആര്യസമാജബുദ്ധമതങ്ങൾക്ക് എന്നല്ല ഒരു മതത്തിനുമില്ലെന്ന് മുൻ അദ്ധ്യായത്തിൽ തെളിയിച്ചിട്ടുണ്ട്. ജാതിമതരാക്ഷസന് അടിമകളായി കിടന്ന് ദുഃഖിച്ചിരുന്ന പലരേയും ആ ദുരവസ്ഥയിൽനിന്ന് മുക്തൻമാരാക്കി നമ്മുടെ കൃതികൾ ആനന്ദിപ്പിക്കയാൽ ആ സാരഗ്രാഹികൾ നമ്മെ സ്തുതിച്ചിട്ടുള്ള സ്തുതിവർഷപ്രവാഹത്തിൽ നമ്മെ തെറിപറയുന്ന കർമ്മഠപണ്ഡിത വേദാന്തിയോഗികളും അവരുടെ അവതാരാചാര്യൻമാരും അവരുടെ മതങ്ങളും മതപ്രസിദ്ധണ്ടായ ദൈവവും ഒലിച്ചുപോടതും പോകുന്നതും 'ആനന്ദയോപാന'ത്തിൽ കരേറിനോക്കിയാൽ കാണാം. വൈദികമതമെന്നും സത്യധർമ്മമെന്നും സനാതനധർമ്മമെന്നും വേദമെന്നും ആര്യസമാജമെന്നും ബുദ്ധമതമെന്നും ആനന്ദമതമെന്നും ലോകോദ്ധാരകൻമാരായ അവതാരാദികളെന്നും മറ്റും പ്രശംസിക്കുന്നതും പ്രസംഗിക്കുന്നതും പ്രപഞ്ചത്തിൽ പ്രബന്ധങ്ങളെഴുതി പ്രസിദ്ധപ്പെടുത്തുന്നതും കണ്ടും കേട്ടും ഭ്രമിച്ചും ഗിൽട്ട് പ്രയോഗത്തെ സാക്ഷാൽ സ്വർണ്ണമെന്ന് തെറ്റിധരിക്കുംപോലെ ആചാര്യൻമാരേയും മതങ്ങളെയും കർമ്മങ്ങളേയും പരിശോധിക്കാതെ വിശ്വസിക്കുന്ന അന്ധവിശ്വാസം എത്രകാലം നിലനില്ക്കുന്നുവോ അത്രകാലം ജനങ്ങൾ മതജേലിൽ നിന്ന് മുക്തൻമാരാകയില്ല. മതയുദ്ധം നശിക്കയില്ല. നിജാനന്ദമതമനുഭവിക്കയില്ല. സത്യം, സത്യം, സത്യം. ദുഃഖത്തിൽ നിന്ന് വേർവിട്ട് ആനന്ദത്തെ അനുഭവിക്കണമെന്നാണ് സകല ലോകത്തിൻേറയും ആഗ്രഹം. ആ ആഗ്രഹ സിദ്ധിക്കുതകിയിട്ടുള്ളത് ഏത് കൃതിയാണ് എന്ന സംഗതിയെ പിടിച്ച് നിരൂപിക്കുകയാണ് വേണ്ടത്. അങ്ങനെ ചെയ്യാതെ നമ്മെ ആതതായി എന്നും മറ്റും പറഞ്ഞ് ഉപദ്രവാദികൾ ചെയ്യുന്നവർ ചെയ്തുകൊള്ളട്ടെ.

**22. മനോവിക്ഷേപകർമ്മാണി പാപാനീതിമതംമമ പാപാദുഃഖമിതിപ്രാഹുർമനോവിക്ഷേപണേനതത്.**

സാരം- മനസ്സിനെ ചലിപ്പിക്കുന്ന കർമ്മം പാപമെന്നാണ് എന്റെ മതം. പാപം ഹേതുവായിട്ടാണ് ദുഃഖമനുഭവിക്കുന്നതെന്ന് സർവ്വൻമാരും പ്രമാണങ്ങളും പറയുന്നതുമുണ്ട്. ആ ദുഃഖം മനസ്സിനെ ചലിപ്പിക്കുന്ന വിഗ്രഹാരാധ മുതലായ കർമ്മങ്ങൾ കൊണ്ടുണ്ടാകുന്നു. അതുകൊണ്ട് സൽകർമ്മങ്ങളെന്ന് വിചാരിച്ച് അനുഷ്ഠിക്കപ്പെടുന്ന വിഗ്രഹാരാധനാദികർമ്മങ്ങൾ പാപങ്ങളെന്ന് സിദ്ധമായി. അങ്ങനെയല്ലയോ? സർവ്വൻമാർക്കും ആനന്ദത്തിനാണ് ആഗ്രഹം. അതിന് മനസ്സിനെ അന്തർമുഖപ്പെടുത്തി ആനന്ദിക്കുകയാണ് വേണ്ടത്. ആ അനന്ദത്തവഴിക്കു വിപരീതമായി മനസ്സിനെ വെളിക്ക് ചാടിച്ച് വിഗ്രഹാരാധനായാഗാദികൾക്കുവേണ്ടി അനേകസംരംഭങ്ങളെ ഒരുക്കുന്നത് ദുഃഖം. പണിപ്പെട്ട് ആ കർമ്മങ്ങളെ ചെയ്യുന്നതും ദുഃഖം. കശ്യാദിക്ഷേത്രങ്ങളിൽ അലയുന്നതും ദുഃഖം. കഠിന വൃതങ്ങളെടുത്ത് പട്ടിണികിടക്കുന്നതും ദൻമാുഃഖിച്ച് ആനന്ദപ്രാപ്തിക്കുള്ള മാർഗ്ഗമറിയാതെ ശിശുക്കളെപോലെ ഈശ്വരനെ വിളിച്ച് പ്രാർത്ഥിച്ച് കരഞ്ഞ് കാലം കഴിക്കുന്നത് ദുഃഖമല്ലയോ? ഇങ്ങനെ കാലം കഴിക്കുന്നതാണ് യഥാർത്ഥത്തിലുള്ള ആത്മഹത്യയും അന്യഹിംസയുമായ മഹാപാപം. അന്യൻമാരെയും ഈ വിധം ചെയ്‌വാനുപദേശിച്ച് അധഃപതിപ്പിക്കുന്നു. അതിന് പുറമെ യാഗാദികർമ്മങ്ങളിൽ പശുക്കളേയും ഹിംസിക്കുന്നു. ഇങ്ങനെയുള്ള പാപകർമ്മങ്ങളായതുകൊണ്ടാണ് വസിഷ്ഠാദി ജ്ഞാനികൾ, "കാലംയജ്ഞ" ഇത്യാദി പ്രമാണങ്ങൾകൊണ്ട് കർമ്മികളെ മൃഗപ്രാണൻമാരായി നിന്ദിച്ചത്. ഈ സംഗതിയേപറ്റി കഴിഞ്ഞഅദ്ധ്യായങ്ങളിൽ സംക്ഷേപിച്ചും മോക്ഷ പ്രാദിപാഗ്രന്ഥങ്ങളിൽ ഞാൻ വിസ്തരിച്ചും തെളിയിച്ചിട്ടുണ്ട്. എങ്കിലും അല്പംകൂടി ഇവിടെ പറയാം. എന്തുകൊണ്ടെന്നാൽ, ലോകത്തെ മുഴുവനും എന്നെന്നും അധഃപതിപ്പിക്കേണ്ട തരത്തിലാണ് ഈശ്വരാരാധനാദി സൽക്കർമ്മങ്ങളുടെ കിടപ്പ്. നോക്കുക, ഐകമത്യസുഖത്തിനും ആത്മാനന്ദത്തിനും വേണ്ടി ജാതിമതഭേദാചാരങ്ങളെ ജ്ഞാനികൾ ഖണ്ഡിക്കുമ്പോൾ ഈശ്വരാരാധകൻമാർ ചെവികൊടുക്കുന്നില്ല. അത്രയുമല്ല, ജ്ഞാനാനികളെ അസഭ്യം പറയുകയും പലവിധത്തിൽ

ഹിംസിക്കുകയും ചെയ്യുന്നു. പിന്നെങ്ങനെ യഥാർത്ഥജ്ഞാനവും അതു നിമിത്തമുള്ള ഐകമത്യസുഖവും ആത്മാനന്ദവും സിദ്ധിക്കും? രോഗിയുടെ ദേഹസുഖത്തിനു വേണ്ടി വൈദ്യൻ അപഥ്യപദാർത്ഥങ്ങളെ തീരെ നിരോധിക്കുമ്പോൾ ജിഹ്വാചാപല്യംകൊണ്ടും മൂഢതകൊണ്ടും വൈദ്യനെ തെറിഞ്ഞു അപഥ്യപദാർത്ഥങ്ങളെ ഭക്ഷിച്ചാൽ രോഗം വർദ്ധിച്ച് ദുഃഖത്തിൽപെട്ട് ചാകുവാനല്ലയോ അവകാശമുള്ളത്? അപ്രകാരം അജ്ഞാന ജാതിഭേദ മതഭേദ മഹാരോഗങ്ങളെ നീക്കുന്ന ജ്ഞാനിയെ നിന്ദിച്ച് നിഷേധിച്ചാൽ എന്നെന്നും അജ്ഞാനാദി രോഗങ്ങളിൽപെട്ട് ദുഃഖിപ്പാനെ അവകാശമുള്ളൂ. അതിന് ദൃഷ്ടാന്തം ഹിന്ദുക്കളും ഇതരമതക്കാരും തന്നെ എന്നത് ഈ താഴെകാണിക്കുന്ന ഒറ്റക്കാരണം കൊണ്ട് തന്നെതെളിയും. അതായത് - ഇത്രകാലം ഈശ്വരനെ പ്രാർത്ഥിച്ച് കരഞ്ഞിട്ടും അനേകപ്രകാരത്തിൽ ആരാധിച്ചിട്ടും സ്വജാതിയേയും സ്വമതത്തേയും കൂടി അറിവാനുള്ള ജ്ഞാനം ഇവർക്ക് ഈശ്വരൻ കൊടുത്തിട്ടില്ല. അതിനാൽ ജാതിഭേദ മതഭേദമത്സരത്താൽ ഇന്നും തമ്മിൽ തല്ലുന്നു. ഇങ്ങനെ എന്നെന്നും ദുഃഖത്തിൽ ചാടിക്കുവാൻ സംഗതി വരുത്തുന്ന പാപകർമ്മമേത്? കൊല, കളവ്, മദ്യപാനം മുതലായ പാപകർമ്മങ്ങൾക്കു കൂടി മതഭേദ ദോഷം ചെയ്യുന്നതിൽ ഒരു സഹസ്രാംശം ദോഷം ഇതുവരെ ലോകത്തിൽ ചെയ്യാൻ കഴിഞ്ഞിട്ടില്ല. അതുകൊണ്ട് ജനങ്ങളാൽ സൽകർമ്മങ്ങളെന്ന് വിചാരിച്ച് അനുഷ്ഠിക്കപ്പെടുന്ന വിഗ്രഹാരാധനിധികർമ്മങ്ങൾ പാപകർമ്മങ്ങളെന്ന് പറഞ്ഞതാകുന്നു. പാപകർമ്മത്തിൻെറ ഫലം ദുഃഖമാണല്ലോ.

**23. കിമർത്ഥം ബിംബ പൂജാദി പുമർത്ഥാനാ വിരോധിതത്**
**തദർത്ഥാൻ സ്വമനോമിത്രം സമർത്ഥയതിനിശ്ചലം**

സാരം- ബിംബപൂജാദി കർമ്മമെന്തിന്? അത് പുരുഷാർത്ഥങ്ങൾക്ക് - യഥാർത്ഥ കാമ മോക്ഷങ്ങൾക്ക് വിരോധിയാകുന്നു. പുരുഷാർത്ഥത്തെ മിത്രമായും നിശ്ചലമായുമിരിക്കുന്ന തൻെറ മനസ്സാണ് സാധിച്ച് തരുന്നത്.

**24. മനോജയേനമുക്തിർമനേശപൂജാദികർമ്മഭിഃ**
**ഇതിജ്ഞാതാമനൊജേതാജീവൻമുക്തോത്രനേതരഃ**

സാരം- മനസ്സിനെ ജയിക്കുന്നതുകൊണ്ടാണ് എനിക്ക് മുക്തി ഈശ്വരപൂജാ പ്രർത്ഥനാദികൾകൊണ്ട് മുക്തികിട്ടില്ല.

എന്നറിഞ്ഞവനും മനസ്സിനെ ജയിച്ചവനുമാണ് ജീവൻമുക്തൻ. വിഗ്രഹപൂജാ പ്രർത്ഥനാരൂപധ്യാനാദികർമ്മങ്ങളെ ചെയ്യുന്നവൻ മുക്തനല്ല. മുക്തൻ ദുഃഖമില്ലാത്തവനാണ്. വിഗ്രഹാരാധനാദികളെ ചെയ്യുമ്പോൾ ദുഃഖമുള്ളതുകൊണ്ട് ജീവൻമുക്തനാകയില്ല. ക്ഷുൽപിപാസാദിദുഃഖം അവൻ ഉണ്ടാക്കീട്ടുണ്ടാകുന്നതല്ല. അതിന് അപ്പപ്പോൾ നിവൃത്തിയും ചെയ്യും. അതുകൊണ്ട് ജീവൻമുക്ൻ എന്നു പറയുന്നതിന് വിരോധമില്ല. മതവിശ്വാസികൾ ഈശ്വരാരാധനാദികർമ്മം ആവശ്യം കർത്തവ്യമെന്നുകരുതി ചെയ്യുന്നതാകയാൽ ആ അജ്ഞാനകർമ്മദുഃഖം അന്ത്യകാലം വരെ അനുഭവിക്കുന്നു. അതുകൊണ്ട് ജീവമുക്തൻ എന്നുപറഞ്ഞുകൂടാ. സ്വയം കൃതാർത്ഥത്താൽ ദുഃഖിക്കുന്നവൻ എങ്ങനെ ജീവൻമുക്തനാകും?

**25. ആനന്ദദേവംസ്വംപശ്യൻഗാത്രക്ഷേത്രേസ്വയംപ്രഭം**
**ധിക്കൃതക്ഷേത്രബിംബാദിർജീവന്മുക്തോദ്വിജഃസുഖീ**

സാരം- ബാഹ്യക്ഷേത്രത്തിലുള്ള ബിംബപൂജാദി കർമ്മങ്ങളെത്യജിച്ച് ഗാത്രക്ഷേത്രത്തിൽ സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്ന ആനന്ദദേവനായ തന്നെ കണ്ടുകൊണ്ടിരിക്കുന്നവനാണ് ജീവൻമുക്തനും ബ്രാഹ്മണനും ആനന്ദിയും.

**26. സഗുണനിർഗുണദൈവപാരായണാഃ**
**സുകരയോഗസുഖം നഹി ജാനതെ**
**ഉഭയചിന്തനമോഹവശാന്മഹാ**
**ശ്രമഭുജൊനിജ മോദഭീജോനതെ**

സാരം- സഗുണോപാസനയെ ചെയ്യുന്നവരും നിർഗുണോപാസനയെ ചെയ്യുന്നവരും സുകരമായ യോഗാനന്ദത്തെ അറിയാത്തവർ തന്നെ. സഗുണ നിർഗുണധ്യാനങ്ങളാൽ മോഹിച്ച് മഹത്തായ ശ്രമത്തെ അനുഭവിക്കുന്നു. തൻെറ ആനന്ദത്തെ അവർ അനുഭവിക്കുന്നില്ല. (രൂപധ്യാനം മഹാ ദുഃഖമാണെന്നും യഥാർത്ഥജ്ഞാന മില്ലാത്തതുകൊണ്ട് അത് ചെയ്യുന്നതാണെന്നും ഞാൻ മോക്ഷപ്രദീപത്തിൽ വളരെ വിസ്തരിച്ചിട്ടുണ്ട്. അതുകൊണ്ട് ഇവിടെ വിസ്തരിക്കുന്നില്ല, അതിനെക്കാൾ മഹാദുഃഖം നിർഗുണധ്യാനം)

## [illegible]. വേദാന്തം

1. **സർവ്വൈക്യംകർത്തുമാരബ്ധമദ്വൈതം ഹിന്ദുസന്തതെഃ**
**നാനാജാതിമതൈക്യസ്യകരണേപിനശക്തിമൽ**

2. **വ്യാജപ്രമാണമിശ്രത്വാദദ്വൈതസ്യയഥാർത്ഥതാം**
**അജ്ഞാത്വാദ്വൈതിനൊഭേദവാദംകർവ്വന്തിപണ്ഡിതാഃ**

സാരം- ലോകം മുഴുവനും ഏകീകരിപ്പാൻ പുറപ്പെട്ട അദ്വൈതത്തിന് ഹിന്ദുക്കളുടെ നാനാമതങ്ങളെ ഒന്നാക്കുവാൻ കൂടി ശക്തിയില്ല. 2. കള്ളപ്രമാണം കലർന്ന് കിടക്കുന്നതുകൊണ്ട് അദ്വൈതത്തിൻ പരമാർത്ഥത്തെ അറിയാതെ വേദാന്തികളായ പണ്ഡിതൻമാർ വേദവാദത്തെ ചെയ്യുന്നു.

3. **"ഈശ്വരാനുഗ്രഹാദേവപുംസാമദ്വൈതവാസനാ"**
**ഇതിബ്രുവന്തൊവേദാന്തിപണ്ഡിതാശ്ശാസ്ത്രവഞ്ചിതാഃ**

4. **"അനുഗ്രഹകരഃകശ്ചിദീശ്വരോസ്തീതിവാദിനഃ**
**വേദാന്തിനഃകർമ്മകാണ്ഡവഞ്ചിതാഃകർമ്മഠാഇവ**

സാരം- ഈശ്വരാനുഗ്രഹം കൊണ്ടുമാത്രമേ പുരുഷൻമാർക്ക് അദ്വൈതത്തിൽ വാസനയുണ്ടാകൂ എന്ന് പറയുന്ന വേദാന്തപണ്ഡിതൻമാർ ശാസ്ത്രവഞ്ചനയിൽ പെട്ടവരാകുന്നു. അനുഗ്രഹിക്കുന്ന ഒരു ഈശ്വരനുണ്ടെന്ന് വാദിക്കുന്ന വേദാന്തികൾ കർമ്മികളെപോലെ കർമ്മകാണ്ഡത്തിൻെറ ചതിയിൽ പെട്ടവരാകുന്നു. (കർമ്മകാണ്ഡത്തെ കണ്ണ് ചിമ്പി വിശ്വസിക്കുന്നു. എന്ന് സാരം.)

5. **ഈശ്വരാനുഗ്രഹസ്സ്ലേഷാമസ്തിചേൽകർമ്മഠാഇവ**
**വേദാന്തിനസ്ത്വനാത്മജ്ഞാശ്ശിലാക്ഷേത്രേഭ്രമന്തികിം**

6. **സർവ്വംമിഥ്യേതിവദതാംമനശ്ചാപിതിരസ്കൃതാം**
**വേദാന്തിനാംശിലാബിംബഭ്രാന്തിരത്ഭുതകാരിണീ**

സാരം- ഈശ്വരാനുഗ്രഹം അവർക്കുണ്ടെങ്കിൽ കർമ്മികളെപോലെ വേദാന്തികൾ ആത്മാവിനെ അറിയാതെ ശിലാക്ഷേത്രങ്ങളിൽ ഭ്രമിക്കുമോ? 6. ലോകമെല്ലാം ഇല്ലാത്തത് എന്ന് പറയുന്നവരും മനസ്സിനെകൂടി തിരസ്കരിച്ചവരുമായ വേദാന്തികൾക്ക് കൽപ്രതിമകളിൽ ഭ്രമമുണ്ടായത് അത്ഭുതത്തെ ഉണ്ടാക്കുന്നു.

7. മശകേഷുനാമേവൈരംദശന്ത്വജ്ഞാനതസ്തഥാ
മമാക്ഷിപന്തുവേദാതി യോഗികർമ്മിപുരസ്സരാഃ

8. ഏവംവാക്യംനവൈരേണ ദൂഷണാൻമേൽകൃതൗനൃണാം
വൈമുഖ്യംമാസ്ത്വിമയാദേഷാംവൈരംപ്രകാശിതം

സാരം- കൊതുക്കളിൽ എനിക്ക് വൈരമില്ല, കടിച്ചുകൊള്ളട്ടെ. അപ്രകാരം അജ്ഞാനം കൊണ്ട് വേദാന്തികൾ, യോഗികൾ, കർമ്മികൾ എന്ന യോഗ്യൻമാർ എന്നെ ആക്ഷേപിച്ചുകൊള്ളട്ടെ. 8. ഇങ്ങനെ പറഞ്ഞത് അവരിൽ വൈരംകൊണ്ടല്ല. അവർ ദുഷിക്കുന്നതുകൊണ്ട് എൻെറ കൃതിയിൽ മനുഷ്യർക്ക് വിമുഖത വരരുതേ എന്ന് വിചാരിച്ച് വേദാന്തിയോഗി കർമ്മികൾക്കുള്ള വൈരത്തെ ഞാൻ പ്രകാശിപ്പിച്ചതാകുന്നു. നമ്മുടെ കൃതികളെ വാങ്ങിവായിപ്പാൻ ശ്രമിക്കുന്നവരെ വേദാന്തി പ്രഭൃതികൾ "ഈകൃതി വായിക്കരുത് കെട്ടുപോകും" എന്ന് പറഞ്ഞ് വായന മുടക്കുന്നു. നമ്മെ തെറ്റിദ്ധരിപ്പിക്കാൻ വേണ്ടി തെറിപറയുന്നു. പത്രങ്ങൾ പലതും എഴുതുന്നു. എന്നു മാത്രമല്ല, പുസ്തങ്ങളേയും അച്ചടിപ്പിക്കുന്നു. ഈ കൂട്ടരുടെ ഇത്തരം വ്യാപാരം കൊണ്ട് നമ്മുടെ കൃതികൊണ്ടുള്ള ജ്ഞാനാനന്ദവിശേഷം ജനങ്ങൾക്ക് സിദ്ധിക്കാതെ വന്നുപോകരുതെന്ന് കരുതി അവരെ പറ്റി അല്പം പറഞ്ഞതാകുന്നു. വൈരംകൊണ്ടല്ല.

## 40. ശരീരം

1. ശരീരരക്ഷണംകാര്യമുഭയാനന്ദകാരണം
തന്നാശകോപവാസദി കിമർത്ഥംക്രിയതെജനാഃ

സാരം- ശരീരത്തെ രക്ഷിക്കേണ്ടതാണ്. അത് ഇഹസുഖത്തിനും മഹാനന്ദത്തിനും കാരണമാകുന്നു. എന്നാൽ ശരീരത്തെ രക്ഷിച്ചിട്ടില്ലെങ്കിൽ ആ രണ്ട് സുഖവും സമ്പാദിപ്പാൻ കഴികയില്ല.

## 41. ശേഷക്രിയയുടെ പൊള്ളത്തരം

1. പുണ്യപാപാനുസരേണ തത്തല്ലോകംഗതഃകഥാ
പിണ്ഡംപുത്രാദിഭിർദത്ത മത്തുമാത്മാപ്രകല്പതെ

2. ഇഹൈവമൂർച്ഛിതസ്ത്വന്നം ഭോക്തുംനാർഹസത്ഥാസതി
മൃതോദേഹവിഹീനാത്മാ പിണ്ഡമത്തി കഥാജനാഃ

സാരം- പുണ്യത്തിനേയും പാപത്തിനേയും അനുസരിച്ച് സ്വർഗ്ഗത്തിൽ പോയ ജീവന് പുത്രാദികളാൽ നൽകപ്പെട്ട പിണ്ഡത്തെ ഭുജിപ്പാൻ എങ്ങനെ കഴിയും? കഴിയുകയില്ല. 2. ഈ ലോകത്തിൽ തന്നെ മൂർച്ഛിച്ച് (മോഹാലസ്യപ്പെട്ട്) കിടക്കുന്നവന് ആഹാരം കഴിപ്പാൻ കഴിയുകയില്ല. അങ്ങനെയിരിക്കുമ്പോൾ മരിച്ചവൻ (ദേഹമില്ലാത്ത ജീവൻ) എങ്ങനെ പിണ്ഡത്തെ ഉണ്ണും. ഹേ ജനങ്ങളേ! മോഹാലസ്യപ്പെട്ട് കിടക്കുന്നവന്റെ ദേഹം നശിച്ചിട്ടില്ല. പല്ലും എല്ലും എല്ലാം ഉണ്ട്. എങ്കിലും ഒരുതുള്ളി വെള്ളംകൂടി അകത്തേക്ക് ഇറക്കുവാൻ കഴിയുന്നില്ല. അങ്ങനെയിരിക്കുമ്പോൾ സപ്തദേഹത്തെ ചുട്ട് എല്ലും പല്ലും എല്ലാം പോയ ജീവന് നിങ്ങൾ ശേഷക്രിയ ചെയ്യുമ്പോൾ കൊടുക്കുന്ന പിണ്ഡത്തെ ഒരുവിധത്തിലും തിന്നുവാൻ കഴിയുകയില്ല എന്നഭിപ്രായം.

വാക്യം- കിഞ്ച- അത്രയുമല്ല.

3. സ്വർഗ്ഗംവേതലോകാന്വായാതഃപാന്തിതദീശ്വരാഃ
യുഷ്മൽപിണ്ഡസ്യകോർത്ഥസ്സ്യാൽകഥംപ്രേതാഅദന്തിതൽ

4. ജീവന്മുക്തിമജാനന്തോമൃത മുക്തിചികീർഷയാ
പ്രേതകർമ്മാണികുർവന്തി ലോകസ്യഗതിരാഹതാ

സാരം- സ്വർഗ്ഗത്തേയൊ മറ്റുലോകങ്ങളേയൊ പ്രാപിച്ചവരെ ആ ലോകപ്രമാണികൾ രക്ഷിക്കുന്നു. നിങ്ങളുടെ പിണ്ഡംകൊണ്ട് കാര്യമെന്ത്? മരിച്ചുപോയവർ ആ പിണ്ഡത്തെ എങ്ങനെ തിന്നും. ഇവിടെതന്നെ ശിക്ഷിച്ച് ജയിലിലാക്കിയവർ അതാത് രാജാധികരികൾ (ജയിലർ) രക്ഷിക്കുന്നു. അപ്രകാരം സ്വർഗ്ഗാദിലോകങ്ങളിൽ പോയവരെ രക്ഷിപ്പാൻ യമനുണ്ട്. ഭൂമിയിൽ പുനർജൻമം എടുത്തവരെ രക്ഷിപ്പാനും ആത്മീയൻമാരും മറ്റുമുണ്ട്. പിന്നെന്തിന് നിങ്ങളുടെ ഉണങ്ങൽ പിണ്ഡം. അതെങ്ങനെ തിന്നുവാൻ സാധിക്കും? സ്വർഗ്ഗനരക പുനർജൻമവാദികളുടെ മതത്തെ പിടിച്ച് നാം ഇങ്ങനെ ചോദിക്കുന്നവരാകുന്നു. 4. ജീവിച്ചിരിക്കുമ്പോഴുള്ള മുക്തിയെ അറിയാത്തവരാണ് മരിച്ചവർക്ക് മുക്തികൊടുക്കാൻ ഇച്ഛിച്ചുകൊണ്ട് പ്രേതകർമ്മങ്ങളെ ചെയ്യുന്നത്. ലോകത്തിന്റെ ഗതി ആഃ കെട്ടത്.

## 42. സത്യദർശനം

1. **അജ്ഞാത്വാതദ്വ്യാജശാസ്ത്രേസത്യബുദ്ധ്യാത്രകേചന**
**മാമാക്ഷിപന്ത്യയുക്താസ്തൽകിഞ്ചിദ്വച്മിനഗർവിതഃ**

സാരം- അതിനെ = സാരപക്ഷത്തെ അറിയാതെ വ്യാജശാസ്ത്രത്തെ സത്യമെന്ന് ധരിച്ച് ഇവിടെ ചില അയുക്തൻമാർ എന്നെ ആക്ഷേപിക്കുന്നു. അതുകൊണ്ട് അല്പം പറയുന്നു. ഗർവ്വം കൊണ്ട് പറയുന്നതല്ല.

2. **വേദാന്തവാക്യശ്രവണമനനാദേർമനോവശം**
**നായാതിനജാനാദാദി ശ്രവണാദേർവ്വശംനയേൽ**

സാരം- വേദവാക്യപ്രകാരം ശ്രവണം, മനനം, ആത്മവിചാരം മുതലായത് ചെയ്തുകൊണ്ട് മനസ്സ് വശപ്പെടുകയില്ല. യോഗത്താൽ സഹജമായ നാദശ്രവണം ജോതിർദർശനം മുതലായതുകൊണ്ട് മനസ്സിനെ സ്വവശത്തിലാക്കണം. മനസ്സിനെ അനാത്മാവായി പിരിച്ച് തള്ളുന്ന വേദാന്തവിചാരശ്രവണം മുതലായവ മനസ്സിനെ വശീകരിക്കുന്നതിനുതകാത്ത വിപരീതമാർഗ്ഗമാണെന്ന് ഞാൻ പറയണ്ടമോ? മനസ്സിനെ ധിക്കരിച്ചിരിക്കുന്നതിനെ കേൾക്കുക. "സച്ചിതാനന്ദസ്യാത്മനഃ അനൃജഡദുഃഖസ്വരൂപാന്തഃ കരണധർമ്മൈരണുമാത്ര സംബന്ധനാസ്തി" ഇതുവാസുദേവമനനം എന്ന വേദാന്ത ഗ്രന്ഥത്തിലുള്ളതാകുന്നു. അർത്ഥം സച്ചിദാനന്തമായ ആത്മാവിനേ അസത്തായും ജഡമായും (കല്ലുപോലെ ജ്ഞാനമില്ലാത്തതായും) ദുഃഖിയായും ഇരിക്കുന്ന മനസ്സിൻെറ വ്യാപാരങ്ങളോട് അണുവോളവും സംബന്ധമില്ല. ഇങ്ങനെ മനസ്സിനെ നിഷിദ്ധമാക്കി ഒത്തവണ്ണം ചെയ്യാൻ വിടുന്നതുകൊണ്ടാണ് ജ്ഞാനാദികൾക്ക് മുക്തിയില്ല എന്ന് യോഗശിഘോപനിഷത്തിൽ പറഞ്ഞത്. കേൾക്കുക.

**"ദേഹാന്തെജ്ഞാനിനാംപുണ്യാത്പാപാത്ഫലമാവാപ്യതെ**
**യാദൃശന്തുഭവേത്തത്ത്ഭുക്ത്വാജ്ഞാനീപുനർഭവേൽ"**

അർത്ഥം- ദാഹനാശത്തിൽ ജ്ഞാനികളാൽ പുണ്യത്താലും പാപത്താലുമുള്ള ഫലം പ്രഖ്യാപിക്കപ്പെടുന്നു. അത് ഏതേത് തരത്തിലുള്ളതോ അതാതിനെ അനുഭവിച്ച് രണ്ടാമതും ജ്ഞാനി ജനിക്കും. ഹിന്ദുമതത്തിൽ ഇങ്ങനെ ഒരാശ്വാസവാക്ക് പറഞ്ഞിട്ടുള്ളത് വേദാദിജ്ഞാനികളുടെ ഭാഗ്യം തന്നെ

"വിനായോഗേനഃദേവോപി നാമക്ഷം ലഭതേവിധേ"
"ചീതേജലധിസംസാരോനിശ്ചലമോ ക്ഷഉച്യതെ." എന്ന് യോഗശിഘോപനിഷത്ത്. ഈ പ്രമാണങ്ങളെ അനുസരിച്ച് പുനർ ജൻമത്തിലെങ്കിലും ആശ്വാസമാർഗ്ഗം പറഞ്ഞിട്ടുണ്ടല്ലോ. ക്രിസ്തുമതത്തിലാണെങ്കിൽ ഈ വേദാന്തികൾ എന്നും നരകത്തിൽ കിടക്കണം. എന്തുകൊണ്ടെന്നാൽ പുണ്യവാൻമാർക്ക് എന്നും സ്വർഗ്ഗം തന്നെ, പാപം ചെയ്യുന്നവർക്ക് എന്നും നരകവാസം തന്നെയാണ് അവരുടെ മതം. ആ മതത്തിൽ പുനർജൻമമില്ലായ്കയാൽ പാപത്തെ പരിഹരിച്ച് രണ്ടാമത് സ്വർഗ്ഗത്തിൽ പ്രവേശിപ്പാനോ, മുക്തിയെ പ്രാപിപ്പാനോ നിർവ്വാഹമില്ല. മനസ്സ് ചെയ്യുന്ന പാപങ്ങൾ ആത്മാവിന് ബാധകമല്ല. എന്ന് പറഞ്ഞ് ഒത്തവണ്ണം നടക്കുന്നതുകൊണ്ട് പാപകർമ്മ ദുഃഖങ്ങളും വേദാന്തികൾക്ക് ധാരാളമുണ്ട്. പിന്നെ എങ്ങനെ മുക്തി? കപടശാസ്ത്രത്തിൽ ഭ്രമിക്കയാൽ മനസ്സിനെ തള്ളിയതാകുന്നു. കപടശാസ്ത്രം ഹിന്ദുമതത്തിൽ ഉണ്ടെന്നുള്ളതിന് പ്രമാണം.

1. **"നാനാകപടശാസ്ത്രാണി പ്രപഞ്ചകഥിതാനിവൈ
   ദൃഷ്ട്വാവിശ്വാസപൂർവന്തു വിദ്വാനപിചലത്യഹൊ"**

2. **"പ്രഗോപ്യമേവകല്യാണി യോഗമാനന്ദസഞ്ചയം
   മോഹാദിഭിരപാത്രേഷു ഉപദെഷ്ടാനരാധമഃ
   ശാപോസ്തീതിശരിസ്തസ്യ സ്ഫുടത്യേവസഹസ്രശഃ
   ഇതിസഞ്ചിന്ത്യമച്ഛാപം സനകാദ്യമഹർഷയഃ
   ആദിനാഥാദയസ്സർവ്വെ ബഹിർഗ്ഗമഭിയാധിയാ
   ഗോപയന്തിസ്മതൻമൂലംവ്യാജശാസ്ത്രശ്ചൈാതത്കൂതൈഃ"**

എന്ന് ശിവജ്ഞാനദീപികയിൽ പറഞ്ഞിരിക്കുന്നു. നാനാകപട ശാസ്ത്രങ്ങൾ പ്രപഞ്ചത്തിങ്കൽ പ്രശംസിക്കപ്പെട്ടിരിക്കുന്നു. അവയെ വിശ്വസിച്ച് യഥാർത്ഥജ്ഞാനിയും വഴിതെറ്റിനടക്കുന്നു. 2. ആനന്ദത്തെ നൽകുന്ന യോഗത്തെ വളരെ ഗോപ്യമായി വെക്കേണ്ടതാണ്. മോഹാദികൾകൊണ്ട് അപാത്രങ്ങൾക്ക് ഉപദേശിച്ചാൽ അവൻെറ ശിരസ്സ് ആയിരം ഖണ്ഡമായി പൊട്ടിത്തെറിക്കുമെന്ന ശിവശാപത്തെ ആലോചിച്ച് സനകാദി സർവ്വ മഹർഷികളും ആദിനാഥൻ മുതലായ സർവ്വയോഗികളും കൂടി ആനന്ദകാരണമായ യോഗത്തെ പുറത്തേക്ക് വിട്ടുകൂട എന്നഭയത്താൽ കപടപ്രമാണങ്ങളെ ഉണ്ടാക്കി മറച്ചുവെച്ചു എന്ന്

മേൽ പറഞ്ഞ ശ്ലോകങ്ങളുടെ അർത്ഥം. ആ കപടപ്രമാണങ്ങളേ സത്യമെന്ന് തെറ്റിദ്ധരിച്ചിരിക്കുന്ന അയുക്തൻമാരാണ് രാജയോഗത്തിന്ന് ഹഠയോഗം വേണം തത്വമസ്യാദി വേദാന്ത വാക്യശ്രവണം ചെയ്യണം, ഭ്രൂധ്യാനത്തിലുള്ള ആനന്ദാനുഭവങ്ങൾ തലമണ്ട പുകഞ്ഞ് കാണുന്ന സ്വപ്നങ്ങളാണ്, വിഗ്രഹാരധനാദി കർമ്മങ്ങൾ ആദിയിൽ ചെയ്യേണ്ടതാണ് എന്നും മറ്റും പുത്രപുസ്തകപ്രസംഗങ്ങൾകൊണ്ട് പ്രസിദ്ധപ്പെടുത്തുന്നത്. ഇവരേയും ഇവരുടെ പൂർവ്വൻമാരെയും അനുയായികളേയും ഈ തരത്തിലാക്കിയ കപടപ്രമാണങ്ങളെയാണ് ഞാൻ ഖണ്ഡിച്ച് അവയാൽ മറക്കപ്പെട്ട ആനന്ദയോഗത്തെ വെളിപ്പെടുത്തി സർവ്വോപകാരമാക്കിയത്. ഈ സംഗതിയെ പറ്റി ഞാൻ രണ്ടാമദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. ഹിന്ദുമതത്തെ വെറുത്തുവെടിഞ്ഞ ബുദ്ധഭഗവാനും ആനന്ദയോഗത്തെ ഉദ്ധരിപ്പാൻ കഴിഞ്ഞിട്ടില്ല. എങ്കിലും ഒരു ജ്ഞാനമതത്തെ സ്ഥാപിച്ചു. അതിൽ ഈശ്വരോപസാനാ പ്രാർത്ഥനാ വിഗ്രഹാരാധനാദി കർമ്മകാടില്ല. അത്രമാത്രമേ ഗുണമുള്ളു. ഹിന്ദുമതത്തെ വെറുതെ രാജാറാം മോഹൻറോയ്, ദയാനന്ദസരസ്വതി എന്ന യോഗ്യൻമാർക്കും ജാതിഭേദവിഗ്രഹാരാധ നാദികളായ ചില അജ്ഞാനകർമ്മങ്ങളെ ഉപേക്ഷിച്ച് ഗായത്രിമന്ത്രപ്രാർത്ഥനകളോട് കൂടി ബ്രഹ്മസമാജം, ആര്യസമാജം എന്ന രണ്ട് സകർമ്മ മതത്തെ സ്ഥാപിപ്പാനെ കഴികയുണ്ടായിട്ടുള്ളു ആനന്ദയോഗത്തെ ഉദ്ധരിപ്പാൻ കഴിഞ്ഞിട്ടില്ല. കഴിഞ്ഞിരുന്നുവെങ്കിൽ ഗായത്രി, മന്ത്രജപം, പ്രാർത്ഥന, പൂണൂൽധാരണം മുതലായ കർമ്മങ്ങളെ തീരെ ത്യജിക്കുമായിരുന്നു.

## 43. സാരസംവാദം

1. **ശത്രുപ്രോക്തമപിഗ്രാഹ്യം സാരഞ്ചേദ്രത്നവന്നരൈഃ**
   **ബന്ധൂക്തമപിസന്ത്യാജ്യമസാരഞ്ചേത്തൃണംയഥാ**

സാരം- ശത്രുക്കളാൽ പറയപ്പെട്ടതാണെങ്കിലും സാരമുള്ളതാണെങ്കിൽ രത്നംപോലെ സ്വീകരിക്കേണ്ടതാണ്. ബന്ധുക്കളാൽ പറയപ്പെട്ടതാണെങ്കിലും നിസ്സാരമെങ്കിൽ തൃണംപോലെ തള്ളേണ്ടതാണ്.

2. **പർവ്വാദീനിപരിത്യജ്യപിബന്തീക്ഷൌരസംയഥാ
മതസ്യദോഷാൻസന്ത്യജ്യ സാരംസ്വീകുരുതാനഘാഃ.**

സാരം- കരിമ്പിൻെറ കമ്പ് തൊലി മുതലായവയെ നീക്കി രസത്തെ പാനം ചെയ്യുന്നതുപോലെ ഹേ നിർദോഷികളേ, തങ്ങളുടെ ദോഷങ്ങളെ തള്ളി സാരത്തെ സ്വീകരിക്കുവിൻ.

3. **ബാഹ്യഭാഗംപരിത്യജ്യ നാളികേരാന്തരംയഥാ
മതദോഷാംസ്തഥാത്യക്ത്വാ സാരൊഗ്രാഹ്യഃസദാജനൈഃ**

സാരം- നാളികേരത്തിൻെറ ചകിരി, ചിരട്ട എന്നപോലെ മതങ്ങളുടെ ദോഷങ്ങളെ നീക്കി സാരത്തെയാണ് ജനങ്ങൾ ഗ്രഹിക്കേണ്ടത്.

4. **ആലോചനേ! മനശ്ശക്തെ സ്തവസാഹാര്യവൈഭവാത്
ആനന്ദ ഏവസർവ്വസ്മാ ദുപരീതിപ്രസാധിതം**

5. **ഭൂരിപക്ഷാശ്രയൊദുഃഖം സാരപക്ഷാശ്രയസ്സുഖം
ആനന്ദൈകമതാസ്സർവ്വെ ഇതിചാസ്മിൻപ്രസാധിതം**

സാരം- ഹേ ആലോചനേ! മനശക്തിയായിരിക്കുന്ന നിൻെറ സഹായവൈഭവം കൊണ്ട് ആനന്ദംതന്നെ എല്ലാറ്റിലും മീതെയെന്ന് ഞാൻ സാധിച്ചു. ഭൂരിപക്ഷാശ്രയം ദുഃഖമാകുന്നു. സാരപക്ഷത്തെ ആശ്രയിക്കുന്നതാണ് സുഖം എന്നും ലോകം മുഴുവനും ഒരു ആനന്ദമതക്കാരാകുന്നു എന്നും ഞാൻ സാധിച്ചു.

## 44. സുഖം

1. **ഭൂരിപക്ഷസ്വീകരണം ദുഖായസ്യാൽ സുഖായതു
സാരപക്ഷാശ്രയഃശ്രേയാനിതിചാസ്മിൻ പ്രകാശ്യതെ.**

സാരം- അനേകലക്ഷം ജനങ്ങളുടെ പക്ഷത്തെ സ്വീകരിക്കുന്നത് ദുഃഖമാകുന്നു. സുഖത്തിന്ന് സാരപക്ഷത്തെ സ്വീകരിക്കുന്നതാണ് ശ്രേയസ് എന്നും ഇതിൽ തെളിയുന്നുണ്ട്.

## 45. സ്വാതന്ത്ര്യവ്യാഖ്യാനം

1. **ഇമാമാനന്ദപദവീംകോവാജാനാതീഭൂതലെ
   അജ്ഞാതൈ്വവജനാസ്സർവ്വെ ബാഹ്യാരാധനതല്പരാഃ**

2. **പ്രാർത്ഥനാമന്ത്രതന്ത്രാദി ക്രിയാനിഗളയന്ത്രിതാഃ
   മതകാരാഗൃഹേബദ്ധാ ജാലബദ്ധാണ്ഡജാ ഇവ.**

സാരം- 1. ഈ ആനന്ദപദവിയെ ലോകത്തിൽ ആരറിയുന്നു? അറിയാത്തതുകൊണ്ടുതന്നെയാണ് ജനങ്ങളെല്ലാം ബാഹ്യാരാധനത്തിൽ ശ്രദ്ധിച്ചുകൊണ്ടിരിക്കുന്നതും, 2. പ്രാർത്ഥന, നാറോച്ചാരണം, മന്ത്രജപം, തന്ത്രം, മുതലായ ക്രിയകളാകുന്ന ശ്രിംഖലകളാൽ ബന്ധിക്കപ്പെട്ടിരിക്കുന്നതും വലയിൽപെട്ട പക്ഷികളെപോലെ മതജേലിൽ അസ്വതന്ത്രൻമാരായിരിക്കുന്നതും.

3. **കർമ്മപാശേനബദ്ധനാം സ്വാതന്ത്ര്യാപ്തിഃകഥംഭവേത്
   സ്വാതന്ത്ര്യാർത്ഥമജാനന്തൊ മുക്തിമിച്ഛന്തിമോഹിതാഃ**

സാരം- കർമ്മപാശത്താൽ ബന്ധിക്കപ്പെട്ടവർക്ക് സ്വാതന്ത്ര്യം എങ്ങനെകിട്ടും. സ്വാതന്ത്ര്യമെന്നവാക്കിൻെറ അർത്ഥത്തെ അറിയാതെ മോഹിച്ച് സ്വാതന്ത്ര്യത്തെ ഇച്ഛരിക്കുന്നു .

4. **രാജാധികാരസംപ്രാപ്തി സ്സ്വാതന്ത്ര്യമിതികേചന
   യഥേഷ്ടാചരണംകേചിന്മന്യന്തെഹാസ്വതന്ത്രതാം**

സാരം- ചിലർ രാജാവിൻെറ അധികാരം നമുക്ക് കിട്ടുന്നതാണ് സ്വാതന്ത്ര്യമെന്നും ചിലർ ഇഷ്ടം പോലെ നടക്കുന്നതാണ് സ്വാതന്ത്ര്യമെന്നും വിചാരിക്കുന്നു.

5. **ജാത്യാഭിമാനസംരുദ്ധ ക്ഷേത്രമാർഗ്ഗപ്രവേശനം
   സ്വാതന്ത്ര്യമിതിമന്യന്തെ കേചിച്ഛുദ്രാദയോജനാഃ**

സാരം- ചിലശൂദ്രാദികൾ ജാത്യഭിമാനികളാൽ നിരോധിക്കപ്പെട്ട ക്ഷേത്രങ്ങളിലും മാർഗ്ഗങ്ങളിലും പ്രവേശിക്കുന്നതാണ് സ്വാതന്ത്ര്യമെന്ന് വിചാരിക്കുന്നു.

6. **നിരിദ്ധമാർഗ്ഗമനം സ്വാതന്ത്ര്യംയദിമന്യതെ
   തത്സ്വാതന്ത്ര്യംശുനാഞ്ചാസ്തിപക്ഷിണാന്തുതതോധികം**

സാരം- നിരോധിക്കപ്പെട്ട മാർഗ്ഗത്തിൽകൂടെ പോകുന്നത് സ്വാതന്ത്ര്യമെന്ന് വിചാരിക്കുന്നുവെങ്കിൽ ആ സ്വാതന്ത്ര്യം

ശ്വാക്കൾക്കുമുണ്ട്. പക്ഷികൾക്കാകട്ടെ അതിനേക്കാൾ സ്വാതന്ത്ര്യമുണ്ട്.

7. **യഥാഷ്ടഗതയഃകാകാ ദേവാലയശിരസ്വപി**
**ഗത്വാചിഷ്ഠന്തിവിപ്രാണാമാലയാദിസ്ഥലേഷ്വപി**

സാരം- കാക്കകൾ ഇഷ്ടംപോലെ ചെന്ന് അമ്പലങ്ങളുടെ ശിരസുകളിലും ബ്രാഹ്മണരുടെ ഗൃഹം മുതലായ സ്ഥലങ്ങളിലും ഇരിക്കുന്നു.

8. **രാജാനൊരാജ്യഭാരസ്യ ചിന്തയാബദ്ധചേതസഃ**
**തത്ഭാരലാഭാത്സ്വാതന്ത്ര്യംകഥംസ്യാത്കഥ്യതാംജനാഃ**

സാരം- രാജാക്കൻമാർ രാജ്യഭാരത്തിൻെറ ചിന്തയാൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. ആ ഭാരം ലഭിക്കുന്നതുകൊണ്ട് സ്വാതന്ത്ര്യം എങ്ങനെ സിദ്ധിക്കും. പറയുവിൻ!

9. **മനോരാജ്യത്യജേതായഃ സസ്വതന്ത്രോമഹാൻസുധീഃ**
**ആനന്ദരാജ്യരാജശ്ച മനോരാജ്യംജയേത്പുമാൻ**

സാരം- മനോരാജ്യത്തെ ജയിച്ചവൻ ഏവനോ അവനാണ് സ്വാതന്ത്രമുള്ളവനും മഹാനും ജ്ഞാനിയും ആനന്ദരാജ്യരാജാവും. പുരുഷൻ മനോരാജ്യത്തെയാണ് ജയിക്കേണ്ടത്.

10. **കാമാദ്യാരിപവഃസന്തിമനോരാജ്യേത്രദുർജ്ജയാഃ**
**താനജിത്വാനരഃകോവാസ്വതന്ത്രോഭവിതുംക്ഷമഃ**

സാരം- മനോരാജ്യത്തിൽ കാമം, ക്രോധം, ലോഭം, മോഹം, മതം, മാത്സര്യം മുതലായ ശത്രുക്കളുണ്ട്, അവരെ ജയിപ്പാൻ പ്രയാസമാണ്. അവരെ ജയിക്കാതെ ആർക്കും സ്വതന്ത്രനായിരിപ്പാൻ കഴിയുകയില്ല.

11. **ക്ഷമാദ്യാബന്ധവസ്സന്തിമനോരാജ്യേസുഖപ്രദാഃ**
**തൈരയുക്തോനരഃകോവാസ്വതന്ത്രോഭവിതുംക്ഷമഃ**

സാരം- മനോരാജ്യത്തിൽ ക്ഷമ, സത്യം, ആലോചന മുതലായ സുഖത്തെ കൊടുക്കുന്ന ബന്ധുക്കളുണ്ട്. ആ ബന്ധുക്കളോട് കൂടാതെ സ്വതന്ത്രനായിരിക്കാൻ സമർത്ഥൻ ആർ?

12. **മനോരാജ്യരിപൂഞ്ജിത്വാതത്രതൈര്യർബന്ധുഭിസ്സഹ**
**യഃപുമാൻവർത്തതെതസ്യസ്വാതന്ത്ര്യംനേതരസ്യതത്**

സാരം- മനോരാജ്യത്തിലൂടെ ശത്രുക്കളെജയിച്ച് അതിലുള്ള ബന്ധുക്കളോട് കൂടിയിരിക്കുന്നവൻ ഏവനോ അവന് സ്വാതന്ത്ര്യമുണ്ട്. അങ്ങനെയല്ലാവത്തവന് സ്വാതന്ത്രമില്ല.

**13. അധഃകൃതാബൗദ്ധമതംകേചിത്ക്രൈസ്തമതംതഥാ ഇസലാമതമപ്യേകേയാന്തിസ്വാതന്ത്ര്യകാംക്ഷയാ**

സാരം- അധഃകൃതവർഗ്ഗക്കാർ ബുദ്ധമതത്തിലും ക്രിസ്തുമതത്തിലും ഇസ്ലാം മതത്തിലും ചെന്നുചേരുന്നു. ഇങ്ങനെ ചെയ്യുന്നത് സ്വാതന്ത്ര്യത്തെ ഇച്ഛിച്ചിട്ടാണ്.

**14. നസ്വാതന്ത്ര്യംതന്മതേഷുനിർബ്ബന്ധാചാരയന്ത്രിതാഃ തന്മതസ്ഥാസ്ലാനിയാന്തഃകഥംസ്വാതന്ത്ര്യഭാജനം**

സാരം- ക്രിസ്ത്യാദിമതങ്ങളിൽ സ്വാതന്ത്ര്യമില്ല. ആ മതക്കാർ നിർബന്ധാചാരങ്ങളാൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. അവയിൽ ചേർന്നവൻ എങ്ങനെ സ്വാതന്ത്ര്യമുള്ളവരായിത്തീരും? തീരുകയില്ല. അതിന് ദൃഷ്ടാന്തം എൻെറ ആനന്ദമതഗ്രന്ധങ്ങളെ വായിക്കുകയാൽ ഒരു സാരഗ്രാഹിയായ ക്രിസ്ത്യൻ താൻ ക്രിസ്തുമതത്തിൽ പെട്ടവനല്ലെന്നും തൻെറ സഹജമതം ആനന്ദമതമാണെന്നറിയുകയും അതിനെ പ്രശംസിക്കയും ചെയ്തപ്പോൾ ക്രിസ്തുമതാചാര്യൻമാർ "ഇവനെ പിശാച് പിടിച്ചിരിക്കുന്നു." എന്നും മറ്റും പറഞ്ഞ് ആ മതത്തിൽ നിന്ന് നീക്കിയിരിക്കുന്നു. ഇങ്ങനെയുള്ള പല ഉപദ്രവങ്ങളിൽ നിന്ന് ഭയപ്പെട്ട് ചില ക്രിസ്തുമത സാരഗ്രാഹികൾ ആനന്ദമതഗ്രന്ധങ്ങളെ രഹസ്യമായി വായിച്ച് സന്തോഷിക്കുന്നു എന്ന വിവരം എന്നെ അറിച്ചിരിക്കുന്നു. മറ്റുമതങ്ങളിലും ഈ തരക്കാരുണ്ട്. ഇതിൽ അത്ര ആശ്ചര്യപ്പെടുവാനില്ല. ഹിന്ദുമതത്തിലുള്ള ശൈവ വൈഷ്ണാവദ്യാചാര്യൻമാരും വേദാന്തികളും തദനുസാരികളായ കർമ്മഠൻമാരും ആനന്ദമത ഗ്രന്ഥവായനക്കാരെ ക്രമത്തിലധികം ദ്രോഹിക്കുന്നതാണ് മഹത്തായ ആശ്ചര്യം! ഈ വക ആചാര്യൻമാരുടേയും മറ്റും കഠിന ദ്രോഹങ്ങളില്ലെങ്കിൽ ആനന്ദമതത്തിൻെറ ആകർഷണ ശക്തികൊണ്ടും ഐകമത്യസുഖവും ആത്മാനന്ദവും ജഗത്തിൽ മുഴുവനും വ്യാപിപ്പാൻ സംഗതിവരുമായിരുന്നു. ലോകത്തിൻെറ ഏകയോഗക്ഷേമത്തെ കാംക്ഷിക്കുന്ന സമദൃഷ്ടികളാണെന്ന് നടിക്കുന്ന യോഗ്യൻമാർക്ക് ആനന്ദമതഗ്രന്ഥവായനയെ വിരോധിക്കുന്നതും ദ്രോഹിക്കുന്നതും യോഗ്യതയോ? അങ്ങനെ

ചെയ്യുന്നതിൻെറ ഉദ്ദേശ്യമെന്ത്? തങ്ങളുടെ പൂജ്യതയേയൊ സമ്പാദ്യത്തേയൊ മതാഭിമാനത്തേയൊ (മറ്റൊരു മതഗ്രന്ഥത്തെ വായിക്കുന്നതും അതിൽ ചേരുന്നതും നമ്മുടെ മതത്തിന്ന് പോരായ്മയാണ്, നമുക്ക് വലുതായ അപമാനമാണ് എന്ന ദുരഭിമാനത്തേയോ) നിലനിർത്തുവാൻ വേണ്ടി മാത്രമുള്ള ഉദ്ദേശമല്ലാതെ വേറെയാതൊന്നും കാണുന്നില്ല. പൊതുജനക്ഷേമത്തെ കാംക്ഷിക്കാതെ സ്വാർത്ഥതയേയും ദുരഭിമാനത്തേയും ദീക്ഷിക്കുന്ന ഇവരുടെ ഉദ്ദേശം എന്നെന്നും നിലനിൽക്കണമെങ്കിൽ താഴെപറയുന്ന നിർബന്ധ നിയമങ്ങൾകൂടി ഏർപ്പെടുത്തേണ്ടതാണ്. അതാവിത് 1. മറ്റുമതക്കാരുടെ ധനധാന്യാധികളൊന്നും സ്വീകരിച്ചുകൂടാ. 2. രോഗം നേരിടുമ്പോൾ നമ്മുടെ മതത്തിലുള്ള വൈദ്യൻമാരെക്കൊണ്ടുതന്നെ ചികിത്സിച്ച് രോഗംമാറ്റി സുഖിക്കേണ്ടതാണ്. 3. നമ്മുടേതുകൊണ്ടുതന്നെ നാം കഴിയുന്നതുകൂടാതെ അന്യമതക്കാരുടെ ഒന്നും സ്വീകരിച്ച് സുഖിപ്പിക്കാൻ പാടുള്ളതല്ല, അനേക ആപത്തുകൾ പിടിപെട്ടാലും നമ്മെകൊണ്ടുതന്നെ നിവൃത്തി മാർഗ്ഗം ചിന്തിക്കേണ്ടതല്ലാതെ ആ നിയമങ്ങളെ ലംഘിക്കുന്നവരെ പലവിധത്തിലും ഉപദ്രവിക്കുകയും ഭ്രഷ്ടൻമാരാക്കുകയും ചെയ്യും, ഇങ്ങനെ നാല് നിർബന്ധനിയമങ്ങൾകുടി ഏർപ്പെടുത്തിയാൽ മാത്രമേ സമദൃഷ്ടികളാണെന്ന് നടിക്കുന്ന മതാചാര്യൻമാരുടെ ഉദ്ദേശം പൂർത്തിയാകയുള്ളു. സഹജമായും യഥാർത്ഥസ്വാതന്ത്ര്യത്തെ കൊടുക്കുന്നതുമായ ആനന്ദമതത്തിൻെറ ഗ്രന്ഥവായനയെകൂടി നിരോധിക്കുന്ന മതക്കാർക്കോ ആ മതങ്ങളിൽ ചേരുന്നവർക്കോ എങ്ങനെ സ്വാതന്ത്ര്യംകിട്ടും? മതമത്സരങ്ങളെ നശിപ്പിച്ച് ഭിന്നിച്ച് കിടക്കുന്ന ജനസമുദായങ്ങളെ ഐകമത്യത്തിലിരുത്തുവാൻ ലോകം മുഴുവൻ ഒരേ ആനന്ദമതക്കാരാകുന്നു എന്ന് തെളിയിച്ച് കൊടുക്കുന്നതിന് മീതെ അവ്യാജമായ ഒരുപായമേത്? സ്വാതന്ത്ര്യാർത്ഥത്തെ അറിയാതെ ഒരുമതത്തിൽ നിന്ന് മറ്റൊരുമതത്തിലേക്ക് ഓടിപോകുന്നവർ ദുരഭിമാനികളും ആനന്ദതത്വത്തെ അറിയാത്തവരും മനസ്സിനെ ജയിപ്പാൻ കഴിയാത്തവരുമാകുന്നു.

**15. ബാഹ്യാഭിമാനിനോയാന്തിമതാന്മതമഹോത്ഭ്രമാത്**
**അജ്ഞാതാനന്ദതത്വാസ്തേത്വജിതേന്ദ്രിയമാനസാഃ**

ഇതിൻെറ സാരം മേൽപറഞ്ഞ വിവരണത്തിൽ അടങ്ങിപോയി.

16. **ആനന്ദമധുപാനേനജിതചിത്താഭവന്തിയെ**
**തേസ്വതന്ത്രാഃകിംമതാസ്തെകിമീശാഃകിംഭ്രമാഃപുനഃ**

സാരം- ഏവർ ആനന്ദാനുഭവം നിമിത്തം മനസ്സിനെ ജയിച്ചിരിക്കുന്നുവോ, അവരാണ് സ്വാതന്ത്ര്യമുള്ളവർ. അവർക്ക് എന്ത് മതം? എന്തീശ്വരൻ? എന്ത് ഭ്രമം?

## 48. ഹഠയോഗം - ഒരു സത്യാവസ്ഥ

1. **കർമ്മയോഗൊനയാഗാദിഃഹഠയോഗഃപ്രകീർത്തിതഃ**
**യാഗാദിപാപകർമ്മാണികർമ്മയോഗഃകഥംഭവേത്.**

സാരം- കർമ്മയോഗം എന്ന് പറയുന്നത് യാഗപ്രാർത്ഥനാദി കർമ്മയോഗമല്ല. ഹഠയോഗമാണ് കർമ്മയോഗമെന്ന് പറയപ്പെട്ടിട്ടുള്ളത്. എന്നാൽ ഹഠയോഗമെന്നത് പ്രാണായാമമെന്ന കർമ്മമാകുന്നു. യാഗാദിപാപകർമ്മങ്ങൾ എങ്ങനെ കർമ്മയോഗമാകും?

2. **സുഷ്മനാവാഹിനിപ്രാണെഹഠയോഗെനസംസ്ഫുരൻ**
**നാദജ്യോതിഃസ്പർശരസങ്കരാതിശയൊദ്ഭുതഃ**

3. **ആന്തരംതൻമാഹാസൗഖ്യംബാഹ്യൈര്യാഗാദികർമ്മഭിഃ**
**നഹിജ്ഞായേതതച്ചാപിജ്ഞാതംതദ്ധഠയൊഗതഃ**

4. **അതിപ്രായാന്നൂസാദ്ധ്യത്വാത്സർവ്വേഷാംസുകരൊനസഃ**
**തസ്മാത്തംസന്ത്യജന്നത്രരാജയോഗമവർണ്ണയം**

സാരം- ഹഠയോഗം കൊണ്ട് പ്രാണൻ സുഷുമ്നാനാഡിയിൽ പ്രവേശിക്കുപ്പോമ്പോൾ നാദജ്യോതി സ്പർശസുഖങ്ങളുടെ സങ്കരവിശേഷം അത്ഭുതകരമാണ്. 3. അന്തരമായിരിക്കുന്ന ആ സുഖത്തെ ബാഹ്യങ്ങളായ യാഗവിഗ്രഹാരാധനാ പ്രാർത്ഥനാദി കർമ്മങ്ങളാൽ അറിയുകയില്ല. തീർച്ചതന്നെ. ആ സുഖവും ഹഠയോഗത്താൽ ഞാൻ അറിഞ്ഞിട്ടുണ്ട്. 4. ഹഠയോഗം അതിപ്രയാസംകൊണ്ട് സാധിക്കേണ്ടതാകയാൽ സർവ്വൻമാർക്കും സുഖകരമല്ല. ആയതുകൊണ്ട് അതിനെവിട്ട് ആനന്ദയോഗത്തെ ഞാൻ വർണ്ണിച്ചതാകുന്നു.

5. **കിഞ്ചയുക്തിജ്ഞാനസിദ്ധീഹ്യജ്ഞാനമതഖണ്ഡനെ**
**നസതസ്തസ്മാച്ചയോഗസ്സമയാനഘണിതൊജനാഃ**

സാരം- അത്രയുമല്ല, അജ്ഞനമതങ്ങളെ അടിച്ചുടക്കാനുള്ള യുക്തിജ്ഞാനങ്ങൾ ഹഠയോഗംകൊണ്ട് സിദ്ധിക്കയില്ല. ആയതുകൊണ്ട് ഹഠയോഗം ഗണിക്കപ്പെടാത്തതാകുന്നു.

6. **മനോമാത്രാനിരോധസ്സുരാജയൊഗഇതിസ്മൃതഃ**
**സുഷുമ്നയാംപ്രാണബന്ധാഹഠയോഗഇതിസ്മൃതഃ**

സാരം- മനസ്സിനെ മാത്രം നിലക്കുനിർത്തുന്നതാണ് ആനന്ദയോഗം. സുഷുമ്നയിൽ പ്രണവായുവിനെ ബന്ധിക്കുന്നതാണ് ഹഠയോഗം. എന്നാൽ പ്രാണാഭ്യാസംകൊണ്ട് ചിലർ ഞാണിൻമേൽ കളിക്കുക, പിമ്പും മുമ്പും മറിയുക മുതലായ ആശ്ചര്യകർമ്മങ്ങളെ കാണിക്കുന്നുണ്ട്. ആ അഭ്യാസികൾക്കും അയുക്തമതങ്ങളെ ഖണ്ഡിക്കാനുള്ള യുക്തിജ്ഞാനങ്ങൾ എങ്ങനെയില്ലയോ അപ്രകാരം പ്രാണയാമക്കാരെന്ന ഹഠയോഗികൾക്കും നാദം, ജ്യോതിസ് മുതലായവയുടെ അനുഭവമുണ്ടെങ്കിലും അജ്ഞാന ദുഃഖമതങ്ങളെ ഖണ്ഡിച്ച് ആനന്ദമതത്തെ സ്ഥാപിപ്പാനുള്ള യുക്തിജ്ഞാനസിദ്ധികൾ സിദ്ധിച്ച് കാണുന്നില്ല. അതുകൊണ്ട് ഹഠയോഗം എന്നാൽ ഗണിക്കപ്പെട്ടിട്ടില്ലെന്നത് പറഞ്ഞതാകുന്നു.

## 47. ഹിംസാപരാധബോധനം

1. **പ്രബലാദുർബ്ബലാൻഘ്നന്തിഭക്ഷയന്തിദിവാനിശം**
**ഏവംസൃജന്നീശ്വരസ്സദുഷ്ടഃപൂജ്യഃകഥംഭവേൽ**

ഈശ്വരൻെറ കർമ്മം മഹാകഷ്ടമാണെന്നും പൂജ്യനല്ലെന്നും മൂന്ന് പദ്യങ്ങൾകൊണ്ട് തെളിയിക്കുന്നു.

സാരം- പ്രബലപ്രാണികൾ ദുർബ്ബലപ്രാണികളെ രാവും പകലും ഹിംസിക്കുന്നു, ഭക്ഷിക്കുന്നു. (പാമ്പ് തവളയേയും പൂച്ച, എലി, അണ്ണ, ഓന്ത് മുതലായവയേയും മനുഷ്യൻ മത്സ്യം, ആട്, കോഴി, പശു, പന്നി മുതലായ അനന്തജന്തുക്കളേയും ഹിംസിക്കുന്നു, തിന്നുന്നു.) ഇങ്ങനെ അനേകകോടി ജീവികൾ ചെയ്യുന്നത് പരക്കെ അറിയുന്നതാകകൊണ്ട് പറയേണ്ടുന്ന ആവശ്യമില്ല.

ഇങ്ങനെ ലോകത്തെ ഹിംസാമയമായി സൃഷ്ടിച്ച ഈശ്വര ദുഷ്ടൻ എങ്ങനെ പൂജ്യനാകുന്നു?

2. **സർവ്വഹിംസാകരഃപൂജ്യായദൃഹിംസാവ്രതോമഹാൻ**
**യുഷ്മന്നീത്യാകഥംകാര്യഃകഥ്യതാംഹേവിപശ്ചിതഃ**

സാരം- സർവ്വഹിംസയെ ചെയ്യുന്നവൻ പൂജ്യനാണെങ്കിൽ ഹേ വിദ്വാൻമാരേ! നിങ്ങളുടെ നീതിപ്രകാരം അഹിംസാ ധർമ്മത്തോടുകൂടിയ മഹാനെ എങ്ങനെ ചെയ്യണം? പറയുവിൻ.

3. **നിഗ്രഹോനുഗ്രഹസ്സാധുരിത്യാഹുര്യദിപണ്ഡിതാഃ**
**കിമർത്ഥംക്ഷേമമിച്ഛന്തഃപൂജയന്തിഈശ്വരംബുധാഃ**

4. **കുരുമിഗ്രഹമാസ്മാക മിതീശപ്രാർത്ഥനൈവതൈഃ**
**കർത്തവ്യാ"രക്ഷരക്ഷേതി" കിമർത്ഥംപ്രാർത്ഥ്യതേജനൈഃ**

സാരം- നിഗ്രഹം അനുഗ്രഹമാണ്, നല്ലതാണ് എന്ന് പണ്ഡിതൻമാർ പറയുന്നു എങ്കിൽ, വിദ്വാൻമാർ ക്ഷേമത്തെ കാംക്ഷിച്ചുകൊണ്ട് ഈശ്വരനെ പൂജിക്കുന്നത് എന്തിന്? 69. ഹേ ഈശ്വരാ! ഞങ്ങളെ നിഗ്രഹിക്ക് (കൊല്ലുക) എന്നാണ് ഈശ്വരനെ പ്രാർത്ഥിക്കേണ്ടത്, രക്ഷിക്ക്, എന്ന് എന്തിനു വേണ്ടി പ്രാർത്ഥിക്കുന്നു.

5. **അനാഥപ്രാണിഹിംസാംഹാദൃഷ്ട്വാഖിന്നോസ്മി സർവ്വദഃ**
**ദയാളവസ്തുഥാസർവ്വെ സ്വതസ്തൽപ്രാർത്ഥനാംവിനാ**

6. **ഈശ്വരസ്യദയാസിന്ധോർദയാർത്ഥംപ്രാർത്ഥനക്രിയാ**
**കർത്തവ്യേതിമതിർമോഹാദ്വ്യേർത്ഥസ്താൽപ്രാർത്ഥനാദയ**

സാരം- നാഥനില്ലാത്ത പ്രാണികളെ ഹിംസിക്കുന്നത് കാണുന്നതുകൊണ്ട് ഞാൻ എപ്പോഴും ഖിന്നനാകുന്നു. ദയയുള്ളലരെല്ലാം അപ്രകാരംതന്നെ. അവരെ പ്രാണികൾ പ്രാർത്ഥിച്ചിട്ടല്ല ദയ കാണിക്കുന്നത്. ആ സ്ഥിതിക്ക് ദയാസമുദ്രമായിരിക്കുന്ന ഈശ്വരൻെറ ദയയ്ക്കുവേണ്ടി പ്രാർത്ഥന ചെയ്യേണമെന്ന ബുദ്ധി അജ്ഞാനം കൊണ്ടാകുന്നു. ഈശ്വരപ്രാർത്ഥന മുതലായ കർമ്മങ്ങൾ വ്യർത്ഥങ്ങളാകുന്നു. ഈശ്വരൻ ദയാനിധിയാണെന്ന് പറയുന്ന സ്ഥിതിക്ക് പ്രാർത്ഥനാദികൾ ചെയ്യേണ്ട ആവശ്യമില്ല. ആവശ്യമുണ്ടെന്ന് പറയുന്നത് ആലോചന പോരാത്തതുകൊണ്ടാകുന്നു.

7. **ഹിംസാസമംനാസ്തി പാപമിതിജ്ഞാനമപീശ്വരഃ**
**കസ്മാന്നദത്തവാൻനൃഭ്യോനിഘ്നന്തിപ്രാണിനസ്തതഃ**

സാരം- ഹിംസിക്കുന്നതിന് സമമായ പാപമില്ല എന്ന ജ്ഞാനം കൂടി ഈശ്വരൻ മനുഷ്യർക്ക് എന്തുകൊണ്ട് കൊടുത്തിട്ടില്ല? അതുകൊണ്ട് വളരെ ജന്തുക്കളെ മനുഷ്യർ കൊല്ലുന്നു.

വാക്യം- കിഞ്ച ഏവഞ്ചവദന്തി = അത്രയുമല്ല, ഇങ്ങനെ പറയുകയും ചെയ്യുന്നു.

8. **യസ്മാന്മാംസംമനുഷ്യേഭ്യോ രോചതെമാംസഭക്ഷണം**
**ഈശേനകല്പിതം ഹിംസാപാപയേതികഥ്യതെ**

9. **തഥാചേന്നീചപ്രിത്തോഭ്യോരോചന്തെദുഷ്പ്രവൃത്തയഃ**
**തസ്മാദുഷ്കൃത്യമീശേന കല്പിതം കാര്യമുച്യതാം**

സാരം- മാംസം മനുഷ്യർക്ക് രുചിക്കുന്നതുകൊണ്ട് മാംസഭക്ഷണം ഈശ്വരൻ നമുക്ക് കല്പിച്ചതാണ്. ഹിംസിക്കുന്നത് പാപമാകയില്ല എന്ന് പറയുന്നു. 9. അപ്രകാരമാണെങ്കിൽ ദുഷ്ടൻമാർക്ക് ദുഷ്പ്രവൃത്തികൾ (കൊല, കളവ് മുതലായവ) രുചിക്കുന്നത് കൊണ്ട് ദുഷ്പ്രവൃത്തിയും ഈശ്വരൻ നമുക്ക് വിധിച്ചതാണ്, ചെയ്യേണ്ടതാണ് എന്ന് പറയണം.

10. **അനേകഹിംസാംകുർവ്വന്തിഹ്യനാഥപ്രണിനാംജനാഃ**
**നവരായതിതാനീശസ്തസ്മാന്നിർഗണഏവസഃ**

11. **കിംസമീക്ഷ്യവദയന്തീശം കരുണാദിഗുണാകരം**
**മതവിശ്വാസമാത്രേണമതിമന്തോപിവഞ്ചിതാഃ**

സാരം- ആട്, കോഴി മുതലായ അനാഥ പ്രാണിഹിംസയേയും ജനങ്ങൾ അനവധി ചെയ്യുന്നു. ഈശ്വരൻ അവരേയും വിലക്കുന്നില്ല. അതുകൊണ്ട് ഈശ്വരൻ നിർഗുൺ തന്നെ. 11. എന്തൊന്ന് കണ്ടിട്ടാണ് ഈശ്വരൻ ദായാദിഗുണനിധിയാണെന്ന് പറയുന്നത്? മതവിശ്വാസമാത്രംകൊണ്ട് മഹാ ബുദ്ധിമാൻമാരും ചതിയിൽ പെട്ടുപോയി എന്നാൽ ആലോചിപ്പാൻ ബുദ്ധിസാമർത്ഥ്യമുള്ള യോഗ്യൻമാരും മതവിശ്വാസംകൊണ്ടു വലയുന്നു എന്ന് സാരം.

12. **കരുണാദിഗുണാഃകശ്ചിദസ്തിചേദ്ധിംസകാൻജനാൻ**
**കിംനഹന്തീശ്വരസ്സദ്യ സ്തസ്മാദീശസ്സനിർഗുണഃ**

സാരം- ദയാദിഗുണം ഒന്നുണ്ടെങ്കിൽ ഈശ്വരൻ എന്തുകൊണ്ട് ഹിംസികൻമാരെ ഉടനെ ശാസിക്കുന്നില്ല. അതുകൊണ്ട് ഈശ്വരൻ നിർഗുണനാകുന്നു.

13. **ഹിംസാകാലെദുഃഖഭയപ്രകമ്പാർത്തസ്വരാൻപാശൊഃ**
**പശ്യൻശ്രൂണ്വൻകൃപാലുഃകസ്സഹതെരാക്ഷസാദൃതെ**

14. **ദയാദിഗുണസമ്പന്നഃകശ്ചിദീശോസ്തിചേത്തദാ**
**ഹിംസകാന്വാരയേദ്ദീനാൽ പാലയേൽപ്രാണിനസ്സദാ**

സാരം- ഹിംസിക്കുമ്പോൾ പ്രാണികൾ ദുഃഖിച്ച് പേടിച്ചു വിറച്ച് ദീനസ്വരത്തെ പുറപ്പെടുവിക്കുന്നതിനെ കണ്ടും കേട്ടുകൊണ്ടുമിരിക്കുന്ന ഏതൊരു ദയാലു സഹിക്കും? രാക്ഷസൻ സഹിക്കും? ദലു സഹിക്കയില്ല എന്ന് സാരം. 14 ദയാദിഗുണസമ്പന്നനായ ഒരീശ്വരൻ ഉണ്ടെങ്കിൽ ഹിംസകൻമാരെ വിരോധിക്കും. ദീനപ്രാണികളെ സദാ പാലിക്കും.

15. **നകരോതിതഥാതസ്മാ ദീശൊനിർഗുണഏവസഃ**
**അനാലോചനയാപ്രാഹുരാശാദേശ്ചഗുണീതിതം**

സാരം- അങ്ങനെ ചെയ്യാത്തതുകൊണ്ട് ഈശ്വരൻ നിർഗുണൻതന്നെ. ആലോചനയില്ലായ്മയാലും, ആശ മുതലായതുകൊണ്ടും ഈശ്വരൻ ഗുണവാനെന്ന് പറയുന്നതാകുന്നു.

16. **പ്രാണിഹിംസകമർത്ത്യേഷുദയാളുശ്ചേതിസഈശ്വരഃ**
**ന്നീതിഹീനഃപിശാചസ്സനിർദ്ദയ്ശചേതിതൻനതം**

17. **"ദയാസമംനാസ്തിപുണ്യംപാപംഹിംസാസമംനഹി"**
**ഇതിശാസ്ത്രേഷു ഹിംസ്രേഷുദയാളുഃകേഭവേൽഭൂവി**

സാരം- പ്രാണികളെ ഹിംസിക്കുന്ന ജനങ്ങളിൽ ഈശ്വരൻ ദയാലുവാകുന്നുവെങ്കിൽ ആ ഈശ്വരൻ നീതിഹീനനും നിർദ്ദയനുമായ പിശാചാണ് എന്നാണ് എൻെറ മതം. 17. "ദയക്ക് സമമായ പുണ്യമില്ല, ഹിംസക്ക് തുല്യമായ പാപവുമില്ല" എന്ന് ശാസ്ത്രങ്ങൾ ഉള്ളപ്പോൾ ഹിംസിക്കുന്നവരിൽ ആര് ദയകാണിക്കും?

18. **കനിഷ്ഠാൻഘ്നന്തിചേൽജ്യേഷ്ഠാഃപിതാതേഷാംസഹേൽതകിം**
**കനിഷ്ഠപക്ഷമാശ്രിത്യജ്യേഷ്ഠാൻശിക്ഷേതതൽക്ഷണം**

സാരം- അനുജൻമാർ ജ്യേഷ്ഠൻമാർ ഹിംസിക്കുന്നുവെങ്കിൽ അവരുടെ അച്ഛൻ സഹിക്കുമോ? ഇല്ല. അനുജൻെറ പക്ഷത്തിൽ ചേർന്ന ഉടനെ ജ്യേഷ്ഠൻമാരെ ശിക്ഷിക്കും. എന്നാൽ എളിയ പ്രാണികളെ കൊല്ലുന്നത് കണ്ട് ലോകപിതാവായ നിങ്ങളുടെ ഈശ്വരൻ മിണ്ടാതിരിക്കുകയില്ല.

19. അമാംസഭക്ഷകാവിപ്രാ അഹിംസാധർമ്മതൽപരാഃ
മാംസാശിനൊയാഗകൃത്യാന്മത മോഹൊമഹാന്തകഃ

20. ഗതിരേവംക്ഷിതീശാനാം ദ്വിജാനാഞ്ചപ്രമാണിനാം
ഏതെപ്രമാണമന്യേഷാം തൽഗതിശ്ച തഥാതഥാ

സാരം- ഹിംസിക്കാതെയും മാംസം തിന്നാതേയുമിരിക്കുന്ന ബ്രാഹ്മണാദികൾ യാഗം ചെയ്ത് മാംസം തിന്നുന്നു. മതമോഹം മഹാനായ അന്ധകനാകുന്നു. 20. ഇങ്ങനെയാണ് (ഇതേവരെ പ്രകാമാണ്) പ്രമാണികളായ രാജാക്കൻമാരുടേയും ബ്രാഹ്മണരുടേയും നടവടി. ഇവരാണ് മറ്റുള്ളവർക്ക് പ്രമാണം, അപ്രകാരം.

21. പൂർവ്വംമൃതാനാം ഭർതൄണാംശവൈർഭാര്യാശ്ചഹിന്ദവഃ
സജീവമദഹന്നീശം നരഹത്യാപ്യപൂജയൻ

സാരം- പണ്ട് മരിച്ച ഭർത്താക്കൻമാരുടെ ശവങ്ങളോടുകൂടി ഭാര്യമാരേയും ഹിന്ദുകൾ ദഹിപ്പിച്ചിരുന്നു. നരബലികൊടുത്ത് ഈശ്വരനെ പൂജിച്ചിരുന്നു.

22. "ഹിംസാസമംനാസ്തിപാപം"തൽകർത്തവ്യംനൃണാംയദി
ചൗര്യാദികരണെകൊവാദോഷഃകഥയതാനഘാഃ

23. "യാഗെപശുവധഃകാര്യ" ഇതിവേദെപ്രദർശിതഃ
മാംസപ്രിയൈരഹിംസൈവമാദൃശാംപരമാമതാ

സാരം- ഹിംസക്ക് സമമായ പാപമില്ലെന്നാണ് പ്രമാണം. അങ്ങനെയുള്ള ഹിംസചെയ്യാമെങ്കിൽ കളവ് മുതലായത് ചെയ്യുന്നതിൽ എന്താ ദോഷം. ഹേ പരിശുദ്ധൻമാരേ! പറയുവിൻ. 23. യാഗത്തിൽ പശുഹിംസചെയ്യണം എന്ന് കാണിച്ചിട്ടുള്ളത് മാംസപ്രിയൻമാരാകുന്നു. ഹിംസിക്കാതിരിക്കുന്നത് തന്നെയാണ് പരമധർമ്മം എന്നാണ് ആസ്സാദൃക്കളുടെ മതം.

24. ഹരിശ്ചന്ദ്രോദ്വിജശിശും ശുനശ്ശേഫംനിജക്രതൗ
ഹന്തുംസമുദ്യതോഹന്ത! സ്വസ്യരോഗസ്യശാന്തയെ

25. അന്യസ്യഹനനാൽസ്വസ്യ നസ്യാദ്രോഗനിവർത്തനം
ഇതിജ്ഞാതുംമതഭ്രാന്ത്യാ ഹരിശ്ചന്ദ്രശ്ശശാകന

26. ഏതാവത്യാമദുഷ്കൈത്യവകർമ്മഭൈർഭൂമിരാവൃതാ
ദുർല്ലഭൈർജ്ഞാനയോഗീന്ദ്രൈരവ്യാപേ്തതിചദർശിതം

സാരം- ഹരിശ്ചന്ദ്രമഹാരാജൻ തൻെറ രോഗശാന്തിക്ക് ശുനശ്ശേഫൻ എന്ന ബ്രാഹ്മണകുട്ടിയെ യാഗത്തിൽ കൊല്ലാൻ ശ്രമിച്ചു. 25. അന്യനെ കൊന്നതുകൊണ്ട് തൻെറ രോഗശമനം വരികയില്ല എന്ന് മതഭ്രാന്തുകൊണ്ട് ഹരിശ്ചന്ദ്രനും ആലോചിച്ചില്ല. 26. ഇത്രത്തോളമുള്ള എൻെറ വാക്കുകൊണ്ട് തന്നെ ഭൂമികർമ്മികളാൽ മൂടപ്പെട്ടുപോയി എന്നും ചുരുക്കം പേരായ ജ്ഞാനിയോഗി ശ്രേഷ്ഠൻമാരാൽ വ്യാപിക്കപ്പെട്ടിട്ടില്ലെന്നും തെളിയിച്ചു.

27. **ശ്രുത്യാചാരാഈശഹിംസാമദ്യമാംസാദിസേവനം**
**അപ്യാഹുസ്താനപേക്ഷ്യാസ്മാനാക്ഷേപ്തുമ ബലാപ്യലാ**

സാരം- വേദങ്ങളും ആചാരങ്ങളും ഈശ്വരനെ സേവിപ്പാൻ പറയുന്നു. ഹിംസിപ്പാനും മദ്യമാംസാദികളെ സേവിപ്പാനും കൂടിപറയുന്നു. അവയെ അടിസ്ഥാനപ്പെടുത്തി നമ്മെ ആക്ഷേപിപ്പാൻ ദുർബലസ്ത്രീയും കൂടി പോന്നവളാകുന്നു.

28. **ഹിംസാകഥമഹിംസായാ ആദിഃപദ്യാഭവത്യഹൊ!**
**പാപക്രിയാപുണ്യഗതെരാദിമാർഗ്ഗോഭവേന്നുകിം.**

29. **ഗതൗസ്ഥിതിഃകഥംവാസ്യാത്സ്ഥിതൗസാചഗതിഃകഥം**
**യോഗെതഥാകർമ്മനസ്യാൽയോഗശ്ചനഹികർമ്മിണി.**

30. **സുഷുപ്തൗജാഗരൊനാസ്തിസുഷുപ്തിർനഹിജാഗരെ**
**തഥായോഗെകർമ്മനാസ്തിനഹിയോഗശ്ചകർമ്മണി.**

സാരം- ഹിംസ അഹിംസക്കുള്ള ആദിവഴിയാണോ? പാപകർമ്മം പുണ്യഗതിക്ക് ആദിമാർഗ്ഗമാണോ? 29. ഗതിയിങ്കൽ സ്ഥിതിയുണ്ടോ? സ്ഥിതിയിങ്കൽ ഗതിയുണ്ടോ? ഇല്ല. അപ്രകാരം യോഗത്തിൽ കർമ്മമില്ല. കർമ്മത്തിൽ യോഗമില്ല. 30. ഹിംസിക്കുന്നത് അഹിംസയെന്ന പരമധർമ്മത്തിനും പാപം ചെയ്യുന്നത് പുണ്യഗതിക്കും നടക്കുന്നത് ഇരിക്കുന്നതിനും ഉറക്കത്തിന് ഉറക്കമൊഴിക്കുന്നതും ജാഗരത്തിന്നുറങ്ങുന്നതും എപ്രകാരം വിപരീത പ്രവൃത്തികളോ അപ്രകാരം മനസ്സിനെ ആനന്ദത്തിൽ നിർത്തുന്ന യോഗത്തിന് വിഗ്രഹാരാധന, യാഗതീർത്ഥസ്ഥാനാദികർമ്മങ്ങൾ ശത്രുക്കളാകുന്നു. ഇരിക്കുമ്പോൾ നടത്തവും നല്ല ഉറക്കത്തിൽ ഉണർന്നിരിക്കുന്ന അവസ്ഥയും ഇല്ല എന്നാണ് മേൽപ്പറഞ്ഞ മൂന്ന് ശ്ലോകങ്ങളുടെ സാരം.

31. അജാദ്യനാഥജന്തുനാമാനന്ദപ്രകൃതേഃഹതിം
യാഗശ്രാദ്ധാദിവിധിനാകുർവ്വന്തിമതകാരകാഃ

സാരം- മതങ്ങളും മതാചാര്യൻമാരും യാഗശ്രാദ്ധാദികർമ്മങ്ങൾക്ക് വേണ്ടിയും ഭക്ഷണത്തിനു വേണ്ടിയും ഹിംസ വിധിച്ചതുകൊണ്ട് ആട് മുതലായ അനാഥപ്രാണികളുടെ ആനന്ദപ്രകൃതിയേയും ഹനിക്കുന്നു.

32. അനാഥപ്രാണിഹിംസാഞ്ചകാരയന്തിമതാന്യഹൊ!
യാഗശ്രാദ്ധാദിവിധിഭിർധിക്ക്രൂരമതചേഷ്ടിതം

33. വൃഥയന്തിമതാന്യേവം നഹ്യാനന്ദമതന്തഥാ
സുഖയതൃഖിലാൻഹിംസാനിരോധനാന്ദദാനതഃ

സാരം- മതങ്ങൾ യാഗശ്രാദ്ധാദികളെ ഹിംസിച്ച് മാംസം വെച്ച് കഴിക്കണമെന്ന് കല്പിച്ചതുകൊണ്ട് അനാഥപ്രാണിഹിസയേയും ചെയ്യിക്കുന്നു. ഈ ക്രൂരമതചേഷ്ടിതത്തെ ധിക്കരിക്കേണ്ടതാണ്. മതങ്ങൾ ഇങ്ങനെ പ്രാണികളെ ദുഃഖിപ്പിക്കുന്നു. ആനന്ദമതം അങ്ങനെ ദുഃഖിപ്പിക്കുന്നില്ല. ഹിംസയെ നിർത്തിക്കുന്നതുകൊണ്ട് അനാഥ പ്രാണികളേയും ആനന്ദത്തെ നല്കുന്നതുകൊണ്ട് ജനങ്ങളേയും സുഖിപ്പിക്കുകയുമാണ് ചെയ്യുന്നത്. ഈ പരമാർത്ഥാവസ്ഥ ആനന്ദസോപാനം നോക്കിയാൽ അറിയാം.

34. ശ്രുത്യാചാരാഈശഹിംസാമദ്യമാംസാദിസേവനം
അപ്യാഹുസ്താനപേക്ഷ്യാസ്മാനാക്ഷേപ്തുമബലാപ്യലം.

സാരം- വേദങ്ങളും ആചാരങ്ങളും ഈശ്വരനെ സേവിപ്പാൻ പറയുന്നു. ഹിംസിപ്പാനും മദ്യമാംസാദികളെ സേവിപ്പാനും കൂടി പറയുന്നു. അവയെ അടിസ്ഥാനപ്പെടുത്തി നമ്മെ ആക്ഷേപിപ്പാൻ ദുർബ്ബലസ്ത്രീയുംകൂടി പോന്നവളാകുന്നു.

35. അഹിംസാധർമ്മജീവാതു മാനന്ദമതദർശകം
ദശന്തിമശകാസ്തദ്വൻമഹ്യംദ്രുഹ്യന്ത്വസമ്മതാഃ

സാരം- ഒരു പ്രാണിയേയും ഹിംസിക്കാതെ ഇരിക്കുന്നതാണ് ധർമ്മമെന്ന് സിദ്ധാന്തിച്ച് ആനന്ദമതമാണ് സർവ്വൻമാരുടേയും സഹജമായ മതമെന്ന് തെളിയിക്കുന്ന എന്നെ കൊതുക്കൾ കടിക്കുന്നുണ്ട്, അപ്രകാരം അസമ്മതൻമാർ എന്നെ ദ്രോഹിക്കുന്നു. ഹിംസിക്കരുത്, എല്ലാ ജീവികളും

ആനന്ദത്തെയാണ് ആഗ്രഹിക്കുന്നത് എന്ന് തെളിയിക്കുന്നത് ചിലർക്ക് സമ്മതമായിരിക്കുന്നില്ല. അതിനു കാരണം അവർ ഹിംസിച്ച് മാംസം ഭക്ഷിച്ച് രസിച്ചതുകൊണ്ടും അനേക കാലമായി ഹിന്ദുമതം ക്രിസ്തുമതം, എന്നും മറ്റും പരിചയിച്ച് മമത്വം വന്നതുകൊണ്ടുമാകുന്നു. വാസ്തവത്തിൽ ഞാൻ സർവ്വൻമാർക്കും, കൊതുവിന്നും ബന്ധുവാകുന്നു. "ശോകം വിട്ട് വസിച്ചിടട്ടെ നിതരാം ലോകത്തിലെല്ലാവരും, സ്തോകംപോലുമുപദ്രവം കൊതുവിനും തട്ടാതിരിക്കട്ടെമേൽ" എന്ന് ഞാൻ എൻെറ ആനന്ദവിമാനത്തിൽ ഒരു ശ്ലോകാർദ്ധംകൊണ്ട് സർവ്വൻമാരേയും കൊതുവിനേയും കൂടി അനുഗ്രഹിച്ചിട്ടുണ്ട്. ഹിംസാദോഷത്തെ ആനന്ദസൂത്രത്തിലും മോക്ഷപ്രദീപത്തിലും വിസ്തരിച്ച് അഹിംസാധർമ്മത്തെ സ്ഥാപിച്ചിട്ടുണ്ട്. അതുകൊണ്ട് പലരും ആട്, കോഴി മുതലായ പ്രാണിഹിംസയെക്കൂടി നിർത്തിയിട്ടുണ്ട്. എങ്കിലും കൊതുക് അതൊന്നും അറിയാതെ എന്നെ കടിക്കാറുണ്ട്. അതിൻെറ ബന്ധുവാണോ എന്നറിയില്ല. അതുപോലെ എന്നെ ചില മർത്ത്യൻമാർ ദ്രോഹിക്കുന്നു. അവരുടെ ബന്ധുവാണെന്ന് എന്നെ അവർ അറിയുന്നില്ല.

**36. ജ്ഞാനിനാജ്ഞാനിനാവാപികൃതം കർമ്മശുഭാശുഭം**
**ശുഭാശുഭംകാരോത്യേവഭസ്മസാൽകുരുതെനഹി**

സാരം- ജ്ഞാനിയായാലും അജ്ഞാനിയായാലും ചെയ്യപ്പെട്ട ശുഭകർമ്മം ശുഭത്തേയും അശുഭകർമ്മം അശുഭത്തേയും ചെയ്യുന്നു. എന്നാൽ ജ്ഞാനി ഒരുത്തന് അന്നം കൊടുത്താൽ വിശപ്പുള്ളവൻെറ വിശപ്പ് മാറി സുഖം കൊടുക്കുന്നു. ഒരുത്തനെ കുത്തിയാൽ അവന് മുറിവേൽക്കുകയും അവന് വേദനിക്കുകയും ചെയ്യുന്നു. അപ്രകാരം തന്നെ അജ്ഞാനിചെയ്താലും ഒരുവന് വിശപ്പുമാറി സുഖം ഉണ്ടാകുന്നു, മുറിവേൽക്കുകയും വേദനയും ഉണ്ടാകുന്നുണ്ട്. അജ്ഞാനിയുടേയും ജ്ഞാനിയുടേയും കർമ്മഫലം ഒരുപോലെയിരിക്കുന്നു. അതുകൊണ്ട് ഈശ്വരാർപ്പണമായി എന്തും ചെയ്യാം, ജ്ഞാനിക്ക് ബാധകമല്ല, "ഹത്വാപിസഇമാൻലോകാന്നഹന്തി നഹിബദ്ധ്യതെ" "ജ്ഞാനി സർവ്വപ്രാണികളെയും കൊന്നാലും കൊല്ലുന്നില്ല, ഹിംസാപാപഫലങ്ങൾ ജ്ഞാനിക്ക് ബാധകവുമല്ല" എന്ന ഈ ഭഗവൽഗീതാ പ്രമാണത്തേയും വേദാന്തത്തേയും വിശ്വസിച്ച് ജ്ഞാനി ഒരുത്തനെ അടിച്ചാൽ ജ്ഞാനിക്കും അടികിട്ടും. കുറ്റം ചെയ്താൽ രാജാവ് ശിക്ഷിക്കും ജ്ഞാനിയെ രാജാവും ജഡ്ജിയും

എതിർകക്ഷിയും വിടുകയില്ല. ഇങ്ങനെ ആലോചിക്കുമ്പോൾ ഈശ്വരാർപ്പണമായിട്ട് ഹിംസിക്കാമെന്ന് പറയുന്ന പ്രമാണങ്ങൾ എന്തിനു കൊള്ളാം. ഗുരുവേഷം ധരിച്ച് ജനങ്ങളെ പരിഭ്രമിപ്പിച്ച് ശിഷ്യൻമാരാക്കി പണവും പൂജ്യതയും സമ്പാദിപ്പാനും ജനങ്ങളെ ദുഃഖകർമ്മങ്ങളിൽ ചാടിക്കാനും കൊള്ളാം. വിശേഷിച്ച് ഈ ഹിംസകൻമാരോട് എതിർക്കുവാൻ ശക്തിയില്ലാത്ത ആട്, കൊഴി മുതലായ അനാഥപ്രാണികളെ കൊന്നുതിന്നുവാനും കൊള്ളാം. കോഴി മുതലായ പ്രാണികളെ കൊല്ലുമ്പോൾ താഴെ പറയും പ്രകാരം ചോദിച്ചാൽ എന്താ ഉത്തരം പറയുക.

ചോദ്യം- ഹേ മനുഷ്യാ! ദയ എന്ന ധർമ്മം മനുഷ്യർക്ക് വിധിച്ചിട്ടുള്ളതല്ലയോ? ദയയുടെ അർത്ഥം അനാഥപ്രാണികളെ ഹിംസിക്കുക എന്നാണോ? 2. അമേദ്ധ്യം തിന്നുന്ന എന്നെ തിന്നുന്ന ഭദ്രകാളിയും നീയും എത്ര നികൃഷ്ടൻമാരാണ്? എന്നെക്കാൾ ഗതികെട്ടവരാണോ? 3. "പാപംഹിംസാസമംനഹി" ഹിസംയിൽ മീതെ ഒരു പാപവുമില്ലെന്നാണ് ദയാനിധികൾ തീർച്ചപ്പെടുത്തിയിരിക്കുന്നത് ആ മഹാപാപം നിനക്ക് ചെയ്യാമെങ്കിൽ കളവ്, ചതി, വ്യഭിചാരം, അസത്യം മുതലായ സകല കുറ്റങ്ങളേയും നിനക്ക് ചെയ്യുന്നതിന് എന്ത് വിരോധം? 4. ഹേ മനുഷ്യാ! എൻെറ കഴുത്തിൽ വെച്ച കത്തി നിൻെറ കഴുത്തിൽ വെച്ചാൽ നീ സമ്മതിക്കുമോ? വായില്ലാത്ത ജന്തുവിനെ പലവിധത്തിലും ഹിംസിക്കുക. വായുള്ള നിൻെറ വർഗ്ഗകാരെ സത്രം കെട്ടി ശാപ്പാട് കൊടുത്തിട്ടും സദ്യ കഴിച്ചിട്ടും സഹായധനഫണ്ടുണ്ടാക്കി സഹായിച്ചിട്ടും ആശുപത്രി കെട്ടി ചികിത്സിച്ചിട്ടും നിയമനിർമ്മാണ സഭയിൽ പല പ്രമേയങ്ങളും കൊണ്ട് ചെന്ന് പാസാക്കിയിട്ടും സകലപ്രകാരത്തിലും സംരക്ഷിക്കുക. സ്വജാതി സ്നേഹം കണ്ടങ്ങിനെ ചെയ്യുന്നതും ഞങ്ങളെ ഹിംസിക്കുന്നതുമാണ് സമദൃഷ്ടി? ഇതാണോ ദയ? ഇതാണോ ഈശ്വരാരാധനം കൊണ്ടുള്ള മനഃശുദ്ധി? ഇതാണോ പരമാർത്ഥതല്പരത? ഹേ മനുഷ്യരേ! മനുഷ്യജാതിയുടെ ഇഷ്ടത്തിനും നൻമക്കും വേണ്ടി ദീക്ഷിക്കുന്ന നിങ്ങൾ സർവ്വൻമാരും സ്വാർത്ഥതല്പരൻമാർ തന്നെ. പരാർത്ഥപരൻമാരകുന്നു വെങ്കിൽ മനുഷ്യജാതികളല്ലാത്ത ഞങ്ങൾക്കും വല്ല സഹായം ചെയ്യാൻ നിങ്ങൾക്കവകാശം ഉണ്ടായിരുന്നു. സഹായം ഒന്നും ചെയ്തില്ലെങ്കിലും കോഴി ആട് മുതലായ ഞങ്ങൾ തനിയെ ചാകുമ്പോൾ നിങ്ങളുടെ ശവങ്ങളെ

കുറുക്കൻമാർ തിന്നുന്നതുപോലെ. ഹിംസിച്ച് തിന്നേണ്ട എന്ന് ഒരു നിയമം നിങ്ങൾ ഏർപ്പെടുത്തിയാലും നിങ്ങളെ പരാർത്ഥപരൻമാർ എന്ന് പറയാമായിരുന്നു. നിങ്ങളുടെ ദൈവങ്ങളെ പൂജിപ്പാനും നിങ്ങളുടെ സ്നേഹിതൻമാർ വരുമ്പോൾ വിരുന്നുകൂട്ടാനും ഓരോ അടിയന്തിരങ്ങളുണ്ടാകുമ്പോൾ നിങ്ങളുടെ വർഗ്ഗങ്ങളെ പ്രീതിപ്പെടുത്താനും സ്വർത്ഥപരൻമാരായി ജങ്ങളെ ഹിംസിക്കുന്ന നിങ്ങളണോ പരാർത്ഥപരൻമാർ? നിങ്ങളാണോ ദയാലുക്കൾ? ഞങ്ങളുടെ മാസംത്തെ കാമിച്ച് ഹിംസിക്കുന്ന നിങ്ങളാണോ നിഷ്കാമകർമ്മികൾ? നിങ്ങളാണോ സമദൃഷ്ടികൾ? അനാഥ പ്രാണിഹിംസയാണോ മനുഷ്യജൻമോദ്ദേ്യശം? ഹേ മനുഷ്യരേ.., കല്ല്യാണം എന്ന വാക്കിനർത്ഥം മംഗളം എന്നല്ലയോ കല്ല്യാണകലത്തിൽ ഞങ്ങളെ കൊന്ന് തിന്നുന്നത് എങ്ങനെ മംഗളമായി ഭവിക്കും. വായും കയ്യുമുണ്ടെങ്കിൽ എന്തും പറയാം എന്തും കാണിക്കാം, വായില്ലാത്ത ജന്തുക്കളെ എന്തും ചെയ്ത് ഹിംസിക്കാമെന്ന് വിചാരിക്കുന്ന നിങ്ങളാണോ ഉൽകൃഷ്ട സൃഷ്ടികൾ? സർവ്വ പ്രാണികളെ ഹിംസിക്കുന്ന ഊക്കൻമാരാണ് ഉൽകൃഷ്ടസൃഷ്ടികൾ എന്നോ നിങ്ങൾ തീരുമാനിച്ചിരിക്കുന്നത്? മനുഷ്യജൻമോദ്ദേ്യശത്ത പറ്റി പ്രസംഗിക്കുന്ന പ്രാസംഗികൻമാരെ അനാഥപ്രാണികളായ ഞങ്ങളെ ജീവനോടുകൂടി ഞെക്കികൊന്നിട്ടും അറുത്തിട്ടും ഞങ്ങളുടെ ശവത്തെ തിന്നുന്നതാണോ മനുഷ്യജൻമോദ്ദേ്യശം? സഹോദര സ്നേഹം വേണമെന്ന് പ്രസംഗിക്കുന്ന പ്രാസംഗികൻമാരെ നിങ്ങളും ഞങ്ങളും ഒരേപിതാവായ ദൈവത്തിൽ നിന്നുണ്ടായതുകൊണ്ട് ഞങ്ങൾ നിങ്ങളുടെ സഹോദരൻമാരല്ലയോ. എളിയ സഹോദങ്ങളെ പിടിച്ച് തിന്നുന്നതാണോ സഹോദരസ്നേഹം? നിങ്ങളുടെ പ്രസംഗത്തിന് എന്തർത്ഥമാണുള്ളത്? എല്ലാറ്റിലും ദൈവമുണ്ടെന്ന് അറിഞ്ഞ് ഉപാസിക്കണമെന്നുപദേശിക്കുന്ന ഉപദേഷ്ടാക്കൻമാരെ! ഞങ്ങളെ കൊല്ലുമ്പോൾ ഞങ്ങളിലും ദൈവമുണ്ടെന്ന് നിങ്ങൾ വിചാരിക്കാത്തതെന്തുകൊണ്ടാണ്. ഇറച്ചിക്കാവശ്യപ്പെട്ട് സാധുപ്രാണികളെ ഹിംസിക്കുന്ന നിങ്ങളിൽ പ്രസാദിക്കുന്ന ഒരു ദൈവമുണ്ടെന്ന് വിചാരിക്കുന്നത് എന്തൊരന്തതയാണ്? ഹേ വേദാന്തികളേ! ഞാൻ ആത്മാവാണ്, ദേഹേന്ദ്രിയ മനസുക്കൾ അനാത്മാവാണ്, ഈ അനാത്മാവ് ചെയ്യുന്ന പുണ്യപാപങ്ങളൊന്നും എനിക്ക് ബാധകമല്ല, "തഥാത്മോപാധിയോഗേനതദ്ധർമ്മൈർന്നൈ വലിപ്യതെ" എന്ന

വേദാന്ത പ്രമാണത്തെ അടിസ്ഥാനപ്പെടുത്തി നിങ്ങൾ ആടുകോഴികളെ ഹിംസിച്ച് മാംസം തിന്നുന്നു. നിങ്ങളുടെ ദേഹത്ത് കുത്തുകയോ അടിക്കുകയോ മറ്റുപ്രകാരത്തിൽ പീഢിക്കുകയോ ചെയ്യുമ്പോൾ നിങ്ങൾ സങ്കടപ്പെടുന്നു. പീഢിച്ചവൻെറ അന്യായം കൊടുപ്പാൻ കച്ചേരിക്കോടുന്നു എന്തെല്ലാമോ വികൃതിവേഷം കെട്ടുന്നു. അനാത്മാവായ ദേഹത്തെ ഉപദ്രവിക്കുന്നത് എനിക്ക് പറ്റുന്നതല്ലെന്ന് സമാധിച്ചിരിക്കാത്തതെന്തുകൊണ്ടാണ്. അങ്ങനെ സമാധിച്ചിരിക്കാത്തതുകൊണ്ട് അനാഥപ്രാണികളെ കൊന്ന് തിന്നുന്നതും ആശയ്ക്ക് തക്കവണ്ണം അകൃത്യം ചെയ്യുന്നതും പാപമാണെന്ന് പറയുന്നവരോട് ആ പാപം ആത്മാവിന് പറ്റുന്നതല്ലെന്ന് ഉത്തരം പറവാൻ വേണ്ടിമാത്രം വേദാന്തത്തിലങ്ങനെ സിദ്ധാന്തിച്ചതാണെന്നല്ലയോ സിദ്ധിക്കുന്നത്. ഹേ വേദാന്തികളേ "ബ്രഹ്മൈവജീവഃസകലംജഗച്ച" ബ്രഹ്മംതന്നെ ആത്മാവും അനാഥാത്മാവായ ജഗത് മുഴുവനും എന്നല്ലെയോ ഈ വേദാന്ത പ്രമാണത്തിൻെറ അർത്ഥം. ഈ സ്ഥിതിക്ക് നിങ്ങൾ ഞങ്ങളെ ഹിംസിച്ചുതിന്നുന്നത് ബ്രഹ്മഹത്യയായി തീരുന്നുവല്ലോ? ഇതെന്തൊരു മതം! മാംസം തിന്നാനും ഒത്തവണ്ണം നടക്കുവാനും വേണ്ടി അസംബന്ധം പറയുന്നതോ നിങ്ങളുടെ മതം? ബ്രഹ്മാനന്തരസത്തെക്കാൾ ഞങ്ങളുടെ മാംസം രസമുള്ളതോ? നിങ്ങളുടെ പ്രവൃത്തികൊണ്ട് അങ്ങനെയാണെന്ന് വരുന്നു വല്ലോ? വേദാന്തശാസ്ത്രികളുടെ ശക്തി അനാഥ പ്രാണികളോടാണോ? മനുഷ്യരെ ഹിംസിക്കുകയോ ഉപദ്രവിക്കുകയോ ചെയ്തിട്ട് ഉപാദി (ദേഹേന്ദ്രിയാദികൾ) ചെയ്തതാണ്, ഞാൻ ബ്രഹ്മാമണ്, അകർത്താവാണ്, ഒന്നും ചെയ്തിട്ടില്ല എന്ന് നിങ്ങൾ പറഞ്ഞ് കാണുന്നില്ല. പോലീസുകാർ പിടിക്കുമെന്ന് പേടിച്ചിട്ടല്ലയൊ ദേഹേന്ദ്രിയ മനസ്സുകൾ ചെയ്തതാണെന്ന് സമ്മതിക്കാത്തത്. ഭഗവത്ഗീതാ വചനത്തെ അനുസരിച്ച് ഹിംസിക്കുന്ന ഭഗവത്ഗീതാ പാരായണക്കാരേ ഹേ വേദാന്തികളേ! ഹേ ശാക്തേയൻമാരേ തിന്നാൻ വേണ്ടിയാണ്. ആട് കോഴി മുതലായവയെ സൃഷ്ടിച്ചതെന്ന് പറയുന്ന മതക്കാരേ നിങ്ങളുടെ ദേവൻമാരുടെയും നിങ്ങളുടെയും ഉദരത്തെ ആട് കോഴി മുതലായ പ്രാണികളെ ദഹിപ്പിക്കുന്ന ശ്മശാനസ്ഥലമാക്കി അശുദ്ധപ്പെടുത്തുന്നത് ശരിയോ? ഹാ! കഷ്ടം! അനാഥപ്രാണികളെ ആക്രമിക്കുന്നതിനെ നിറുത്തുവാൻ

ആരേയും കാണുന്നില്ല. മാനനഷ്ടകേസിനെ വിചാരണചെയ്ത് നഷ്ടം കൊടുപ്പിക്കുന്ന ന്യായാധികളും കേസിനെ ക്രമമായി നടത്തുന്ന ന്യായവാദികളും അനവധിയുണ്ട്. ഞങ്ങളുടെ പ്രാണനഷ്ടകേസിനെ നടത്തുവാനും വിചാരണ ചെയ്യുവാനും ആരേയും കാണുന്നില്ലല്ലോ. ഹേ മർത്യൻമാര എല്ലാവരും ശവക്കുഴിയിലേക്ക് കാലും നീട്ടിയിരിക്കുന്നവരാണെന്ന് നിങ്ങൾ ആലോചിക്കാത്തതെന്താണ്? വ്യാഘ്രങ്ങൾ പശുക്കളെ പിടിച്ച് തിന്നുന്നതുപോലെ എളിയെ പ്രാണികളെ പിടിച്ച് തിന്നുന്നത് മനുഷ്യധർമ്മമല്ല. മൃഗധർമ്മമാണെന്ന് നിങ്ങൾ ഓർക്കാത്തതെന്താണ്. ഹാ ദൈവമേ! നാട്ടിലും സമുദ്രങ്ങളിലുമുള്ള ജന്തുകളെ ഹിംസിച്ച് തിന്നുന്നതു പോരാതെ മനുഷ്യർ കാട്ടിലും കടന്ന് വേട്ടയാടി കാട്ടുന്ന കഷ്ടധർമ്മങ്ങളെ ഞങ്ങൾ ആരോട് പറയട്ടെ, ഞങ്ങൾ എങ്ങനെ സഹിക്കട്ടെ! ഞങ്ങൾ എവിടെ പോകട്ടെ! ഞങ്ങളുടെ കുഞ്ഞുങ്ങൾക്ക് മുലകൊടുത്ത് കിടക്കുന്ന പെടകളുടെ മുലയിലും മൂക്കിലും മറ്റും നായ്ക്കളെ വിട്ട് നായാട്ടുകാർ കടിപ്പിക്കുന്നു. അതുപോരാതെ ആ കാക്കലൻമാർ കുന്തം കൊണ്ട് മർമ്മങ്ങളിൽ കുത്തുന്നു. നായ്ക്കൾ കുഞ്ഞുങ്ങളേയും കടിച്ച് കുടയുന്നു. പൂർണ്ണഗർഭത്താൽ ഒടുവാൻ വയ്യാത്ത പെടകളുടെ ഗർഭം കുത്തികീറുന്നു. അംഗങ്ങളെ നായ്ക്കൾ കടിച്ച് വലിക്കുന്നു. ഹാ! ഇതെന്തൊരു കഷ്ടം. ഈ മർത്ത്യപാപികളുടെ ഭാര്യമാർ ഗർഭം ധരിക്കുമ്പോഴേക്ക് ഗർഭചികിത്സ നല്കുന്നു. പ്രസവക്കാലത്ത് രക്ഷക്ക് ഡോക്ടറും, മരുന്നും, മന്ത്രവും വേണം. ഞങ്ങളുടെ പെടകളുടെ ഗർഭചികിത്സ നായ്ക്കളെ കൊണ്ട് കടിപ്പിക്കുക, കുന്തങ്ങൾകൊണ്ട് ഗുഹ്യസ്ഥലം മുതലായ മർമ്മങ്ങളിൽ കുത്തുക. ഹാ! ദൈവമേ! ഇങ്ങനെയുള്ള അന്തകൻമാരെ സൃഷ്ടിച്ച് ഇവരുടെ ഈ വിധ ഹിംസയെ കണ്ടുകൊണ്ട് മിണ്ടാതെയിരുക്കുന്ന നിന്നെ കരുണാ നിധിയാണ് ദീനബന്ധുവാണ്, നീതിമാനാണ്, സകലഗുണലിധിയാണ് എന്നും മറ്റും സ്തുതിച്ചത് എത്ര അസംബന്ധം. ലോകപ്രകൃതിയെ നോക്കി പലതത്വങ്ങളേയും കണ്ടുപിടിക്കുന്ന പലബുദ്ധിമാൻമാരുണ്ടായിട്ടും മതാചാര്യൻമാരുടെ അബന്ധപ്രലാപത്തെ കണ്ടുപിടിച്ച് അവരുടെ വലയിൽ പെട്ട് ദുഃഖിക്കുന്ന ലോകത്തെ ഉദ്ധരിക്കാൻ ശ്രമിക്കാത്തത് ലോകതത്തിൻെറ നിർഭാഗ്യമെന്നേ പറയേണ്ടതുള്ളൂ. ഹേ ആര്യസമാജക്കാരേ! നിങ്ങൾ വടക്കെ ഇന്ത്യയിൽ നിന്ന് ഇവിടെ വന്ന് അധഃകൃതവർഗ്ഗകാരായ മർത്ത്യൻമാരെ ഉയർത്തുവാൻ

വേണ്ടി ഗായത്ര്യാദിമന്ത്രങ്ങളെ ഉപദേശിച്ച് പൂണുനൂൽ ധരിപ്പിച്ച് ബ്രാഹ്മണവേഷം കെട്ടിക്കുന്നു. അത്രമാത്രമൊ? അധഃകൃതവർഗ്ഗക്കാരോട് കൂടി ചേർന്ന് കല്പാത്തി മുതലായ ഗ്രാമങ്ങളിൽ കൂടി കടന്ന് നടന്ന് അടിയും ഇടിയും കൊള്ളുന്നു. കച്ചേരി കയറുന്നു. ഇങ്ങനെ ഭഗീരഥപ്രയത്നം നിങ്ങൾ ചെയ്യുന്നു. അധഃകൃത വർഗ്ഗക്കാരെ ആരും ഹിംസിച്ച് തിന്നുന്നില്ല. അവർ അവരുടെ സഹജമായ ആനന്ദത്തെ അറിയാത്തതുകൊണ്ട് വൃഥാദുഃഖിക്കുന്നതാകുന്നു. ഞങ്ങളെ അധഃകൃതവർഗ്ഗക്കാരും ഹിംസിച്ച് തിന്നുന്നു. അങ്ങനെയുള്ളവർക്ക് വേണ്ടി നിങ്ങൾക്ക് സഹായിക്കാമെങ്കിൽ ഞങ്ങളുടെ ഹിംസ നിർത്തുന്ന അത്യുത്തമകർമ്മത്തിൽ നിങ്ങൾ എന്തുകൊണ്ട് ശ്രമിക്കുന്നില്ല. ശ്രമിക്കുന്ന നിമിത്തം നേരിടുന്ന അനർത്ഥങ്ങളെ നിങ്ങൾ എന്തുകൊണ്ട് സഹിക്കുന്നില്ല? നിങ്ങളും സ്വാർത്ഥപരൻമാരായ മനുഷ്യപക്ഷപാതികൾ തന്നെ. ഹാ! ദൈവമേ! നീ നിൻെറ എളിയ മക്കളെ ഹിംസിക്കുന്നത് അറിയുന്നില്ലയോ? നിന്നെ സർവ്വജ്ഞർ ദയാനിധി എന്നും മറ്റും വർണ്ണിക്കുന്നവർ അശേഷം ആലോചനയില്ലാത്തവർ തന്നെ. നിൻെറ സൃഷ്ടികർമ്മം തന്നെ ഹിംസാമയമായിരിക്കുന്നു. അതിനു പുറമെ സൃഷ്ടിച്ച സന്താനങ്ങളെ നീ മുഴുവനും സംഹരിക്കുകയും ചെയ്യുന്നു. അങ്ങനെയുള്ള നിൻെറ പുത്രൻമാരെല്ലാം ഹിംസകൻമാരായി. പൈതൃപാരമ്പര്യത്തെ അനുസരിക്കുന്നതാണല്ലോ പുത്രൻമാരുടെ ധർമ്മം. ആ നിർദ്ദയനിന്ദ്യകർമ്മത്തെ അനുസരിക്കാത്ത ബുദ്ധൻ എത്ര മഹാദയാദി ഗുണനിധിയായിരുന്നു. ആ കാലത്ത് ഞങ്ങളുടെ പൂർവ്വൻമാർ ഹിംസാസങ്കടമില്ലാതെ കാലം കഴിച്ചിരുന്നു. സംഹാര കർത്താവായ ലോകപിതാവുമായിരിക്കുന്ന നിൻെറ ധർമ്മത്തെ അനുസരിക്കാത്ത ബ്രഹ്മാനന്ദസ്വാമിയും ശിഷ്യൻമാരും ഞങ്ങളെ സൽകരിക്കുന്നു. ഞങ്ങളെ ഹിംസിക്കുന്ന മർത്ത്യൻമാരെ വെറുക്കുന്നു. താണപ്രദേശത്തേക്ക് വെള്ളം ഒഴുകുന്നതുപോലെ താണവർഗ്ഗകാരായ ഞങ്ങളിലാണ് സ്വാമി ശിവയോഗിയുടെ ദയാപ്രവാഹം അളവിലാതെ ഒഴുകികൊണ്ടിരിക്കുന്നത്. പരാർത്ഥപരൻമാരായ ദയാനിധികൾ എന്നും പരിശുദ്ധാത്മാക്കളെന്നും പറയേണ്ടത് ആട് കോഴി മുതലായ അനാഥപ്രാണികളിൽ ദയകാണിക്കുന്ന സത്തുക്കളെയാകുന്നു എന്ന് ഇനിയെങ്കിലും അറിയുവിൻ "അലം അരണ്യരുദിതേന". ഇത്രത്തോളം പറഞ്ഞ സംഗതികൊണ്ട് പാരാർത്ഥതല്പരൻമാർ എന്ന് പ്രശംസിപ്പിക്കപെടുന്ന യോഗ്യൻമാർ

സ്വാർത്ഥതല്പരൻമാരാകുന്നു എന്നും ജ്ഞാനാഗ്നികൊണ്ട് കർമ്മങ്ങളെ ഭസ്മീകരിച്ചിട്ടില്ലെന്നും തെളിയുന്നു. (ഹിംസാദികളായ അജ്ഞാനകർമ്മങ്ങളെ നീക്കുവാൻതക്ക ജ്ഞാനദയാശക്തിയില്ലെന്ന് സാരം) ജ്ഞാനശക്തിഉണ്ടെങ്കിൽ യാഗാദികളിൽ പശുഹിംസചെയ്യാം. ദൈവം മർത്ത്യന് തിന്നുവാൻ വേണ്ടിയാണ് അജാദികളെ സൃഷ്ടിച്ചിട്ടുള്ളത്, പ്രാർത്ഥനാവിഗ്രഹാരാധനാദികൾ കൊണ്ട് ഈശ്വരനെ പ്രസാദിപ്പിക്കണം, രാജയോഗത്തിന് ഹഠയോഗാദികൾ വേണം എന്നും മറ്റും വ്യവഹരിക്കയില്ല. ആ കർമ്മങ്ങളെല്ലാം ദൂരെ നിരാകരിക്കും. ജ്ഞാനദയാസിന്ധുവായ ബുദ്ധഭഗവാൻ അവയെയെല്ലാം നിരാകരിച്ചിരിക്കുന്നു. ബ്രഹ്മാനന്ദയോഗി സ്വാമി ശിവയോഗിയായ നാം കർമ്മങ്ങളെയെല്ലാം ദൂരീകരിച്ചിരിക്കുന്നു. അത്രമാത്രമല്ല, ബാലൻമാർക്കുപോലും മേൽ പറഞ്ഞ അജ്ഞാനകർമ്മങ്ങളെ ഖണ്ഡിപ്പാനുള്ള അനിതര സാധാരണ യുക്തിശക്തികളും ആനന്ദാനുഭവങ്ങളും അടങ്ങിയ ആനന്ദമതത്തെ അവതരിപ്പിക്കയും കൂടി ചെയ്തിരിക്കുന്നു. "ജ്ഞാനാഗ്നിഃസർവ്വകർമ്മാണി ഭസ്മസാൽകുരുതേ" എന്നതിന്ന് അർത്ഥം ജ്ഞാനസൂര്യനുദിക്കുമ്പോൾ അജ്ഞാനകർമ്മങ്ങൾ നശിക്കുന്നു. അല്ലാതെ കർമ്മങ്ങൾ ചെയ്താൽ ബാധകമല്ല എന്നല്ല ജ്ഞാനിചെയ്താലും അജ്ഞാനി ചെയ്താലും കർമ്മം ബാധിക്കും. ബാധിക്കില്ല എന്ന് പറവാനും ആട്, കോഴി മുതലായ അനാഥപ്രാണികളുടെ ചോദ്യത്തിനുകൂടി കർമ്മികൾക്കും ഇവരുടെ ദൈവങ്ങൾക്കും ഉത്തരം പറയാൻ കഴിയാത്ത വിധത്തിലുള്ള നിന്ദ്യഹിംസാദികർമ്മങ്ങളെ ചെയ്ത് "ജ്ഞാനാഗ്നി:സർവ്വകർമ്മാണിഭസ്മസാൽകുരുതേ" എന്ന പ്രമാണത്തെ ഉദാഹരിപ്പാനും സംഗതിവരുത്തിയത് ഈശരനോ, പിശാചോ, മനസ്സോ? മനസ്സുതന്നെ അല്ല ഈശ്വരനാണ്, പിശാചാണ് എന്ന് പറഞ്ഞാൽ യുക്തൻമാർ സമ്മതിക്കുമോ? പറയുന്നവർക്ക് തെളിയിപ്പാൻ കഴിയുമോ? ഇല്ല. ഇല്ല.

37. **മതഭ്രമമഹാദോഷസ്സർവ്വത്രഖലുദൃശ്യതെ**
**പുരേവനരഹത്യാദ്യരാജനീത്യാനദൃശ്യതെ**

38. **മതഭ്രാന്ത്യാബഹൂന്യോഗ്യാൻജഘ്നുസ്സാഹസകർമ്മഭിഃ**
**വിഷംദത്വാസമാരോപ്യ വധയന്ത്രേപ്യരുന്തുദെ**

39. **അഗ്നൗനിക്ഷിപ്യദഗ്ദ്ധ്വാചഹാഹാപക്തുംനശക്യതേ**
**ബഹിഷ്കാരാത്തിരസ്കാരാദ്ബഹുഹിംസാധുനാപ്യഹൊ**

സാരം- മതഭ്രമം നിമിത്തമുള്ള മഹത്തായദോഷം ലോകം മുഴുവനും കാണപ്പെടുന്നു. രാജനീതികൊണ്ട് ഇക്കാലത്ത് പണ്ടത്തെപോലെ നരഹത്യ കാണപ്പെടുന്നില്ല. 38. പണ്ട് മതഭ്രന്തുകൊണ്ട് പലയോഗ്യൻമാരെ സാഹസം ചെയ്തുകൊന്നു. വിഷംകൊടുത്തും മർമ്മങ്ങളെ പിളർക്കുന്ന വധയന്ത്രത്തിൽ കയറ്റിയും 39. തീയിട്ട് ചുട്ടും ഹാ ഹാ എനിക്ക് പറവാൻ കഴിയുന്നില്ല. സംഘത്തിൽ നിന്ന് നീക്കിനിർത്തിയിട്ടും അപമാനിച്ചിട്ടും വളരെ ഉപദ്രവിക്കുന്നത് ഇപ്പോഴുമുണ്ട്. കഷ്ടം!

40. മതഭ്രാന്തൈർഹതാഹന്ത ജ്ഞാനിനൊബഹവഃപുരാ
കസ്മാത്തേഭ്യോജ്ഞാനമപിയുഷ്മദീശോനദത്തവാൻ

41. ഈശപ്രസാദസ്യഫലംഹനനംകിംസുചേതസാം
അജ്ഞാനഭേദദൃഷ്ടിഃകിമാജന്മമരണാവധി

42. ഭഗവത്യുത്സവസ്യാർത്ഥെ വിത്തംനായച്ഛമിത്യതഃ
മാം ദ്വേഷ്ടുകാമാങത്രത്യാ കേചിൽ ശൂദ്രാഭിമാനിനഃ

സാരം- പണ്ട് മതഭ്രാന്തൻമാർ വളരെ ജ്ഞാനികളെ ഹിംസിച്ചിട്ടുണ്ട്. അവർക്ക് ജ്ഞാനത്തെകൂടി ഈശ്വരൻ എന്തുകൊണ്ടാണ് കൊടുക്കാത്തത്. 41. ഈശ്വരപ്രാസാദത്തിൻെറ ഫലം ജ്ഞാനികളെ ഹിംസിക്കുകയാണോ? ജന്മംമുതൽ മരണം വരെ അജ്ഞാനംകൊണ്ടുള്ള ഭേദദൃഷ്ടിയാണോ? 42. ഭഗവതിയുടെ വേലക്ക് കൂട്ടാഴി (വരിപ്പണം) ഞാൻ കൊടുത്തിട്ടില്ല എന്ന സംഗതികൊണ്ട് ഇവിടെയുള്ള ചില നായർപ്രമാണികൾ എന്നെ ദ്വേഷ്ടുകാമൻമാരായിരിക്കുന്നു.

43. മതഹിംസാമഹാഹിംസാ ശാശ്വതീസമാഹിതലെ
മതയുദ്ധംമഹായുദ്ധം നശാമ്യേദിതിഭാത്യഹൊ

44. നൃപാദയശ്ശക്തിമന്തൊ ഭൂരിപക്ഷാനുസാരിണഃ
തസ്മാൽ സുജ്ഞാനിദൗർല്ലഭ്യാൽ കർമ്മിണാമാക്രമണേന്ന

## 48. പൂക്കളും മുള്ളുകളും

# I

87 കർക്കിടകം 7-ാംനു

ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകളുടെ
പാദാരവിന്ദത്തിലേക്ക്.
അഹിംസൈവ പരമോധർമ്മഃ

... "ഈശ്വരപ്രസാദത്തിനും മുക്തിക്കും വേണ്ടി അടിയങ്ങൾ ദിവസേന ക്ഷേത്രത്തിൽ പോയി ഭജിച്ചും ഈശ്വരനെ പൂജിപ്പാൻ അർഹൻമാരല്ലെന്നുകരുതി ബ്രാഹ്മണരെന്ന് പറയപ്പെടുന്നവരെ കൊണ്ട് വിളക്ക്, മാല, നിവേദ്യം, മലർനിവേദ്യം ത്രിമധുരം കൂവളദളം കൊണ്ട് പുഷ്പാഞ്ജലി ശംഖഭിഷേകം മൃത്യുഞ്ജയഹോമം ഗണപതിഹോമം, സന്ധ്യാനമസ്ക്കാരം മുതലായത് ചെയ്യിപ്പിച്ചും ബ്രാഹ്മണ ഭോജനം കൊടുത്തും 20 കൊല്ലത്തോളം കാലം കഴിച്ചുകൂട്ടി. ഈശ്വര പ്രസാദത്തിനും മുക്തിക്കും ഇത്രമാത്രം കൊണ്ടുപോരാ. വ്രതാനുഷ്ഠാനങ്ങൾ കൂടി വേണമെന്ന് പ്രമാണങ്ങളെ കണ്ട് പല വ്രതങ്ങളേയും അനുഷ്ഠിച്ചു. അവയിൽവെച്ച് രുഗ്മാംഗദപക്ഷം ഏകാദശി മോക്ഷത്തിന് മുഖ്യമാണെന്ന്കണ്ട് ആ മഹാത്മ്യത്തിൽ പറയും പ്രകാരം ദശമി, ഏകാദശി, ദ്വാദശി ഈ മൂന്നു ദിവസം വ്രതത്തെ അനുഷ്ഠിച്ചു. മൂന്നാമത്തെ ഏകാദശി കുംഭമാസത്തിലാകയാൽ നിദ്രകൂടാതെ ശുദ്ധോപവാസം ചെയ്തതിനാൽ ഏകദേശം പുലർച്ചെ അഞ്ചുമണിസമയത്തേക്ക് അടിയങ്ങൾക്ക് ഈ മാതിരിയിരുന്ന് ഈശ്വരപ്രസാദം സമ്പാദിക്കേണ്ട എന്ന് തോന്നിപോയി. ഈശ്വരനെ എള്ളോളം ദയയോ ഞങ്ങളുടെ കഠിനവ്രതാനുഷ്ഠാനംകൊണ്ട് സന്തോഷമോ ഉണ്ടെങ്കിൽ അപ്പോൾ അപ്രത്യക്ഷത്തിലാകണം. അടിയങ്ങൾ അത്ര സങ്കടപ്പെട്ടിട്ടുണ്ട്. ദൈവം അടിയങ്ങളുടെ വൈരിയാണെങ്കിൽ തന്നെയും അടിയങ്ങളുടെ അപ്പോഴത്തെ ദുഃഖം കണ്ടാൽ ദുഃഖനിർവൃതിയെ (മുക്തിയെ) തരണം. ഇങ്ങനെ കർമ്മകാണ്ഡോക്തകാര്യങ്ങളാൽ സുഖിക്കുന്ന കാലത്താണ് അവിടത്തെ സിദ്ധാനുഭൂതി എന്ന കല്പദ്രുമം കൈക്കൽ കിട്ടിയത്. പിന്നെ അവിടുത്ത മറ്റുള്ള പുസ്തകങ്ങളും വരുത്തി വായിച്ച ശേഷമാണ് മുക്തി എന്ന വാക്കിന്റെ അർത്ഥം മനസ്സിലായതും കർമ്മങ്ങൾ അതി

ദുഃഖങ്ങളാകുന്നു എന്ന് അനുഭവിച്ചിട്ടും ഭൂ പ്രദിക്ഷണത്തിന് പുറപ്പെട്ട അടിയനും അടിയൻെറ ജേഷ്ഠനും അവിടുത്തെ ശ്രീപാദങ്ങളിൽ വന്ന് നമസ്കരിച്ചത്. അവിടുത്തെ സിദ്ധഗ്രന്ധങ്ങളെ കാണുന്നതിനു മുമ്പിൽ കർമ്മകാണ്ഡകള്ള പ്രമാണങ്ങളിൽ ഭ്രമിച്ച് കഷ്ടപെട്ടതെല്ലാം അവിടെ ഉണർത്തിച്ചിട്ടുള്ളതുകൊണ്ട് ആ കഷ്ടങ്ങളെ ഇനി വിവരിക്കുന്നില്ല. അവിടെ നിന്ന് സിദ്ധോപദേശം വാങ്ങി പോന്നതിൻെറ പിറ്റേ ദിവസം മനസ്സിനെ ഏകാഗ്രതപ്പെടുത്തിക്കൊണ്ടിരിക്കുമ്പോൾ ഒരു ജ്യോതിസ്സിനെ കണ്ടു.......മിക്കദിവസങ്ങളിലും നിഷ്ഠയിൽ ജരിക്കുമ്പോൾ ആദിത്യൻ, ചന്ദ്രൻ, നക്ഷത്രം, ആകാശം, മിന്നൽ, അഗ്നിജ്വാല, ദീപങ്ങൾ ഇവയെ കാണുന്നുണ്ട്. അനവധി പർവ്വതങ്ങൾ, രാജ്യങ്ങൾ, സമുദ്രങ്ങൾ, വളരെ പ്രഭയുള്ള തങ്കക്കട്ട, പൂക്കുറ്റികത്തിയെരിയുക ഇവയേയും കാണുന്നുണ്ട്. ആയിരം കതിനകൾ ഒന്നായി നിരത്തികൊളുത്തിയാലുള്ള വെടികൾ പോലെയുള്ള ശബ്ദവും ഒരിക്കൽ ഉണ്ടായി........ സ്വാമിൻ, ചിലപ്പോൾ സ്പർശം വഴിക്കും ചിലപ്പോൾ ചില ചിഹ്നങ്ങളെ കണ്ടും ചിലപ്പോൾ ഒന്നും കാണാതേയും മനസ്സ് അതീതാവസ്ഥയിൽ ലയിക്കാറുണ്ട്. ഒരു ദിവസം മൂന്ന് മണിക്കൂറുനേരം ലയിച്ചിരുന്നു. ഉണർന്നപ്പോൾ രാത്രിയോ പകലോ എന്നും കൂടി ഓർമ്മയില്ല. ഉണർച്ച മണിനാദം കേട്ടിട്ടാണ്. അനവധി ദ്രവ്യം അരിഷ്ടിച്ച് സമ്പാദിച്ചിട്ടും പോരാത്തത് കടം വാങ്ങിയിട്ടും ചെലവുചെയ്ത് മുൻപ്രസ്താവിച്ച തീർത്ഥസ്നാനം മുതലായ പലകർമ്മങ്ങളെ ചെയ്തിട്ട് സമ്പാദിച്ചത് ദുഃഖമാണ്. സിദ്ധഗുരുവും അജ്ഞാനതിമിരഭാസ്കരനും ദയാനിധിയുമായ അങ്ങയുടെ ശിഷ്യനായതിനു ശേഷമാണ് ആനന്ദപ്രാപ്തിക്ക് സംഗതി വന്നത് ......എന്ന്, ശിഷ്യൻ ഏറാട്ടുതൊടിയിൽ ശങ്കുത്തരകൻ,, തിപുനാരായണപുരം അംശം തിരുവാഴിയോട് ദേശം വെള്ളുവനാട് താലൂക്ക്.

## II

1. കൊച്ചിശ്ശീമ ഇരിങ്ങാലക്കുടയിൽ നിന്ന് പുറപ്പെട്ടിരുന്ന 1096 മിഥുനത്തിലെ സൽഗുരുമാസിക 4-ാം ലക്കം 141-ാം ഭാഗത്തിൽ ശിവയോഗിസ്വാമി... എന്നു തുടങ്ങിയുള്ള ദൂഷണഭാഷണത്തിൽ അല്പമാണ് ഈ ചേർക്കുന്നത് "........ നമ്മുടെ ജീവിതസർവ്വ

സ്വഭൂതമായ സനാതനമതക്ഷേത്രത്തിൽ ബലാൽക്കാരം ഏല്പിച്ച് അതിൻെറ തറമാന്തുന്നതിനുള്ള മാർഗ്ഗം ഉപദേശിച്ച് പാവം പിടിച്ച ഭക്തൻമാരെ ശൂന്യത്തിൽ തള്ളുന്നത് ...... ക്ഷന്തവ്യമല്ല.........."ആതതായിനമായാന്തം ഹന്യാദേവാവിചാരയൻ" എന്നെഴുതിയിരിക്കുന്നു. ഇതിൻെറ താല്പര്യം ഈ ശിവയോഗിയായ നാം ജാതിഭേദക്ഷേത്രവിഗ്രഹാരാധനാദികളെ ഖണ്ഡിച്ചത് ഹിന്ദുക്കളുടെ സനാതനമതക്ഷേത്രത്തിൻെറ മൂലച്ഛേദം ചെയ്കയാണ് ചെയ്തത് അതുകൊണ്ട് ശിവയോഗിയെ (നമ്മെ) ഒരു ആതതായി എന്നുകരുതെ അതായത് പുര കൊള്ളിവെക്കുക, വിഷംകൊടുക്കുക മുതലായ ദുഷ്കർമ്മങ്ങളെ ചെയ്യുന്ന കുറ്റക്കാരനായി വിചാരിച്ച് വിചാരണകൂടാതെ കൊല്ലണമെന്നാകുന്നു. സൽഗുരു എന്ന ഒരു നായർപണ്ഡിതനാണ് ഇങ്ങിനെ എഴുതിയിട്ടുള്ളത്.

2. ടി മാസിക ലക്കം 5-ാം ഭാഗം 148-ൽ "ശിവയോഗി പക്ഷസമീക്ഷ തത്വജ്ഞാനശാഖകളിൽ പ്രഥമഗണേയമെന്നുള്ള...പരിശുദ്ധ വേദാന്തത്തെ തരിമ്പം കൂസൽകൂടാതെ അധിക്ഷേപിക്കാൻ പുറപ്പെട്ട ശിവയോഗിയുടെ ശൌണ്ഡിര്യം ഒന്ന് ശമിപ്പിക്കാതെ വിട്ടുകൂട............" എന്ന് എഴുതിയിരിക്കുന്നു. നാം മോക്ഷപ്രദീപത്തിൽ വേദാന്തത്തിലെ ന്യൂനതയെ അലക്ഷ്യമായി ആക്ഷേപിച്ചിട്ടുള്ളതുകൊണ്ടാണ് മേൽപ്രകാരം എഴുതുവാൻ കാരണം. നാം ആക്ഷേപിച്ചതിന് സമാധാനം ഈ ലേഖകൻ എഴുതിയിട്ടില്ല. എഴുതുവാൻ കഴിയുന്നതുമല്ല.

3. 1091-ൽ "ശിവയോഗി ദർശനം" എന്നൊരു പുസ്തകം എഴുതി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. അതിൻെറ മുഖവുരയിൽ "സഹോദരങ്ങളെ! പ്രഹ്ലാദന് ഹിരണ്യകശിപു പോലെയും ലോകത്തിന്ന് ധൂമകേതുപോലെയും നമ്മുടെ മഹർഷിമാരാൽ അനുഗ്രഹിക്കപ്പെട്ട ഹിന്ദുമതത്തിലെ വിഗ്രഹാരാധയ്ക്ക് കുറെ നാൾകൊണ്ട് പാലക്കാട്ടുകാരനായ ബ്രഹ്മാനന്ദസ്വാമി ശിവയോഗി എന്ന ഒരാൾ നാശകാരിയായി പുറപ്പെട്ടിരിക്കും എന്നെഴുതിയിരിക്കുന്നു. ഇങ്ങനെ എഴുതിയത് ഒരു ഈഴവ പണ്ഡിതനാകുന്നു.

4. 1088-ൽ "മോക്ഷപ്രദീപഖണ്ഡനം" എന്നൊരു പുസ്തകം എഴുതിയിരിക്കുന്നു. അത് ഒരു ബ്രാഹ്മണപണ്ഡിതനാണ്. ജാതിഭേദവിഗ്രഹാരാധനാദി കർമ്മങ്ങളെ നാം ഖണ്ഡിച്ചതുതന്നെയാണ് ആ പുസ്തകത്തിലും നമ്മെ ദുഷിപ്പാനുള്ള കാരണം.

5. "നിവൃത്തിവ്യവഹാരം" എന്ന പുസ്തകത്തിൽ മോക്ഷപ്രദീപഗ്രന്ഥഖണ്ഡനം എന്ന പ്രകാരത്തിൽ കൊടുത്ത പ്രമാണമാണ് ഇത് "യാവേദവിഹിതാഹിംസാ നസാഹിംസേതി കീർത്ത്യതെ" (യാഗത്തിൽ പശുവിനെ കൊല്ലാം. വേദപ്രകാരമായാകയാൽ ഇത് ഹിംസയല്ല എന്ന് സാരം) ഈ ഗ്രന്ഥകർത്താവും ഒരു ബ്രാഹ്മണപണ്ഡിതനാണ്. നമ്മുടെ മോക്ഷപ്രദീപത്തിൽ ഹിംസാസഹിതയാഗാദി കർമ്മങ്ങളെ നിന്ദിച്ചതുകൊണ്ടാണ് നമ്മേയും മോക്ഷപ്രദീപത്തേയും എതിർത്തുകൊണ്ട് മേൽപ്രകാരം ഒരു നിന്ദ്യപ്രമാണത്തെ എടുത്തുകാണിച്ച് അധിക്ഷേപിച്ചിട്ടുള്ളത്. രാജയോഗസിദ്ധിക്ക് ബ്രഹ്മാനന്ദസ്വാമി ശിവയോഗി പറഞ്ഞ കേവലം ഭൂധ്യാനം പോരാ, പ്രണായാമംകൂടി വേണം, സ്വാത്മാരാമയോഗി "കേവലംരാജയോഗായ ഹഠവിദ്യോപദിശ്യതെ" എന്ന് പറഞ്ഞിരിക്കുന്നു എന്ന് ചിലർ, രാജയോഗം സിദ്ധിക്കുവാൻ വിഗ്രഹാരാധനാദികർമ്മങ്ങൾ കൂടി വേണമെന്ന് ചിലർ, ഇങ്ങനെയുള്ള അസംബന്ധ പ്രലാപദൂഷണങ്ങളെ മോക്ഷപ്രദീപാദി ഗ്രന്ഥങ്ങളിൽ തിലസദൃശം ഖണ്ഡിച്ച് രാജയോഗത്തെ വിസ്തരിച്ചുതെളിയിച്ചിട്ടുണ്ട് എങ്കിലും കർമ്മഠയോഗിവേദാന്തികൾ മേൽ പ്രസ്താവിച്ചപ്രകാരം തെറിഗ്രന്ഥങ്ങൾ എഴുതി നമ്മെ ദുഷിക്കുന്നു. ഇതിനു കാരണം അവരുടെ അന്ധവിശ്വാസം, കപടപ്രമാണങ്ങളാൽ മറയ്ക്കപ്പെട്ട രാജയോഗത്തിന്റെയും ഹഠയോഗത്തിന്റെയും വേദാന്തത്തിന്റേയും യഥാർത്ഥജ്ഞാനമില്ലായ്മ, ഇതിനു പുറമെ ഒരു വിശേഷകാരണം കൂടിയുണ്ട്. അത് എന്തെന്നാൽ, നമ്മുടെ ആനന്ദവിമാനാദി കൃതികളെ വായിച്ച സാരഗ്രാഹികളും നമ്മുടെ ശിഷ്യൻമാരും ഇക്കാലത്ത് സൽഗുരു, സ്വാമി, പണ്ഡിതൻ, യോഗി, വേദാന്തി, ആനന്ദൻ, തീർത്ഥപാദൻ, പരമഹംസൻ എന്നും മറ്റും പേരിനെ ധരിച്ചിരിക്കുന്ന ആചാര്യൻമാരേയും അവരാൽ പ്രശംസിക്കപ്പെടുന്ന ഗ്രന്ഥങ്ങളേയും വിലവെക്കുന്നില്ല. എന്നല്ല അവരുടെ കർമ്മദോഷത്തേയും കാപട്യത്തേയും അറിവില്ലായ്മയേയും വെളിപ്പെടുത്തുകയും ചെയ്യുന്നു. അതിനാൽ സൽഗുരു മുതലായവരുടെ പൂജ്യതക്കും സമ്പാദ്യത്തിനും ഹാനി നേരിടുന്നു. അതുകൊണ്ട് എന്റെ നേരെ വൈരം ഉണ്ട്. ആ വൈരം വീട്ടുവാനും ആ ആചാര്യൻമാരുടെ പൂജ്യതയേയും സമ്പാദ്യത്തേയും നിലനിർത്തുവാനും അവർ കണ്ടുപിടിച്ചിരിക്കുന്ന ഉപായം അസത്യഭൂഷണാദി

പ്രയോഗങ്ങളാൽ നമ്മെ തെറ്റിദ്ധരിപ്പിക്കുക, ശിഷ്യൻമാരെ ഉപദ്രവിക്കുക മുതലാവയാകുന്നു. ഈ തരത്തിലുള്ള ഇവരുടെ പ്രയോഗങ്ങൾ ഇവരുടെ അന്ധവിശ്വാസാദി ദോഷങ്ങളെ വെളിപ്പെടുത്തുന്നതിന്നും നമ്മുടെ കൃതികളെ പുനഃ പുനഃ പ്രകാശിപ്പിക്കുന്നതിനുമുള്ള റിക്കാർഡുകളായിട്ടാണ് തീർന്നിട്ടുള്ളത്. നോക്കുക.

"ഭോസ്വാമിൻ! സിദ്ധഗുരോ! യുക്ത്യനുഭവങ്ങളായ മഹാസ്ഫുടപ്രയോഗങ്ങളാൽ പ്രകാശമാനങ്ങളായ ഭവദ്വചനങ്ങൾക്ക് ആക്ഷേപാദികളായ നിസ്സാരശീതോഷ്ണ ഭേദങ്ങളാൽ യാതൊരു ഹാനിയും ഉണ്ടാകയില്ല, പ്രസ്തുത തപ്തകാഞ്ചനംപോലെ പൂർവ്വാധികം ശോഭിക്കയേയുള്ളു. ലോകത്തിലുണ്ടായിട്ടുള്ള മഹാൻമാർക്ക് പൊതുവെ വന്നിട്ടുള്ളതുപോലെ അവിടുത്തെക്കുറിച്ച് ഭക്തിയും ബഹുമാനവും വിശ്വാസവും കാലാന്തരത്തിൽ വളരെ വർദ്ധിക്കുമെന്നും ഞാൻ വിശ്വസിക്കുന്നു..... കർമ്മകാണ്ഡരക്ഷോവരനേയും അവതാരാദികളേയും അവിടുന്ന് ഖണ്ഡിച്ചിരിക്കുന്ന സ്ഥിതിക്ക് ആ വഴിക്കുണ്ടായിരുന്ന എന്റെ സംശയങ്ങളെല്ലാം അസ്തമിച്ചു. അവിടുത്തെ സിദ്ധഗ്രന്ഥങ്ങൾ അഹിംസയേയും ആനന്ദത്തേയും ലോകമെങ്ങും വ്യാപിപ്പിക്കും. ഹിന്ദുക്കളുടെ ശ്രീകൃഷ്ണൻ, ദേവേന്ദ്രൻ, വിഗ്രഹാരാധന മുതലായവക്ക് അവിടുത്തെ അടുത്തുനിന്ന് ലഭിച്ചിട്ടുള്ള മർമ്മഘാതം നിമിത്തം ക്ഷയരോഗം പിടിപ്പെട്ട് താമസിയാതെ നഷ്ടങ്ങളാകും....." അവിടുത്തെ ശിഷ്യനാകുവാൻ ഏറ്റവും ആഗ്രഹിക്കുന്ന കെ.രാമവാര്യർ , ബി.എ, ബി.എൽ, ഏറ്റുമാനൂർ, തിരുവിതാംകൂർ.

ഈ സാരഗ്രാഹി നമ്മിൽനിന്ന് ഉപദേശം സിദ്ധിച്ച് പോയതിനു ശേഷം യോഗസിദ്ധാന്തം എന്ന ഗ്രന്ഥത്തെപ്പറ്റി എഴുതിയതാകുന്നു താഴെ ചേർക്കുന്നത്.

"..........വിശ്വേശ്വരൻ എന്നൊരാൾ ഇംഗ്ലീഷിൽ എഴുതിയിട്ടുള്ള യോഗസിദ്ധാന്തം എന്ന ഗ്രന്ഥം വായിക്കാനിടയായി. അതിൽ ഹഠയോഗം, മന്ത്രയോഗം, ലയയോഗം, രാജയോഗം ഇങ്ങനെ യോഗത്തെ വിഭാഗിച്ച് അവയുടെ പരിശീലനമാർഗ്ഗങ്ങളും സിദ്ധി ലഭിക്കാനുള്ള സമയവും മറ്റും വർണ്ണിച്ചിട്ടുണ്ട്. നാക്കിന്റെ അടിയിലുള്ള നാഡിയെ ഛേദിച്ച് വലിച്ചുനീട്ടുന്ന പ്രയോഗവും

മറ്റും വിസ്തരിച്ച് പറഞ്ഞിട്ടുണ്ട്. കൂടാതെ ചില കല്പങ്ങളേയും വർണ്ണിച്ചിട്ടുണ്ട്. അനുഭവം ഇല്ലാതെ പൂർവ്വൻമാരെ അനുകരിച്ചുമാത്രം എഴുതിയിട്ടുള്ള ഗ്രന്ഥമാണ് എന്ന് മാത്രമെ പറയാനുള്ളു. അതിൽ പറയുന്നത് "രാജയോഗം" സാധാരണൻമാർക്ക് ശീലിക്കാൻ കഴിയുന്നതല്ലെന്നും ഹഠയോഗം മുതലായ മറ്റ് മൂന്ന് യോഗങ്ങളിലും തികവ് വന്നവർക്കേ രാജയോഗം സാധിക്കയുള്ളു എന്നുമാണ്. ബന്ധത്തിൻെറ പേരുകൊണ്ട് മാത്രം അത് ഒരു പരിവൃത്തി വായിച്ചുനോക്കി. അത്രയും സമയം നഷ്ടപ്പെട്ടതുകൊണ്ട് പിന്നീട് ആപുസ്തകത്തെകുറിച്ച് വെറുപ്പും തോന്നി. ഈ മാതിരി ഗ്രന്ഥങ്ങളിൽ നിന്നാണ് അന്യൻമാർ ലോകത്തിൻെറ സ്വഭാവത്തെ മനസ്സിലാക്കുന്നത്. അതുകൊണ്ടാണ് യോഗത്തിന് ശരിയായ ബഹുമതി ലഭിക്കാത്തത്. സിദ്ധഗുരു! നമസ്കാരം! എന്ന് അവിടുത്തെ ശിഷ്യൻ, കെ.രാമവാര്യർ ബി.എ, ബി.എൽ, ഏറ്റുമാനൂർ 1-1-18.

ഈ സാരഗ്രാഹി മേലെഴുതിയത് പോലെ പൂർവ്വൻമാരെ അനുഗ്രഹിച്ച് മാത്രം ഇന്നുള്ളവരും ദിവസം പ്രതി ഗ്രന്ഥങ്ങളെഴുതി നിറയ്ക്കുന്നു. ഹിന്ദുമതസാരം എന്താ എന്ന് ഗ്രന്ഥകാരൻമാർക്ക് അറിഞ്ഞുകൂട. അവയെ വായിക്കുന്നവർ മേൽക്കുമേൽ അന്ധവിശ്വാസികളായിട്ടും തീരുന്നു. അതിൻെറ നിവൃത്തിക്ക് മേൽപ്രകാരം പഠിപ്പുള്ളവർക്കും പഠിപ്പില്ലാത്തവർക്കും പിള്ളേർക്കും കൂടി നമ്മുടെ കൃതി ഉപകാരപ്പെട്ടിരിക്കുന്നു. നോക്കുക..

കെ.പരമുപിള്ള, എൻ.എ തിരുവനന്തപുരം, കോളേജ് പ്രഫസർ 10-11-16 "ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിദ്ധാശ്രമത്തിലേക്ക്..... മതത്തെപറ്റി ജനങ്ങളുടെ ഇടയിൽ കടന്ന് കൂടിയിട്ടുള്ള പല അന്ധവിശ്വാസങ്ങളും അനാവശ്യവിചാരങ്ങളും ആത്മീയ തത്വത്തെ മറക്കുന്ന ആചാരദൂഷ്യങ്ങളും നീക്കുന്നതിന്ന് അവിടുത്തെ ഗ്രന്ഥങ്ങൾ പ്രബലമായി സഹായിക്കും എന്നതിന് സംശയമില്ല............ യോഗപ്രചാരത്തിന്ന് വേണ്ടി അവിടുന്ന് ചെയ്തുവരുന്ന ശ്രമങ്ങളെ ആരും അഭിനന്ദിക്കേണ്ടതാണ്. ശരിയായകർമ്മം-ശുദ്ധജീവിതം-യോഗാചാരകർമ്മമാക്കാൻ ശ്രമിച്ചാൽ ലോകം നന്മയെ പ്രാപിക്കും. യോഗം സ്വാനുഭവത്തെ ആശ്രയിച്ചുപോകുന്നതിനാൽ അതിന് പ്രാധാന്യം ചിന്തകൻമാരുടെ ഇടയിൽ വർദ്ധിക്കും"

പദ്യം.

1. സിദ്ധാന്തശാസ്ത്രകലശാംബുധിയെക്കടഞ്ഞു
സിദ്ധാനുഭൂതിപരമാമൃതമുദ്ധരിച്ചു,
ബദ്ധാനുകമ്പമനുഗർക്കു കൊടുത്ത ദുഃഖ
പ്രദ്ധ്വംസകാംഘ്രികൾ ചിരം വിജയിച്ചിടട്ടെ,

എന്ന് ശേഖരത്ത് കുഞ്ഞുണ്ണി എഴുത്തച്ഛൻ, ചെർപ്പുളശ്ശേരി

"വ്യാജശാസ്ത്രങ്ങൾ കൊണ്ട് മറഞ്ഞ്കിടക്കുന്ന
രാജയോഗത്തെ വെളിപ്പെടുത്തി ബഹുപേർക്ക്
രാജാക്കൻമാർക്കും കിട്ടാത്താനന്ദം നൽകുകയാൽ
പൂജനീയനാം ശിവയോഗിയെ സ്തുതിക്കുന്നു.
ഈജഗന്തങ്കലവതാരങ്ങളുണ്ടായിപോൽ
"രാജയോഗാവതാരഭൂമി" എന്നുള്ളപേരിൽ
ആരഹോവിളങ്ങുന്നോൻ ശിവയോഗിയെപ്പോലെ
ഭാരതഖണ്ഡത്തിലോ മറ്റുഭൂതലത്തിലോ
എത്രയോവിദ്വാൻമാരുംമാചാര്യവര്യൻമാരും
പൃത്ഥ്വിയിലുണ്ടായിട്ടുമീവിധം മോദം നൽകാൻ
ശക്തരാകാത്തകാര്യം ചെറ്റൊന്ന് ചിന്തിക്കുകിൽ
ചിത്രമീശിവയോഗി കൃത്യഗൗരവം സത്യം
ബിംബപൂജാദികളാം കർമ്മങ്ങൾക്കുള്ള ദോഷം
വെണ്മയിൽ തെളിച്ചുകൊള്ളുക കൊണ്ടും പിന്നെ
കർമ്മദുഃഖത്തിൽ നിന്ന് വേർപെട്ടു ബഹുജനം
സമ്മോദാൽ സ്തുതിക്കുന്നു ശിവോഗിയെ പാരം
"കർമ്മകാണ്ഡസുരന്റെ ഹന്താവെ" എന്നിങ്ങനെ
നിർമ്മായം വിളിച്ചഹോ സ്തുതിച്ചുകൊണ്ടാടുവാൻ
ഇമമഹീമണ്ഡലത്തിൽ യോഗ്യനീ ശിവയോഗി
ബ്രഹ്മാനന്ദസ്വാമിതാൻ പാത്രമായ് ഭവിച്ചതു
ഹിംസയെനിറുത്തുന്ന മൂലമിശിവയോഗി
ഹംസനെ "പ്പശുപക്ഷിപ്രാണികൾ ബന്ധു"വെന്നും
ശംസിക്കുന്നതു നിങ്ങൾകേൾക്കുന്നില്ലയോ ഇഹ
പുംസാംസാരഗ്രാഹികളാകിയ സജ്ജനങ്ങൾ
അമ്പലപറമ്പാക്കുമിന്ത്യയിൽ കേരളത്തിൽ
സംപ്രതി"രാജയോഗശാല"യെച്ചിലേടത്തിൽ
അമ്പമ്പ! സന്ദർശിപ്പാൻ സംഗതി വരുത്തിയ
വമ്പനീശിവയോഗിയല്ലാതെ മറ്റാരുള്ളൂ.

....മാനവരെല്ലാവരുമാനന്ദം കാംക്ഷിക്കയാൽ
ആനന്ദജാതിമതം ഒന്നേ ലോകത്തിലുള്ളൂ
നാനാജാതിയും ഇല്ല നാനാമതവുമില്ല
നൂനമീവണ്ണം തെളിയിച്ചീടുന്നു ശിവയോഗി
യുക്ത്യാനുഭവങ്ങളെപ്പിടിച്ചുനിരൂപിപ്പോർ
ഒക്കെയുമീയാനന്ദമതത്തെ സ്വീകരിക്കും
മിക്കപേർ കണ്ണുംചീമ്പി വിശ്വസിക്കുന്ന മൂലം
നിൽക്കുന്നു പണ്ടുമിന്നുമായുക്ത മതഭ്രാന്തി
മതഗ്രന്ഥങ്ങളിപ്പോൾ ത്വൽകൃതി വായിച്ചോർക്കു
ചതിഗ്രന്ഥങ്ങളെന്നുമതിയിൽ ബോധിക്കുന്നു.
സ്തുതിവാക്കല്ലല്ലിതുദൃഷ്ടാന്തംമതിന്നവർ
മതത്തെതള്ളിത്തിരുമേനിയെപ്രാപിച്ചതു.
ആണിനുംപെണ്ണിനും മഹാമന്ദനുംമതിമാനും
പാണനുംപറയനും രാജയോഗത്തെ നൽകി
സ്ഥാണുപോലിരുന്നീടാൻ സംഗതി വരുത്തിയ
പ്രാണിബന്ധുവാം തവശിഷ്യൻമാർ ഭാഗ്യവാൻമാർ.
പൂണുനൂൽഷൾകർമ്മത്താൽ ബ്രാഹ്മണനാകയില്ല
കാണാത്തൊരുൾപൂണുനൂൽ ധരിച്ചു സുഖത്തോടെ
ക്ഷോണിയിൽ വാണീടുന്നോനേവനയാലുംദ്വിജ
നാണെന്നു കാട്ടും തവശിഷ്യൻമാർ ഭാഗ്യവാൻമാർ.

എന്ന് ആനന്ദസമാജാംഗങ്ങൾ, തിരുവിതാംകൂർ, കൊച്ചി ബ്രിട്ടീഷ്മലബാർ, കൊളമ്പ്. പ്രസാധകൻ, ജി.രാമപണിക്കർ, ആനന്ദമഹാസഭാ സെക്രട്ടറി 1000 ചിങ്ങം 8ന്

## III

ആലത്തൂർ പരപാവനസിദ്ധാശ്രമത്തിൽ പരമാനന്ദിച്ചരുളുന്ന ആനന്ദശ്രീ ഉത്രാടംതിരുനാൾ ബ്രഹ്മാനന്ദസ്വാമി ശിവയോഗീശ്വരഭഗവാൻെറ 74-ാംമത്തെ ജൻമർക്ഷസുദിനത്തിൽ അവിടുത്തെ വാത്സല്യഭാജനങ്ങളായ ആനന്ദമഹാസഭാംഗങ്ങൾ ഏറ്റവും ഭക്തിബഹുമാനവിനയപുരസ്സരം സമർപ്പിച്ചുകൊള്ളുന്നു.

**മംഗളപത്രം.**

ഹേ അയുക്തമതഹന്താവേ! ജാതിമതരാക്ഷസബാധയെ തീർത്ത് അടിയങ്ങളെ ആനന്ദിപ്പിക്കുന്ന തിരുമേനിക്ക് മംഗളംഭവിക്കട്ടെ. അങ്ങയെപ്പോലെ ഇങ്ങനെ ഉപദേശിക്കുന്ന ഗുരു ആർ.

2. അവതാരാദികൾ എന്ന് പൂജിക്കപ്പെടുന്നവർ കൂടി മതരാക്ഷസൻെറ അടിമകളായി കിടന്നുകൊണ്ട് എന്തെല്ലാം കഷ്ടകർമ്മങ്ങൾ ചെയ്തിരിക്കുന്നു? ശ്രീരാമൻ ജാതിരാക്ഷസൻെറ കിങ്കരനായി തപസ്സ് ചെയ്യുന്ന ശൂദ്രനെ വധിച്ചു. ശ്രീകൃഷ്ണൻ "വർത്ത ഏവചകർമ്മണി" ഞാൻ കർമ്മങ്ങളെ ചെയ്തുകൊണ്ടുതന്നെ ഇരിക്കുന്നു എന്ന് ഗീതയിൽ ഉദാഹരിച്ച് കാണിച്ചുകൊടുത്തു. ഹിന്ദുക്കളെ മുഴുവൻ ജാതിമതകർമ്മരാക്ഷസൻെറ അടിമകളാക്കി പരശുരാമൻ കേരളത്തിൽ ചെയ്തിട്ടുള്ള അജ്ഞാനകർമ്മങ്ങൾക്ക് കയ്യും കണക്കുമില്ല. അനേക ക്ഷേത്രങ്ങളെ ഉണ്ടാക്കി അവയിൽ ചിലവയിൽ ഭദ്രകാളി പൂജയെ നിയമിക്കയാൽ കേരളത്തെ ഇന്നും അനാഥപ്രാണിവധരുധിനിരവസാപങ്കിലമാക്കിചെയ്യുന്നു. ശങ്കരാചാര്യർ അറുപത്തിനാല് അനാചരങ്ങളെ ഏർപ്പെടുത്തി "ശൂദ്രാദി സ്പർശനെസ്നാനം കാര്യം ശുദ്ധിമഭീപ്സതാ" - ശൂദ്രനെ തൊട്ടാൽ കുളിക്കണം. അതിലും താഴ്ന്നവർ അരികിൽ അണഞ്ഞാൽ കുളിക്കണം. ഇത്യാദി പ്രാമാണങ്ങളെ ഉണ്ടാക്കി അനേകജനങ്ങളെ ആട്ടി ഓട്ടി ക്രിസ്ത്യാദി മതങ്ങളിൽ പോയിചേരുവാൻ സംഗതി വരുത്തി. പതംഞ്ജലി മഹർഷി "യോഗശ്ചിത്തവൃത്തിനിരോധഃ" എന്ന സൂത്രം കൊണ്ട് രാജയോഗത്തെ വിധിക്കയും അതേ ഗ്രന്ധത്തിൽ അതിന് വിപരീതമായി "തപഃസ്വാധ്വായെ ശ്വരപ്രണിധാനാനി ക്രിയായോഗഃ" എന്ന സൂത്രംകൊണ്ട് കർമ്മകാണ്ഡത്തേയും കൽപിക്കയാൽ ഇന്ന് സിദ്ധൻ, ഹംസയോഗി, രാജയോഗി എന്നും മറ്റും പറയപ്പെടുന്നവരും കർമ്മകാണ്ഡകുഴിയിൽ വീണ് കിടക്കുന്നു. വേദാന്തസൂത്രകർത്താവായ വ്യാസൻ പുരാണങ്ങളെ എഴുതി ഒന്നിൽ ശിവനാണ് മീതെ, മറ്റൊന്നിൽ വിഷ്ണുവാണ് മീതെ, മറ്റൊന്നിൽ ശക്തിയാണ് മീതെ എന്നും മറ്റും വർണ്ണിക്കയാൽ വേദാന്തികൾ, ജ്ഞാനികൾ എന്ന് പറയപ്പെടുന്നവർ അമ്പലങ്ങളിൽ അലയുന്നു. ശൈവ വൈഷ്ണവാദി ഭേദേന തമ്മിൽ തല്ലുന്നു. മതരാക്ഷസന് അടിമകളായി മഹർഷികളും കാട്ടിൽകിടന്ന് കായ്കനികൾ തിന്നും മലഞ്ചോലവെള്ളം കുടിച്ചും കഷ്ടപ്പെട്ടു. അങ്ങനെ ചെയ്താലെ മുക്തികിട്ടൂ എന്ന് ലോകത്തിനെ ഭ്രമിപ്പിച്ചു. ദൈവത്തിൻെറ നിർഗുണാവസ്ഥയെ അറിയാതെ പ്രാർത്ഥിച്ച് പ്രാർത്ഥിച്ച് പരമ ഭക്തനായിരുന്ന യേശു കുരിശിൽ തറക്കപ്പെടുകയും എൻ ദൈവമേ, എൻ ദൈവമേ എന്നെ കൈവിട്ടതെന്ത് എന്ന് കരഞ്ഞ് മരിക്കുകയും ചെയ്തു.

മർത്ഥ്യൻമാരെ ദുഃഖത്തിൽനിന്നും മോചിപ്പിക്കാൻ പുറപ്പെട്ട ദുഃഖമതങ്ങളെ സ്ഥാപിച്ചിട്ടാണ് അന്തരിച്ചത്. അവയെ അനുസരിച്ച് ജാതിമതഭേദാചാരങ്ങളാൽ ലോകങ്ങൾ മത്സരിച്ചും കഷ്ടകർമ്മങ്ങളെ അനുഷ്ഠിച്ചും ദുഃഖിക്കുന്നു. പ്രാർത്ഥനാദികൾകൊണ്ട് ഈശ്വരൻ പ്രസാദിക്കയില്ല. അജ്ഞാനദുഃഖം വർദ്ധിക്കയേയുള്ളൂ എന്നതിന് ഈലോകം തന്നെ ദൃഷ്ടാന്തം. സർവ്വലോകത്തിൻെറയും സഹജമായമതം ആനന്ദമതം ഒന്ന് മാത്രമാണ്. അതുകൊണ്ടാണ് മതഭേദേന മത്സരിക്കുന്ന സർവ്വൻമാരും ഒരുപോലെ ആനന്ദത്തെ ആഗ്രഹിക്കുന്നത്. ആനന്ദപ്രാപ്തിക്ക് (മുക്തിക്ക്) സർവ്വൻമാർക്കും ഒരു ഒറ്റ ധർമ്മമേയുള്ളൂ. അതായത് ആലോചനകൊണ്ടും പൗരുഷം കൊണ്ടും ആനന്ദത്തോട് മനസ്സിനെ ചേർത്തുകൊണ്ടും മനസ്സിനെ ജയിക്കുക. ഇങ്ങനെ നാനാജാതിമതാചാരദുഃഖനിവൃത്തിപൂർവ്വം ആനന്ദപദവിയെ ഉപദേശിക്കുന്ന അങ്ങയെ ആശ്രയിച്ച അടിയങ്ങളുടെ ആനന്ദാവസ്ഥ എവിടെ. ഈശ്വരാവധാരാധികളുടേയും അവരെ ആശ്രയിച്ചവരുടേയും കഷ്ടകർമ്മാവസ്ഥ എവിടെ? ഹേ വന്ദ്യപിതാവേ! ജാതിമതാചാരഭേദത്താൽ ഭിന്നിച്ച് ദുഃഖിക്കുന്ന ലോകത്തെ ഏകയോഗക്ഷേമസ്ഥിതിയിലിരുത്തി ആനന്ദിപ്പിക്കുവാൻ വേണ്ടി അവിടുന്ന് ആലത്തൂർ പരിപാവനസിദ്ധാശ്രമത്തിൽ ആയുരാരോഗ്യാധി സമ്പത്തിയോടുകൂടി ഇരുന്നരുളുവാൻ അഭിലാഷിച്ചുംകൊണ്ട് 74-ാമത്തെ ജൻമർക്ഷസുദിനത്തിൽ ഈ മംഗളപത്രത്തെ തൃപ്പാദങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.

1. **മാതഃകേരളഭൂതധാത്രിഭവതീപ്രാസൂതപൂർവ്വംസുതാൻ**
   **മധ്വാദീനഭവംശ്ചഃതതുഗുരവോബിംബാർച്ചകാഃകർമ്മഠാഃ**
   **കിന്ത്വാദൈവ്യവചിരാദവാപഭവതിയോഗിപ്രസൂശബ്ദമൂൽ**
   **കൃഷ്ടംയച്ഛിവയോഗിനംഗുരുവരംപ്രാസുത്രകർമ്മാന്തകം.**

2. **ഹേഹേഅംബസ്ധമസ്തധാത്രി!ബഹുകോടിപുത്രരെ പ്പെറ്റുനീ**
   **ഹാഹാകർമ്മികളൊക്കെയുംകടിപിടികൂട്ടുന്നുജാത്യാദിയാൽ**
   **ലോകേജാതിമതാദിദുഃഖമകലത്താക്കീടുവാൻതക്കവൻ**
   **ഏകൻതാൻശിവയോഗിഭേദരഹിതൻജ്ഞാനീദയാവാൻമഹാൻ**

ആനന്ദമതദൃഷ്ടാവായഭവാന് നമസ്ക്കാരം. അയുക്തമതഹന്താവായ ഭവാന് നമസ്ക്കാരം, അഹിംസാധർമ്മ പരിപാലകനായ ഭവാന് നമസ്ക്കാരം! നമസ്ക്കാരം! നമസ്ക്കാരം!

എന്ന് ആനന്ദമഹാസഭാംഗങ്ങൾ
തിരുവിതാംകൂർ, കൊച്ചി, ബ്രിട്ടീഷ്മലബാർ, കൊളമ്പ്

21-08-26, 5-01-102 പ്രസാധകൻ, ആനന്ദമഹാസഭാസെക്രട്ടറി, ജി. രാമപണിക്കർ.

## IV

ബ്രഹ്മാനന്ദസ്വാമിശിവയോഗി അവർകൾ നോക്കി യോഗിനീമാതാവിന് കൊടുപ്പാൻ.

.......യോഗിനിമാതാവ് ഉപദേശം തരികയും ചെയ്തുവല്ലോ. ഉപദേശപ്രകാരം ധ്യാനിക്കുമ്പോൾ അമ്മാളു എന്ന് പേരായ എനിക്ക് ആകാശം, നക്ഷത്രം, ചന്ദ്രൻ, ഇടിമിന്നൽ, അഗ്നിജ്വാല, ദീപങ്ങൾ ഇവയെല്ലാം കാണുന്നുണ്ട്. പിന്നെ സ്വാമികളേയും യോഗിനി മാതാവിനേയും കൂടെകൂടെ സമാധിയിൽ കാണും. മണിനാദം, ശംഖനാദം, വീണാനാദം, വെടി, ഇവയേയും കേൾക്കുന്നുണ്ട്. ഒരുദിവസം സന്ധ്യകഴിഞ്ഞ് സമാധിക്കിരുന്നപ്പോൾ മണിനാദം അതികേമമായി കേട്ട് കേട്ട് മനം ലയിച്ചുപോയി. എഴുന്നീൽക്കാത്ത നിമിത്തം പുരുഷൻമാർ വിളിച്ചുവത്രെ! അതും അറിഞ്ഞില്ല. പിന്നെ കുറെകൂടി സമയം കഴിഞ്ഞ് രണ്ടാമതും വിളിച്ചുവത്രേ. അതും കേട്ടില്ല. പിന്നെ അടിയൻെറ ദേഹംപിടിച്ചിളക്കിയാണ് സമാധിയിൽ നിന്ന് ഉണർത്തിയത്. ഉണർന്നപ്പോൾ അറ മുഴുവനും തുടുത്ത പ്രഭയാണ്. ...........ഈ വിധം ലയം ചിലപ്പോൾ കുറച്ച് നേരം ഉണ്ടാകാറുണ്ട്. ഉണ്ടായതെല്ലാം ഉണർത്തിക്കാൻ വിവരം പോര.

കുട്ടിമാളു എന്ന അടിയന് സമാധിയിൽ ശംഖനാദം ഉണ്ടായി. അതുതന്നെയോ അല്ലയോ എന്ന് സംശയിക്കേണ്ട തരത്തിൽ ആയതുകൊണ്ട് സംശയം മനസ്സിനുണ്ടായി. ഉടനെ മാതാവിനെ കാണുകയും "എന്താണ് സംശയിച്ചത്. എൻെറ ചിഹ്നം തന്നെ" എന്നരുളിചെയ്ത് മറയുകയും ചെയ്തു. പിന്നെ സമാധിക്കിരിക്കുമ്പോഴും സ്വസ്ഥമായിട്ടിരിക്കുമ്പോഴും ചിലപ്പോൾ നടക്കുമ്പോൾ ശംഖനാദവും, മണിനാദവും കുഴൽനാദവും കേൾക്കാറുണ്ട്. ശംഖനാദം മാത്രമായി കേൾക്കുമ്പോൾ എടക്കയുടെ നാദവും കേൾക്കാം. അപ്പോൾ ഇത് വിഷ്ണുപൂജയാണെന്ന അശരീരിയായി ഒരു വാക്കുകേൾക്കാം. ഒരു ദിവസം രാത്രി മനസ്സിനെ ഏകാഗ്രമാക്കി കൊണ്ടിരിക്കുമ്പോൾ

ആകാശത്തേയും ചന്ദ്രയേും നക്ഷത്രങ്ങളേയും കണ്ടു. ആ നക്ഷത്രങ്ങങ്ങളുടെ ഇടയിൽ വളരെ വലിയതായും കണ്ണിന് സഹിപ്പാൻ പാടില്ലാത്ത വിധം തറച്ചുംകൊണ്ട് ആറേഴ് നക്ഷത്രം കാണുകയും വല്ലാതെ ഭയപ്പെടുകയും ചെയ്തു. അപ്പോൾ സ്വാമികളെ കണ്ടു. ഭയപ്പെടേണ്ട ഇതുകൾ എൻെറ പ്രഭയുടെ മഹിമയാണ്. ഈ മഹിമകണ്ട് ഭ്രമിപ്പാൻ അവകാശമുണ്ടോ? കണ്ടുകണ്ടുടൻ ചന്ദ്രസൂര്യാദിയെക്കണ്ടു കുണ്ഡലീകൂത്താണ്. ഇതിൽ നല്ലവണ്ണം മനസ്സിരുത്തുക. എന്നാൽ ഇതിലും മീതെയുള്ള പ്രഭ കാണാം. എന്ന് പറഞ്ഞുമറഞ്ഞു. പിന്നെ സ്വാമികളേയും സമാധിയിൽ കണ്ടില്ല. സാധാരണയായി മേൽപറഞ്ഞ നാമങ്ങളും പറവാൻ നിർവ്വാഹമില്ലാത്ത വലുതായ ഒരു നാദവുമുണ്ട്. ചില പ്രഭകളും കാണാം. ചിലദിവസം നാദം കേട്ട് മനസ്സ് ലയിച്ചാൽ ഒന്നും ഓർമ്മയില്ലാതെ ഇരിക്കും. ഓർമ്മവരുമ്പോൾ ദേഹം മുഴുവനും തരിച്ചിരിക്കും പിന്നെ ആ തരിപ്പ് മാറിയിട്ടാണ് എഴുന്നേൽക്കാറുള്ളത്. ഈ ഇടയിൽ പ്രസവിച്ചു കിടക്കുമ്പോൾ ഒരു ദിവസം രാത്രി സമാധിയിൽ അതിഘോരമായ മിന്നലും ഇടിയും മഴയും ഉണ്ടായി. മിന്നലിൽ നിന്ന് വലുതായ തീക്കട്ടകൾ എല്ലാദിക്കിലും വീഴുകയും ചെയ്തു. അപ്പോൾ ഭയപ്പെട്ടു. തത്സമയം ഭയപ്പെടേണ്ട ഇതൊക്കെ എൻെറ മഹിമയാണ് എന്ന് ഒരു അശരീരി വാക്ക് കേട്ടു. മനസ്സ് ലയിച്ച് ഓർമ്മയും വിട്ടു. ഉണർച്ചയിൽ യാതൊന്നും കാണുന്നില്ല. അനുഭവിച്ചതെല്ലാം എഴുതി അറിയിപ്പാൻ അടിയന് ഏഴുതുവാൻ നല്ലവശമില്ല. പറഞ്ഞുകൊടുത്ത് എഴുതിപ്പാൻ ജ്ഞാനവുമില്ല. മാതാവിൻെറയും സ്വാമികളുടേയും പാദങ്ങളിലേക്ക് കുടുംബത്തോടുകൂടി നിത്യം നമസ്ക്കരിച്ചുകൊണ്ട് കാലം കഴിക്കുന്നു. 1087 കർക്കിടകം 7-ാം 1. ഏറാട്ടുതൊടിയിൽ അമ്മാളു എന്ന സ്ത്രീ. 2. കുട്ടിമാളു എന്ന സ്ത്രീ, തിരുനാരായണപുരം അംശം, തിരുവാഴിയോട് ദേശം, വള്ളുവനാട് താലൂക്ക്, ചെർപ്പുളശ്ശേരി പോസ്റ്റ്.

## V

പഠിപ്പുള്ള ഒരു ബ്രാഹ്മണന്റെ എഴുത്ത്.
സർക്കാർ സ്ക്കൂൾ, കുന്ദംകുളം 27-05-91

ബ്രഹ്മശ്രീ ബ്രഹ്മനന്ദസ്വാമി ശിവയോഗി അവർകളുടെ സന്നിധാനത്തിങ്കലേക്ക്.

**അഹിംസാ പരമോ ധർമ്മഃ**

പിതാവിന്റെയും മാതാവിന്റെയും ചരണാരവിന്ദങ്ങളിൽ സാഷ്ടാംഗമായി പ്രണമിച്ചുകൊള്ളുന്നു. ആശ്രമത്തിൽ നിന്നും വന്നതിൽ പിന്നെയുള്ള വൃത്താന്തങ്ങളെപറ്റി വിനയപൂർവ്വം തൃപ്പാദങ്ങളിൽ അറിച്ചുകൊള്ളുന്നു. പലവിധ നാദങ്ങൾ സർവ്വതാ ഉണ്ട്. തമ്പൂർ, വീണ, നാദസ്വരം, മണിനാദം, ചിലമ്പുനാദം, മുതലായവയുണ്ട്. അതികലശലായി ഒരു ദിവസം തുളസി സൗരഭ്യമുണ്ടായി. ജോതിസ്സുകളിൽ - നക്ഷത്രമണ്ഡലം, ചന്ദ്രമണ്ഡലം, സൂര്യമണ്ഡലം, വഹ്നിമണ്ഡലം (ഇതിൽ കത്തുന്ന വിളക്കുകൾ പോലെയും വലുതായ തീകത്തുന്നപോലെയും കണ്ടിട്ട്) ചുവപ്പ് രത്നപ്രഭയും കാണുകയുണ്ടായി. ചിലസമയങ്ങളിൽ പകൽ ലൗകികവിഷയങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരിക്കെ ജോതിസ്സ് കണ്ണിന് മുമ്പാകെ പ്രകാശിക്കുകയും ഉടൻ മറയുകയും ചെയ്യുന്നു. ആസകലാൽ മനസ്സിന് ഒരു സ്ഥൈര്യവും ശാന്തതയും വർദ്ധിച്ചുകാണുന്നു. സമാധിക്കിരിക്കുന്നസമയം മനസ്സ് ഏകാഗ്രമായി ഭവിക്കുംതോറും പ്രാണൻ ഒതുങ്ങിവരുന്നു. വീണ്ടും മനസ്സ് ചലിക്കുമ്പോൾ ദീർഘശ്വാസം വിടേണ്ടിവരുന്നു. അതുകൊണ്ട് മനസ്സ് ലയിക്കുമ്പോൾ പ്രാണൻ അടങ്ങിവരുമെന്നുള്ള സംഗതി സ്വാനുഭവത്തിൽ പെട്ടുവരുന്നു. എല്ലാം ഈശ്വരതുല്യനായ പിതാവിന്റെ മഹാത്മ്യം എന്നേ പറവാൻ കണ്ടുള്ളൂ. സർവ്വതാ പിതാവിന്റെയും മാതാവിന്റെയും കൃപാകടാക്ഷത്തെ കാംഷിച്ചുകൊണ്ട് ഈ ലേഖനത്തെ തൃപ്പാദങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു എന്ന് ത്രിപ്പാദങ്ങളിലെ ദാസദാസനായ വാസുദേവൻ ശിവരാമകൃഷ്ണശർമ്മ ബി.എ.

# VI

## മംഗളപത്രം.

വന്ദ്യപിതാവേ!

അനേകകാലമായി നാനാ മതങ്ങളിലും നാനാ കർമ്മങ്ങളിലും വിശ്വസിച്ച് അധഃപതിച്ച് അലഞ്ഞ് വലഞ്ഞുകൊണ്ടിരുന്ന അടിയങ്ങളെ കരുണാവാരിധിയായ അവിടുന്ന് വാത്സല്യപൂർവ്വം സമുദ്ധരിച്ച് സഹജമായ ആനന്ദമതത്തിൽ ചേർത്തി ആത്മാനന്ദാനുഭൂതി നല്കി രക്ഷിച്ചുകൊണ്ടിരിക്കുന്ന തിരുമേനിയുടെ പാദപത്മങ്ങളിൽ അവിടുത്തെ സന്താനങ്ങളും ആനദസമാജാംഗങ്ങളുമായ അടിയങ്ങൾ സാഷ്ടാംഗം പ്രണമിച്ചുകൊള്ളുന്നു.

ഹേ സ്വാമിൻ! വിഗ്രഹാരാധനാദി കർമ്മങ്ങളുടെ ദോഷങ്ങളെ മുഴുവൻ വിസ്തരിക്കുന്ന ഒരു വിശിഷ്ടപുസ്തകത്തെ അങ്ങുന്ന് വിരചിച്ചതുപോലെ വിശ്വവിശ്രുതൻമാരായിരുന്ന വിദ്വാൻമാർ ആരെങ്കിലും വെളിപ്പെടുത്തിയിരുന്നാൽ ഈ ഹിന്ദുസന്തതികൾ കല്ലിനേയും മുട്ടിയേയും കുഴിച്ചിട്ട് പൂജിച്ച് പൂജിച്ച് വേലയും പൂരവും കഴിച്ച് കഴിച്ച് ഈ ഇന്ത്യയെ തെറ്റും തെറിയും പറയിപ്പിക്കുന്ന അമ്പലപ്പറമ്പാക്കി അധഃപതിപ്പിക്കയില്ലായിരുന്നു.

ഹേ ആനന്ദമതദ്രഷ്ടാവെ! അഖിലമതക്കാരുടെ അനുഭവത്തെ എടുത്ത് കാണിച്ചുകൊടുത്ത് ലോകം മുഴുവനും ഒരു ആനന്ദമതക്കാരാകുന്നു എന്ന് അവിടുന്ന് തെളിയിക്കുന്നതുപോലെ പണ്ടുള്ള ആചാര്യൻമാർ തെളിയിച്ചിരുന്നു എങ്കിൽ ഞാൻ ഹിന്ദു, ഞാൻ ക്രിസ്ത്യൻ, ഞാൻ മുഹമ്മദൻ, ഞാൻ ബൗദ്ധൻ, ഞാൻ ശൈവൻ, ഞാൻ വൈഷ്ണവൻ, ഞാൻ റോമൻകത്തോലിക്ക്, ഞാൻ പ്രൊട്ടസ്റ്റൻറ് എന്നും മറ്റും ഭേദബുദ്ധ്യാ എന്നെന്നും തമ്മിൽതല്ലിക്കുന്ന യുദ്ധഭൂമിയായി തീരുകയില്ലായിരുന്നു. ഈ ഭൂമിദേവി ഐകമത്യസുഖത്തിൻെറയും ആത്മാനന്ദത്തിൻെറയും മാതൃഭൂമിയായിത്തന്നെ ശോഭിക്കുമായിരുന്നു. അങ്ങിനെ ശോഭിക്കാത്തത് എന്തെന്നാൽ ഉരകല്ലിൽ ഉരച്ചുനോക്കി മാറ്ററിഞ്ഞ് സ്വർണ്ണത്തെ സ്വീകരിക്കുന്നതുപോലെ സംസാര ദുഃഖത്തിൽനിന്നും നാനാമതഭേദ ദുഃഖത്തിൽനിന്നും വിമുക്തൻമാരായി ആനന്ദിക്കുവാൻ ഉതകുന്ന മതം ഏതെന്നാണ് പരീക്ഷിച്ച് സ്വീകരിക്കാതെ കണ്ണുചിമ്പി വിശ്വസിക്കുന്ന ഒറ്റക്കാരണമാകുന്നു.

ഹേ ആനന്ദപിതാവേ! ഈ ശിഷ്യൻമാരെ ആനന്ദസന്താനങ്ങളാക്കി ചെയ്തതുപോലെ പൂർവ്വാചാര്യൻമാരാൽ മതമാറ്റംചെയ്യപ്പെട്ട ലോകത്തെ മുഴുവനും അവരുടെ സഹജമായും സ്വന്തമായുമിരിക്കുന്ന ആനന്ദമതത്തിലേക്ക് തന്നെ തിരികെ ചേർത്തി ആനന്ദിപ്പിക്കുവാൻ വേണ്ടി അവിടുത്തെ സാന്നിദ്ധ്യത്തിൽ ആലത്തൂർ പരിശുദ്ധിസിദ്ധാശ്രമം എന്നെന്നും വിലസിക്കട്ടെ. കാശി, രാമേശ്വരം മുതലായ ക്ഷേത്രങ്ങൾ അജ്ഞാനക്ഷേത്രങ്ങളാകുന്നു എന്ന ജ്ഞാനത്തെ നൽകി ഞങ്ങളുടെ അലച്ചിലിനേയും വലച്ചിലിനേയും ദ്രവ്യനാശത്തേയും നശിപ്പിച്ച് ആത്മദ്രവ്യലാഭത്തെ തന്നെ ആലത്തൂർ പരിശുദ്ധാശ്രമം എന്നെന്നും നിലനില്കണമെന്നുള്ള ഏകാഭിലാഷത്തെ സന്നിധിയിൽ അറിയിച്ചുകൊണ്ട് ഞങ്ങളുടെ ഭക്തിയുടെ മൂർത്തമായ ഈ മംഗളപത്രത്തെ 73-ാമത്തെ ജൻമർക്ഷ സുദിനത്തിൽ അവിടുത്തെ പാദപത്മങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.

പദ്യം.

**കർമ്മക്രാന്തജഗൽപ്രശാസ്സുശരദാം ഭൂയശ്ശതാന്യാശ്രിത-**
**സ്വാന്തദ്ധ്വാന്തമപോഹയന്നുപനതാനാനന്ദയന്നാനതാൻ-**
**ദുഷ്ക്കർമ്മായുരമുൻപ്രമത്ഥ്യകപടാചാര്യപ്രതിഷ്ഠാപിത-**
**സ്വരാജ്യംമതിശക്തിതഃപരിലസന്നസ്സദ്ഗുരുഃസദ്ഗുരുഃ**

അവിടുത്തെ ശിഷ്യൻമാരായ ആനന്ദമഹാസഭാംഗങ്ങൾ, തിരുവിതാംകൂർ, കൊച്ചി, ബ്രിട്ടീഷ്മലബാർ, കൊളമ്പ്.

15-1-1101 പ്രസാധകൻ, ജി.രാമപ്പണിക്കർ.
ആനന്ദമഹാസഭാസെക്രട്ടറി

## VII

**"ഉള്ളത്തിലുള്ളധികഡംഭനിമിത്തമായി**
**കള്ളപ്രമാണമെഴുതിച്ചിലർതീർത്തുപണ്ട്**
**പിള്ളർക്കുപോലുമതിനിന്ദ്യമിതെന്നുരപ്പാൻ**
**കള്ളംവെടിഞ്ഞുതെളിയിച്ചതിനായ്തൊഴുന്നേൻ.**
**ഹാ രാജരാജപദവും ബഹുതുച്ഛമല്ലോ**
**ഈ രാജയോഗസുഖമാർന്നവനില്ലവാദം**
**നേരയിതിൻപൊരുൾ പരത്തിയമാന്യമോദ**

വാരാന്നിധേ തവപാദബ്ജമിതാതൊഴുന്നേൻനാ"

എന്ന് ബ്രഹ്മശ്രീ ബ്രഹ്മാനന്ദസ്വാമി ശിവയോഗി അവർകൾക്ക്, 1087 കർക്കിടകം 15-ാംനു പി.കെ. കുഞ്ഞമ്പുപണിക്കർ, ആവിലംവിളക്കോട്, തലശ്ശേരി.

## VIII

"......കർമ്മകാണ്ഡ ബ്രഹ്മരാക്ഷസൻെറ കപടതയെ കണ്ടുപിടിച്ച് തൽകണ്ഠത്തെ ജ്ഞാനഖൾഗ്ഗംതു കൊണ്ട് ഖണ്ഡിച്ചത് അങ്ങുന്നല്ലെയോ? ഇങ്ങനെ ചെയ്ത നിമിത്തം എത്രപേർ വ്രതപട്ടിണിയാലും തീർത്ഥാടനത്താലും വിഗ്രഹാരാധനാദി കർമ്മങ്ങളാലുമുള്ള കായക്ലേശദ്രവ്യനാശകഷ്ടങ്ങളെ വിട്ട് സുഖഭോജനസന്തുഷ്ടൻമാരായി കാലം കഴിക്കുന്നു? രാവണരാക്ഷസാദികളെ വധിച്ച രാമാദ്യവതാരങ്ങൾക്ക് കൂടി ഇങ്ങിനെ ചെയ്യുവാൻ കഴിഞ്ഞില്ലല്ലോ. ഈ സ്ഥിതിക്ക് ഹേ കർമ്മകാണ്ഡദുഷ്ടരാക്ഷസഹന്താവേ! എന്ന സംബോധനക്ക് അർഹനായ മഹാത്മാവ് അങ്ങുന്നല്ലാതെ ആർ? ........അവതാരമെന്നും ലോകഗുരുവെന്നും മറ്റും വിശ്വവിശ്രുതിയെ സമ്പാദിച്ച വമ്പൻമാർക്കും കൂടി ഇപ്രകാരം രാജയോഗചന്ദ്രനെ പ്രകാശിപ്പിച്ച് ആനന്ദിപ്പിക്കുവാൻ കഴിഞ്ഞിട്ടില്ല. അതുകൊണ്ട് രാജയോഗചന്ദ്രാവതാരഭൂമേ! ഹേ ആനന്ദമതപ്രദർശക! എന്ന സംബോധനക്ക് അർഹനായ മഹാനുഭാവൻ അങ്ങുന്നല്ലാതെ ആർ, ആർ? ........" എന്ന് ആനന്ദസമാജങ്ങൾ 1092 ചിങ്ങം 13-ാംന്.

# ശ്ലോക സൂചിക

| ശ്ലോകം | പുതിയ പതിപ്പ് | | | പഴയ പതിപ്പ് | |
|---|---|---|---|---|---|
| | Ch. | No. | Pg. | Ch. | No. |
| അപ്രത്യക്ഷമവിജ്ഞേയംയാബ്രൂതെസാശ്രുതിഃസ്മൃതാ | 34 | 13 | 307 | 2 | 325 |
| അന്തഃശുദ്ധിംകർത്തുമിശംപൂജയന്തീഹായജനാഃ | 36 | 10 | 319 | 1 | 391 |
| അന്തർയ്യാമിതയേശസ്സകാരയത്യഖിലംജനൈഃ | 31 | 56 | 261 | 3 | 67 |
| അന്തർര്യാമിതയാസർവ്വംസർവ്വൈഃകാരയതീശ്വരഃ | 10 | 156 | 137 | 3 | 305 |
| അന്ധവിശ്വാസസംജാതഭൂരിപക്ഷപരിഗ്രഹാൽ | 2 | 1 | 6 | 1 | 215 |
| അന്നംനിരസ്യക്ഷുച്ഛാന്ത്യൈ ദൈവംഭജതീയോനരഃ | 11 | 5 | 140 | 2 | 372 |
| അജാദ്യനാഥജന്തൂനാമാനന്ദപ്രകൃതേർഹതിം | 47 | 31 | 361 | 2 | 312 |
| അജാദീനാമനാഥാനമസംഖ്യാനാംവധാ അപി | 10 | 128 | 131 | 2 | 32 |
| അജാനന്തോനിജാനന്ദംസ്വർഗ്ഗാദീൻവർണ്ണയന്തിതത് | 21 | 11 | 184 | 3 | 239 |
| അജാനന്തോപിശീതോഷ്ണെ രാജധാനീ സുഖവാസനാൽ | 30 | 9 | 224 | 1 | 261 |
| അജാനന്തോമനഃസ്വംഹാ വർണ്ണയന്തിചതുർദശ | 31 | 157 | 291 | 3 | 353 |
| അജയാഗജസംഗോവാ സുതോവാകുത്രജായതെ | 17 | 26 | 175 | 2 | 86 |
| അജ്ഞാത്വാതദ്വ്യാജശാസ്ത്രേസത്യബുദ്ധ്യാത്രകേചന | 42 | 1 | 346 | 2 | 6 |
| അജ്ഞാത്വാതംസൂക്ഷ്മധർമ്മം നിന്ദന്തുകധിയോഥവാ | 29 | 7 | 223 | 2 | 234 |
| അജ്ഞാത്വാതംയോഗമാർഗ്ഗംമുഹ്യന്തിസുധിയോപ്യഹോ! | 35 | 19 | 315 | 2 | 201 |
| അജ്ഞാത്വാതദ്വ്യാജശാസ്ത്രേസത്യബുദ്ധ്യാത്രകേചന | 31 | 13 | 252 | 3 | 14 |
| അജ്ഞാത്വാതദ്യോഗരീതിം ഭിക്ഷയാകായശോഷണാൽ | 35 | 10 | 311 | 1 | 268 |
| അജ്ഞാത്വാത്മകുലാചാരൻകുലാചാരഭ്രമാദിഹ | 6 | 94 | 71 | 3 | 244 |
| അജ്ഞാതാനന്ദയോഗാനാം മുഹ്യതാംകപടാഗമൈഃ | 37 | 11 | 330 | 1 | 528 |
| അജ്ഞാതാർത്ഥമയുക്തഞ്ചയാബ്രൂതെസാശ്രുതിഃസ്മൃതാ | 34 | 12 | 307 | 2 | 324 |
| അജ്ഞാതയോഗസൗഖ്യാസ്തെയെകർമ്മാത്രാദികാരണം | 35 | 21 | 315 | 2 | 271 |
| അജ്ഞാനിഗുരുനഥസ്യലക്ഷണംബിംബപൂജനം | 38 | 12 | 333 | 1 | 530 |
| അജ്ഞാനദുഃഖാപഗമഃസ്വാനന്ദപ്രാപ്തിശ്ചയേനസഃ | 6 | 63 | 65 | 2 | 159 |
| അജ്ഞാനദുഃഖദ്വേഷാംശ്ചദ്രവ്യനാശഞ്ചതാദൃശം | 8 | 23 | 100 | 1 | 31 |
| അജ്ഞാത്വൈതൽസൂക്ഷമധർമ്മം ത്യക്ത്വാസർവ്വം | 32 | 6 | 296 | 2 | 136 |
| അജ്ഞാനയാഗപൂജാദികർമ്മഭിർജ്ഞാനമുദ്ഭവേത് | 23 | 41 | 199 | 2 | 275 |
| അജ്ഞാനവർദ്ധകാഃകെചിദ്ബിംബപൂജാദികർമ്മണാ | 31 | 26 | 254 | 3 | 37 |
| അജ്ഞാനവയമശാസ്ത്രജ്ഞാ ഇതിമാകുരുതവ്യഥാം | 6 | 74 | 67 | 3 | 151 |
| അജ്ഞനംധവളംസത്യം ഹരിദ്രാവത്താമ്രേശ്വരം | 37 | 5 | 329 | 1 | 489 |
| അതിപ്രായാന്നുസാദ്ധ്യത്വാത്സർവ്വേഷാംസുകരൊനസഃ | 46 | 4 | 354 | 2 | 279 |
| അതിവൃഷ്ട്യാപ്യനാവൃഷ്ട്യാ ഭൂകമ്പാദശനേരപി | 10 | 104 | 126 | 1 | 466 |
| അതത്വജ്ഞവചസ്ത്യക്ത്വായുക്തവാക്യംനൃപോത്തമാഃ | 31 | 89 | 267 | 3 | 138 |
| അഥവാസ്തംഭയതിചേത്തൽകരൗചോരണംകഥം | 10 | 37 | 112 | 1 | 138 |
| അഥവാദുഃഖരഹിതാസദാനന്ദസമന്വിതാഃ | 10 | 112 | 128 | 1 | 472 |
| അദ്യാപിപ്രാർത്ഥനാകർമ്മ നിരതാക്രൈസ്തസന്തതിഃ | 26 | 35 | 213 | 2 | 189 |
| അദന്നീശമാഹുയബാലവന്നിശ്ചലോനിജെ | 6 | 100 | 72 | 3 | 363 |
| അദിഃസ്ഫുടതുകല്പാന്തവാതോവാതുഭയങ്കരഃ | 31 | 103 | 272 | 3 | 227 |
| അധഃകൃതാശ്ചവിപ്രാണാം വേഷം ധൃത്വാ ദിനേദിനേ | 35 | 2 | 310 | 1 | 200 |

| ശ്ലോകം | പുതിയ പതിപ്പ് | | | പഴയ പതിപ്പ് | |
|---|---|---|---|---|---|
| | Ch. | No. | Pg. | Ch. | No. |
| അധഃകൃതാനാംജാതീനാമുൽകൃഷ്ട സ്ത്രീ സമാഗമാൽ | 17 | 27 | 175 | 2 | 87 |
| അധഃകൃതാബൗദ്ധമതംകേചിത്ക്രൈസ്ത്യമതംതഥാ | 45 | 13 | 352 | 3 | 190 |
| അധഃകൃതേഷുകേചിത്തുയാന്തിബൗദ്ധമതംതഥാ | 17 | 5 | 169 | 1 | 203 |
| അധഃപാതനയന്ത്രാണി മതാന്യന്യായനിദേഹിനാം | 7 | 71 | 87 | 2 | 394 |
| അധികാരിജനാൽയദ്വാ ക്ഷേത്രാപാലൻപ്രബോധയേൽ | 10 | 38 | 112 | 1 | 139 |
| അന്യസ്യഹനനാൽസ്വസ്യ നസ്യാദ്രോഗനിവർത്തനം | 47 | 25 | 359 | 1 | 315 |
| അനന്തശാസ്ത്രപാണ്ഡിത്യം ധനകീർത്ത്യാദിലബ്ധയെ | 32 | 20 | 302 | 3 | 148 |
| അനന്തകോടിജന്തൂനാമുദ്ദേശഃകർമ്മണാമിതി | 6 | 19 | 54 | 2 | 50 |
| അനാഹാരവ്രതൈർദ്ദീർഘൈരെസ്താപയന്തിവപുംഷിയെ | 18 | 1 | 178 | 1 | 274 |
| അനാത്മകൃതപാപന്തുനാത്മനൊബാധകംഭവേൽ | 1 | 14 | 4 | 1 | 357 |
| അനാത്മബിംബപൂജാദികർമ്മയോഗസ്സുദുഃഖദഃ | 27 | 15 | 217 | 2 | 266 |
| അനാഥപ്രാണിഹംതൄൻനൄൻനിർദ്ദയാന്വിസൃജേൽകിമു | 33 | 9 | 304 | 1 | 292 |
| അനാഥപ്രാണിഹിംസാംഹാദൃഷ്ട്വാഖിന്നോസ്മി സർവ്വദഃ | 47 | 5 | 356 | 1 | 71 |
| അനാഥപ്രാണിഹിംസാഞ്ചകാരയന്തിമതാന്യഹൊ! | 47 | 32 | 361 | 2 | 389 |
| അനാദികാലമാരഭ്യസർവ്വേപിമതവർത്തിനഃ | 26 | 8 | 206 | 1 | 395 |
| അനാരോപ്യേശ്വരെദോഷാ നസ്മാകം ദുഃഖശാന്തയെ | 8 | 29 | 101 | 1 | 535 |
| അനാലോചനയാസർവ്വത്യാഗോസ്സാഭിനുഷ്ഠിതാ | 29 | 4 | 222 | 2 | 208 |
| അനീതിമാനീശളതിദൂഷണായതദീരണം | 22 | 22 | 189 | 1 | 105 |
| അനുഗച്ഛേയുരാനന്ദസമേതംമാംയതഃസ്വതഃ | 7 | 1 | 72 | 1 | 205 |
| അനുഗ്രഹകരോനൈവസർവ്വനിഗ്രഹകാരകഃ | 10 | 116 | 129 | 1 | 513 |
| അനുഗ്രഹകരഃകശ്ചിദീശ്വരോസ്തീതിവാദ | 39 | 4 | 343 | 1 | 368 |
| അനുഗ്രഹാദേവമർത്ത്യാൻപാപന്മോക്തുംസഈശ്വരഃ | 22 | 17 | 188 | 1 | 100 |
| അനുഭോക്തുഞ്ചപര്യാപ്താ വയംഭാഗ്യമഹൊ അഹൊ! | 6 | 59 | 63 | 2 | 165 |
| അനുഭൂത്യാചസർവ്വേഷാംമതമാനന്ദമിത്യതഃ | 36 | 34 | 326 | 3 | 369 |
| അനുഭൂത്യാചയുക്ത്യാച മദുക്തം ഖണ്ഡയേൽസുധീഃ | 34 | 8 | 307 | 2 | 7 |
| അനുഭൂത്യനുസാരേണ | 5 | 11 | 15 | 3 | 118 |
| അനുഭൂതിപ്രമാണേനൈവാനന്ദമതമത്രനൄൻ | 7 | 69 | 87 | 2 | 392 |
| അനുഭൂയചസന്തോഷ ലഹരീനിശ്ചലംമനഃ | 36 | 14 | 320 | 2 | 148 |
| അനുമാനം സൃഷ്ടികർത്തുർദൂഷണായൈവകല്പതെ | 37 | 3 | 328 | 1 | 487 |
| അനുഭൂത്യാചയുക്ത്യാചമദുക്തംഖണ്ഡയേൽസുധീഃ | 34 | 17 | 309 | 3 | 15 |
| അനുഭൂതോയമർത്ഥശ്ചസർവൈർവ്വരപിതഥാപിതൈഃ | 30 | 44 | 240 | 2 | 287 |
| അനത്മേതിവചശ്ശ്രുത്വാപിശാചവദനാരതാ | 5 | 40 | 45 | 3 | 216 |
| അദ്വൈതവാനന്ദഭോഗാശാപ്രകൃതേസ്സർവ്വജീവിനാം | 24 | 22 | 205 | 2 | 306 |
| അദ്വൈതസിദ്ധയെ ചിത്തശുദ്ധയേചേശ്വരാർച്ചനം | 36 | 8 | 319 | 1 | 389 |
| അദ്വൈതിനളതിഖ്യാതാ ആത്മതത്വവിചാരകാഃ | 1 | 1 | 1 | 1 | 344 |
| അദ്വൈതിനാംമനൊഭേദമഹാമോഹകഥാമയാ | 1 | 17 | 5 | 1 | 360 |
| അന്ധാളവഹീരോഷന്തേഗജദർശനവിസ്മിതാഃ | 10 | 161 | 138 | 3 | 356 |
| അഖേടകേനക്രീഡന്തികേചിന്നിർദ്ദയകർമ്മിണഃ | 10 | 69 | 119 | 1 | 417 |

| ശ്ലോകം | പുതിയ പതിപ്പ് | | | പഴയ പതിപ്പ് | |
|---|---|---|---|---|---|
| | Ch. | No. | Pg. | Ch. | No. |
| അശോകനൃപതെരാജ്യഭാരെ ബുദ്ധമതംഭുവി | 16 | 18 | 161 | 1 | 233 |
| അഹോരാത്രംരുദന്തോപി ദൈവമാഹൂയസങ്കടാൽ | 10 | 101 | 126 | 1 | 463 |
| അങ്കോലവൃക്ഷമാരൂഢൊജപേദേകാഗ്ര | 26 | 3 | 207 | 1 | 161 |
| അനേകഹിംസാംകുർവ്വന്തിഹ്യനാഥപ്രണിനാംജനാഃ | 47 | 10 | 357 | 1 | 150 |
| അനേകലക്ഷസംഖ്യാതാഹിന്തവൊഭൂരിജാതയഃ | 17 | 33 | 176 | 2 | 171 |
| അഭേദായസമുൽപന്നമദ്വൈതമിതികഥ്യതെ | 1 | 13 | 4 | 1 | 356 |
| അപശ്യതസ്സ്യസൗന്ദര്യംപരരൂപംപ്രശംസതഃ | 21 | 12 | 184 | 3 | 240 |
| അപിപണ്ഡിതവര്യാണാംദുർഗ്രാഹ്യംമതമാതരം | 7 | 66 | 86 | 2 | 377 |
| അപത്ഥ്യഭക്ഷണംവൈദ്യാനിരുന്ധന്തിതഥാവയം | 6 | 29 | 56 | 2 | 60 |
| അപമാനഞ്ചദുഃഖഞ്ച സഹന്തെവിവിധംജനാഃ | 6 | 3 | 52 | 2 | 31 |
| അപരാധാത് പ്രാഡ്വിവാകോബദ്ധ്യതെ ബന്ധനാലയെ | 31 | 39 | 257 | 3 | 50 |
| അഭിവൃദ്ധിക്ഷയകരംവാക്യം തൃക്തേഷ്ടസാധകാഃ | 14 | 9 | 155 | 1 | 510 |
| അഭീഷ്ടംസകലംദദ്യാദീശഃപൂജാദിനേതൃഹൊ | 23 | 15 | 194 | 1 | 172 |
| അമാംസഭക്ഷകാവിപ്രാ അഹിംസാധർമ്മതൽപരാഃ | 47 | 19 | 359 | 1 | 301 |
| അമാംസഭുക്കുസുതാമാംസം ഭുഞ്ജതേനാത്രനീരസഃ | 17 | 19 | 174 | 2 | 70 |
| അയുക്താനാംപണ്ഡിതാനാംപ്രസംഗൈരുപദേശതഃ | 6 | 53 | 63 | 2 | 159 |
| അയുക്തമതവിദ്ധ്വംസ വിദഗ്ദത്വംവിശേഷതഃ | 7 | 10 | 75 | 1 | 529 |
| അയുക്തോക്ത്യാസർവ്വലോക വഞ്ചനേനകിമീശിതുഃ | 10 | 149 | 136 | 3 | 266 |
| അയമാനന്ദയോഗസ്തു രാജയോഗഇതിസ്മൃതം | 36 | 19 | 321 | 2 | 156 |
| അരൂപേനിർഗ്ഗുണേരൂപകല്പനം ഭ്രമകാരണം | 32 | 15 | 300 | 3 | 143 |
| അലസാശ്ചദരിദ്രാഷ്ചബുദ്ധിഹീനാശ്ചഭിക്ഷയാ ലോകക്ഷാമം | 29 | 12 | 224 | 2 | 227 |
| അവ്യയസ്യാത്മരൂപസ്യവ്യയോവേദാന്തിനാമഹോ | 5 | 12 | 15 | 3 | 119 |
| അവ്യയസ്സാക്ഷിമാത്രോന്യആത്മാജാഗർത്തിചേത്തദാ | 5 | 3 | 11 | 3 | 111 |
| അവിചാരാച്ഛന്നയോഗജ്ഞാനാഭാവാചാമാനുഷൈഃ | 16 | 21 | 161 | 1 | 236 |
| അവിചാരിഭയാവിഷ്ടദീനാ ആശാവശാശ്ചയെ | 10 | 77 | 121 | 1 | 425 |
| അവതാരേശ്വരാപത്യമഹർഷിപ്രമുഖാഅപി | 31 | 98 | 270 | 3 | 222 |
| അവതാരാദയസ്തേപി കിങ്കരാഃ കർമ്മരക്ഷസഃ | 13 | 2 | 145 | 1 | 247 |
| ആജ്ഞാനംജ്ഞാനഖഡ്ഗേനയോച്ഛിനത്തിസപുരുഷഃ | 5 | 30 | 40 | 3 | 206 |
| ആഗന്തൃകേരളീയാംശ്ച നകുര്യ്യുർബഹുകർമ്മഠാൻ | 7 | 44 | 82 | 2 | 339 |
| ആഗച്ഛാഗച്ഛമാഗച്ഛമയ്യേവസസുഖംവസാ | 31 | 113 | 274 | 3 | 243 |
| ആചാര്യതൂലികാഗ്രേഭ്യോകാഗ്രഭ്യോ ജാതാജാതിമതൈസ്സഹ | 1 | 8 | 3 | 1 | 351 |
| ആശാദുഷ്ടംമനശ്ശത്രു രദുഷ്ടംമിത്രമാശയാ | 31 | 4 | 248 | 3 | 5 |
| ആസ്സാംതച്ചിന്തിതം പൂർവ്വ മധുനാനന്ദസിദ്ധയെ | 13 | 20 | 150 | 2 | 140 |
| ആസ്തികാൻനാസ്തികാൻശ്രോതൃകാമാൻകുർത്തും | 6 | 66 | 65 | 2 | 406 |
| ആസ്താംമരണശേഷംവാരോഗശാന്തിരിതിസ്മരൻ | 24 | 21 | 204 | 2 | 305 |
| ആസ്താമേതന്നിർഗുണസ്സനൂനംസർവ്വപ്രകാരതഃ | 10 | 34 | 111 | 1 | 135 |
| ആസ്താമേതൽജ്ഞാനമപിനദദാതീശ്വരഃപിതാ | 10 | 21 | 109 | 1 | 109 |
| ആസ്താമീശൊജഗൻമിത്രം പിശാചാദ്യശ്ചശത്രവഃ | 31 | 12 | 250 | 3 | 13 |

| ശ്ലോകം | പുതിയ പതിപ്പ് | | | പഴയ പതിപ്പ് | |
|---|---|---|---|---|---|
| | Ch. | No. | Pg. | Ch. | No. |
| ആസ്തികാ ഇവചാർവ്വാകാ നനിന്ദന്തിവൃഥേശ്വരം | 8 | 28 | 101 | 1 | 534 |
| ആസ്തികാനാസ്തികാസ്സർവ്വേപ്യാനന്ദമനസോയതഃ | 7 | 38 | 81 | 2 | 253 |
| ആശ്രിത്യബാലപ്രകൃതിർവർദ്ധതെസഹവാസിനം | 17 | 14 | 171 | 2 | 65 |
| ആശ്രയാശ്രയഥാതദ്വാദാശ്രിതാന്തക ഈശ്വരഃ | 23 | 40 | 199 | 1 | 484 |
| ആന്തരംതൻമാഹാസൗഖ്യംബാഹ്യൈഹര്യാഗാദികർമ്മഭിഃ | 46 | 3 | 354 | 2 | 278 |
| ആജന്മമരണാന്തഞ്ചപൂരാരഭ്യാഖിലാജനാഃ | 7 | 50 | 83 | 2 | 354 |
| ആത്മൈവഹ്യാത്മനോബന്ധുരാ | 5 | 42 | 48 | 3 | 312 |
| ആത്മശബ്ദനിരുക്ത്യൈവസംസാര്യാത്മേതിസിദ്ധ്യതി | 5 | 28 | 23 | 3 | 204 |
| ആത്മഹത്യാഞ്ചകുർവ്വന്തിവിഷംപീത്വാംപികേചന | 31 | 20 | 253 | 3 | 31 |
| ആത്മപ്രശംസകാഗുപ്തദോഷാഃസ്ത്രീപുരുഷാഅപി | 10 | 155 | 137 | 3 | 304 |
| ആത്മപ്രശംസാസത്യാവാ മദുക്തിരികഷ്യതാം | 30 | 37 | 237 | 2 | 245 |
| ആത്മബ്രഹ്മേശ്വരാഭിന്നാഇത്യൈകസ്സംഭ്രമോന്യൂണാം | 31 | 121 | 276 | 3 | 290 |
| ആത്മാസഹായോക്തവ്യമനസസ്തദ്വിയോഗജൈഃ | 27 | 14 | 217 | 2 | 265 |
| ആത്മാതുശക്തിരത്തീതിസ്വകർമ്മാണ്യാത്മസംജ്ഞിതാ | 5 | 18 | 18 | 3 | 125 |
| ആത്മാനന്ദാനുഭോക്താരൊ യുക്തിമന്തോത്രദുർല്ലഭാഃ | 34 | 9 | 307 | 2 | 256 |
| ആത്മനാത്മേതിവേദന്തീവിഭജൻവക്തിവസ്തുയത് | 5 | 1 | 11 | 3 | 109 |
| ആത്മനാത്മവിചാരേണദ്വൈവിധ്യംകല്പയന്തിയെ | 5 | 14 | 16 | 3 | 121 |
| ആത്മനാത്മവിചാരംസാ കുരുതെമാനസീകലാ | 31 | 135 | 284 | 3 | 327 |
| ആത്മാനാത്മവിഭാഗസ്തുദ്വൈതസ്ഥൈര്യായകേവലം | 1 | 5 | 1 | 1 | 348 |
| ആത്മാഭിന്നം മനഃശക്തിസ്വരൂപംനാന്യവസ്തുതത് | 5 | 22 | 19 | 3 | 129 |
| ആത്മീയത്വാഭിമാനേന ലാഭപൂജ്യത്വകാംക്ഷയാ | 30 | 20 | 232 | 1 | 337 |
| ആത്മനൊമനസശ്ചൈക്യ മജ്ഞാത്വാഭേദവാദകാഃ | 1 | 12 | 4 | 1 | 355 |
| ആത്മദ്രോഹപരദ്രോഹ നിവൃത്ത്യർത്ഥമഹംജനാഃ | 29 | 6 | 223 | 2 | 233 |
| ആത്മന്യേവരമന്തേയെ പൗരുഷാലോചനായുതാഃ | 34 | 15 | 308 | 2 | 328 |
| ആത്മനോദർശനെദ്രഷ്ടാദൃശ്യഞ്ചാത്മാ,നഹിദ്വയം | 5 | 38 | 44 | 3 | 214 |
| ആത്മയോഗം വിനേശസ്യപൂജാദ്യൈഃകർമ്മഭിർന്നൃണാം | 11 | 2 | 140 | 2 | 132 |
| ആത്മഭിന്നംമനസ്ത്യക്ത്വാബ്രഹ്മാസ്മീതിവിഭാഗകാഃ | 1 | 2 | 1 | 1 | 345 |
| ആത്മരക്ഷാകർമ്മനൂനമാത്മഹത്യാചകർമ്മസാ | 36 | 24 | 322 | 2 | 415 |
| ആത്മഹവ്വാപാപിനൗചേത്തത്പുത്രാഅപിപാപിനഃ | 22 | 21 | 189 | 1 | 104 |
| ആദിമാർഗ്ഗഃകഥംകർമ്മയോഗശ്ചിദ്യോഗസിദ്ധയെ | 35 | 23 | 315 | 2 | 273 |
| ആനന്ദ ഏവ സകലോപരി വർത്തമാന | 7 | 81 | 89 | 2 | 422 |
| ആനന്ദ ഏവശക്ത്യാദിപരദൈവ്യവർണ്ണിതംമയാ | 6 | 65 | 65 | 2 | 405 |
| ആനന്ദ ഏവജയതിനേശ്വരസ്സർവ്വസംമതഃ | 7 | 14 | 76 | 2 | 10 |
| ആനന്ദംദ്രഷ്ടുകാമാനാം ആനന്ദദർശഏഷമെ | 7 | 92 | 91 | 3 | 383 |
| ആനന്ദംഭോക്തുകാമാനാമാനന്ദം ദർശയന്നഹം | 6 | 42 | 61 | 2 | 103 |
| ആനന്ദചിഹ്നംകിഞ്ചൈത്തെർദൃഷ്ടഞ്ചേദതിവിസ്മയം | 36 | 6 | 317 | 1 | 387 |
| ആനന്ദചിഹ്നംഹിത്വാന്യമതചിഹ്നംജനേഷു കിം | 30 | 32 | 235 | 2 | 80 |
| ആനന്ദശക്തിംഗായത്രിം യദിവാജാനതെബുധാഃ | 15 | 4 | 156 | 2 | 197 |

| ശ്ലോകം | പുതിയ പതിപ്പ് | | | പഴയ പതിപ്പ് | |
|---|---|---|---|---|---|
| | Ch. | No. | Pg. | Ch. | No. |
| ആനന്ദശക്തിരേകാസ്തി മനശ്ശക്തിസ്തുൽകലാ | 31 | 134 | 284 | 3 | 326 |
| ആനന്ദശക്തീശ്വരാദിപദൈരുദ്വർണ്ണിതംമയാ | 31 | 122 | 276 | 3 | 291 |
| ആനന്ദസിദ്ധിസ്സ്യാദേവം ചിന്തയേശ്വരപൂജനം | 6 | 21 | 55 | 2 | 52 |
| ആനന്ദസൂത്രം ധരതന്തുസംയോഗനിർമ്മിതം | 17 | 30 | 175 | 2 | 90 |
| ആനന്ദഹാനൗദുഃഖാപ്രാപ്ത്യാകേചിന്നിന്ദന്തിദൈവതം | 6 | 23 | 55 | 2 | 54 |
| ആനന്ദഹാനികർത്താരോ ജനനീജനകാനുജാഃ | 6 | 25 | 56 | 2 | 56 |
| ആനന്ദഏവസേവ്യസ്സസ്വയമാനന്ദ ഉച്യതെ | 7 | 75 | 88 | 2 | 398 |
| ആനന്ദാദിഹജായന്തെ ജീവന്ത്യാനന്ദവൈഭവാ | 6 | 32 | 57 | 2 | 62 |
| ആനന്ദാനുഭവാഭാവാൽ കല്പിതേശപരിഭ്രമാൽ | 10 | 80 | 123 | 1 | 428 |
| ആനന്ദതത്വംജ്ഞാത്വൈവമൈകത്യസുഖേനച | 6 | 35 | 58 | 2 | 96 |
| ആനന്ദദേവംസ്വംപശ്യൻഗാത്രക്ഷേത്രേസ്വയംപ്രഭം | 38 | 25 | 342 | 3 | 361 |
| ആനന്ദയോഗമജ്ഞാത്വം ദുഃഖകർമ്മോപദേശകാഃ | 7 | 8 | 74 | 1 | 429 |
| ആനന്ദയോഗൊദൃഷ്ടശ്ചൽബുദ്ധാദൈസ്സൻമതേഷ്വസഃ | 28 | 5 | 219 | 2 | 204 |
| ആനന്ദയോരപ്രതിയോഗിനൂനമജ്ഞാനദുഃഖപ്രദമാത്മനശ്ച | 32 | 23 | 302 | 3 | 296 |
| ആനന്ദമതകർത്താഹം വിശിഷ്യാനന്ദദർശകഃ | 7 | 19 | 77 | 2 | 17 |
| ആനന്ദമതചിഹ്നതു സർവ്വേഷാംസഹജംയതഃ | 7 | 22 | 77 | 2 | 83 |
| ആനന്ദമതമേവൈകം ശത്രൂണാമപിസമ്മതം | 30 | 55 | 242 | 2 | 349 |
| ആനന്ദമതമേതത്തു നവീനം നമയാകൃതം. | 7 | 49 | 83 | 2 | 353 |
| ആനന്ദമതമേവൈകം സർവ്വേഷാം സഹജംമതം | 6 | 57 | 63 | 2 | 163 |
| ആനന്ദമതമസ്മാകംസർവ്വേഷാം ദേഹിനാം മതം | 24 | 8 | 201 | 1 | 63 |
| ആനന്ദമതമാഹാത്മ്യം കർമ്മദോഷാനപിസ്ഫുടം | 7 | 42 | 82 | 2 | 337 |
| ആനന്ദമതരക്ഷാർത്ഥ മയുക്തമതഖണ്ഡനം | 7 | 13 | 76 | 2 | 9 |
| ആനന്ദമധുപാനേനജിതചിത്താഭവന്തിയെ | 45 | 16 | 354 | 3 | 193 |
| ആനന്ദയതിയൽ സർവ്വാന്മജാത്യാദിദുഃഖിതാൻ | 7 | 11 | 75 | 2 | 1 |
| ആനന്ദോദധിവിസ്സത്ര നിജാനന്ദോമഹാൻസ്വയം | 6 | 39 | 60 | 2 | 100 |
| ആനന്ദമനസൊവാസസ്സമാധിര്യോഗസംജ്ഞിതഃ | 6 | 67 | 66 | 2 | 407 |
| ആനന്ദൈക മതാസ്സർവ്വേപ്യാനന്ദസ്സർവ്വതോമഹാൻ | 7 | 12 | 76 | 2 | 4 |
| ആനന്ദൈകമതാസ്സർവ്വെയസ്മാദാനന്ദകാംക്ഷിണഃ | 7 | 6 | 74 | 1 | 252 |
| ആനന്ദൈകമതാസ്സർവ്വെ പ്യാനന്ദസ്സർവ്വതൊമഹാൻ | 7 | 61 | 85 | 2 | 369 |
| ആചോചനെ ത്വയായുക്തോ മുക്തശ്ശക്തസ്സുഖീമഹാൻ | 8 | 2 | 91 | 1 | 2 |
| ആരോഗ്യസിദ്ധിഃകേഷാഞ്ചിച്ഛിരാദേവഭവിഷ്യതി | 35 | 24 | 316 | 3 | 201 |
| ആലോചനാശക്തിഹീനാപ്രകൃതിർവ്വിഷയെസ്തഥാ | 30 | 50 | 241 | 2 | 319 |
| ആലോചനാപൗരുഷാഭ്യാംമനഃശാന്ത്യാചമാനവാഃ | 8 | 32 | 102 | 3 | 87 |
| ആലോചനാപൗരുഷാഭിവൃദ്ധിഹാനികരംവചഃ | 14 | 8 | 155 | 1 | 509 |
| ആലോചനാമഹാശക്തിഃകാരണംസർവ്വസമ്പദാം | 8 | 22 | 100 | 1 | 22 |
| ആലോച്യതച്ചാപ്യാലോക്യസന്തപ്താനാശയാഖിലാൻ | 31 | 97 | 270 | 3 | 221 |
| ആലോചനാമനശക്തിരജ്ഞാനോന്മൂലനാശിനി | 31 | 86 | 267 | 3 | 135 |
| ആലോചനെ! മഹാശക്തെ! തവസാഹായ്യവൈഭവാൽ | 8 | 26 | 101 | 1 | 532 |

| ശ്ലോകം | പുതിയ പതിപ്പ് | | | പഴയ പതിപ്പ് | |
|---|---|---|---|---|---|
| | Ch. | No. | Pg. | Ch. | No. |
| ആലോചനായുക്തിശക്തിരാജയോഗശ്ചയസ്യസഃ | 36 | 22 | 321 | 2 | 281 |
| ആലോചനേ മനശ്ശക്തിർഭവതി മഹതീയതഃ | 8 | 1 | 91 | 1 | 1 |
| ആലോചനേ! മനശ്ശക്തേസ്തവസാഹായ്യവൈഭവാൽ | 7 | 90 | 91 | 3 | 381 |
| ആലോചനേ! മനശ്ശക്തെ സ്തവസാഹാര്യവൈഭവാത് | 43 | 4 | 349 | 2 | 425 |
| ആപൽപ്രചണ്ഡവാതാഭിഹതമപ്യലോപമം | 31 | 11 | 250 | 3 | 12 |
| ആബാലവൃദ്ധപര്യന്തംമതഭേദവിവർജ്ജിതം | 7 | 57 | 85 | 2 | 361 |
| ആയുഷ്ക്കാമാ അപിഹാതഭക്ത അത്രനിദർശനം | 10 | 4 | 105 | 1 | 55 |
| ഇത്യാദികർമ്മഭിർദുഃഖംമതേസ്മിൻനഹിവിദ്യതെ | 7 | 55 | 84 | 2 | 359 |
| ഇത്യാനന്ദമതംസർവ്വാനന്ദസ്ഥാപയത്യലം | 7 | 78 | 88 | 2 | 401 |
| ഇത്യാലോച്യകൃതിഭ്യോമൈവിസ്കൃതദ്യോത്രഭാഷയാ | 7 | 45 | 82 | 2 | 340 |
| ഇതിസത്യേസതിശസ്സഭക്തേഭ്യസ്സർവ്വസമ്പദഃ | 16 | 7 | 158 | 1 | 132 |
| ഇതിസർവ്വമപിത്യാക്ത്വാസ്വാത്മാനംപാന്തിദേഹിനഃ | 6 | 26 | 56 | 2 | 57 |
| ഇതിസമ്യക്ഖണ്ഡയിത്വാകർമ്മ ഭ്രാന്തിർനിരാകൃതാ | 7 | 56 | 84 | 2 | 360 |
| ഇതിപ്രാജ്ഞൈർവ്വസിഷ്ഠാദ്യൈർനിന്ദിതാൻകർമ്മസഞ്ച | 38 | 1 | 331 | 1 | 320 |
| ഇതിതുഷ്യച്ഛിഷ്യഗണം തിരസ്കുർവ്വന്തിമാമപി | 36 | 4 | 316 | 1 | 251 |
| ഇതിനേത്രചികിത്സാവത് മനോദോഷനിവൃത്തയെ | 11 | 14 | 142 | 3 | 255 |
| ഇതിപൂജാദികർമ്മാണിധിക്കുർവ്വന്തീഹമാനവഃ തസ്മാദാനന്ദ | 6 | 24 | 56 | 2 | 55 |
| ഇതിപൃച്ഛതിചേത് സർവ്വൈരീശ്വരാരാധനക്രമാത് | 31 | 117 | 275 | 3 | 252 |
| ഇത്ഥംസത്യെസതിനൃഷ്ഠമതാചാര്യപ്രമാണിഭിഃ | 6 | 33 | 58 | 2 | 63 |
| ഇത്ഥംഭൂതെഭൂതലേസ്മിൻ സത്യജ്ഞാനംകഥംഭവേൽ | 30 | 23 | 233 | 1 | 340 |
| ഇദംസത്യമിദംസത്യമന്യഥാവക്തുമുദ്യതഃ | 32 | 19 | 301 | 3 | 147 |
| ഇഹൈവശത്രൂൻസംജിത്യയഥാസ്യ്യുശ്ചക്രവർത്തിനഃ | 31 | 93 | 269 | 3 | 197 |
| ഇഹൈവസ്വർഗ്ഗസിഖിനാഃ പൗരുഷാലോചനയുതാഃ | 25 | 3 | 206 | 1 | 184 |
| ഇഹൈവമൂർച്ഛിതസ്ത്വന്നം ഭോക്തുംനാർഹസത്ഥാസതി | 41 | 2 | 345 | 1 | 297 |
| ഇമെയഥാതഥൈവാന്യമതസ്ഥാ അപിമാംദൃശം | 1 | 19 | 5 | 1 | 362 |
| ഇന്ദ്രോപികുക്കുടോഭൂത്വാകുജൻഗൗതമഭാമിനീം | 10 | 108 | 127 | 3 | 302 |
| ഇമാമാനന്ദപദവീംകോവാജാനാതിഭൂതലെ | 45 | 1 | 350 | 3 | 178 |
| ഇഷ്ടദാതാരക്ഷകസ്സദയാളുഃശക്തിമാനിതി | 26 | 12 | 208 | 1 | 399 |
| ഇന്ദ്രിയാണാമിഷ്ടവസ്തുസംഗാത്സജ്ഞായതെസുഖം | 6 | 72 | 67 | 3 | 149 |
| ഇക്ഷുർനതിക്തോഭവതി സർവ്വദാമധുരസ്തഥാ | 22 | 8 | 186 | 1 | 42 |
| ഈശംശത്രുവിനാസ്വസ്യസുഖദുഃഖകരംമനഃ | 31 | 43 | 258 | 3 | 54 |
| ഈശംപ്രസാദയന്ത്യത്രമതാന്യന്യാനിമുക്തയെ | 7 | 64 | 86 | 2 | 375 |
| ഈശഃസൃഷ്ട്യാദികർത്തേതിയെവേദന്തിശദൂഷകാഃ | 10 | 157 | 137 | 3 | 306 |
| ഈശഃക്രിസ്തുംസ്വീകൃതവാൻകിംനേതിജ്ഞാനമപൃഹോ | 16 | 1 | 157 | 1 | 126 |
| ഈശഃപ്രസീദേൽബിംബാർച്ചപ്രാർത്ഥനാദിക്രിയാവശാൽ | 38 | 11 | 333 | 1 | 440 |
| ഈശഃപിശാചഃസർവ്വസ്യപ്രേരകാവിതിഭാഷണാത് | 31 | 61 | 262 | 3 | 79 |
| ഈശഃപൂജാഭിമാനീചേജ്ജനൈസ്സർവ്വൈസ്സപൂജനം | 23 | 31 | 197 | 1 | 430 |
| ഈശഃപൂജാദികാംക്ഷീതിയെവേദന്തീശനിന്ദകാഃ | 10 | 158 | 138 | 3 | 307 |

| ശ്ലോകം | പുതിയ പതിപ്പ് | | | പഴയ പതിപ്പ് | |
|---|---|---|---|---|---|
| | Ch. | No. | Pg. | Ch. | No. |
| വന്ദനീയഃകഥം പുത്രഹന്താഹേമതവാദിനഃ | 10 | 53 | 115 | 1 | 49 |
| വദന്ത്യസത്യംഗുരവസ്സത്യം ബ്രൂയാദിതിസ്ഥിതൗ | 3 | 4 | 8 | 1 | 495 |
| വധാദജാദിജന്തൂനാം പ്രാണനഷ്ടം ഗണ്യതെ | 31 | 37 | 256 | 3 | 48 |
| വധാദന്യസ്യവധ്യതെ വധയന്ത്രേണകേചന | 31 | 19 | 253 | 3 | 30 |
| വനവാസിഫലാശിത്വംജ്ഞാനിത്വമിതിമന്യതെ | 16 | 34 | 164 | 1 | 276 |
| വശീകൃത്വാസാമദാന സൗമുഖ്യൈശ്ചജനാൻബഹൂൻ | 14 | 7 | 154 | 1 | 508 |
| വനേഷ്വദ്രിഷുത്വാപി വാതാതപസഹിഷ്ണുവഃ | 6 | 11 | 53 | 2 | 42 |
| വർണ്ണയേയുസ്വർഗ്ഗസുഖമപ്രത്യക്ഷംബുധാഃകിമു | 27 | 19 | 217 | 2 | 290 |
| വർഷേഷുഗത്വാനീഡേഷു പക്ഷിണോനിവസന്തിച | 6 | 16 | 54 | 2 | 47 |
| വാങ്മൗനംയദിമൗനഞ്ചേൽ മൂകാനാമസ്തിതൽസദാ | 16 | 33 | 164 | 1 | 271 |
| വാക്ശുദ്ധിഃകായശുദ്ധിശ്ചവൃത്തിരോധനാദ്യദാഹൃതാ | 31 | 9 | 250 | 3 | 10 |
| വാദ്യചാമരദീപാദ്യൈരുത്സവേഷ്വർച്ചയന്തിതം | 23 | 6 | 191 | 1 | 120 |
| വായുഃകർത്താകാരയിതാകരണംവൃക്ഷപാടനെ | 31 | 78 | 265 | 3 | 102 |
| വായർവ്വാതിസ്വയംചന്ദ്ര സൂര്യലോകപ്രകാശകൗ | 26 | 21 | 210 | 1 | 480 |
| വികാസയതിപത്മാനിസൂര്യസ്തൽപ്രാർത്ഥനാംവിനാ | 26 | 19 | 210 | 1 | 478 |
| വിചിത്രകരണാന്യത്രകുർവ്വന്ത്യഭ്യാസിനോജനാഃ | 23 | 19 | 195 | 1 | 179 |
| വിഷയസുഖമിഹൈവപൗരുഷേണ | 21 | 13 | 185 | 3 | 298 |
| വിഷയാനന്ദസിദ്ധ്യർത്ഥ മപിധിക്കുർവ്വതെജനാഃ | 6 | 40 | 60 | 2 | 101 |
| വിപ്രാണാമപിതദ്ധർമ്മേ ഭേദുഃഖകരേസതി | 35 | 4 | 310 | 1 | 202 |
| വിജ്ഞശ്ചാജ്ഞശ്ചതുല്യൗ ദ്വാമർത്ത്യത്വേനനസംശയഃ | 16 | 41 | 165 | 2 | 417 |
| വിജ്ഞാനാംവേഷവ്യ-ത്യാദിരൂപകാരയമൂതലൈ | 16 | 36 | 164 | 1 | 284 |
| വിദ്യാഭ്യാസാച്ചിരംമർത്ത്യാഃ പരീക്ഷാ വിജയംഗതാഃ | 6 | 9 | 53 | 2 | 40 |
| വിദ്വാംസഃപത്രകാരാശ്ചഭൂരിപക്ഷാനുഗാഭുവി | 13 | 23 | 150 | 2 | 255 |
| വിദ്വാംസസ്തേനസംബദ്ധാശ്ചിരചരിതകർമ്മഭിഃ | 38 | 5 | 332 | 1 | 342 |
| വിനാഗുരൂപ ദേശേനനരാഃപക്ഷിമൃഗാദയഃ | 23 | 34 | 197 | 1 | 433 |
| വിനാന്നദൈവതംകോവാസംസാരിജ്ഞാനിയോഗിനഃ | 29 | 2 | 222 | 2 | 206 |
| വിനാനന്ദാനുഭൂതിംസസമാധിർനഹിസിദ്ധ്യതി | 6 | 68 | 66 | 2 | 408 |
| വിനാനന്ദമതംസർവ്വം കൃത്യമം നഹീതംമതം | 7 | 2 | 72 | 1 | 206 |
| വിവേകാനന്ദമതിമാൻ ഞ്ആശ്വാംന്യപതയെസതെ | 30 | 11 | 224 | 1 | 318 |
| വിമാനവഹ്നിശകടവാഹനാദീനികുർവതെ | 23 | 20 | 195 | 1 | 185 |
| വിരക്തനാം കിമർത്ഥം സാഹിംസായാഗാദി ദുഷ്ക്രിയാ | 13 | 12 | 148 | 1 | 382 |
| വിരൂപഃസുന്ദരോനസ്യാൽ തങ്കമ്മാൾകനകപ്രസൂഃ | 13 | 31 | 152 | 3 | 370 |
| വേഷാവൃത്തിഷുമുഹ്യന്തി ഭൂരിപക്ഷേചപൂരുഷാഃ | 16 | 35 | 164 | 1 | 283 |
| വേദാന്തിനാം ഭൂരിപക്ഷഗ്രാഹണംനഹിയുജ്യതെ | 2 | 6 | 7 | 2 | 181 |
| വേദാന്തിനാംവചഃശ്രുത്വാവൃഥാമാധാവഹേമനഃ | 5 | 26 | 20 | 3 | 202 |
| വേദാന്തവാക്യശ്രവണമനനാദേർമനോവശം | 31 | 130 | 280 | 3 | 311 |
| വേദാത്മീകാന്താംഗായത്രീം ശക്തിംബോധന്തിചേദ്ബുധാഃ | 15 | 3 | 156 | 2 | 196 |
| വ്യാഖ്യാനം കർമ്മകാണേഡനപൂരിതംബഹുവിസ്തൃതം | 13 | 14 | 149 | 1 | 384 |

| ശ്ലോകം | പുതിയ പതിപ്പ് | | | പഴയ പതിപ്പ് | |
|---|---|---|---|---|---|
| | Ch. | No. | Pg. | Ch. | No. |
| വ്യാഘ്രാസ്തുഭക്ഷകാഭക്ഷ്യം മൃഗാസ്താൻഘ്നന്തുതെതഥാ | 10 | 65 | 119 | 1 | 413 |
| വ്യാഘ്രാദിഭ്യോപിദുഷ്ടസ്സസൃഷ്ട്യാസംഹാരകർമ്മണാ | 10 | 12 | 107 | 1 | 86 |
| വ്യാഘ്രാദീൻസ്വവശം കർത്തുമപ്യുപായം വദന്തിയെ | 31 | 156 | 290 | 3 | 352 |
| വ്യാഘ്രലിലാചമൃതയെമൃഗാണാംതദ്വദീശിതുഃ | 10 | 64 | 119 | 1 | 412 |
| വ്യാജപ്രമാണമസ്തീതി വിദിതംബാലകൈരപി | 27 | 25 | 218 | 2 | 334 |
| വ്യാജപ്രമാണമിശ്രത്വാദദ്വൈതസ്യയഥാർത്ഥതാം | 39 | 2 | 343 | 1 | 366 |
| വ്യാജപ്രമാണൈർ ഗുപ്തതംരാജയോഗംമഹാസുഖം | 13 | 24 | 151 | 2 | 289 |
| വ്യാഘ്രചർമ്മകാഷായദണ്ഡൈർവ്യാജടയാപിവാ | 31 | 119 | 276 | 3 | 288 |
| വ്യഥയന്തിമതാന്യേവം നഹ്യാനന്ദമതന്തഥാ | 47 | 33 | 361 | 2 | 390 |
| വ്യവഹാരസ്തന്നിമിത്തോബഹുനാശശ്ചജായതെ | 10 | 45 | 113 | 1 | 146 |
| വ്യവഹാരാൻമാനനഷ്ടാദ്ധനനഷ്ടം മനോവ്യഥാ | 31 | 36 | 256 | 3 | 47 |
| വ്രതാദിഭിർദുഃഖയന്തിമതാന്യന്യാന്യഹോവൃഥാ | 30 | 64 | 246 | 2 | 384 |
| വ്രതൈഃസ്തോത്രൈർമ്മന്ത്രജപൈർവിഗ്രഹാരാധനാദിഭിഃ | 13 | 27 | 151 | 3 | 89 |
| വൈദികീപശുഹിംസാതു പുണ്യകർമ്മേതിവക്തിചേൽ | 22 | 2 | 185 | 1 | 311 |
| ശസ്ത്രക്രിയാഞ്ചമൂർച്ഛാഞ്ചകസ്മാദാത്മാനപശ്യതി | 5 | 5 | 12 | 3 | 113 |
| ശത്രുശ്ചരണംപ്രാപ്തംനിർദ്ദയശ്ചാപിരക്ഷതി | 23 | 12 | 193 | 1 | 160 |
| ശത്രുക്തമപിയുക്തഞ്ചേൽഗ്രാഹ്യമർത്ഥിഭിരർത്ഥവൽ | 34 | 3 | 305 | 1 | 28 |
| ശത്രുശ്ചനിർദ്ദയശ്ചാപിതാവന്മാത്രകൃപാപിന | 10 | 92 | 125 | 1 | 454 |
| ശത്രുപ്രോക്തമപിഗ്രാഹ്യം സാരഞ്ചേദ്രത്നവന്നരൈഃ | 43 | 1 | 348 | 2 | 341 |
| ശരീരരക്ഷണംകാര്യമുഭയോനന്ദകാരണം | 40 | 1 | 344 | 2 | 127 |
| ശരീരരക്ഷണാദേവ സുഖംസർവ്വസ്യജായതെ | 30 | 47 | 240 | 2 | 308 |
| ശവാസ്ഥികൂടംസംഗൃഹ്യ പ്രയാഗാംയാന്തികേചന | 32 | 2 | 297 | 1 | 294 |
| ശവദാഹാത് ശ്മശാനാനാ മശുദ്ധിംകല്പയന്തിയെ | 2 | 3 | 6 | 2 | 178 |
| ശ്മശാനഭൂമിഃകുർവ്വന്തി കുഷീൻ ശുദ്ധിമഭീപ്സവഃ | 2 | 4 | 6 | 2 | 179 |
| ശങ്കരാചാര്യമുഖ്യാസ്തുതൈവാകയൻപുരാ | 10 | 70 | 119 | 1 | 418 |
| ശക്ത്യാംബ്രഹ്മാദിനാമാനികല്പിതാനിബഹൂന്യഹോ | 5 | 35 | 41 | 3 | 211 |
| ശക്ത്യഭാവേമനശ്ചസ്വാംനജാനീതെനവക്തിച | 5 | 33 | 41 | 3 | 209 |
| ശക്താംശ്ചേദിഹതൽഭക്താഃകഥംകാലഗതിംഗതാഃ | 10 | 19 | 108 | 1 | 94 |
| ശക്തിപ്രധാനേസർവ്വസ്മിൻബ്രഹ്മാഹമിതിഭാഷണം | 5 | 49 | 50 | 3 | 319 |
| ശിഷ്യാണാമുപദേശിത്വാദ്ഗുരുശബ്ദഭൃതോരപി | 16 | 42 | 166 | 2 | 418 |
| ശിക്ഷാരക്ഷാകരാഭൂപാ യുദ്ധന്തേതത്രതത്രതെ കിമർത്ഥം? | 6 | 2 | 51 | 2 | 30 |
| ശിശോരവ്യക്തവചനംപിതുർമ്മോദകരംപരം | 31 | 99 | 270 | 3 | 223 |
| ശിലാദ്യൈശ്വരബിംബാനിജഡാന്യുൽപാടയന്ത്യഹൊ | 27 | 1 | 214 | 1 | 262 |
| ശിവയോഗിനാമത്രത്വാമഭിഷിഞ്ചാമഇത്യപി | 31 | 80 | 266 | 3 | 104 |
| ശിവവിഷ്ണ്വാദിദേവാനാം വേഷംധൃത്വാത്രകേചന | 17 | 7 | 170 | 1 | 216 |
| ശീതാംശുരുഷ്ണകിരണഇതിവാദവദീശ്വരം | 10 | 79 | 122 | 1 | 427 |
| ശുഷ്കജ്ഞാനാത്സ്വാനുഭൂതിജ്ഞാനംനസ്യാത്കദാചന | 38 | 16 | 334 | 2 | 412 |
| ശുനകേഭ്യോവിശുദ്ധതന്നദേയംമിതിഭാഷണം | 14 | 5 | 154 | 1 | 506 |

